# മുഖവുര

ചെറുതും വലുതുമായി നിരവധി ചരിത്രഗ്രന്ഥങ്ങളാൽ സമ്പന്നമാണ് വായനയുടെ ലോകം. മനുഷ്യജീവിതത്തിൽ മഹത്തായ വിപ്ലവങ്ങൾക്കും ചരിത്രപരമായ പരിവർത്തനങ്ങൾക്കും ഹേതുവായതിനാലാകണം, ജീവചരിത്ര ഗ്രന്ഥങ്ങൾക്ക് വായനക്കാർക്കിടയിൽ എക്കാലവും വലിയ സ്വാധീനം ലഭിക്കുന്നത്.

മാനവരാശിക്കുമേൽ വലിയ തോതിൽ സ്വാധീനം ചെലുത്തി കടന്നുപോയ പൂർവ്വികരായ മഹാരഥന്മാരുടെ ജീവിതപാഠം പകർന്നുനൽകുന്നവയാണല്ലോ ജീവചരിത്രഗ്രന്ഥങ്ങൾ?. മാനവലോകം ആദരിച്ച ഇത്തരം മഹാന്മാർ രണ്ടുവിഭാഗമുണ്ട്. ഒന്ന് ഭൗതിക നേതാക്കൾ, മറ്റൊന്ന് ആത്മീയ നേതാക്കൾ. രണ്ടുവിഭാഗങ്ങളുടെയും ജീവചരിത്രങ്ങൾ വ്യത്യസ്തമായ രൂപത്തിലുള്ള സ്വാധീനമാണ് വായനക്കാരിലുളവാക്കുന്നത്. അതിനാൽ ഇരുവിഭാഗം ജീവചരിത്രങ്ങളും വ്യത്യസ്ത തോതിലുള്ള പ്രാധാന്യമാണ് അർഹിക്കുന്നത്.

ഭൗതികലോക വ്യവസ്ഥയെ തിരുത്തിയെഴുതാൻ ശ്രമിച്ചവരാണ് ഭൗതികരായ മഹാന്മാർ. സാമൂഹ്യവ്യവസ്ഥയുടെ ജീർണ്ണതകളെ തിരുത്തിയെഴുതിയും ഭൗതിക ജീവിത വ്യവസ്ഥയിൽ വിപ്ലവങ്ങളുണ്ടാക്കിയും അവർ സ്വയം ചരിത്രങ്ങൾ സൃഷ്ടിച്ചു. ഭൗതിക ജീവിത പ്രതിസന്ധികളെ എങ്ങിനെ തന്മയത്വത്തോടെയും, പുഞ്ചിരിയോടെയും നേരിടാമെന്ന് അവർ ലോകത്തെ പഠിപ്പിച്ചു. പരസ്പരാശ്രിതരായി ജീവിക്കുന്ന മനുഷ്യരുടെ സാമൂഹ്യ ബാധ്യതകളെ കുറിച്ച് അവർ ലോകത്തെ ഓർമിപ്പിച്ചു. അവരുടെ ജീവിതപാഠങ്ങൾ സമൂഹത്തിന് പകർന്നു നൽകാൻ എഴുത്തുകാർ ശ്രമിച്ചു. അങ്ങിനെ ഭൗതികരായ മഹാന്മാരുടെ ഒട്ടനവധി ജീവചരിത്ര രചനകൾ പിറവിയെടുത്തു. ഒരുപാട് പേരിൽ വലിയ സ്വാധീനം ചെലുത്താൻ ഇത്തരം രചനകൾക്കായി. എന്നാൽ ഭൗതിക ലോകത്ത് ദു:സ്വാധീനം ചെലുത്തിയവരുടെ ജീവചരിത്ര ഗ്രന്ഥങ്ങളും ഈ ഗണത്തിൽ നിന്നും പിറവിയെടുത്തിട്ടുണ്ടെന്നത് പറയാതെ വയ്യ.

മറ്റൊരു വിഭാഗം, ആത്മീയ ലോകത്തെ മഹാരഥന്മാരാണ്.

സാത്വികമായ ജീവിതത്തിലൂടെ അവർ ലോകജനതയ്ക്ക് മാതൃക കാണിച്ചു. ഭൗതികതയുടെ കൂരിരുട്ടിൽ അഭിരമിച്ചുപോയ ജനതയ്ക്ക് ആത്മീയതയുടെ നറുവെട്ടം പകർന്നു. പരിശുദ്ധമതത്തിന്റെ പ്രചരണത്തിനായി അവർ ജീവിതം ഉഴിഞ്ഞുവെച്ചു. ആ മഹിതമായ ജീവിതത്തിൽ ആകൃഷ്ടരായ ആബാലവൃദ്ധം അവരുടെ കാൽക്കീഴിൽ അഭയം തേടി. തൗഹീദിന്റെ മന്ത്രധ്വനികൾ പകർന്നു നൽകിയും തവക്കുലിന്റെ പാഠങ്ങൾക്ക് ജീവിക്കുന്ന പാഠപുസ്തകങ്ങളായും അവർ ജനമനസ്സുകളിൽ ചിരപ്രതിഷ്ഠ നേടി. പരിശുദ്ധ ദീനിന്റെ പവിത്രമായ സന്ദേശങ്ങൾ പകർന്നു നൽകവെ അതിന് ശക്തി പകരാനെന്നവണ്ണം സിദ്ധികൾ അവരിൽ നിന്നും പ്രകടമായി. നിർബന്ധിതവും ഐച്ഛികവുമായ പുണ്യ പ്രവൃത്തികളിൽ മാത്രമേർപ്പെട്ട് മതം അനുവദിച്ചു നൽകിയ കാര്യങ്ങൾ പോലും ഉപേക്ഷിച്ച് ഭൗതിക ആഢംബരങ്ങളേയും ആസ്വാദനങ്ങളെയും പരിത്യജിച്ച് ആരാധനയിൽ മുഴുകി പ്രപഞ്ചാധിപതിയുടെ സാമീപ്യം കൊതിച്ച് പരിത്യാഗികളായി അവർ ജീവിച്ചു. ശരീരേച്ഛകൾക്ക് വിടനൽകി സർവ്വ അവയവങ്ങളും റബ്ബിന്റെ മാർഗ്ഗത്തിലർപ്പിച്ച് ഔന്നത്യത്തിന്റെ സോപാനങ്ങൾ ഏറെ കീഴടക്കി ആകാശങ്ങളുടെ അധിപന്റെ സാമീപ്യം കരഗതമാക്കിയപ്പോൾ അല്ലാഹു തന്നെ ഒരു ഖുദ്സിയ്യായ ഹദീസിലൂടെ പറഞ്ഞത് പോലെ അനിതരസാധാരണമായ സിദ്ധി വൈഭവങ്ങൾകൊണ്ട് അവരുടെ നേത്രങ്ങളെയും കാൽകരങ്ങളെയും സർവ്വാവയവങ്ങളെയും അവൻ അനുഗ്രഹിച്ചു. അത് അവരുടെ ഖ്യാതി വർദ്ധിപ്പിച്ചു. അവരുടെ ചരിതങ്ങൾ വായ്മൊഴിയായി അതിവേഗം നാടാകെ വ്യാപിച്ചു.

ഇരുവിഭാഗങ്ങളും തമ്മിലുള്ള കാര്യമായ വ്യത്യാസം, ഭൗതിക മഹാത്മാക്കളുടെ യശസ്സും മഹത്വവും ഭൂമിയിൽ മാത്രം ഒതുങ്ങി നിൽക്കുന്നു എങ്കിൽ ആത്മീയലോകത്തെ ജ്യോതിസുകളായ മഹാരഥന്മാരെ അല്ലാഹു ഇരുലോകത്തും ഔന്നിത്യങ്ങളാൽ ആദരിച്ചിരിക്കുന്നു എന്നുള്ളതാണ്. അതിനാലാണ് ആ മഹത്തുക്കൾ അസാധാരണമായ അറിവും കഴിവും ലഭിച്ചവരായത്. സാധാരണക്കാർക്ക് സാധാരണ കാര്യങ്ങൾ അറിയാനും ചെയ്യാനും കഴിയുക എന്നത് സർവ്വസാധാരണമാണെന്നതുപോലെ അല്ലാഹുവിന്റെ ഔലിയാക്കൾക്ക് അസാധാരണമായ കാര്യങ്ങൾ പോലും സാധാരണ രൂപത്തിൽ അറിയാനും ചെയ്യാനും കഴിയുമെന്നതിൽ അതിശയിക്കേണ്ടതില്ല. അല്ലാഹുവിലുള്ള വിശ്വാസം വർദ്ധിക്കാനും ഹൃത്തടങ്ങളിൽ ഈമാൻ ദൃഢീകരിക്കാനും സാധാരണക്കാരെ പ്രേരിപ്പിക്കാൻ സഹായകമെന്നോണം അല്ലാഹു

അവർക്ക് നൽകിയതാണ് അത്തരം കഴിവുകൾ. സെക്കന്റുകളിൽ ദശലക്ഷകണക്കിന് കിലോമീറ്റർ കുതിച്ചുപായാൻ പ്രകാശത്തിനും അതിവിദൂരമായ കാഴ്ചകളെപോലും ഒപ്പിയെടുക്കാൻ കൃത്രിമ ഉപഗ്രഹങ്ങൾക്കും മറ്റൊരിടത്തു നടക്കുന്ന സംഭവം തത്സമയം ലോകത്തിന്റെ മറ്റുകോണുകളിൽ എവിടെയും പ്രദർശിപ്പിക്കാൻ ടെലിവിഷനും കഴിവുനൽകിയ സർവ്വശക്തനായ പടച്ചതമ്പുരാന് തന്റെ ഇഷ്ടദാസന്മാരായ ഔലിയാക്കൾക്ക് ദീനി പ്രചരണത്തിന് സഹായകമായി എന്തുകൊണ്ട് ഇത്തരം കഴിവുകൾ നൽകിക്കൂടാ? ഔലിയാക്കൾക്ക് അദൃശ്യജ്ഞാനമില്ലെന്നും അസാധാരണത്വം ഇല്ലെന്നും വാദിക്കാൻ പാടുപെടുന്ന നവീന വാദികൾ അവർക്ക് അത്തരം കഴിവുകൾ നൽകാൻ അല്ലാഹുവിന് കഴിവില്ലെന്ന ഭീമാബദ്ധത്തിലേക്കാണ് ചെന്നെത്തുന്നത്.

ഭൗതികരായ നേതാക്കൾക്ക് തങ്ങളുടെ ഭൗതികമായ കഴിവുകൾ കൊണ്ട് തന്റെ അനുയായി വൃന്ദത്തെ സഹായിക്കാൻ കഴിയുന്നത് പോലെ, ആത്മീയ നേതാക്കൾക്ക് അവരുടെ അനിതരസാധാരണമായ കഴിവുകൾ കൊണ്ട് തന്റെ അനുയായി വൃന്ദത്തെയും അഭൗതികമാർഗത്തിൽ സഹായിക്കുവാൻ കഴിയുന്നു. ഇതിന്റെ നിരവധി ഉദാഹരങ്ങൾ പൂർവ്വസൂരികളുടെ ചരിത്രത്തിൽ നിന്ന് നമുക്ക് വായിച്ചെടുക്കാനാവും. അതുപോലെ തന്നെ ഭൗതിക നേതാക്കളുടെ കഴിവുകൾ തീർത്തും ഭൗതികമായതിനാൽ അവരുടെ സഹായങ്ങൾ ഭൗതിക വേർപാടിനോടുകൂടി വിരാമമാകുമെങ്കിൽ ആത്മീയമായ കഴിവുകളാൽ സഹായമേകുന്ന അല്ലാഹുവിന്റെ ഇഷ്ടദാസന്മാരുടെ സഹായം വഫാത്തിന് ശേഷം പൂർവ്വോപരി ശക്തിപ്രാപിക്കുകയേ ഉള്ളൂ. അതിനാൽ തന്നെ ഇത്തരം സ്വാത്വികരായ നേതാക്കളുടെ ചരിത്രങ്ങൾ അവരെ അടുത്തറിയാനും അവരെ സ്നേഹിച്ചും പിൻതുടർന്നും അവരുടെ ജീവിതം മാതൃകയാക്കി ജീവിച്ചും ഇലാഹീസാമിപ്യം കരസ്ഥമാക്കാനും വിശ്വാസി സമൂഹത്തിന് സഹായകമാകുന്നു. അതിനാലാണ് വിശുദ്ധ ഖുർആൻ തന്നെ ഇത്തരം മഹാത്മാക്കളുടെ ചരിത്രം പലവുരു പലയിടത്തായി ആവർത്തിച്ച് വിവരിച്ചത്. പ്രവാചകശ്രേഷ്ഠരുടെ ജീവചരിത്രങ്ങളും അവരുടെ മുഅ്ജിസത്തുകളും പലയിടത്തായി വിവരിച്ച ഖുർആനിൽ മർയം ബീവി (റ) യുടെയും ലുഖ്മാനുൽ ഹകീം (റ) വിന്റെയും നാമധേയങ്ങളിൽ ഓരോ അദ്ധ്യായങ്ങൾ തന്നെയുണ്ട്.

ഈ ചുവട് പിൻപറ്റികൊണ്ട് ഒട്ടനവധി സാദാത്തുക്കളുടെയും ഔലിയാക്കളുടേയും പണ്ഡിത ശ്രേഷ്ഠരുടെയും ചരിത്രങ്ങൾ പിന്നീട്

വിരചിതമായിട്ടുണ്ട്. ലോകത്ത് അങ്ങോളമിങ്ങോളം ജീവിച്ചുപോയ ധന്യജീവിതങ്ങളെക്കുറിച്ചറിയാൻ വിശ്വാസി സമൂഹത്തിന് ഇത്തരം ഗ്രന്ഥങ്ങൾ ഏറെ സഹായകമായി തീർന്നിട്ടുണ്ട്.

ദീനുൽ ഇസ്‌ലാമിന്റെ പ്രബോധനത്തിന് നിയുക്തരായ പ്രവാചകർക്ക് ശേഷം ആ ദൗത്യമേറ്റെടുത്തവരായിരുന്നല്ലോ അല്ലാഹുവിന്റെ ഔലിയാക്കളും പണ്ഡിതശ്രേഷ്ഠരും? അതുകൊണ്ട് തന്നെ ദീനിപ്രചരണ ദൗത്യവുമായി എല്ലാ കാലങ്ങളിലും ലോകത്തിന്റെ വിവിധ കോണുകളിൽ ധാരാളം ഔലിയാക്കൾ ഭൂജാതരായിട്ടുണ്ട്. ഉപരിസൂചിതമായത് പോലെ പ്രവാചകന്മാരിൽ നിന്നും പ്രബോധനത്തിന് ദൃഢീകരണമായി മുഅ്ജിസത്തുകൾ ദൃശ്യമായത് പോലെ, ഔലിയാക്കളിൽ നിന്നും കറാമത്തുകൾ വെളിവായി. ഇത് ജനസമൂഹത്തെ അവരിലേക്കാർഷിക്കാനും വിശ്വാസി സമൂഹത്തിന് ഈമാന്റെ മാറ്റ് കൂട്ടാനും ഏറെ സഹായകമായി. ജീവിതം ദീനി പ്രബോധത്തിനായി മാറ്റിവെച്ച് നിരവധി കറാമത്തുകൾ കാണിച്ച ഒട്ടനവധി മാഹാരഥന്മാർ ലോകത്തിന്റെ മറ്റുകോണുകളിലെന്നപോലെ നമ്മുടെ കൊച്ചുകേരളത്തിലും പിറന്നുവീണിട്ടുണ്ട്. ഈ അടുത്തകാലത്ത് ഭൗതിക ജീവിതത്തിന് വിരാമം കുറിച്ച വലിയുള്ളാഹി വടകര മുഹമ്മദ് ഹാജി തങ്ങളും അതിൽ സുപ്രധാനിയാണ്.

ഒരു ശതാബ്ദത്തിലധികം ജീവിച്ച മഹാനവർകൾ ബാല്യത്തിൽ തന്നെ ഇലാഹീ പ്രണയത്തിലും ഭൗതിക പരിത്യാഗത്തിലും അലിഞ്ഞു ചേർന്ന് അല്ലാഹുവിന്റെ ഇഷ്ടദാസന്മാരുടെ പാതയിൽ പ്രവേശിച്ചിരുന്നു. തികഞ്ഞ മതപണ്ഡിതനും മതഭക്തനുമായ ഒരു വ്യക്തിക്കേ ആത്മീയയതയുടെ ഉന്നതിയുടെ സോപാനങ്ങൾ കീഴടക്കാനാവൂ എന്നത് ഒരു വസ്തുതയാണ്. അതിനാൽ തന്നെ മഹാനവർകൾ ഉസ്താദുമാരിൽ നിന്നും ദീർഘകാലം ദർസ്പഠനം നടത്തുകയും വിവിധ പഠനശാഖകളിൽ അഗാധമായ പ്രാവീണ്യം നേടുകയും തുടർന്ന് മതകലാലയങ്ങളെയും ദർസുകളെയും വല്ലാതെ പ്രോത്സാഹിപ്പിക്കുകയും ചെയ്തിരുന്നു.

പഠനകാലത്ത് തന്നെ മഹാനവർകൾ വിലായത്തിന്റെ പടികളേറെ ചവിട്ടികയറിയിരുന്നുവെന്നത് അവിതർക്കിതമാണ്. പഠനകാലത്ത് ഖബറാളികളോട് സലാം പറഞ്ഞ സംഭവം ഒരു ഉദാഹരണം മാത്രം. അവിടുത്തെ മുഹിബ്ബുകളും ആശ്രിതരും പറയുന്ന ജീവിതാനുഭവങ്ങളിലൂടെ കണ്ണോടിച്ചാൽ തന്നെ മഹാനവർകൾ എത്രവലിയ പദവിലെത്തിയിരുന്നിവെന്ന് നമുക്ക് ബോധ്യപ്പെടും.

തങ്ങളെ അഭിമുഖീകരിക്കുന്നവന്റെ ഹൃത്തടങ്ങളിൽ ഒളിഞ്ഞ് കിടക്കുന്ന കാര്യങ്ങൾ മഹാനവർകൾ മുന്നിൽ കാണുന്നത് പോലെപറയുമായിരുന്നുവെന്ന് ഏവരും ഒരേ സ്വരത്തിൽ പറയുന്നു. മുഹ്‌യിദ്ദീൻ മാലയിലെ

കുപ്പിയകത്തുള്ള വസ്തുവിനെ പോലെ

കാണും ഞാൻ നിങ്ങളെ ഖൽബകം എന്നോവർ

എന്ന പ്രഖ്യാപനത്തോട് സമാനമായ ശൈലിയായിരുന്നു അദ്ദേഹത്തിന്റേതും. തന്റെ പേരിൽ നേർച്ചയാക്കിയ സാധനങ്ങൾ അവരുടെ വീട്ടിൽ ചെന്ന് ആവശ്യപ്പെടുമ്പോൾ ഞങ്ങൾ ആരോടും പറയാത്ത നേർച്ചയുടെ കാര്യം ഉപ്പാപ്പ എങ്ങനെ അറിഞ്ഞുവെന്ന് വീട്ടുകാർ ആശ്ചര്യപ്പെടാറുണ്ടത്രേ.

അല്ലാഹുവിന്റെ ഹബീബാണല്ലോ നബി(സ). ആ ഹബീബിനെ പ്രണയിക്കുന്നതിന്റെ തോതനുസരിച്ചായിരിക്കും ഏതൊരാൾക്കും അല്ലാഹുവിന്റെ സ്നേഹവും സാമീപ്യവും കരസ്ഥമാവുക. അത് തിരിച്ചറിഞ്ഞ മഹാനവർകൾ പ്രവാചക സ്നേഹത്തിൽ ആറാടിയായിരുന്നു ജീവിച്ചിരുന്നത്. അവർണ്ണനീയമായ ത്യാഗങ്ങളും പീഢനങ്ങളും സഹിച്ചുകൊണ്ട് അവിടുന്ന് പഠനകാലത്ത് തന്നെ നടത്തിയ ഹജ്ജ് യാത്രക്കും നീണ്ടകാലം വിശുദ്ധ നഗരങ്ങളിൽ ഉപജീവനത്തിനായി വേല ചെയ്തും പട്ടിണി കിടന്നും തങ്ങാൻ തങ്ങൾക്ക് പ്രേരകമായതും പ്രവാചക സ്നേഹം തന്നെയാണ്. മജ്ദൂബായുള്ള നീണ്ട പ്രയാണങ്ങൾക്കറുതി വരുത്തി മലയിൽ മാതാവിന്റെ സവിധത്തിൽ ഗൃഹവാസമാരംഭിച്ചയുടനെ പ്രവാചക തിരുമേനിയുടെ ജീവിതത്തിലെ ഏറ്റവും സന്തോഷദായകമായ നിമിഷങ്ങളെ ആഘോഷമാക്കാൻ തീരുമാനിച്ച് മഹാനവർകൾ തുടങ്ങിവെച്ച മിഅ്റാജ് നേർച്ചയും ആ പ്രണയ പ്രവാഹത്തിന്റെ തുടർച്ചയാണ്. മുത്ത്നബി(സ)യുടെ ജീവിതത്തിലെ മഹനീയ സംഭവങ്ങളിലധികവും സംഭവിച്ച വിശുദ്ധ റബീഉൽ അവ്വലിൽ തന്നെ മഹാനവർകളെ അല്ലാഹു തിരിച്ചുവിളിച്ചത് ആ പ്രണയ സാഫല്യത്തിന് നിദർശനമാവാം.

ആത്മീയ നേതാക്കളുടെ സഹായം അവരുടെ ഭൗതികവേർപാടിന് ശേഷവും നിലനിൽക്കുമെന്നും ആ ഭാഗ്യം തടയപ്പെട്ട ഹതഭാഗ്യരല്ലാതെ അതിനെ നിഷേധിക്കുകയില്ലെന്നും ഇബ്നു ഹജറുൽ ഹൈതമി(റ) തുഹ്ഫയിൽ പറഞ്ഞതായി കാണാം. അമ്പിയാക്കളുടെയും ഔലിയാക്കളുടെയും അമാനുഷിക സിദ്ധികൾ

ഭൗതിക വേർപാടിന് ശേഷവും നിലനിൽക്കുമെന്ന് റംലി ഇമാമും പറഞ്ഞിട്ടുണ്ട്. മറ്റ് പണ്ഡിതരും ഈ അഭിപ്രായക്കാർ തന്നെയാണ്.

അതിനാൽ അവരുടെ വിയോഗത്തിന് ശേഷവും അവരെ സിയാറത്ത് ചെയ്യുകയും അവർക്ക് ഫാത്തിഹയും മറ്റും ഓതി അവരുമായുള്ള ബന്ധം നിലനിർത്തുകയും ചെയ്താൽ നമ്മുടെ ജീവിതവും മരണവും അവരുടെ സംരക്ഷണത്തിലും നിയന്ത്രണത്തിലുമാക്കി മാറ്റുകയും അവരുടെ അനുയായി വൃന്ദത്തിൽ നമ്മെ ചേർക്കുകയും ചെയ്യും.

വന്ദ്യരായ ഉപ്പാപ്പയുടെ തിരുസവിധത്തിൽ വന്ന് സിയാറത്ത് ചെയ്തതിന്റെ ഫലമായി നല്ല ചിന്താഗതി ലഭിച്ചവർ, രോഗശമനം ലഭിച്ചവർ, സന്താന സൗഭാഗ്യം ലഭിച്ചവർ, ആഗ്രഹങ്ങൾ സഫലമായവർ തുടങ്ങി മഹാനവർകളുടെ വിയോഗശേഷം സഹായം ലഭ്യമായവരുടെ പട്ടിക വളരെ വലുതാണ്. ആ തിരിച്ചറിവുള്ളതുകൊണ്ട് തന്നെയാണ് വന്ദ്യരായ പണ്ഡിത ശ്രേഷ്ഠർ പതിവായി ഈ സവിധത്തിൽ വരികയും അവരുടെ മഹത്വങ്ങൾ പറയുകയും ചെയ്യുന്നത് സമസ്തകേരള ജംഇയ്യത്തുൽ ഉലമയുടെ അദ്ധ്യക്ഷനായി നികുക്തരായപ്പോൾ ബഹുവന്ദ്യരായ ശൈഖുനാ എം.എ. ഉസ്താദിനെ വാർദ്ധക്യസഹജമായ അവശതകളേറെ അലട്ടുമ്പോഴും ഈ സവിധത്തിലെത്തി പ്രാർത്ഥിക്കാൻ പ്രേരിപ്പിച്ചതും മറ്റൊന്നുമല്ല.

മഹാനവർകളെ വരും തലമുറക്കും മനസ്സിലാക്കാനും അവിടുത്തെ ജീവിത പാഠങ്ങൾ പകർത്താനും അവിടുത്തെ സ്നേഹിച്ചും ആദരിച്ചും ആത്മീയവും ഭൗതീകവുമായ പുരോഗതികൾ നേടിയെടുക്കാൻ ഈ പുസ്തകം നിമിത്തമാവട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

**ഉമർ സഖാഫി അൽ അസ്ഹരി**

(മുദരിസ്, ത്വൈബ നോളജ് ഗാർഡൻ,

മസ്ജിദുൽ മിഅ്റാജ് ദർസ്)

## ഫീച്ചർ


*മഹാനവർകളുടെ ചെറുവണ്ണൂരിലെ വീട്*

# വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ:സി)

കോഴിക്കോട് ജില്ലയിലെ വടകരയിൽ നിന്നും പേരാമ്പ്രയിലേക്കുള്ള ഗ്രാമീണ പാതയിലൂടെ സഞ്ചരിച്ചാൽ ചെറുവണ്ണൂരിലെത്താം. ചെറുവണ്ണൂരിലെ കണ്ടീത്താഴയിൽ അന്ത്യവിശ്രമം കൊള്ളുന്ന വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ.സി) ആമുഖങ്ങളാവശ്യമില്ലാതെ സുന്നി കൈരളിയുടെ ഹൃദയങ്ങളിൽ ആഴത്തിൽ പതിഞ്ഞുപോയ നാമമാണ്. തനിക്കുള്ളതെല്ലാം മറന്ന് സ്രഷ്ടാവിനെ കുറിച്ച് മാത്രം ആലോചിക്കുകയും സംസാരിക്കുകയും ചെയ്ത് അവനിഷ്ടമുള്ളത് മാത്രം പ്രവർത്തിച്ച് ആത്മീയതയുടെ നക്ഷത്രപ്രഭയായി ജ്വലിച്ച് ഒരു യുഗത്തിൽ വഴിവെളിച്ചം നൽകിയ പ്രകാശ ഗോപുരമായിരുന്നു അദ്ദേഹം.

ഏകദേശം 1893 ലാണ് ചെറുവണ്ണൂർ കണ്ടിയിൽ തറവാട്ടിൽ മഹാനവർകൾ ജനിക്കുന്നത്. പണ്ഡിതനും ആബിദുമായ തറുവയ് മുസ്‌ലിയാരായിരുന്നു തങ്ങളുടെ പിതാവ്. മാതാവ് മലയിൽ ഫാത്വിമ.

തങ്ങൾ ജനിച്ച് അധികം കഴിയുന്നതിന് മുമ്പേ ആ ദമ്പതികൾ ചില ജീവിത യാഥാർത്ഥ്യങ്ങളെ അംഗീകരിച്ച് വിവാഹ മോചിതരായി. ഇരുവരും വേറെ വിവാഹങ്ങൾ കഴിച്ചു. എന്നാലും തങ്ങൾ ഉമ്മയുടെ കൂടെ തന്നെ കഴിഞ്ഞു. എന്നാൽ നാലാം വയസ്സിൽ ഉമ്മ മരണപ്പെട്ടു. കുഞ്ഞിളം പ്രായത്തിൽ മാതാവിന്റെ വേർപാട് ആ നിഷ്കളങ്ക ബാല്യത്തെ ഏതു വിധത്തിൽ ബാധിച്ചിരിക്കുമെന്ന് ചിന്തിക്കാതെ തന്നെയറിയാം.

ഉമ്മ വിട വാങ്ങിയപ്പോൾ പിതാവ് അദ്ദേഹത്തെ കണ്ടിയിലേക്ക് കൂട്ടിക്കൊണ്ടുവന്നു. ഉപ്പാപ്പ കുട്ട്യാലിയുടെ സാന്നിധ്യത്തിൽ കൊച്ചു വർത്തമാനങ്ങൾ പറഞ്ഞ് പുതിയ ചോദ്യങ്ങൾ ചോദിച്ച് ജീവിതത്തിലെ നിർണ്ണായകമായ ഒരു ഘട്ടം തങ്ങളവർകൾ പിന്നിട്ടു.

പഠനത്തിന് തുടക്കം കുറിച്ചത് പിതാവിൽ നിന്നു തന്നെയായിരുന്നു. കൊല്ലം, കാപ്പാട് എന്നിവിടങ്ങളിലാണ് ഉപ്പയുടെ കൂടെ പഠിച്ചത്. ചെങ്ങോട്ടുകാവ്, വടകര, പൊന്നാനി, തലക്കടത്തൂർ, പരപ്പനങ്ങാടി,  എന്നിവിടങ്ങളിലായി വിവിധ ഉസ്താദുമാരുടെ അരികിൽ ഓതിപ്പഠിച്ചു. വലിയുല്ലാഹി കമ്മുണ്ണി മുസ്‌ലിയാർ തലക്കടത്തൂർ, ശൈഖ് ആദം ഹസ്രത്ത്, അബൂബക്കർ മുസ്‌ലിയാർ വടകര, ബാവ മുസ്‌ലിയാർ വടകര എന്നിവരാണ് പ്രധാന ഉസ്താദുമാർ.



*തിരൂർ വാണിയന്നൂരിലെ മഹാനവർകളുടെ വീട്*

പഠനകാലം മുതൽക്കു തന്നെ സ്വഭാവത്തിലും പെരുമാറ്റത്തിലും വ്യത്യസ്തത പ്രകടമായിരുന്നു ആ ജീവിതത്തിൽ. ഏകാന്തത ഇഷ്ടപ്പെടുന്ന പ്രകൃതമായിരുന്നു. കുട്ടിയുടെ അസാധാരണത്വം തിരിച്ചറിഞ്ഞ കമ്മുണ്ണി മുസ്‌ലിയാർ ഒരിക്കൽ മറ്റു ശിഷ്യൻമാരോട് പറഞ്ഞു, "വടക്കൻ മുഹമ്മദിനെ ശ്രദ്ധിക്കണം, നമ്മൾ വിചാരിച്ച ആളല്ല മുഹമ്മദ്". ഉപരിപഠനത്തിന് വെല്ലൂർ ബാഖിയാത്തിൽ ചെന്നപ്പോഴും ഉസ്താദുമാർ ആ മഹത്വം തിരിച്ചറിഞ്ഞു. ആദം ഹസ്റത്ത് മുഹമ്മദാജി തങ്ങളെ അരികിൽ വിളിച്ചു പറഞ്ഞു "നിങ്ങൾ ഞാൻ ചോദിക്കുന്നതിനും ചോദിക്കാനുദ്ദേശിക്കുന്നതിനും മറുപടി പറയുന്നു. അതുകൊണ്ട് ഞാനിനി ഓതി തരേണ്ട ആവശ്യമുണ്ടെന്ന് തോന്നുന്നില്ല. നിങ്ങൾ നാട്ടിലേക്ക് മടങ്ങിക്കോളൂ. ഈ വിധത്തിൽ ആദരപൂർവ്വം യാത്രയയക്കുകയാണ് അദ്ദേഹം ചെയ്തത്. ബാഖിയാത്തിൽ നിന്നും മടങ്ങിയെത്തിയ ശേഷവും ചില ദർസുകളിൽ ചേർന്നിരുന്നു. എന്നാൽ അതെല്ലാം അൽപ്പകാലം മാത്രമേ നീണ്ടു നിന്നിരുന്നുള്ളൂ.

കമ്മുണ്ണി മുസ്‌ലിയാരുടെ ദർസിൽ നിൽക്കുന്ന കാലത്താണ് ആദ്യമായി ഹജ്ജിനു പുറപ്പെടുന്നത്. മഹത്വത്തിന്റെ പടവുകൾ കയറിപ്പോകുന്നതിൽ ഏറ്റവും നിർണ്ണായകമായ ഒരു യാത്രയായിരുന്നു അതെന്ന് യാത്രാനനന്തരമുള്ള ജീവിതത്തിൽ നിന്നും മനസ്സിലാക്കാൻ സാധിക്കുന്നുണ്ട്. ഇരുപത്തിയഞ്ചാമത്തെ വയസ്സിലായിരുന്നു ആ യാത്ര.

ബോംബെയിൽ ചെന്ന് കപ്പൽമാർഗം യാത്ര തിരിക്കലാണ് അക്കാലത്തെ പതിവ്. സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന കുടുംബാന്തരീക്ഷത്തിൽ, വഴിച്ചെലവിനു പോലും കാര്യമായി ഒന്നും കരുതാതെയാണ് മഹാനവർകൾ യാത്ര പുറപ്പെട്ടത്. ഹജ്ജ് യാത്രയെക്കുറിച്ച് നിരന്തരമായി പറയാറുള്ളത് കാരണം ആ ആഗ്രഹത്തെ മനസ്സിലാക്കി പിതാവ് നൽകിയ അൻപത് രൂപയാണ് ആകെ കയ്യിലുണ്ടായിരുന്നത്.

ബോംബെയിൽ ചെന്ന് തന്റെ കപ്പലിൽ മരം കയറ്റുന്ന ഒരു ഇറാനിയുമായി സൗഹൃദം സ്ഥാപിച്ചു. ആ സൗഹൃദം ഉപയോഗപ്പെടുത്തി അദ്ദേഹത്തിന്റെ പായക്കപ്പലിൽ കയറിപ്പറ്റി. കപ്പൽ ഏദനിലെത്തിയപ്പോൾ അവിടെയിറങ്ങി. തുടർന്ന് കാൽനടയായാണ് യാത്ര.

ആ യാത്രയെക്കുറിച്ച് കൂടുതലൊന്നും പറയാനാവില്ലെങ്കിലും ആലോ ചിച്ചാൽ തന്നെയും ആ യാത്ര എത്ര വലിയ ത്യാഗമാണെന്ന് മനസ്സി ലാക്കാനാവും. ഒരു പരിചയവുമില്ലാത്ത നാട്ടുവഴികൾ, ആശയങ്ങൾ പങ്കുവെക്കാൻ തദ്ദേശയരുടെ ഭാഷയറിയില്ല. കയ്യിലുള്ളത് തുച്ഛ മായ കാശ്. ഭക്ഷണം, വെള്ളം, ഉറക്കം തുടങ്ങിയ പ്രാഥമിക ആവ ശ്യങ്ങളുടെ നിർവ്വഹണം ഇതെല്ലാം നാം ഊഹിക്കുന്നതിലും വലിയ കഷ്ടതകൾ നിറഞ്ഞതായിരുന്നു എന്നു മനസ്സിലാക്കാം. പിൽക്കാ ലത്ത് തന്റെ ശരീരത്തിൽ ചില മുറിവുകളും മർദ്ദനങ്ങളുടെ പാടു കളും അദ്ദേഹം കാണിച്ചുകൊടുത്തിരുന്നു. അതെല്ലാം ഈ യാത്ര യുടെ ബാക്കി പാത്രങ്ങളായിരുന്നു.

ശരീരം തളർന്നപ്പോഴും തളരാത്ത മനസ്സുമായി ആ ഏകാന്ത പഥികൻ അവസാനം ഉമ്മുൽഖുറയുടെ തിരുമുറ്റത്ത് എത്തിച്ചേർന്നു. ഹൃദയത്തിൽ വർഷങ്ങളായി നിറഞ്ഞു നിന്ന അഭിലാഷം അങ്ങിനെ പൂർത്തീകരിച്ചു. ഹജ്ജു പൂർത്തിയാക്കി ആ വർഷം നാട്ടിലേക്ക് മട ങ്ങിയില്ല. മക്കയിലും മദീനയിലും തിരുനബി ﷺ യുടെ പാദം പതിഞ്ഞ ഭൂമികളിലൂടെ ഒരഭയാർത്ഥിയെ പോലെ അദ്ദേഹം അലഞ്ഞു നട ന്നു. വലിയ സാഹസമായിരുന്നു ആ കാലം. അന്നപാനീയങ്ങളില്ലാതെ തള്ളി നീക്കിയ നാളുകൾ. ഇടയ്ക്ക് ഹോട്ടലിൽ ജോലി. അടുത്ത ഹജ്ജുകാലം വരേയും ആ സ്ഥിതി തുടർന്നു. നിർവചനങ്ങൾക്കതീ തമായ ഔലിയാക്കളുടെ ലോകത്തേക്കുള്ള വാതിലുകൾ ഇതിനകം മുഹമ്മദാജി തങ്ങൾ തുറന്നെടുത്തിരുന്നു എന്നാണ് പിന്നീട് മനസ്സി ലാക്കാൻ കഴിഞ്ഞത്.

അടുത്ത ഹജ്ജും കഴിഞ്ഞ് നാട്ടിൽ തിരിച്ചെത്തി. എന്നാൽ മഅ്രിഫത്തിന്റെ പുതിയ അനുഭവങ്ങളിൽ മതിമറന്ന് തനിക്ക് ചുറ്റും നടക്കുന്നതൊന്നും അറിയാത്ത 'ജദ്ബ്' എന്ന് വിശേഷിപ്പിക്കപ്പെടുന്ന പ്രത്യേക അവസ്ഥയിലായിരുന്നു അവിടുന്ന്. പലരും കാണാൻ വന്ന് പലതും ചോദിച്ചു. അവ്യക്തമായിരുന്നു മറുപടികൾ. ഇടക്ക് ഉറക്കെ ചിരിച്ചു. 'അൽഹംദുലില്ലാഹ്' എന്ന് ആവർത്തിച്ചു പറഞ്ഞുകൊണ്ടി രുന്നു. സാധാരണ ബുദ്ധി കൊണ്ട് അളക്കാനാവാത്ത ആ അവസ്ഥയെ 'മാനസിക വിഭ്രാന്തി' എന്ന് പിതാവും മറ്റു കുടുംബക്കാരും വിധി യെഴുതി. അവർ ചില ചികിത്സാമുറകൾ പരീക്ഷിച്ചു. രോഗമറിയാ തെയുള്ള ചികിത്സക്കെന്ത് ഫലമുണ്ടാവാൻ? ഇടയ്ക്ക് പുറത്തു

വിടാതെ മുറിയിൽ അടച്ചിട്ടു. പിന്നെ മോചിപ്പിച്ചു.

പിന്നെ നാലു പതിറ്റാണ്ടോളം കാലം പലയിടങ്ങളിലും അലഞ്ഞുനടന്നു. എവിടെയാണെന്ന് പോലും ആർക്കുമറിയാത്ത സമയമുണ്ടായിരുന്നു ആ കാലയളവിൽ.അതിനിടയ്ക്ക് പിതാവ് മരണപ്പെട്ടു. ആരെയും അറിയിക്കാതെ തന്നെ വീട്ടിൽ കയറിവന്നു. ഉപ്പയ്ക്കു വേണ്ടിയുള്ള പ്രാർത്ഥനയും ജനങ്ങൾക്കുള്ള ഭക്ഷണ വിതരണവുമെല്ലാം അവർ തന്നെ നേതൃത്വം നൽകി നടത്തി. പിന്നെയും നിഷ്ക്രമിച്ചു.

ദീർഘകാലങ്ങൾക്കുശേഷം മഹാനവർകൾ വടകരയിലും പരിസരങ്ങളിലും പ്രത്യക്ഷപ്പെടാൻ തുടങ്ങി. ചെറുവണ്ണൂർ സ്വദേശിയാണെങ്കിലും വടകര മുഹമ്മദാജി തങ്ങൽ എന്ന പേര് വന്നത് ഇക്കാലത്താണ്. അലക്ഷ്യമായ വസ്ത്രധാരണവും ക്രമം തെറ്റിയ തലമുടിയും താടിയും... എവിടേയ്ക്കോ നോക്കുന്ന കണ്ണുകളും... ആർക്കും മനസ്സിലാവാത്ത സംസാരങ്ങളും... തീർത്തും നിഗൂഢമായിരുന്നു ആ കാലം. പലരും മാനസിക വിഭ്രാന്തിയുള്ള ഒരാൾ എന്ന് വിധിയെഴുതി. എന്നാൽ ചില അത്ഭുതങ്ങൾ അവരിൽ നിന്നും പ്രകടമായി തുടങ്ങി. അതോടെ ജനങ്ങൾ ആദരിക്കാൻ തുടങ്ങി. 'തങ്ങൾ' എന്നത് അഹ്‌ലുബൈത്തിനെ വിശേഷിപ്പിക്കാനാണ് കേരളീയർ സാധാരണയായി ഉപയോഗിക്കാറുള്ളത്. എന്നാൽ ആത്യന്തികമായ അത് ആദരവിന്റെ വേദ പ്രയോഗമായിരുന്നു. അങ്ങനെയാണ് 'തങ്ങൾ'


മലയിൽ മഖാമിന് ചാരെ പണികഴിപ്പിക്കുന്ന വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങൾ സ്മാരക എജ്യുക്കേഷനൽ കോംപ്ലക്സ്

എന്ന ആ പേര് മഹാനവർകൾക്ക് വന്നുചേരുന്നത്.

ചില സമയങ്ങളിൽ 'ദിക്റുല്ലാഹി' യിൽ ലയിച്ച് ആ ചുണ്ടുക ളിൽ നിന്നും സി, സി എന്ന ശബ്ദം പുറത്തേയ്ക്കു വരും. അതു കേട്ട ചിലർ വിളിച്ചു സി.സി. മുസ്ലിയാർ. മറ്റു ചിലർ വടക്കേ മലബാറിലെ ഗ്രാമീണമായ ഭാഷയിൽ ആദരവോടെ 'ഓർ' എന്നു വിളിച്ചു.

ദീർഘകാലത്തെ അലച്ചിലിനൊടുവിൽ ദേശാടനം മതിയാക്കി ചെറുവണ്ണൂരിലെ വീട്ടിൽ തിരിച്ചെത്തി. സാധാരണക്കാരെപ്പോലെ യുള്ള ദിനചര്യകളിലേക്ക് ജീവിതം ക്രമപ്പെട്ടു. ഇതിനകം ആ മഹത്വം നാടുനീളെ പ്രചരിച്ചിരുന്നു. നൂറുകൂട്ടം പ്രയാസങ്ങളുമായി പലരും ആ സന്നിധിയിൽ വന്ന് സങ്കടങ്ങളുടെ കെട്ടഴിച്ചുവെക്കാൻ തുടങ്ങി. രോഗം, കടം, സന്താനങ്ങളില്ലായ്മ, ജോലിയിലെ പ്രയാസം എന്നി ങ്ങനെ വൈവിധ്യങ്ങളായ പ്രയാസങ്ങൾ ഒരു വാക്ക്, ഒരു നോക്ക്, ചിലപ്പോൾ ഒരു സ്പർശനം ദീർഘനാൾ അലട്ടിയിരുന്ന പല പ്രശ്ന ങ്ങൾക്കും ആ സന്നിധിയിൽ ഉത്തരങ്ങളുണ്ടായി. ചിലർ വന്ന് കാര്യ ങ്ങളവതരിപ്പിക്കും മുമ്പ് മനസ്സു വായിച്ച് പ്രതിവിധികൾ നിർദ്ദേശി ച്ചു. അരികിലില്ലാത്ത ചിലരിലേക്ക് അവരുടെ പ്രശ്നങ്ങൾക്ക് പരി ഹാരവും പറഞ്ഞ് ആളെ പറഞ്ഞയച്ചു. കാണാതെ കേൾക്കാതെ ദൂര ങ്ങളിലെ മനോവേദനയ്ക്ക് പ്രതിവിധി പറയുന്ന സിദ്ധി. അല്ലാഹു തന്റെ ഇഷ്ടദാസന്മാരായ ഔലിയാക്കൾക്ക് നൽകിയ കറാമത്തുകൾ. പ്രമാണങ്ങളറിയുന്ന ആർക്കും അതിൽ ഒരു സംശയവുമുണ്ടായിരു ന്നില്ല.

തങ്ങളുടെ അൻപത്തിയാറാം വയസ്സിൽ പൊന്നാനിയിൽ നിന്നും ഒരു അബ്ദുല്ല മുസ്ലിയാർ മകൾക്ക് നല്ലൊരു വിവാഹം ശരിയാവാൻ അദ്ദേഹത്തെ സമീപിച്ചു. 'അവളെ ഞാൻ വിവാഹം ചെയ്തുകൊള്ളാം.' എന്നായി തങ്ങൾ. അബ്ദുല്ല മുസ്ലിയാർ വലിയ സന്തോഷത്തോടെ സമ്മതിച്ചു. ഉടനെ തന്നെ നിക്കാഹും കഴിഞ്ഞു. ഏകദേശം ഒരു വർഷത്തിനു ശേഷമാണ് പൊന്നാനിയിലെ ഭാര്യ യുടെ അരികിൽ ചെല്ലുന്നത്. ആ ദാമ്പത്യത്തിൽ നാലു സന്താന ങ്ങൾ പിറന്നു. രണ്ടുപേർ ജനിച്ച ഉടനെ മരണപ്പെട്ടു. അവരുടെ ഖബറുകൾ തങ്ങളുടേയും മാതാവിന്റേയും ഖബറുകൾക്കരികിലായി സ്ഥിതി ചെയ്യുന്നു. പിന്നീട് ആദ്യ ഭാര്യ സൈനബ ചില രോഗങ്ങൾ പിടിപെട്ട് മരണത്തിനു കീഴടങ്ങി.

ശേഷം എഴുപത് വയസ്സുകൾ പിന്നിട്ട ശേഷമാണ് തിരൂരിലെ വാണിയന്നൂരിൽ നിന്നും തിത്താച്ചുമ്മ എന്നവരെ വിവാഹം ചെയ്യുന്നത്. ഈ ദാമ്പത്യത്തിൽ ആറു സന്താനങ്ങളുണ്ടായി. നാല് ആൺകുട്ടികളും രണ്ടു പെൺമക്കളും.

പ്രവാചക പ്രേമത്തിൽ അലിഞ്ഞു ചേർന്ന ചലന നിശ്ചലനങ്ങളായിരുന്നു തങ്ങളുടേത്. അതുകൊണ്ടാണ് നബി (സാ) യ്ക്ക് അല്ലാഹു സമ്മാനിച്ച തുല്യതകളില്ലാത്ത മഹത്വമായ മിഅ്റാജ് ഒരു ആഘോഷമാക്കി അദ്ദേഹം മാറ്റിയത്. മിഅ്റാജ് നേർച്ച എന്ന പേരിൽ വിപുലമായ പരിപാടികളാണ് സംഘടിപ്പിച്ചിരുന്നത്. തദ്ദേശവാസികളെ കൂടാതെ തങ്ങളുമായി ബന്ധം പുലർത്തുന്ന വിദൂരദിക്കുകളിലുള്ള ആയിരങ്ങൾ അതിനായി വന്നുചേരാറുണ്ടായിരുന്നു. ജാതി മത ഭേദമെന്യേ അവിടെ എത്തുന്ന എല്ലാവർക്കും തങ്ങൾ ഭക്ഷണം വെച്ചു വിളമ്പി. വയറു നിറച്ചു ഭക്ഷണം കഴിക്കാൻ വകയുള്ളവർ വിരളമായിരുന്ന ആ കാലത്ത് പ്രസ്തുത ദിവസങ്ങളിൽ ചെറുവണ്ണൂരിലും പരിസരത്തും ഒരു വേർതിരിവുമില്ലാതെ മനുഷ്യരെല്ലാം രുചികരമായ ഭക്ഷണം വയറുനിറച്ചുണ്ടു.

അല്ലാഹുവിന്റെ ഇഷ്ട ദാസൻമാരിൽ പ്രമുഖനായ ഇമാം അബു ഹസൻ ശാദൂലി (റ) യുടെ ആത്മീയ സരണിയിലെ പ്രസിദ്ധമായ ശാദുലി റാത്തീബിന് കേരളത്തിൽ പ്രചാരം നൽകിയത് വടകര മുഹമ്മദാജി തങ്ങളായിരുന്നു. തിരൂരിലെ വാണിയന്നൂരിൽ രണ്ടാമത്തെ ഭാര്യയ്ക്ക് നിർമ്മിച്ചു നൽകിയ വീടിനു സമീപത്തും കോഴിക്കോട് നടക്കാവിലെ അബൂബക്കർ ഹാജിയുടെ വീട്ടിലും എല്ലാ മാസവും കൃത്യമായ തിയ്യതികളിൽ ശാദുലി റാത്തീബ് നടക്കാറുണ്ടായിരുന്നു. തങ്ങൾ തന്നെയാണ് നേതൃത്വം നൽകാറുള്ളത്. മിഅ്റാജ് നേർച്ചയുടെ സമയത്ത് ചെറുവണ്ണൂരിലും ശാദുലീ മജ്ലിസ് നടക്കാറുണ്ടായിരുന്നു. കൂടാതെ കേരളത്തിലങ്ങിങ്ങോളം ഈ ആത്മീയ മജ്ലിസ് തങ്ങൾ സംഘടിപ്പിച്ചിരുന്നു. കേരളത്തിൽ ഇന്ന് ശാദുലി മജ്ലിസുകൾ നടക്കുന്നയിടങ്ങളിലെല്ലാം അതിന് നേതൃത്വം നൽകുന്നത് തങ്ങളിൽ നിന്നോ അവരുടെ മുരീദൻമാരിൽ നിന്നോ ഇജാസത്ത് വാങ്ങിയവരോ ആണ്.

ജീവിതാവസാനം വരെയും ആരാധനകളിൽ കണിശത പുലർത്തിയ തങ്ങൾ വ്യാജ ശൈഖൻമാർക്ക് ജീവിതം കൊണ്ട് മറു

പടി നൽകിയ വ്യക്തിത്വമാണ്. നിസ്കാരത്തിന്റെ സമയമായാൽ ഉടനെ നിസ്കരിക്കണം എന്നത് അവരുടെ ജീവിതത്തിലെ തെറ്റാത്ത പതിവായിരുന്നു. ഒരു ദിവസം ബസ്സിൽ യാത്ര ചെയ്യുമ്പോൾ പള്ളി യിൽ നിന്നും വാങ്കു വിളിച്ചു. ഉടനെ ബസ്സ് നിർത്തിച്ചു പുറത്തിറങ്ങി. പള്ളിയിൽ ചെന്നു നിസ്കരിച്ചു. ശരീഅത്തിന്റെ നിയമങ്ങൾ തെറ്റി ച്ചുകൊണ്ടുള്ള ഒരു നീക്കവും ആ ജീവിതത്തിൽ ഉണ്ടായിരുന്നില്ല.

ദീനി ചൈതന്യം നിലനിർത്താൻ അഹോരാത്രം അദ്ധ്വാനി ക്കുന്ന സംഘടനാ നേതാക്കളോടും പ്രവർത്തകരോടും വലിയ ആത്മ ബന്ധമായിരുന്നു തങ്ങൾക്ക്. പ്രാർത്ഥനയിലൂടെയും പ്രേരണയി ലേയും തങ്ങൾ അവർക്ക് ധൈര്യം നൽകി. അവസാന കാലഘട്ടങ്ങ ളിൽ സുന്നത്ത് ജമാഅത്തിന്റെ നിരവധി വേദികളിൽ നേതാ ക്കൾക്കൊപ്പം അദ്ദേഹം വേദി പങ്കിട്ടിരുന്നു.




നൂറിലേറെ വർഷം ജീവിച്ചെങ്കിലും കണ്ണിനൽപം കാഴ്ചക്കു റവ് ഒഴിച്ച് വേണ്ടത്ര അസുഖങ്ങളൊന്നും അലട്ടിയില്ല. ഒരു സമയ സുന്നത്ത് നിസ്കാരം പോലും ഇരുന്ന് നിസ്കരിക്കാൻ ഇടവന്നില്ല. മാത്രമല്ല, ഇത്രയേറെ പ്രായം ചെന്നിട്ടും ഒരു നോമ്പ് പോലും ആ രോഗ്യ പ്രശ്നത്താൽ ഒഴിവാക്കേണ്ടി വന്നിട്ടില്ല. എല്ലാ വഖ്തിലും ബാങ്കിന് മുമ്പ് വുളൂ ചെയ്ത് തയ്യാറായി എന്ത് വലിയ പ്രതിബന്ധ

ങ്ങളുണ്ടെങ്കിലും ഒരൽപ സമയം പോലും പിന്തിക്കാതെ കണിശത പുലർത്തിയ മഹാൻ ഒരിക്കൽ മെഡിക്കൽ കോളേജിൽ വെച്ച് കണ്ണ് ഓപറേഷൻ ചെയ്ത ഉടൻ ബാങ്കിന് സമയമായപ്പോൾ കണ്ണിന് മുകളിലെ കെട്ട് നീക്കം ചെയ്തത് ഡോക്ടർമാരെപ്പോലും അത്ഭുതപ്പെടുത്തി.

കുട്ടികളോട് അതിരറ്റ സ്നേഹമായിരുന്നു. നിസ്കാരത്തിലും ഭക്ഷണത്തിലും അവർ കൂടെ വേണമെന്ന് നിർബന്ധം. നിസ്കാര സമയം പോലുള്ള ചില സന്ദർഭങ്ങളിൽ തന്റെ മുന്നിലേക്ക് വരുന്നവർ എത്ര ഉന്നതരായാലും കഠിനമായി ക്ഷോഭിച്ചിരുന്നു. എങ്കിലും ചില സമയങ്ങളിൽ ആളുകളുമായി അത്രമാത്രം അടുത്തിടപഴകുകയും ചെയ്തു. ചിലപ്പോൾ കൂടിനിൽക്കുന്നവരോട് തമാശകളും പറയുമായിരുന്നു. ചെറുവണ്ണൂരിലായാലും തിരൂരിലായാലും യാത്രയിലായാലും ഒരുപാട് മുഹിബ്ബുകൾ, ഖാദിമുകൾ കൂടെയുണ്ടായിരുന്നു. തങ്ങൾ എവിടെയുണ്ടെന്നറിഞ്ഞാലും ആളുകൾ അങ്ങോട്ടൊഴുകുക പതിവായിരുന്നു.

പാത്രം നിറയെ ഭക്ഷണം കോരിയിടും. അൽപം മാത്രം കഴിക്കും. ബാക്കി കൂടെയിരിക്കുന്നവർക്ക് കൊടുക്കും. അതിനായി അവർ തിക്കും തിരക്കും കൂട്ടും. എവിടെപ്പോയാലും ചായ കുടിക്കും. ഒരു മുറുക്കേ കുടിക്കൂ. ബാക്കി കൂടെയുള്ളവർക്ക് നീട്ടും. ദൂരയാത്ര അധികം തീവണ്ടിയിലാണ്. റോഡ് മാർഗം ജീപ്പിലും. പല പരിപാടികൾക്കും ക്ഷണിക്കപ്പെടാറുണ്ട്. ചില പരിപാടികൾക്ക് പോകാറുമുണ്ട്. ദുആ ചെയ്ത് പിരിയാറാണ് പതിവ്. പ്രസംഗിക്കാറില്ല. എന്നാലും തന്റെ സ്വന്തം നാട്ടുകാരോട് കണ്ടീത്താഴ പള്ളിയിൽ വെച്ച് ഉറുദി പറയാറുണ്ട്.

ഒരു നൂറ്റാണ്ടിലധികം നീണ്ട ജീവിതം കൊണ്ട് മഹത്തരമായ മാതൃകകൾ ബാക്കിവെച്ച മഹാൻ 1998 ജൂലൈ 31 നാണ് യാത്രയായത്. 1419 റബിഉൽ അവ്വൽ 29 എന്നാണ് ഹിജ്റ വർഷ പ്രകാരമുള്ള ചരമദിനം. ചെറുവണ്ണൂരിലെ വീടിനടുത്തുള്ള മലയിൽ മഖാമിലാണ് അവരുടെ അന്ത്യവിശ്രമം. നേരത്തെ മരണപ്പെട്ട മതാവിന്റേയും രണ്ടു സന്താനങ്ങളുടേയും ഖബ്റുകൾ അവിടെ തന്നെയാണ്. ബൈത്തുൽ മുഖസിന്റെ മാതൃകയിലാണ് ഈ ഖബറുകളുള്ള കെട്ടിടം പണികഴിപ്പിച്ചിരിക്കുന്നത്. വിയോഗത്തിന് മുമ്പ് തങ്ങൾ തന്നെയാണ് അതിന്റെ നിർമ്മാണം ആരംഭിച്ചതും അതിന് കട്ടില വെച്ചതുമെല്ലാം.

ജനലക്ഷങ്ങൾക്ക് അത്താണിയായിരുന്ന തങ്ങളവർകളിൽ നിന്നും ദുനിയാവിൽ തന്നെ വൻനേട്ടങ്ങൾ കരസ്ഥമാക്കിയ പലരുമുണ്ട്. ആഖിറം മാത്രം ലക്ഷ്യം വെച്ച് കൂടെക്കൂടിയവരിൽ പുഞ്ചിരി തൂകി മരണം മരണം വരിച്ചവരുമുണ്ട്. തങ്ങൾക്ക് വേണ്ടി എന്തും ചെയ്യാൻ ആയിരക്കണക്കിന് ഖാദിമുകളുണ്ടായിരുന്നു. നിരവധി മുഹിബ്ബുകളുമുണ്ടായിരുന്നു. അവസാന കാലത്തെ പലരെയും അറിയാമെങ്കിലും ആദ്യകാലത്തെ പലരെയും അറിയുക അസാധ്യം. ഇപ്പോഴും മലയിൽ മിഅ്റാജ് നേർച്ചയും ആണ്ട് നേർച്ചയും നടക്കുന്നുണ്ട്. അവരുടെ അനുഗ്രഹം ലക്ഷ്യം വെച്ച് നിരവധിയാളുകൾ ഇന്നും മഖാമിൽ വന്നെത്തുന്നുണ്ട്. പിഴവുകളുടെയും ദുരിതങ്ങളുടെയും സങ്കീർണ സാഹചര്യങ്ങളിൽ ശാന്തിയുടെ തെളിനീര് തന്നെയായിരുന്നു വലിയുല്ലാഹി തങ്ങളുടെ സാമീപ്യം. നോവിന്റെ കൊടും നീറ്റലായി വന്ന് ആ കരം ഗ്രഹിച്ച ശേഷം സമാധാനത്തോടെ മടങ്ങിപ്പോയവർ എത്രയെത്രയാണ്. ആ പ്രാർത്ഥനകളുടെ സാഫല്യത്തിൽ സായൂജ്യമടഞ്ഞ മനസ്സുകൾ നിരവധി. മഹാന്റെ ജീവിത പാത പിന്തുടരുവാനും ഏവരെയും നാളെ തങ്ങളവർകളുടെ കൂടെ സ്വർഗത്തിൽ ഒരുമിച്ചുകൂട്ടുവാനും പ്രാർത്ഥിക്കുന്നു.



*മഹാനവർകൾ അന്തിയുറങ്ങുന്ന ചെറുവണ്ണൂർ മലയിൽ മഖാം*

 

# ചരിത്രപ്രസിദ്ധമായ മിഅ്റാജ് നേർച്ച

നൂറ്റിയഞ്ച് വർഷത്തോളം ജീവിച്ച വലിയുല്ലാഹി തങ്ങളവർക ളുടെ ആയുസ്സിന്റെ പകുതിഭാഗവും പഠനത്തിലും സഞ്ചാരത്തി ലുമായി നാടും വീടും വിട്ടുള്ള ദീർഘകാല വാസത്തിന് ശേഷം ചെറുവണ്ണൂർ കണ്ടിയിൽ തറവാട്ടിൽ തിരിച്ചെത്തുകയും ഉമ്മയുടെ ഖബർ സ്ഥിതി ചെയ്യുന്ന മലയിൽ പറമ്പിൽ പള്ളി നിർമ്മിക്കു കയും തൊട്ടടുത്ത് തന്നെ സ്വന്തമായി വീട് ഉണ്ടാക്കുകയും ചെയ്തു. പള്ളിയുടെ പുറം പള്ളിക്ക് കട്ടില വെക്കുന്നതും മാനവ കുലത്തിന്റെ പൂർണ്ണതയിലേക്കുള്ള പ്രയാണമായിരുന്ന പ്രവാച കരുടെ മിഅ്റാജ് ആരോഹണത്തിന്റെ ധന്യസ്മരണകൾ അയ വിറക്കാനായി മിഅ്റാജ് നേർച്ച റജബ് 27-ാം രാവിന് തുടങ്ങു ന്നതും ഒരുമിച്ചായിരുന്നു. പുണ്യ റസൂലിനോടുള്ള അടങ്ങാത്ത സ്നേഹാദരങ്ങളുടെ പ്രഫുല്ല സ്മരണകൾ, അവിടുത്തോടുള്ള ആത്മീയ ബന്ധം റസൂൽ(സ്വ)യുടെ ജീവിതത്തിലെ അനർഘ സംഭവത്തെ തന്നെ ആഘോഷിക്കാൻ വടകര തങ്ങളെ പ്രേരിപ്പി ച്ചിരിക്കണം. മിഅ്റാജ് സംഭവത്തെ മുൻനിർത്തി ഇത്തരമൊരാ ഘോഷം ഇന്ത്യയിൽ മറ്റെവിടെയെങ്കിലും നടത്തുന്നതായി അറി വില്ല.

നിരവധി സാദാത്തുക്കളും പണ്ഡിതരും മഹാനവർകൾ നടത്തുന്ന ഈ നേർച്ചക്ക് പങ്കെടുത്തിരുന്നു എന്നത് അവിതർക്കിതമാണ്.



രണ്ടാം വർഷം വേളം പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ നിശേഷം വിജയസാധ്യതയില്ലാതെ ധാരോത്ത് പോക്കർഹാജിയും കൂട്ടരും മത്സര രംഗത്തിറങ്ങുന്നു. പോക്കറാജിയെങ്കിലും ഒന്ന് മെമ്പറായി കാണാൻ ആഗ്രഹിച്ച് അന്നാട്ടിലെ ഒരു പ്രധാന മുരീദ് ഈ ആവശ്യം തങ്ങളോട് ഉണർത്തി. മെമ്പറായത് കൊണ്ട് എന്തുണ്ട് കാര്യം എന്നായി തങ്ങൾ. ആവശ്യം നിരന്തരം ഉണർത്തിയപ്പോൾ എന്നാൽ പ്രസിഡന്റായിക്കോട്ടെ എന്ന് തങ്ങളുടെ ആശീർവാദം. വോട്ടെണ്ണിയപ്പോൾ പോക്കർ ഹാജിയും അദ്ദേഹം പ്രതിനിധാനം ചെയ്ത കക്ഷിയുടെ ആളുകളും മൂന്നും നാലും വോട്ടുകളുടെ ഭൂരിപക്ഷത്തിൽ അത്ഭുത വിജയം നേടിയെന്ന് മാത്രമല്ല, പോക്കർ ഹാജി തന്നെ പ്രസിഡന്റാവുകയും ചെയ്തു. ഈ സന്തോഷം പങ്കുവെക്കാൻ ആയിരക്കണക്കിനാളുകൾ എല്ലാവിധ ആഘോഷങ്ങളുമായി വരവായി വന്ന് മലയിൽ മിഅ്റാജ് നേർച്ചക്കെത്തിയതും ചരിത്രമാണ്. പിന്നീട് നേർച്ച ഒരു ദിവസമെന്നുള്ളത് ദീർഘിച്ച്, റജബ് മാസം മുഴുവൻ എന്ന നിലയിലായി പതിനായിരങ്ങൾ പങ്കെടുക്കുന്ന ആഘോഷമായി മാറി.

ആദ്യകാലത്ത് അരി ക്ഷാമം നേരിട്ടിരുന്നതിനാൽ അരിയുടെ കൂടെ ഗോതമ്പും ചേർത്താണ് ഭക്ഷണം പാകംചെയ്തിരുന്നത്.



*മഹാനവർകൾ പണികഴിപ്പിച്ച ചെറുവണ്ണൂർ മസ്ജിദുൽ മിഅ്റാജ്*

അരി കിട്ടാത്ത അക്കാലത്ത് ചുറ്റുപ്രദേശങ്ങളിലുള്ള സാധുക്കൾ വയർനിറച്ചും അത്ര രുചിയുള്ളതുമായ ഭക്ഷണം കഴിച്ചിരുന്നത് നേർച്ചദിവസങ്ങളിൽ മാത്രമായിരുന്നു. കുന്നുപോലെ ഭക്ഷണം കൂട്ടി നിമിഷങ്ങൾക്കകം തീർന്നുപോകുന്ന ഇത്രയേറെ ഭക്ഷണം വിളമ്പിയ മറ്റൊരു നേർച്ച അക്കാലത്ത് കേരളത്തിൽ ഉണ്ടായിരുന്നതായി അറിവില്ല. നാദാപുരം, ചേരാപുരം, പയ്യോളി, മണിയൂർ, എളമ്പിലാട് തുടങ്ങി നിരവധി സ്ഥലങ്ങളിൽനിന്നും തങ്ങളുടെ മദ്ഹുംപാടി ആയിരക്കണക്കിന് ജനങ്ങൾ നേർച്ചക്ക് വരവായി വന്നിരുന്നു.

എല്ലാ വർഷവും സ്ഥിരമായി ഒരു ചാക്ക് അരി കൊണ്ടുവരാറുള്ള ഒരാൾ ഒരു വർഷം അരച്ചാക്ക് അരിയുമായി വന്ന് നേർച്ചയിലേൽപ്പിച്ചു; അയാളെ കണ്ടയുടൻ തങ്ങളുടെ ചോദ്യം ബാക്കി അരി എവിടെയെന്നായിരുന്നു. അരച്ചാക്ക് അരി കൊണ്ടുവന്നതും ഏൽപ്പിച്ചതും തങ്ങൾ നേരിൽ കണ്ടിരുന്നില്ല.

വാഹന സൗകര്യമില്ലാത്ത അക്കാലത്ത് ചെറുവണ്ണൂർ മലയിലേക്ക് കിലോമീറ്ററുകൾ നടന്നും സൈക്കിൾ ചവിട്ടിയും പുഴ

നീന്തിക്കടന്നും തോണി കടന്നും ആയിരങ്ങളെത്തി. ആയിടക്ക് നേർച്ച ദിവസം ഒരിക്കൽ തങ്ങൾ പറയുന്നു: "തോണി മറിഞ്ഞു; ആർക്കും പരിക്കില്ല." കൂടി നിന്നവർക്ക് ഒന്നും മനസ്സിലാകുന്നി ല്ല. പിന്നീടാണ് തോണി മറിഞ്ഞ് പരിക്കൊന്നും പറ്റാതെ നേർച്ച യിലേക്കെത്തുന്ന വെള്ളിയോട് പ്രദേശത്തുകാരെക്കണ്ട് ജനങ്ങൾ അത്ഭുതം കൂറുന്നത്. പിന്നീടൊരിക്കൽ നേർച്ചക്ക് അരി, കുട്ടൻ, കോഴി, ഇളനീർ, തേങ്ങ, പലവ്യഞ്ജനങ്ങൾ, പച്ചക്കറികൾ തുട ങ്ങിയ പല സാധനങ്ങളും നേർച്ചയായി വരുന്നത് കണ്ട് മേപ്പയൂർ ദേശത്തുള്ള ഒരു വഹാബി കച്ചവടക്കാരൻ "എനിക്ക് നല്ല കച്ച വടം നടക്കുകയാണെങ്കിൽ ഞാൻ ഒരു കൂമനെ നേർച്ച കൊടുക്കും" എന്ന് പരിഹസിച്ചു. തൊട്ടടുത്ത ദിവസം തന്നെ കടയിൽ കള്ളൻ കയറുകയും ചരക്ക് മുഴുവൻ മോഷ്ടിക്കപ്പെടുകയും ചെയ്തു. അപ കടം മണത്ത വഹാബി ഇളിഭ്യനായി ഉടൻ തന്നെ ഒരു കോഴിയെ നേർച്ചെക്കെത്തിച്ചു. ഇതു കണ്ട തങ്ങളുടെ പ്രതികരണം കേട്ട് അയാൾ ഞെട്ടി: "നീ നേർച്ചയാക്കിയത് കൊണ്ടുവന്നാൽ മതി, ഇത് വേണ്ടെ"ന്ന്.

അതുപോലെ എവിടെയൊക്കെ എന്തൊക്കെ നേർച്ചയാക്കി യെന്ന് തങ്ങൾ അറിയുകയും നേർച്ചയാക്കിയത് കൊടുക്കാത്തവ രോട് എന്റെ നേർച്ച എവിടെയെന്ന് ചോദിക്കുകയും ചെയ്തിരുന്നു.



തലശ്ശേരിയിൽ നിന്നും ഒരാൾ ആടിനെ നേർച്ചയാക്കി. കൊണ്ടുവരാനുള്ള പ്രയാസം കാരണം കറിവെച്ച് കൊണ്ടുവന്നു. എന്തെങ്കിലും പറയും മുമ്പ് തങ്ങൾ ചോദിക്കുന്നു: “ആടിനെ നേർച്ചയാക്കി കറി വെച്ചുകൊണ്ട് വരുവാൻ നിന്നോട് ആര് പറഞ്ഞു?” അമളി മനസ്സിലായ വ്യക്തി തങ്ങളോട് ക്ഷമ ചോദിച്ചു. കുട്ടികളില്ലാത്തവരുടെ സങ്കടം കേട്ട് തങ്ങൾ പറയുമായിരുന്നു: “അടുത്ത നേർച്ചക്ക് ഒരാടും ഒരു ചാക്ക് അരിയും കൊണ്ടുവരണം. എനിക്ക് കാണാൻ നിങ്ങളുടെ കുഞ്ഞിനെയും.” അതുപോലെ സംഭവിക്കാറുമുണ്ടായിരുന്നു. ആറ് കിണർ കിളച്ചിട്ടും വെള്ളം കാണാതെ ഒരു തിയ്യ യുവതി വിഷമിച്ചപ്പോൾ ആ നാട്ടുകാരനായ തങ്ങളുടെ ഒരു മുരീദ് യുവതിയോട് ആവശ്യപ്പെട്ടത് പ്രകാരം ഇനി കുഴിക്കുന്ന കിണറിൽ വെള്ളം കണ്ടാൽ തങ്ങളുടെ കാൽ കഴുകുന്നതിന് ഒരു കുടം വെള്ളം നേർച്ചയാക്കുകയും അപ്രകാരം കിണറിൽ വെള്ളം കാണുകയും നേർച്ചയുടെ തിരക്കിനിടയിലൂടെ വെള്ളക്കുടവും ചുമലിലേറ്റി യുവതിയും സഹായിയും വരുന്നത് അന്നത്തെ ജനങ്ങൾ കണ്ട ഒരു യാഥാർത്ഥ്യമാണ്. ജാതി, മത, വർഗ ഭേദമന്യേ നേർച്ചക്കെത്തുന്ന പതിനായിരങ്ങൾ തങ്ങളെ ഒരു നോക്ക് കാണുവാൻ, പ്രാർത്ഥിപ്പിക്കാൻ, ആ കരം ഒന്ന് മുത്താൻ, വെള്ളം മന്ത്രിപ്പിക്കാൻ, നേർച്ച നേർന്നത് കൊടുക്കുവാൻ സ്വയം മറന്ന് ഒഴുകുകയായിരുന്നു.

ജനങ്ങളെ ഉൾക്കൊള്ളാനാവാതെ ചെറുവണ്ണൂർ പ്രദേശം വീർപ്പു മുട്ടി. നിയന്ത്രിക്കാൻ പാടുപെടുന്ന വളണ്ടിയർമാർ. ഇത് ഹൃദയബന്ധമാണ്. ഒരിക്കലും അറ്റുപോവാത്ത ഹൃദയബന്ധം. ഇതുപോലെ നിരവധി സംഭവങ്ങൾ കൊണ്ട് തങ്ങളെപ്പോലെ തങ്ങൾ നടത്തുന്ന മിഅ്റാജ് നേർച്ചയും പ്രസിദ്ധമാവുകയായിരുന്നു. അത്ഭുതമെന്നോണം ഇന്നും മിഅ്റാജ് നേർച്ച തങ്ങളുടെ സവിധത്തിൽ നടക്കുന്നു.

ഫീച്ചർ 

# ആത്മീയ ചൈതന്യമുണർത്തുന്ന ശാദുലി മജ്‌ലിസുകൾ

വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങളുടെ ആശീർവാദ ത്തോടെയുള്ളതും നിർദ്ദേശ പ്രകാരമുള്ളതും നേരിട്ട് നടത്തിയതു മായ നിരവധി ദിക്റ് മജ്‌ലിസുകൾ നാട്ടിലും വിദേശത്തും നടക്കു ന്നുണ്ട്. അവയിൽ ശാദുലി ഹള്റകൾ പ്രസിദ്ധവും ആത്മീയ ചൈത ന്യമുളവാക്കുന്നതുമാണ്. മഹാനവർകൾ മുൻകയ്യെടുത്ത് സ്വന്തമായി സ്ഥാപിച്ച തിരൂർ വാണിയന്നൂരിൽ എല്ലാ അറബ് മാസവും 20ന് നട ക്കുന്ന മജ്‌ലിസ് പ്രസിദ്ധമാണ്. കേരളത്തിലെ സമുന്നതരായ നിര വധി പണ്ഡിതരും സൂഫിയാക്കളും പല മജ്‌ലിസുകളിലും സംബ ന്ധിക്കുന്നു. ചരിത്രപരമായി ശാദുലിക്ക് വളരെയധികം പ്രാധാന്യവും പിൻബലവുമുണ്ടെങ്കിലും കോഴിക്കോട്ടുകാരെ സംബന്ധിച്ചേടത്തോളം ശാദുലി പ്രസിദ്ധമാകുന്നത് വടകര തങ്ങൾ മുഖേയനാണ്.

ഔലിയാക്കളിൽ പ്രമുഖനും ഖുത്വുബുമായിരുന്ന ശൈഖ് അബുൽ ഹസൻ ശാദുലി(റ)യിലേക്കാണ് ഈ ഹൽഖയുടെ ശൃംഖല ചെന്ന് ചേരുന്നത്. മൊറോക്കയിൽ ജനിച്ച മഹാനവർകൾ ഈജി പ്തിൽ ചെങ്കടൽ തീരത്ത് ഹുമൈസ്റയിലാണ് അന്ത്യവിശ്രമം കൊള്ളുന്നത്. അവിടുത്തെ ശിഷ്യൻ അബുൽ അൽ മുസിർറ, ഇമാം മഹദുൽ ബൂസ്വൂരി ഇബ്നു അത്വാഇല്ലാഹി സിക്കന്ദരി തുടങ്ങിയ വർ വഴിയാണ് ഈ ത്വരീഖത്ത് ലോകത്ത് വ്യാപിച്ചത്.

ശൈഖ് ശാദുലിയുമായി ആത്മീയ ബന്ധം സ്ഥാപിച്ച മഹാൻ ത്വരീഖത്തിന്റെ പ്രചാരകനും ശാദുലി(റ)ന്റെ മുഹിബ്ബുമായി മാറുക യായിരുന്നു. ഖുർആനും സുന്നത്തും മുറുകെപ്പിടിക്കുകയും ദീനീ വിഷ യങ്ങളിൽ കർക്കശ സ്വഭാവം പുലർത്തുകയും ചെയ്ത പണ്ഡിതന്മാ രുടെ സുൽത്താൻ എന്ന അപര നാമത്തിൽ അറിയപ്പെടുകയും


മഹാനവർകൾ സ്ഥാപിച്ച തിരൂർ വാണിയന്നൂരിലെ ശാദുലി ഹാൾ

ചെയ്ത പ്രതിഭാധനനായ ഇസ്സബ്നു അബ്ദുസ്സലാം(റ)നെപ്പോലെ യുള്ളവരുടെ പ്രസ്താവനകൾ ത്വരീഖത്തുകളുടെ ആധികാരികതക്ക് മാറ്റുകൂട്ടുന്നു.

ഇമാം അബ്ദുൽ വഹാബ് ശഅ്റാനി(റ) ത്വബഖാത്തിന്റെ ആമു ഖത്തിൽ പറഞ്ഞ ഒരു സംഭവം കാണുക. ഒരിക്കൽ ഈജിപ്തിലെ മൻസൂറയിൽ സൂഫിയാക്കൾ സമ്മേളിച്ചു രിസാലത്തുൽ ഖുശൈരി യയിലെ ചില ഭാഗങ്ങൾ ഞാൻ വായിച്ചു. ശൈഖ് ഇസുദ്ദീൻ, ശൈഖ് മകീനുദ്ദീൻ, അൻവർ, ശൈഖ് ഇബ്നു റബീഉൽ ഈദ്(റ) തുടങ്ങിയ പണ്ഡിതന്മാർ വിവിധ വ്യാഖ്യാനങ്ങൾ നൽകി സംസാരിച്ചു. പെട്ടെന്ന് ശൈഖ് അബുൽ ഹസൻ ശാദുലി(റ) മജ്‌ലിസിലേക്ക് കടന്നുവന്നു. സ്വന്തം വാചകത്തിന്റെ ഒരു വിശദീകരണം മഹാനോട് എല്ലാവരും ആവശ്യപ്പെട്ടു. ഉന്നത പണ്ഡിതരായ നിങ്ങൾ സംസാരിച്ച വിഷയ ത്തിൽ വിനീതനായ എന്റെ വിശദീകരണത്തിന് എന്ത് സ്ഥാനമെ ന്നായി ഇമാമിന്റെ ചോദ്യം. പിന്നീട് നിർബന്ധത്തിന് വഴങ്ങി മഹാൻ പ്രസ്തുത വചനങ്ങളെ വ്യാഖ്യാനിക്കാൻ തുടങ്ങി. പ്രസ്തുത വചന ങ്ങൾ കേട്ട് ഉൾപുളകമണിഞ്ഞ ഇസ്സബ്നു അബ്ദുസ്സലാം അല്ലാഹു

വിന്റെ സാമീപ്യത്തിലേക്കുയർത്തുന്ന ഇത്തരം വചനങ്ങൾ കേൾക്കാൻ ഓടിവരൂ എന്ന് വിളിച്ചുപറഞ്ഞു.

ശരീഅത്ത് നിയമങ്ങൾ ബാധകമല്ലാത്ത ഒരവസ്ഥയിലാണ് താനെന്ന് വാദിക്കുന്ന ആരെയെങ്കിലും കണ്ടാൽ അവരോട് അടുക്കരുതെന്നും അവരുടെ വഞ്ചനയിൽ പെടരുതെന്നും ഇമാം ശാദുലി പ്രസ്താവിച്ചിട്ടുണ്ട്.

ഇഖ്‌വാനുശാദുലി (ശാദുലി സഹോദരന്മാർ) എന്ന പേരിലാണ് ശാദുലി ത്വരീഖത്തുമായി ബന്ധപ്പെടുന്നവർ അറിയപ്പെടുന്നത്. ശാദുലി ത്വരീഖത്തിൽ ദിക്റ് ഹൽഖകൾക്ക് പ്രാമുഖ്യം നൽകപ്പെടുന്നു. ദിക്റ് ചൊല്ലുന്ന സമയത്ത് വളരെയടുത്താണ് നിൽക്കുന്നത്. ശൈത്വാൻ ഇടയിൽ വരാതിരിക്കാനാണത്. ദിക്റിന് നേതൃത്വം കൊടുക്കുന്ന ആൾ 'മുഖദ്ദിമ്' എന്ന പേരിൽ അറിയപ്പെടുന്നു. മുഖദ്ദിമിന്റെ നിർദ്ദേശങ്ങൾ അനുസരിച്ചാണ് ഇഖ്‌വാനീങ്ങളുടെ സർവ്വ ചലനങ്ങളും. അല്ലാഹുവിൽ ചിന്തിപ്പിക്കുന്ന ആത്മീയ സൗരഭ്യമുള്ള നശീദയുടെ ഈരടികൾ മജ്‌ലിസിന് ആത്മീയാനന്ദം പകരുന്നു. എല്ലാവരും ഒന്നിച്ച് നടത്തുന്ന അംഗ വിക്ഷേപങ്ങളും ചലനങ്ങളും മനസ്സിന് ഏകാഗ്രത നൽകുന്നു. ഹൽഖയിലെ പ്രധാന ദിക്റാണ് ദിക്റു സ്വദ്‌രിയ്യ:. നെഞ്ചിൽ നിന്നും ഉയർന്നുപൊങ്ങുന്ന തൗഹീദിന്റെ കലിമയാണത്. ഈ ശൈലി പരിചയമില്ലാത്തവർക്ക് അരോചകമായി തോന്നാം. എന്നാൽ ഇതിനെക്കുറിച്ച് ആധികാരിക ഗ്രന്ഥങ്ങളിലൊക്കെ ധാരാളം പരാമർശങ്ങളുണ്ട്. ശാദുലി ഹൽഖയെപ്പറ്റിയും ദിക്റുകളുടെ പ്രാമാണികതകളെക്കുറിച്ചും ഇമാം അഹ്മദ് കോയ ശാലിയാത്തി(റ)യുടെ ഫതാവൽ അശ്ഹരിയ്യയിൽ വിവരിക്കുന്നുണ്ട് (പേ: 27, 43).

ദിക്റ് അവസാനിച്ചാൽ എല്ലാവരും നിശബ്ദരായി അൽപ നേരം തല താഴ്ത്തി ഇരിക്കുന്നു. ദിക്റിന് ശേഷം അല്ലാഹുവിൽ മാത്രം ചിന്തിച്ച് ഏകാഗ്രതയോടെ ഇരിക്കൽ ദിക്റിന്റെ ഫളാഇലിൽ പെട്ടതാണെന്ന് പണ്ഡിതന്മാർ പ്രസ്താവിച്ചിട്ടുണ്ട്. (ഉദാ: ശറഹ് റാത്തീബിൽ ഹദ്ദാദ്) ഇതോടെ ഊഷ്മാവ് വർദ്ധിച്ച ശരീരം അൽപാൽപമായി തണുക്കുന്നു. സ്വര മാധുര്യമുള്ള ഒരാൾ ഖുർആനിലെ ഏതാനും ആയത്തുകൾ പാരായണം ചെയ്യുമ്പോൾ ഇഖ്‌വാനീങ്ങളുടെ മനസ്സുകൾ കുളിരണിയുന്നു.



# ആത്മീയ ലോകത്തെ വെള്ളിനക്ഷത്രം

**മർഹൂം നൂറുൽ**
**ഉലമ എം.എ. അബ്ദുൽ ഖാദിർ മുസ്‌ലിയാർ**

**നാ**ൽപത് വർഷക്കാലത്തോളം കേരളത്തിലെ ആത്മീയ രംഗങ്ങളിൽ നിത്യ ചൈതന്യമായി മാറിയ മഹാനായിരുന്നു വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ.സി). മഹാനവർകളുടെ ചെറുപ്പകാലത്ത് തന്നെ ആത്മീയോന്നാതങ്ങളിൽ പരിലസിക്കാനുള്ള വിവിധങ്ങളായ സ്വഭാവങ്ങൾ കണ്ട് തുടങ്ങിയിരുന്നു. വിവിധങ്ങളായ സ്ഥലങ്ങളിൽ മതപഠനം നടത്തി സ്രഷ്ടാവിനെ കുറിച്ച് മനസ്സിലാക്കാനും അവിടുന്ന് സദാ ശ്രമിച്ചു. അത്തരത്തിലൊരു ജീവിതം നയിച്ചപ്പോൾ അവിടുന്ന് ഭൗതിക ലോകത്തിന് പ്രാധാന്യം കൊടുക്കാൻ തന്നെ മറന്നു. ഭക്ഷണ ശൈലിയും വസ്ത്രധാരണയുമെല്ലാം ആ രൂപത്തിൽ മാറിക്കൊണ്ടിരുന്നു. ദിക്റുകളിലും ദുആകളിലും സമയം മുഴുവൻ ചിലവഴിച്ച് ഒരുപാട് ആലംബഹീനർക്ക് അത്താണിയായി മാറി.

വ്യക്തിപരമായും അല്ലാതെയും മഹാനുമായി ബന്ധമുണ്ടെങ്കിലും സഅദിയ്യ:ക്ക് വേണ്ടിയാണ് അവിടുന്നുമായി കൂടുതൽ ബന്ധ

പ്പെട്ടത്. ഉത്തര കേരളത്തിലെ മത സ്ഥാപനങ്ങളുടെ സമുച്ഛയമായ സഅദിയ്യ:യുടെ വളർച്ചയുടെ ഓരോ പടിയിലും തങ്ങളുടെ ഉപദേശവും നിർദ്ദേശവുമുണ്ടായിരുന്നു. ഒരിക്കൽ സ്ഥാപനത്തിന്റെ സാമ്പത്തിക മേഖലയിൽ ഇടപെട്ട ഒരുപറ്റം എതിർ വിഭാഗത്തിന്റെ ശല്യം കാരണം വടകരയിൽ ചെന്ന് മഹാനവർകളെ കണ്ടപ്പോൾ സത്യത്തിന്റെ മാർഗത്തിൽ ശക്തമായി മുന്നേറാനായിരുന്നു അവിടുന്ന് ഉപദേശിച്ചത്. സഅദിയ്യ:യിലെ സമ്മേളനങ്ങളിൽ മിക്കപ്പോഴും സനദ് നൽകിയത് വടകര മുഹമ്മദാജി തങ്ങളായിരുന്നു.

തൃക്കരിപ്പൂരിലെ സ്ഥാപനമായ മുജമ്മഉൽ ഇസ്‌ലാമിയ്യ: തുടക്കം മുതൽ ഇന്ന് വരെ മഹാനവർകളുടെ ഉപദേശത്തിലൂടെയാണ് സഞ്ചരിച്ചത്. 1990-ൽ നടന്ന സഅദിയ്യ:യുടെ സമ്മേളനത്തിൽ തൃക്കരിപ്പൂർ ഇങ്ങനെ ഒരു സ്ഥാപനം വരണം എന്ന ആവശ്യം ഉന്നയിച്ചപ്പോൾ എങ്കിൽ ഇന്ന് തന്നെയാക്കാം എന്ന് പറഞ്ഞ് മഹാനവർകൾ തിരിച്ചുവരുമ്പോൾ തറക്കല്ലിടൽ കർമ്മം നടത്തുകയായിരുന്നു. ഇത്രയേറെ സുന്നത്ത് ജമാഅത്തിന്റെ സ്ഥാപനങ്ങൾ വളരണം എന്ന് ചിന്തിച്ച മഹാമനീഷി ആയിരുന്നു വടകര ഓറ്.

1956-ലെ ഹജ്ജ് വേളയിലാണ് ഞങ്ങൾ അടുത്തു ബന്ധപ്പെട്ടത്. ആ സമയത്ത് തന്നെ മജ്ദൂബായിട്ടായിരുന്നു മഹാനവർകളുടെ ജീവിതം. കൃത്യമായ താമസ സ്ഥലം ആർക്കും നിർണയിക്കാൻ സാധിച്ചിരുന്നില്ല. അദ്ദേഹത്തെ ഖാദിമുകൾ പിന്തുടരും. ആരെങ്കിലും സമീപിച്ചാൽ അവ്യക്തമായി പലതും പറയും. ജീവിതത്തിൽ വിട്ടുമാറാത്ത പ്രശ്നങ്ങൾ പറഞ്ഞ് ആരെങ്കിലും സമീപിച്ചാൽ മടവൂരിലേക്ക് പോകാൻ പറയും. മറ്റു ചിലരോടുള്ള നിർദ്ദേശങ്ങൾ അവ്യക്തമായിരുന്നു.

വഫാത്തിന്റെ തലേദിവസം വൈകുന്നേരം ഞാൻ സഅദിയ്യ:യിൽ നിന്ന് നാട്ടിലേക്ക് പോവുകയായിരുന്നു. തൃക്കരിപ്പൂരിൽ വെച്ച് ഒരു സഹോദരൻ കൈ കാണിച്ചു. അദ്ദേഹം വണ്ടിയിൽ കയറിയിട്ട് പറഞ്ഞു: ഞാൻ കഴിഞ്ഞ ദിവസം വടകര മുഹമ്മദാജി തങ്ങളെ സമീപിച്ചിരുന്നു. തൃക്കരിപ്പൂരാണെന്ന് പറഞ്ഞപ്പോൾ താങ്കളെ കണ്ടു മന്ത്രിപ്പിക്കാൻ ആവശ്യപ്പെട്ടിരുന്നു. അതാണ് കൈ കാട്ടി നിറുത്തിയത്. എന്നാൽ അതൊരു അന്തിമ സന്ദേശമായി ഞാൻ ഊഹിച്ചിട്ടില്ല. മരണത്തിന്റെ ഒരാഴ്ച മുമ്പ് നടക്കാവിൽ ചെന്നു കണ്ടിരുന്നു. ഭക്ഷണവും മരുന്നുമൊന്നും കഴിക്കുന്നില്ല എന്ന് പറഞ്ഞുവെങ്കിലും

അതൊരു അവസാന സംഗമമാണെന്ന് ഒരിക്കലും കരുതിയില്ല. രാത്രി പന്ത്രണ്ടു മണിക്ക് വീട്ടിലേക്ക് വന്ന ഫോൺ സന്ദേശം എന്റെ ഹൃദയത്തെ പിടിച്ചുകുലുക്കുന്നതായിരുന്നു. മഹാനവർകൾ വഫാത്തായി. വിവരം അറിഞ്ഞു കോളേജിലെ ഉസ്താദുമാരുടെ കൂടെ അതിരാവിലെ പുറപ്പെട്ടു. കോഴിക്കോട്ട് നിന്ന് ചെറുവണ്ണൂരിലേക്ക് മഹാനെ അനുഗമിക്കണം എന്നതായിരുന്നു ആഗ്രഹം. പക്ഷേ, മഹാൻ തന്നെ അതിനെ മുടക്കിയ പോലെ ചില പ്രത്യേക കാരണങ്ങളാൽ ഞങ്ങൾക്ക് അവിടേക്ക് പോകാൻ സാധിച്ചില്ല.

ഒരിക്കൽ ഞങ്ങൾ മഹാനവർകളുടെ സാന്നിധ്യത്തിലേക്ക് വരുമ്പോൾ മുയിപ്പോത്ത് വെച്ച് കാറിന്റെ വീൽ പൊട്ടി. അന്ന് കാറ് റിപ്പയറിംഗ് നടത്തുന്ന സ്ഥലം അടുത്തുള്ളത് കൊയിലാണ്ടിയിലാണത്രെ. ആകെ വിഷമിച്ചിരിക്കുന്ന സന്ദർഭത്തിൽ മഹാനവർകളുടെ അടുത്തേക്കല്ലേ എന്ന് ചിന്തിച്ച് അവിടുത്തേക്ക് ഒരു ഫാതിഹ ഓതി ഡ്രൈവറോട് കാർ എടുക്കാൻ പറഞ്ഞു. അവിടുന്ന് മഹാനവർകളെ കണ്ടു മടങ്ങി കൊയിലാണ്ടി എത്തുന്നത് വരെ ഒരു പ്രയാസവുമില്ലാതെ ഓടിയെത്തി. അവിടെ നിന്ന് റിപ്പയർ ചെയ്തു.

ബൈത്തുൽ മുഖദ്ദസ് സിയാറത്തിന് വേണ്ടി ഞാനും വന്ദ്യരായ മർഹൂം താജുൽ ഉലമയും സമ്മതം വാങ്ങാൻ വന്നു. ആദ്യം ഞങ്ങളോട് ഗൗരവത്തിൽ പെരുമാറി. പിന്നീട് ദുആഅ് ചെയ്തു തന്നു. എന്നിട്ട് ചോദിച്ചു: 'സുന്നത്തിന് വേണ്ടി അത്ര ക്ലേശിക്കുന്നത് എന്തിനാണ്. ഹജ്ജും ഉംറയുമൊക്കെ ചെയ്തതല്ലേ. ജോർദാനിലെ കടുത്ത ശൈത്യത്തിലും ബഗ്ദാദിലും ബസറയിലും തണുപ്പിന്റെ ശക്തി കൊണ്ട് വിറച്ചു നിലംപൊത്താൻ പോകുമ്പോഴുമെല്ലാം ആ ഭീഷണി മുമ്പിൽ വന്നിരുന്നു. എന്നാൽ അവസാനത്തെ സമ്മതം സന്തോഷമുളവാക്കിയിരുന്നു.

ജാമിഅ: സഅദിയ്യ: ആ മഹാനുഭാവന്റെ ബർകത്ത് കൊണ്ട് ഇനിയും ഉയരട്ടെയെന്ന് പ്രാർത്ഥിക്കുന്നു. 10-2-1992 ന് ആ പുണ്യകരങ്ങളാൽ ശിലയിട്ട മുജമ്മഉൽ ഇസ്‌ലാമിയ്യ:യുടെ വളർച്ചയും ആ മഹാന്റെ കറാമത്തും പ്രധാനമത്രെ.

അവരുടെ ബറകത്ത് കൊണ്ട് അല്ലാഹു നമ്മെ സ്വാലിഹീങ്ങളിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.




**റഈസുൽ ഉലമ ഇ. സുലൈമാൻ മുസ്‌ലിയാർ**
(പ്രസിഡന്റ്, സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ:സി) നല്ലൊ രാളായിരുന്നു. അല്ലാഹുവിന്റെ ഔലിയാക്കളിൽ പെട്ട വലിയൊരു മഹാൻ. ഒരിക്കൽ ഒതുക്കുങ്ങൽ ഇഹ്‌യാഉസ്സുന്നയുടെ സമ്മേളനത്തി ലേക്ക് മഹാനവർകളെ ക്ഷണിക്കാൻ വേണ്ടി ഞാൻ വാണിയന്നൂ രിലെ വീട്ടിലേക്ക് ചെന്നു. അന്ന് മഹാനവർകൾ മിഅ്റാജ് നേർച്ച കഴിഞ്ഞ് വന്നതേയുള്ളൂ. സമ്മേളനകാര്യം പറഞ്ഞപ്പോൾ മഹാന വർകൾ ചോദിച്ചു. "സമ്മേളനത്തിന് ആരൊക്കെ വരുന്നുണ്ട്.?" വരുന്ന ആളുകളുടെ പേരുകൾ പറഞ്ഞപ്പോൾ മഹാൻ പ്രതികരിച്ചു. "അവർക്ക് ഞമ്മളെ വേണ്ട. അവർക്ക് ഞമ്മളെ വേണ്ടെങ്കിൽ അവരെ നമുക്ക് വേണം." ശേഷം പറ്റുകയാണെങ്കിൽ സമ്മേളനത്തിന് വരാമെന്ന് പറ ഞ്ഞു. അക്കൊല്ലം വന്നോ എന്ന കാര്യം സംശയം. എങ്കിലും മഹാന

വർകളുടെ ഹയാത്ത് കാലത്ത് പല സമ്മേളനങ്ങളിലും സനദ് കൊടു ക്കാൻ ഇഹ്യാഉസ്സുന്നയിലേക്ക് എത്തിയിരുന്നു. വഫാത്തിന് തൊട്ടു മുമ്പുള്ള സമ്മേളനത്തിൽ വന്ന് പ്രസംഗിച്ചിരുന്നു. വിഷയ സംബ ന്ധമായി മഹാനവർകൾ പ്രസംഗിച്ചത് ഇപ്രകാരമായിരുന്നു.

'തീർച്ചയായും അല്ലാഹുവിന്റെ അടിമകളിൽ നിന്ന്, അവനെ ഭയപ്പെടുന്നത് പണ്ഡിതന്മാർ മാത്രമാണ്,കാരണം അവർ അഖീദ യുടെ കിതാബുകൾ ഓതിപ്പഠിച്ചവരാകും. അല്ലാഹുവിനെ ശരിക്കും അറിഞ്ഞവർക്കല്ലേ പേടിയുണ്ടാകൂ."

മഹാനവർകൾക്ക് ഇൽമിന്റെ അഹ്‌ലുകാരെ വലിയ പ്രിയമയി രുന്നു.ഉലമാക്കൾ അമ്പിയാക്കളുടെ അനന്തരാവകാശികളാണ്. അവരെ സ്നേഹിച്ചാലേ അല്ലാഹുവിന്റെയടുക്കൽ സ്ഥാനമുണ്ടാകൂ." എന്ന് മഹാനവർകൾ ഇടക്കിടക്ക് ഓർമ്മിപ്പിക്കാറുണ്ടായിരുന്നു.

മജ്ദൂബീങ്ങളുടെ കൂട്ടത്തിലാണെങ്കിലും ശരീഅത്തിന്റെ ളാഹി റിനെതിരില്ലാതെ ജീവിച്ചവരായിരുന്നു മഹാനവർകൾ. നിസ്കാര ത്തിന്റെ കാര്യത്തിൽ വലിയ കണിശത പുലർത്തിയിരുന്നു. വാക്കിന് വലിയ പവറുള്ള ആളായിരുന്നു. അകക്കണ്ണ് കൊണ്ട് ഉള്ളറിയുന്നവ രായിരുന്നു. പരാതി പറഞ്ഞ് പരിതപിക്കുന്നതിന് മുമ്പ് തന്നെ വന്നകാര്യം എന്തെന്നും പരിഹാരം എന്താണെന്നും പറഞ്ഞ് കൊടു ക്കുമായിരുന്നു. ശൈഖുനാ ഓകെ. ഉസ്താദുമായി വലിയ ബന്ധമാ യിരുന്നു മഹാനവർകൾക്ക്.

ഒരിക്കൽ ചാലിയത്ത് ശൈഖുനാ ഓ.കെ. ഉസ്താദ് ദർസ് നട ത്തിക്കൊണ്ടിരിക്കുമ്പോൾ ഓറ് വന്ന് ചോദിച്ചു: "കടപ്പുറത്ത് ഖിള്റ് നബിയുണ്ട്. നിങ്ങൾ വരുന്നോ?" ശൈഖുനാ പറഞ്ഞു: "എനിക്ക് ദർസ് ഉണ്ട്. ഞാൻ വരുന്നില്ല." 9 മണിക്ക് കടപ്പുറത്തേക്ക് പോയ മഹാനവർകൾ 11 മണിക്ക് തിരിച്ച് വന്ന് പറഞ്ഞു. ഞാൻ ഖിള്റ് നബിയെ കണ്ടു.

കടലുണ്ടി ഇമ്പിച്ചിക്കോയ തങ്ങളുടെ വീട്ടിൽ വെച്ച് ഒരു ചർച്ച നടന്ന്കൊണ്ടിരിക്കുകയാണ്. ഖിള്റ് നബി ഇപ്പോഴും ജീവിച്ചിരിക്കു ന്നുണ്ടോ എന്നതാണ് വിഷയം. അവിടെ ഒ.കെ. ഉസ്താദും ഇമ്പിച്ചി ത്തങ്ങളും വടകര ഓറും ഉണ്ട്. ശൈഖുനാ ഒ.കെ. ഉസ്താദ് പറഞ്ഞു: "10 വർഷം മുമ്പ് ഖിള്റ് നബിയെ കണ്ടവരുണ്ട്." തൽസമയം ഓർ പറഞ്ഞു: "നിങ്ങൾ ഇപ്പോഴും അത് മറന്നിട്ടില്ലേ?"

കൊണ്ടോട്ടി മസ്ജിദുൽ ഫത്ഹിന്റെ ഉൽഘാടനത്തിന് മഹാന വർകളുടെ കൂടെ ഞാനും പോയിരുന്നു. ഒരിക്കൽ ശൈഖുനാ, ഇഹ്യാ ഉസ്സുന്ന കോളേജിലെ കേസിന്റെ വിഷയവുമായി ബന്ധപ്പെട്ട് മഹാന വർകളെ ചെന്ന് കണ്ടപ്പോൾ അവിടുന്ന് പറഞ്ഞു. "ഞാൻ അതിലൂടെ വന്നിട്ടുണ്ട്. കേസിൽ നിങ്ങൾ വിജയിച്ചു." പറഞ്ഞത് പോലെ കേസിന്റെ വിധി കോളേജിന്നനുകൂലമായി തന്നെയായിരുന്നു വന്നത്.

വസ്വാസ് അദ്ദേഹത്തിന് തീരെ ഇഷ്ടമില്ലായിരുന്നു. അത്തര ക്കാർ നിസ്കരിക്കാൻ പള്ളിയിൽ വന്നാൽ അംഗശുദ്ധി വരുത്തിയ നനഞ്ഞ കാലുകൊണ്ട് അവരുടെ അടുക്കൽ കൂടെ നടന്നുപോകും. അവരുടെ വസ്വാസ് ഇല്ലാതാക്കുക എന്ന ലക്ഷ്യത്തോടെയായിരു ന്നു അത്.

തലക്കടത്തൂർ കമ്മുണ്ണി ഉസ്താദിന്റെ അടുക്കൽ പഠിക്കുന്ന കാലത്ത് ഹജ്ജിന് പോയ മഹാനവർകൾ മടങ്ങിവന്നത് രണ്ട് വർഷ ത്തിന് ശേഷമായിരുന്നു. ഹജ്ജിന് പോയി വന്നതിനുശേഷം ഒരു ഹാലിലായിരുന്നുവെന്ന് ശൈഖുനാ പറയുന്നതായി ഞാൻ കേട്ടിട്ടു ണ്ട്. ശൈഖുനാക്ക് വലിയ വിശ്വാസവും മഹബ്ബത്തുമായിരുന്നു മഹാ നവർകളോട്. ശൈഖുനയുടേത് ഖൽബ് കൊണ്ടുള്ള വിശ്വാസവും സ്നേഹവുമായിരുന്നു. വെറും കാട്ടിക്കൂട്ടലായിരുന്നില്ല.

ഓരോ സമയത്ത് ഓരോ പ്രകൃതമായിരുന്നു അദ്ദേഹത്തിന്. തന്റെ വീട്ടിൽ വരുന്ന അതിഥികളെ നല്ലരീതിയിൽ സൽക്കരിക്കുന്നതിലും അവരുടെ കൂടെയിരുന്ന് ഭക്ഷണം കഴിക്കുന്നതിലും വല്ലാത്ത ആവേശം കാണിച്ചിരുന്നു. ഇബ്റാഹീം നബി (അ) യുടെ ആതിഥേ യത്വ മര്യാദ ഉൾക്കൊണ്ടവരായിരുന്നു മഹാനവർകൾ.

മഹാനവർകൾ ജീവിതകാലത്ത് തന്നെ ഒരു പാട് കറാമത്തു കൾ കാണിച്ചിരുന്നു. അല്ലാഹു അവരെയും നമ്മെയും സ്വർഗ്ഗലോ കത്ത് ഒരുമിച്ചുകൂട്ടുമാറാകട്ടെ. ആമീൻ.



# എന്റെ തണൽ, പ്രസ്ഥാനത്തിന്റെയും

**ഖമറുൽ ഉലമ**
**കാന്തപുരം എ.പി. അബൂബക്കർ മുസ്‌ലിയാർ.**
(അഖിലേന്ത്യാ സുന്നി ജംഇയ്യത്തുൽ ഉലമ ജന. സെക്രട്ടറി)

1958–ൽ ഞാൻ മലപ്പുറം ജില്ലയിലെ തലക്കടത്തൂർ ജുമുഅ: മസ്ജിദിൽ ബഹു. ഒ.കെ. സൈനുദ്ദീൻ കുട്ടി മുസ്‌ലിയാർ അവർകളുടെ ദർസിൽ പഠിക്കുന്ന കാലം. ദർസിൽ ചേർന്ന് ഏതാനും ദിവസങ്ങൾ കഴിഞ്ഞപ്പോൾ അവിടെ ഒരാൾ വന്നു. പള്ളിയുടെ മുകളിൽ കയറി കിതാബുകളെല്ലാം എടുത്ത് മറിച്ചുനോക്കി. കൂട്ടത്തിൽ ഇമാം ശാഫിഈ(റ)യുടെ 'ഉമ്മ്' എടുത്ത് ഏതാനും ഇബാറത്തുകൾ വായിച്ച് ഇങ്ങനെ പറഞ്ഞു: "ഇത് കിതാബിന്റെ ഉമ്മയാണ്. ഉമ്മ് കിതാബിൽ ശാഫിഈ(റ) പറഞ്ഞത് നല്ലവണ്ണം പഠിക്കണം". എനിക്കും മറ്റു വിദ്യാർത്ഥികൾക്കും അവരെ പരിചയമില്ലായിരുന്നു. ആരാണെന്ന് തിരക്കിയപ്പോഴേക്കും ഏതാനും പ്രായം ചെന്നവർ പള്ളിയിൽ എത്തിയിരുന്നു. അവർ പറഞ്ഞു: 'തീവണ്ടി നിർത്തിയ ഒരു വലിയ്യാണത്. അദ്ദേഹം ഇവിടെ ഓതി പഠിച്ചിട്ടുണ്ട്. ആ പരിചയത്തിന് ഇവിടെ ഇടക്കിടെ വരാറുണ്ട്."

ഞങ്ങൾ ചോദിച്ചു: “ഏത് തീവണ്ടി? അവർ പറഞ്ഞു: നിങ്ങൾ കേട്ടിട്ടില്ലേ? അദ്ദേഹം ഒരു മജ്ദൂബിനെപ്പോലെ നടന്നിരുന്ന കാലം തീവണ്ടിയിൽ കയറി വടകര സ്റ്റേഷനിൽ വെച്ച് ടി.ടി.ആർ വന്നു പരി ശോധിച്ചപ്പോൾ എ ക്ലാസ് ടിക്കറ്റില്ലാതെ സാധാരണ ടിക്കറ്റിലാണ് എ ക്ലാസിൽ കയറിയത്. പിഴയായി കൂടുതൽ ചാർജ് ആവശ്യപ്പെട്ടു. തന്റെയടുത്ത് കാശ് കൊടുക്കാനില്ലായിരുന്നു. അത് കാരണം അദ്ദേ ഹത്തെ വണ്ടിയിൽ നിന്ന് താഴെയിറക്കി. ഉടനെ അവർ ധൃതിയിൽ നടന്നു. എന്നാൽ വണ്ടി നീങ്ങുന്നില്ല. അവസാനം ടി.ടി.ആർ.മാർക്ക് സംശയം ജനിച്ചു. ബഹുമാനപ്പെട്ടവരെ തേടിപ്പിടിച്ച് വണ്ടി ഓടുന്നി ല്ലെന്ന് സങ്കടത്തോടെ പറഞ്ഞു. ചെയ്ത അവിവേകത്തിന് മാപ്പിരന്ന പ്പോൾ മഹാന്റെ അനുമതിയാലെ വണ്ടി ഓടി.

ഇത് കേട്ട് അദ്ദേഹം ഒരു വലിയ്യാണെന്ന് മനസ്സിലാക്കിയതി നാൽ പള്ളിയിൽ നിന്നു പുറത്തിറങ്ങി ഞാനും ഏതാനും വിദ്യാർത്ഥി കളും അദ്ദേഹത്തിന്റെ കൂടെ പോയി. തലക്കടത്തൂർ അങ്ങാടി വരെ ഏതാണ്ട് ഒരു കിലോമീറ്റർ നടന്നു. വഴിമധ്യേ അദ്ദേഹത്തിന് ചായ വാങ്ങി കൊടുത്തു. അത് അൽപം കുടിച്ച് ബാക്കി അടുത്തുള്ളവർക്ക് കൊടുത്തു. അങ്ങാടിയുടെ അറ്റത്തെത്തുമ്പോഴേക്കും ഏതാണ്ട് നൂറോളം ആളുകൾക്ക് ചായ കൊടുത്തു. ദുആ ചെയ്യാൻ പറഞ്ഞു ഞങ്ങൾ പിരിഞ്ഞു. അന്ന് മുതലാണ് ഞാനും അവരുമായി പരിചയ പ്പെടുന്നത്. അന്നു മുതൽ മരണപ്പെടുന്നതിനിടയിലുള്ള നീണ്ട നാൽപത് കൊല്ലം നല്ല ബന്ധം കാത്തു സൂക്ഷിക്കാനും നിരവധി കറാമത്തുകൾ അനുഭവിക്കാനും എനിക്ക് സാധിച്ചു.

പല ആവശ്യങ്ങൾക്കായി നിരവധി തവണ ചെന്നുകണ്ടു. യാത്ര പോവുക, പ്രധാനപ്പെട്ട കാര്യങ്ങൾ ആരംഭിക്കുക, ഇവയെല്ലാം അദ്ദേ ഹത്തോട് ആലോചിച്ച ശേഷം മാത്രമാണ് ചെയ്യാറുണ്ടായിരുന്നത്. 1978 ൽ മർകസുസ്സഖാഫത്തി സുന്നിയ്യ: സ്ഥാപിക്കാൻ ഉദ്ദേശിച്ചപ്പോൾ ബഹു. സി.എം. വലിയുല്ലാഹി, മമ്മദാജി തങ്ങൾ മറ്റ് മഹാന്മാർ തുട ങ്ങിയവരോട് അന്വേഷിച്ച ശേഷമാണ് ആരംഭിച്ചത്. മർകസിന്റെ മിക്ക സ്ഥാപനങ്ങളും ഉദ്ഘാടനം ചെയ്തതും അവർ തന്നെ.

പലപ്പോഴും യാത്ര ഉദ്ദേശിച്ച് മുഹമ്മദാജിയുടെ മുമ്പിൽ ചെന്നാൽ സലാം മടക്കിയ ഉടനെ ‘നിങ്ങൾ എപ്പോഴാണ് പോകുന്ന തെന്ന് ചോദിക്കാറാണ് പതിവ്. മറ്റ് ചിലപ്പോൾ പോകാൻ പാടില്ലെന്ന്

വ്യക്തമായോ വ്യംഗമായോ പറയുകയും ചെയ്തിട്ടുണ്ട്.

ഒരിക്കൽ ഞാൻ അജ്മീരിൽ പോകാൻ തീരുമാനിച്ച് യാത്രയുടെ മൂന്ന് ദിവസം മുമ്പ് ബഹുമാനപ്പെട്ടവരെ കണ്ടു സമ്മതം ചോദിച്ചു: "അജ്മീർ ശരീഫ് അവിടെ ഉണ്ട്, പിന്നീട് പോകാം ഇപ്പോൾ പോകാൻ പാടില്ല" എന്ന് പറഞ്ഞു. പിന്നെയും സമ്മതം കിട്ടുമെന്ന് കരുതി ആവർത്തിച്ചു ചോദിച്ചപ്പോൾ കർശനമായി തന്നെ തടഞ്ഞു. "ഖാജാ തങ്ങൾ(റ) അവിടെ ഉണ്ട്. നിങ്ങൾ ഇപ്പോൾ പോകരുത്" ഞാൻ യാത്ര റദ്ദ് ചെയ്തു. അന്ന് രാത്രി പെട്ടെന്ന് എന്റെ മകൾക്ക് പ്രസവ വേദന അനുഭവപ്പെടുകയും പ്രസവിക്കാൻ അൽപം വിഷമിക്കുകയും ചെയ്തു. വീട്ടിൽ നിന്ന് എന്നെ ടെലഫോണിൽ ബന്ധപ്പെട്ടു. മകൾക്ക് അൽപം ബുദ്ധിമുട്ടാണ് നിങ്ങളുടെ യാത്ര നിർത്തിവെക്കണം (ഞാൻ നിർത്തി വെച്ചത് അവർ അറിഞ്ഞിരുന്നില്ല). ഉടൻ പുറപ്പെട്ടു ആശുപത്രിയിലെത്തിക്കുകയും ഓപറേഷൻ കൂടാതെ അല്ലാഹു സലാമത്താക്കുകയും ചെയ്തു. പിറ്റേ ദിവസം ഞാൻ കോഴിക്കോട്ട് എത്തിയപ്പോഴാണ് മർകസ് കോംപ്ലക്സിലെ ഒരു മുറി അനധികൃതമായി കൈവശപ്പെടുത്താൻ ചിലർ വന്നത്. ഞാൻ സ്ഥലത്തുള്ളതിനാൽ അവർക്കതിന് സാധിച്ചില്ല. അപ്പോഴാണ് തങ്ങൾ എന്നെ മുടക്കിയതിന്റെ രഹസ്യം എനിക്ക് മനസ്സിലായത്.

റജബ് 27ന് ബഹുമാനപ്പെട്ടവർ നേർച്ച നടത്താൻ ആരംഭിച്ചത് മുതൽ എല്ലാ വർഷവും എന്നെ ക്ഷണിച്ചിട്ടുണ്ട്. ഞാൻ പോകാറുമുണ്ട്. കുറെ കൊല്ലങ്ങൾ മർഹും ഇ.കെ. അബൂബക്കർ മുസ്‌ലിയാരെയും കൂട്ടി ഞങ്ങൾ രണ്ട് പേരും ഒരുമിച്ചാണ് പോയിരുന്നത്. അല്ലാഹുവിന്റെ ഖളാഅ് അനുസരിച്ച് സമസ്തയിൽ ഉണ്ടായ പിളർപ്പിന് ശേഷം ഇ.കെ. നേർച്ചക്ക് വന്നില്ല. ഞാൻ പോകാറുണ്ട്. ഒരു വർഷം പോകൻ കഴിഞ്ഞില്ല. നേർച്ച കഴിഞ്ഞ അടുത്ത ദിവസം ഞാൻ വീട്ടിൽ ചെന്നു. അപ്പോൾ ഒരു ചാക്ക് അരിയും ഒരു ആട്ടിൻ കുട്ടിയും എനിക്ക് തന്നു. ഇത് നിങ്ങൾക്ക് കൊല്ലം തോറും പാകം ചെയ്തു തരുന്നതാണ്. ഇക്കൊല്ലം വരാത്തതിനാൽ നിങ്ങൾക്കായി സൂക്ഷിച്ചതാണെന്ന് പറഞ്ഞു വണ്ടിയിൽ കയറ്റിത്തന്നു.

സമസ്തയുടെ പിളർപ്പുണ്ടായ സമയത്ത് ഞാനും ഉള്ളാൾ സയ്യിദ് അബ്ദുർറഹ്മാൻ ബുഖാരി തങ്ങളും ബഹു. സി.എമ്മിന്റെയും മുഹമ്മദാജി തങ്ങളുടെയും അടുക്കൽ പോയി ഉപദേശം തേടിയാണ്

കാര്യങ്ങൾ ചെയ്തിരുന്നത്.

യഥാർത്ഥ പണ്ഡിതന് കാണേണ്ടതായ എല്ലാ ലക്ഷണങ്ങളും മർഹൂം മുഹമ്മദാജിയിൽ കാണാമായിരുന്നു. നിസ്കാരത്തിന്റെ സമയമായാൽ തിരക്ക് പിടിച്ച് അത് നിർവഹിച്ച ശേഷമല്ലാതെ മറ്റൊന്നും ചെയ്യാറില്ല. അവ്വൽ വഖ്തിൽ തന്നെ ഫർള് നിസ്കിക്കുന്നതിലും സുന്നത്തുകൾ വർദ്ധിപ്പിക്കുന്നതിലും വളരെ കൃത്യത അദ്ദേഹത്തിന്റെ മുഖമുദ്രയായിരുന്നു. അദ്ദേഹത്തിൽ നിന്ന് ധർമ്മം ലഭിച്ച നൂറ് കണക്കിന് പാവങ്ങളുണ്ട്.

ജീവിതത്തിൽ നിരവധി കറാമത്തുകൾ എനിക്ക് അനുഭവപ്പെട്ടിട്ടുണ്ട്. ഭാവിയിൽ വരാനിരിക്കുന്നതും കൺമുമ്പിൽ കാണത്തതുമായ അദൃശ്യവും ആഗോചരവുമായ നിരവധി കാര്യങ്ങൾ പറയുകയും പറഞ്ഞ പ്രകാരം അനുഭവപ്പെടുകയും ചെയ്തിട്ടുണ്ട്. ഒരിക്കൽ ഹജ്ജിന് പുറപ്പെടുമ്പോൾ യാത്ര മധ്യേ നടക്കാവിലെ റാഹത്ത് മൻസിലിൽ ചെന്ന് കണ്ടു.

ഹജ്ജിന് പോവുന്നു എന്നു പറഞ്ഞ ഉടനെ 'എല്ലാ കൊല്ലവും ഹജ്ജിന് പോകുന്ന കോഴിക്കോട്ട് കാരനായ ഒരു ഹാജിയാർ ഇക്കൊല്ലവും ഉണ്ട്. ഇക്കൊല്ലം ധാരാളം ആളുകൾ മരിക്കും" എന്ന് പറഞ്ഞു. ഇത് കേട്ട് ഞാൻ ഞെട്ടി. "ഞാൻ എന്ത് ചെയ്യണം? എന്ന് ചോദിച്ചു. നിങ്ങൾ സുഖമായി പോയി വരണം എന്ന മറുപടി കേട്ട് സന്തുഷ്ടനായി. പിന്നീട് കൊല്ലം തോറും ഹജ്ജിന് പോകുന്ന കോഴിക്കോട്ടുകാരൻ ആരാണെന്ന് തിരക്കിയപ്പോൾ കരുവൻതിരുത്തിക്കാരനായ ഇന്നയാളാണെന്ന് പറഞ്ഞു. അദ്ദേഹം പറഞ്ഞ പ്രകാരം ധാരാളം ആളുകൾ മരിച്ചുപോയി. ഇതിന്റെ ഒരു വർഷം മുമ്പ് പോവുമ്പോൾ മിനായിൽ നല്ലവണ്ണം സൂക്ഷിക്കണം എന്ന് പറഞ്ഞിരുന്നു. ആ വർഷമാണ് മിനായിൽ തീപിടിത്തമുണ്ടായിരുന്നത്. ഇങ്ങനെ നിരവധി അനുഭവങ്ങൾ പറയാനാവും.

അല്ലാഹു അവരുടെ ദറജ വർദ്ധിപ്പിക്കുകയും അവരോടൊപ്പം നമ്മെ ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ച് കൂട്ടുകയും ചെയ്യട്ടെ. ആമീൻ.



# മറക്കാൻ കഴിയാത്ത വ്യക്തിത്വം

**അമീനുശ്ശരീഅ: സയ്യിദ് അലി ബാഫഖി തങ്ങൾ**
(വൈ.പ്രസി. സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ.സി.) സമീപകാലത്ത് കഴിഞ്ഞുപോയ ഔലിയാക്കളിൽ പ്രധാനിയാണ്. ഒരുപാട് കറാമത്തുകൾക്കുടമയും ആലിമീങ്ങളെയും സയ്യിദന്മാരെയും വളരെയധികം സ്നേഹിക്കുകയും ചെയ്തിരുന്ന ഒരു വ്യക്തിയായിരുന്നു മഹാനവർകൾ.

ഇടക്കിടെ മുഹമ്മദ് ഹാജി തങ്ങൾ എന്റെ തറവാട്ടിൽ വരാറുണ്ടായിരുന്നു. അവിടെ വെച്ചാണ് ഞാൻ അവരെ പരിചയപ്പെടുന്നത്. കൂടാതെ, കൊയിലാണ്ടി വലിയ പള്ളിയിൽ വെച്ചും പരപ്പനങ്ങാടിയിൽ വെച്ചും മഹാനവർകളെ പലപ്പോഴായി ബന്ധപ്പെടാൻ ഭാഗ്യം ലഭിച്ചിട്ടുണ്ട്. കാലങ്ങൾക്ക് ശേഷം പൊതു വേദികളിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങിയപ്പോൾ, പലപ്പോഴും 'കൊയിലാണ്ടി തങ്ങളിവിടെ വന്നിട്ടുണ്ടോ' എന്ന് ചോദിക്കുമായിരുന്നു.

ഒരിക്കൽ എ.പി. ഉസ്താദിന്റെ കൂടെ ഒരു പരിപാടിയിൽ പങ്കെടുത്ത് തിരിച്ചു വരുമ്പോൾ ഓറും ഞാനും ഒരു വണ്ടിയിലായിരുന്നു മടക്കം. ചെറുവണ്ണൂരിൽ ഓറെ ഇറക്കി ഞാൻ കൊയിലാണ്ടിയിലെ എന്റെ വീട്ടിലേക്ക് പോന്നു. ഇറങ്ങാൻ നേരത്താണ് മഹാനവർകൾ കുട വണ്ടിയിൽ മറന്നുവെച്ച കാര്യം ശ്രദ്ധയിൽ പെടുന്നത്. വണ്ടിയുടെ ഡ്രൈവർ ചെറുവണ്ണൂർ പ്രദേശത്തുകാരനാതുകൊണ്ട് കുട തങ്ങൾക്ക് തിരിച്ചേൽപ്പിക്കാൻ വേണ്ടി ഞാൻ അയാളെ ഏൽപിച്ചു. കാലങ്ങൾക്ക് ശേഷം മറ്റൊരു പരിപാടിയിൽ പങ്കെടുക്കുന്നതിനു വേണ്ടി ഞാൻ വടകരയിൽ ഓറെ കാത്ത് നിൽക്കുകയായിരുന്നു. വന്ന ഉടനെ ഓർ 'കൊയിലാണ്ടി തങ്ങളെവിടെ' എന്ന് ചോദിക്കുന്നുണ്ടായിരുന്നു. എന്നെ കണ്ടപ്പോൾ 'എന്റെ കുട എന്തേ ഇങ്ങള് കാട്ടിയത്' എന്ന് ചോദിച്ചു. കുട ഞാൻ ജീപ്പുകാരനെ ഏൽപിച്ച കാര്യം പറഞ്ഞപ്പോൾ "അവിടെ കൊണ്ടു തന്നിട്ടില്ല, ഹാ.. ങ്ങള് കയിച്ചിലായി" എന്നു മറുപടിയും പറഞ്ഞു.

ഒരിക്കൽ മാട്ടൂലുകാരനായ എന്റെ ഒരു ഉസ്താദും ഞാനും കൊയിലാണ്ടിയിലെ 'പന്ത്രണ്ട് കല്ല്' എന്ന പ്രദേശത്തിലൂടെ നടന്നു പോവുകയായിരുന്നു. അവിടെ ഒരു കടയിൽ ജനക്കൂട്ടത്തെ കണ്ട് ചെന്നു നോക്കിയപ്പോൾ നല്ല വെടിപ്പുള്ള വസ്ത്രം ധരിച്ച് മുഹമ്മദാജി തങ്ങൾ അവിടെ ഇരിക്കുന്നുണ്ടായിരുന്നു. ആ സമയത്ത് തിക്കി തിരക്കി, തന്റെ അനുജനെ അന്വേഷിച്ചുകൊണ്ട് ഒരാൾ അവിടേക്ക് വന്നു.അത്ഭുതമെന്ന് പറയട്ടെ, 'കുരുമുളകിന് നല്ല വിലയുണ്ട് അന്വേഷിക്കാൻ പോയതാവും' എന്ന് മഹാനവർകൾ പറഞ്ഞു. മറഞ്ഞ കാര്യങ്ങൾ പലതും ഓർ പറഞ്ഞിരുന്നു. ഞാനും ഉസ്താദും അസ്വ്റ് നിസ്കരിച്ചിട്ടില്ലാത്തതിനാൽ പള്ളിയിലേക്ക് പോകാൻ സമ്മതം ചോദിച്ചു.

ശേഷം അട്ടത്തിന്റെ മേലെയുള്ള പള്ളിയല്ലേ' (ആ പള്ളി അൽപം ഉയരത്തിലായിരുന്നു) എന്ന് പറഞ്ഞു പൊട്ടിച്ചിരിച്ചു. കൂടെ ഞങ്ങളും, ചിരിച്ചപ്പോൾ എന്റെ സ്വർണപ്പല്ല് ഓർ കണ്ടു. "തങ്ങൾ സ്വർണത്തിന്റെ പല്ല് വെച്ച്ക്ക്ണല്ലേ." എന്ന് പറഞ്ഞപ്പോൾ ഞാൻ നാണം കാരണം കൈകൊണ്ട് വാ പൊത്തി. ഉടനെ കൈയിലെ വാച്ച് കണ്ടു 'ഹാ തങ്ങൾ വാച്ചും കെട്ടിക്ക്ണല്ലേ?' എന്നും കൂടി കൂട്ടിച്ചേർത്തു. ഈ സംഭവം ഇന്നലെ കഴിഞ്ഞതുപോലെ, ഇന്നും എന്റെ മനസ്സിൽ സന്തോഷം നൽകുന്ന ഒരോർമ്മയായി തങ്ങി നിൽക്കുന്നു.

മലേഷ്യ സൈനുൽ ആബിദീൻ തങ്ങളുടെ പിതാവ് (എന്റെ മൂത്താപ്പ) വഫാതായി പിറ്റേ ദിവസം മഹാനവർകൾ എന്റെ വീട്ടിൽ വന്നു. അന്ന് മലേഷ്യ തങ്ങൾ കുട്ടിയായിരുന്നു. മൂത്താപ്പയുടെ മക്കൾ ആരാണെന്ന് ഓർ ചോദിച്ചപ്പോൾ ഞാൻ സൈനുൽ ആബിദീൻ തങ്ങളെ കാണിച്ചുകൊടുത്തു. അപ്പോൾ 'ബാപ്പ മരിച്ചപ്പോൾ നിങ്ങൾ കരഞ്ഞോ' എന്ന് അദ്ദേഹത്തോട് ചോദിച്ചു.

"ആ, കരഞ്ഞു" സൈനുൽ ആബിദീൻ തങ്ങൾ പറഞ്ഞു.

"ബാപ്പ മരിച്ച് സ്വർഗത്തിലേക്ക് പോയാൽ നിങ്ങൾ കരയ ലാണോ?"

"കരഞ്ഞു പോയതാണ്."

"ഹാ, അത് ശരിയാ, കരഞ്ഞുപോവും"

ഓർ സമാധാനിപ്പിച്ചു.

മൂത്താപ്പ സ്വർഗത്തിലേക്ക് പോയി എന്ന് പറഞ്ഞത് കേട്ടപ്പോൾ ഞങ്ങൾക്കെല്ലാവർക്കും വലിയ സന്തോഷമുണ്ടായി. കാരണം അല്ലാ ഹുവിന്റെ ഔലിയാക്കൾ വെറുതെ ഒന്നും പറയില്ലല്ലോ..

മഹാനായ മുഹമ്മദാജി തങ്ങളുടെ മനസ്സിൽ എനിക്ക് ഒരിടമുണ്ടെ ന്നത് ഞാൻ വളരെ അഭിമാനപൂർവം ഓർക്കുകയാണ്. പലതവണ അക്കാര്യം എനിക്ക് ബോധ്യപ്പെട്ടിട്ടുണ്ട്. ഒരിക്കൽ കുമ്പോൽ തങ്ങ ളുടെ ഉറൂസിൽ ഞാനും ബാപ്പയും കൂടി ഓറെ കാണാൻ പോയി. ബാപ്പ അവസരം ഒത്തുവന്നാൽ എന്തെങ്കിലും പറയുമെന്നല്ലാതെ വലിയ ബന്ധമൊന്നുമില്ലായിരുന്നു. അങ്ങനെ ബാപ്പ ഓറോട് "നിങ്ങൾ എന്നെ അറിയുമോ?" എന്ന് ചോദിച്ചു. അപ്പോൾ 'കോഴിക്കോട് പാണ്ടീല് കൊപ്രയൊക്കെ എടുക്കുന്നത് നിങ്ങളല്ലേ എന്ന് മറുപടി യായി ചോദിച്ചു. ബാപ്പ 'അതെ' എന്ന് പറഞ്ഞു. തുടർന്ന് 'നിങ്ങ ളുടെ മൂത്ത മകനല്ലേ പരപ്പനങ്ങാടിയിൽ കോട്ടുമലന്റടുത്ത് ഓതു ന്നത്' എന്ന് ചോദിച്ചതു കേട്ടപ്പോൾ മനം കുളിർത്തുപോയി. എന്നെ ക്കുറിച്ചാണല്ലോ ആ ചോദിച്ചത്?

പണ്ഡിതന്മാരോട് പ്രത്യേകിച്ച്, എ.പി. ഉസ്താദിനോട് വലിയ സ്നേഹവും ബഹുമാനവുമായിരുന്നു മഹാൻ പ്രകടിപ്പിച്ചിരുന്നത്. ഒരു ദിവസം ഉസ്താദിന്റെ കൂടെ മിഅ്റാജ് നേർച്ചക്ക് പോയപ്പോൾ പ്രത്യേകമായി ഒരു ആടിനെ അറുത്ത് ഉസ്താദിനെ സൽകരിക്കു

കയുണ്ടായി. തിരിച്ചുപോരുമ്പോൾ പണം നൽകുന്നതും കാണുക യുണ്ടായി. അതുപോലെ മുതഅല്ലിമുകളോടും വലിയ താൽപര്യമാ യിരുന്നു. മുതഅല്ലിമീങ്ങളെ പ്രോത്സാഹിപ്പിക്കുന്നത് പതിവായിരു ന്നു. ഞാൻ പുളിയാട്ടുകാരനായ ബാപ്പു മുസ്‌ലിയാരുടെയടുത്ത് ഓതുന്ന കാലം. അന്ന് മടവൂർ സി.എം. വലിയുല്ലാഹിയും അവിടെ ഓതാനുണ്ടായിരുന്നു. മുഹമ്മദാജി തങ്ങൾ ഇടക്കിടെ അവിടെ വരാ റുണ്ടായിരുന്നു. ഒരിക്കൽ ഞാൻ പള്ളിയിൽ നിന്ന് പുറത്തേക്കിറങ്ങി യപ്പോൾ ഓർ പള്ളിയുടെ പുറത്ത് നിൽക്കുന്നത് കണ്ടു. അൽപ നേരം ഞാൻ അവിടെ നിന്നു. എന്റെ കൈയിലെ കിതാബ് കണ്ട അദ്ദേഹം കൈയിലെന്താണെന്ന് ചോദിച്ചു. നഹ്‌വിന്റെ കിതാബാ ണെന്ന് ഞാൻ പറഞ്ഞപ്പോൾ "നിങ്ങൾക്ക് അത് മതി" എന്ന് ഒരു അനുഗ്രഹം പോലെ എന്നോട് പറഞ്ഞു.

അല്ലാഹുവിന്റെ ഔലിയാക്കൾ എന്നും ഇൽമിനെയും ഇൽമിന്റെ അഹ്‌ലുകാരെയും നല്ലപോലെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തവരാണ്. അത് തെളിയിക്കുന്ന ഇത്തരത്തിലുള്ള ഒരുപാട് രംഗങ്ങൾ മുഹമ്മദാജി തങ്ങളുടെ ജീവിതത്തിൽ തന്നെ നമുക്ക് കാണാൻ കഴിയും.



# ശരീഅത്ത് കൈവിടാത്ത മഹാൻ

**കൻസുൽ ഉലമ കെ.പി. ഹംസ മുസ്‌ലിയാർ ചിത്താരി**

(ട്രഷറർ, സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

എന്റെ ചെറുപ്പം മുതൽ മഹാൻ മരിക്കുന്നത് വരെ അവരോട് ബന്ധപ്പെടാൻ എനിക്ക് അവസരം ലഭിച്ചിരുന്നു. നിരവധി കറാമത്തുകളെക്കൊണ്ട് അറിയപ്പെട്ട ആ വലിയ്യ് ഇത്ര വലിയ സ്ഥാനത്ത് എത്തിയിട്ടും ശരീഅത്തിന്റെ നിയമങ്ങൾ കൃത്യമായി പാലിച്ചു എന്നതാണ് എന്റെ അനുഭവം. പലപ്പോഴും ഞാൻ സുബ്ഹി നിസ്കാരത്തിനു ശേഷം അവരെ കാണാൻ ചെന്നിട്ടുണ്ട്. അപ്പോഴെല്ലാം സുബ്ഹി നിസ്കാരത്തിന് ശേഷം ഖുർആൻ ഓതുക എന്ന കാര്യം കർക്കശമായി അദ്ദേഹം നടപ്പാക്കിയതായി ഞാൻ കണ്ടു. രാത്രി എത്ര വൈകി ഉറങ്ങിയാലും ഈ ഒരു രീതിയിൽ മാറ്റമുണ്ടാകാറില്ല. ഈ രൂപത്തിൽ ശരീഅത്തിന്റെ നിയമങ്ങളോട് യോജിച്ച് ജീവിച്ചതിനാലാണ് അദ്ദേഹത്തിന് ഇത്രയും വലിയ സ്ഥാനം ഉണ്ടായത് എന്ന് ഞാൻ വിശ്വസിക്കുന്നു.

ഒരുപാടൊരുപാട് കറാമത്തുകൾ കാണിച്ചിട്ടുണ്ട്. അത് എല്ലാവർക്കും അറിയാവുന്നതാണ്. ഈ പ്രസ്ഥാനം വിട്ട് കൊണ്ടൊരു ജീവിതം അദ്ദേഹത്തിന് ഉണ്ടായിട്ടില്ല എന്നത് നമുക്കെല്ലാം അനുഭവമാണ്. എ.പി. ഉസ്താദുമായുള്ള അവരുടെ ബന്ധം വിഡ്ഢികളല്ലാത്തവർക്കെല്ലാം മനസ്സിലായതാണ്. തളിപ്പറമ്പ് അൽ മഖറുമായി അഭേദ്യമായ ബന്ധമായിരുന്നു. എല്ലാ സമയത്തും സ്ഥാപനത്തിന് വേണ്ടി പ്രത്യേകം പ്രാർത്ഥിച്ചിരുന്നു.സഅദിയ്യയുടെ ഉദ്ഘാടന സമയത്തും ഓറുടെ സാന്നിധ്യം ഉണ്ടായിരുന്നു.

വാഴക്കാട് പഠിക്കുന്ന സമയത്ത് തന്നെ ഓറുമായി ബന്ധമുണ്ട്.ഔലിയാക്കന്മാരുടെ പേര് പറയുന്ന സമയത്ത് കണ്ണിയത്ത് ഉസ്താദ് ഓറുടെ പേര് പറയാറുണ്ടായിരുന്നു. അതാണ് അവരോട് ബന്ധം സ്ഥാപിക്കാൻ കാരണമായത്.

ഒരു മിഅ്റാജ് നേർച്ചയിൽ എന്നെ ക്ഷണിക്കുകയും ആടിന്റെ തലയും മറ്റുള്ള വിഭവങ്ങളുമൊക്കെ തയ്യാർ ചെയ്ത് വെക്കുകയും ചെയ്തു. പക്ഷെ വാഹനം കിട്ടാത്തതിനാൽ എത്താൻ സാധിച്ചില്ല. അതിൽ ഞാൻ ഖേദം പ്രകടിപ്പിച്ചു. അത് സ്വീകരിക്കുകയും ചെയ്തു.

ശരീഅത്ത് നിയമങ്ങളിൽ കർക്കശമായ തീരുമാനങ്ങൾ കൈക്കൊള്ളുന്നതിന് മഹാനവർകളുടെ പ്രത്യേകമായ ഒരു പിന്തുണ എന്നുമുണ്ടായിരുന്നു. ഒരിക്കൽ കാടാച്ചിറ ഒരു കെട്ടിട ഉദ്ഘാടനത്തിന് എന്നെയും മമ്മദാജി തങ്ങളെയും ക്ഷണിച്ചു. അന്ന് എ.കെ. കുഞ്ഞാലിക്കുട്ടി ഹാജി എന്ന വലിയ ഒരു പണക്കാരനും പരിപാടിയിൽ സംബന്ധിച്ചു. മമ്മദാജി തങ്ങളും ഞാനും എത്തുന്നതിന് കുറേ മുമ്പേ വന്ന അവർ ഞങ്ങളെ കുറേ കാത്ത് നിന്നു. ഞങ്ങൾ എത്തിയശേഷം അയാൾ കത്രികകൊണ്ട് നാട മുറിച്ച് ഉദ്ഘാടനം ചെയ്തശേഷം ഈ കത്രികക്ക് 1 രൂപ ഞാൻ നിശ്ചയിച്ചു എന്നും ഇത് ലേലം വിളിക്കുന്നവരെല്ലാം ഓരോ രൂപ വെക്കണം എന്നും പറഞ്ഞപ്പോൾ ഞാൻ പറഞ്ഞു. അത് ഇസ്‌ലാമിൽ അനുവദനീയമല്ല. കൂടുതൽ വിലക്ക് വിളിക്കുന്നവർക്കാണ് സാധനം. വിളിച്ചവരെല്ലാം 1 രൂപ നൽകുന്നത് ഇസ്‌ലാമിലില്ല. അപ്പോൾ അവിടെ ചെറിയ രൂപത്തിൽ പ്രശ്നമായി. അവസാനം; ഉലമാക്കൾക്കിടയിൽ അഭിപ്രായവ്യത്യാസമുണ്ട്. ഇത് 10000 രൂപക്ക് ഞാൻ എടുക്കുന്നു എന്ന് പറഞ്ഞ് അയാൾ തന്നെ അതെടുത്തു. ഈ രൂപത്തിൽ കാര്യം തുറന്ന് പറഞ്ഞതിന്റെ പേരിൽ പലപ്പോഴും എന്നോട് വളരെയധികം ഇഷ്ടം പ്രകടിപ്പിച്ചിട്ടുണ്ട്.

# ഉപ്പയെ സ്വാധീനിച്ച വ്യക്തിത്വം

**സയ്യിദ് സൈനുൽ ആബിദീൻ ബാഫഖി മലേഷ്യ**

ജീവിതത്തിൽ വലിയ ഒരു ഭാഗ്യമാണ് സയ്യിദ് അബ്ദുറഹിമാൻ ബാഫഖി തങ്ങളുടെ പുത്രനായി ജനിച്ചു എന്നുള്ളത്. മഹാന്മാരായ നിരവധി ആളുകളെ കാണാനും ബന്ധം സ്ഥാപിക്കാനും അതൊരു കാരണമായി. ആരുടെയും അരികിലേക്ക് കയറിച്ചെല്ലാൻ ആ മേൽവിലാസം നല്ലൊരു മാർഗ്ഗമായിരുന്നു. മാത്രമല്ല, മഹാന്മാരെ കുറിച്ചും അവരോട് ബന്ധം സ്ഥാപിക്കുന്നതിനെ കുറിച്ചും ഉപ്പ നന്നായി ഉപദേശിക്കും. അവസരം പോലെ അവരുടെ പ്രാർത്ഥനയും അനുഗ്രഹവും ലഭിക്കാൻ വീട്ടിൽ വരുമ്പോഴും അല്ലാത്തപ്പോഴും അവസരമുണ്ടാക്കും. അതുതന്നെയായിരുന്നു ഉപ്പയുടെയും ഞങ്ങളുടെയും കരുത്ത്. ഓറ്ക്ക് വലിയ അടുപ്പമായിരുന്നു ഞങ്ങളുടെ കുടുംബത്തോട്. എന്റെ ഉപ്പയുമായി (സയ്യിദ് അബ്ദുറഹ്മാൻ ബാഫഖി തങ്ങൾ) കൊയിലാണ്ടിയിലെ വസതിയിൽ വന്നിരുന്ന് മണിക്കൂറുകളോളം സംസാരിക്കുമായിരുന്നു. ഉപ്പ ഇത്ര ആദരവോടെ സമീപിക്കുന്നവർ വളരെ വിരളമായേ കാണപ്പെടാറുള്ളൂ. അന്ന് കുട്ടിയായിരുന്ന ഞാൻ അകത്തുനിന്ന് ശ്രദ്ധയോടെ വീക്ഷിക്കുമായിരുന്നു. അവസാനം, ഞങ്ങൾക്കുവേണ്ടി ദുആ ഇരക്കാനും ഉപ്പ ആവശ്യപ്പെടും. എന്നോട് ഉപ്പ ഒരിക്കൽ പറഞ്ഞു: ദുആക്ക് ഉടൻ ഇജാബത്ത് നൽകപ്പെടുന്ന മഹാനാണ് ഇത്. ശ്രദ്ധിക്കണം. സംസാരം കഴിഞ്ഞാൽ ഉപ്പ ഡ്രൈവറോട് തങ്ങളെ കാറിൽ തിരിച്ചയക്കാൻ ആവശ്യപ്പെടുമ്പോഴെല്ലാം "വേണ്ട തങ്ങളേ, ഞാൻ നടന്ന് പോയ്ക്കോളാം" എന്ന് സ്നേഹപൂർവം നിരസിക്കലായിരുന്നു പതിവ്.

# തങ്ങളേ ജംഅ്ആക്കണ്ട, നിസ്കരിച്ചോളൂ

**ളിയാഉൽ മുസ്ഥഫ സയ്യിദ് ഹാമിദ് കോയമ്മ തങ്ങൾ മാട്ടൂൽ**
(സമസ്ത കേന്ദ്ര മുശാവറ അംഗം)

ബഹുവന്ദ്യരും സൂഫി വര്യരുമായിരുന്നു വടകര ചെറുവണ്ണൂർ മുഹമ്മദ് ഹാജി തങ്ങൾ (ഖ.സി). ധാരാളം പണ്ഡിതന്മാരുടെയും സാധാരണക്കാരുടെയും അത്താണിയായിരുന്നു മഹാനവർകൾ. വർഷത്തിൽ റജബ് 27ന് വിപുലമായ പരിപാടികളോടെ തങ്ങളുടെ വസതിയിൽ നേർച്ച കഴിക്കാറുണ്ട്. വടക്കേ മലബാറിൽ നിന്നും മറ്റും പല പ്രമുഖരും അതിൽ പങ്കെടുത്ത് അനുഗ്രഹീതരാവാറുമുണ്ട്. റജബ് മാസം വന്നെത്തിയാൽ തങ്ങളെ പരിപാടിക്ക് ക്ഷണിച്ചാൽ 'ആണ്ട് നേർച്ച കഴിയട്ടെ' എന്ന് പറയും. നബി (സ)യുടെ മിഅ്റാജ് ദിനത്തെ ബഹുമാനിച്ചത് കൊണ്ടായിരുന്നു അത്.

ബാപ്പയുമൊത്ത് പല ആവശ്യങ്ങൾക്കും മഹാനവർകളോട് ദുആ ഇരപ്പിക്കുവാൻ വേണ്ടി പോകാറുണ്ടായിരുന്നു. അങ്ങനെ രൂപപ്പെട്ട സുഹൃത്ബന്ധം മരണം വരെ തുടരുകയും ചെയ്തു. മഹാനവർക ളുടെ വസതി പലവിഷയങ്ങൾക്കും ദുആ ചെയ്യിപ്പിക്കാനെത്തുന്നവ രുടെ ആശാകേന്ദ്രമായിരുന്നു. നീറുന്ന പ്രശ്നങ്ങൾക്ക് മഹാൻ പരി ഹാരം നിർദ്ദേശിച്ചിരുന്നു.

നിരവധി കറാമത്തുകൾ വെളിപ്പെടുത്തിയ മഹാനവർകൾ എനിക്കും മറക്കാൻ പറ്റാത്ത ഒരു ഓർമ്മ സമ്മാനിച്ചിട്ടുണ്ട്. മഹാനു ഭാവൻ ചെറുവണ്ണൂരിലായിരുന്നപ്പോൾ ദുആ ചെയ്യിപ്പിക്കാനായി

കാണാൻ ചെന്നു. ളുഹ്റിന്റെ സമയം കഴിഞ്ഞതിനാൽ അസ്റിലേക്ക് ജംഅ്ആക്കിയിരുന്നു. കണ്ട് സലാം ചൊല്ലിയ ഉടനെ മഹാൻ പ്രതികരി ച്ചു. "ജംഅ്ആക്കണ്ട തങ്ങളേ, പള്ളിയിൽ പോയി നിസ്കരിച്ച് വന്നോ ളീ." ഞാനും അല്ലാഹുവും മാത്രം അറിഞ്ഞ, അറിയേണ്ട കാര്യം മഹാനവർകൾ എങ്ങനെയറിഞ്ഞുവെന്നതിൽ ഞാൻ അത്ഭുതം കൂറി. അടുത്തുള്ള പള്ളിയിൽ പോയി നിസ്കരിച്ച് വരുന്നതു വരെ ഭക്ഷ ണവും വിളമ്പി മഹാൻ എന്നെ കാത്തിരിക്കുകയായിരുന്നു. എനിക്ക് മഹാനവർകൾ തന്നെ ഭക്ഷണം വിളമ്പിത്തരികയും ഇടക്കിടെ കറി ഒഴിച്ച് തരികയും ചെയ്തു. അവിടുത്തെ ആതിഥ്യമര്യാദ മാതൃകാപരം തന്നെയായിരുന്നു. തങ്ങളോട് ദുആ ഇരപ്പിച്ച കാര്യം രണ്ട് മാസത്തി നകം സാധിക്കുകയും ചെയ്തു.

കണ്ണൂർ ജില്ലയിലെ പ്രസിദ്ധമായ പുളിങ്ങോം പള്ളിയും മഖാമും, കാക്കടവ് പദ്ധതിയുമായി ബന്ധപ്പെട്ട് തകർക്കപ്പെടുമെന്ന ഭീഷണി യുണ്ടായപ്പോൾ ബഹുമാനപ്പെട്ട വടകര മുഹമ്മദ് ഹാജി തങ്ങളെ കൊണ്ടും വലിയുല്ലാഹി സി.എം. മടവൂരിനെക്കൊണ്ടും ദുആ ഇര പ്പിച്ചു. അവർ പുനരുദ്ധാരണത്തിനായി സമ്മതം നൽകുകയും ചെയ്തു. പറഞ്ഞത് പോലെതന്നെ വലിയ ഖുബ്ബയോട് കൂടെ പള്ളി യുടെ നിർമ്മാണം പൂർത്തിയായി.

മറ്റൊരവസരത്തിൽ പുളിങ്ങോം മഖാം ഉറൂസിലേക്ക് മഹാന വർകളെ ക്ഷണിക്കാൻ ചെന്നപ്പോൾ മഹാൻ തിരൂരിലെ വസതിയി ലായിരുന്നു. തൊട്ടടുത്ത മഹല്ലിൽ ബഹുമാനപ്പെട്ട ചാപ്പനങ്ങാടി ബാപ്പു മുസ്ലിയാരുടെ ദിക്റ് ഹൽഖ സദസ്സിലേക്ക് പോകാനൊരു ങ്ങിയപ്പോഴായിരുന്നു ഞങ്ങൾ അവിടെ എത്തിയത്. വിരുന്നുകാരെ ആദരിക്കേണ്ടുന്ന ക്രമപ്രകാരം ഞങ്ങളെ സ്വീകരിക്കുകയും വീടിന്റെ അടുത്തുള്ള പള്ളിയിൽ മഹാൻ ഞങ്ങളുമൊന്നിച്ച് ഇരിക്കുകയും കാര്യ ങ്ങളന്വേഷിക്കുകയും ചെയ്തു. മഗ്‌രിബിനും ഇശാഇനും ഹദ്ദാദിനും ബഹുമാനപ്പെട്ടവർ തന്നെ നേതൃത്വം കൊടുത്തു. പരിപാടിയിലേക്ക് തന്നെ ക്ഷണിക്കാനെത്തിയവരെ പരിപാടി നടക്കുന്ന മഹല്ലിൽ നിന്ന് നേർച്ച ഭക്ഷണം കൊണ്ട് വരാനായി പറഞ്ഞയക്കുകയും "തങ്ങൾ വിരുന്നുകാരനാണ്, ഭക്ഷണം കൊടുക്കണമെന്ന്" പറയുകയുമുണ്ടാ യി. ഭക്ഷണം കൊണ്ട് വന്ന് ഞങ്ങളോടൊന്നിച്ച് കഴിച്ചു എന്ന് മാത്ര മല്ല ഞങ്ങളെ തിരൂർ റെയിൽവേസ്റ്റേഷനിലേക്ക് കൊണ്ട് വിടാൻ അവരോട് ആവശ്യപ്പെടുകയും ചെയ്തു. മഹാനവർകൾ തന്നെ യാത്ര

യയക്കുകയുമുണ്ടായി. നമ്മൾ വിചാരിക്കും, മഹാനവർകൾക്ക് വയസ്സും പ്രായവുമൊക്കെയായില്ലേ, പിന്നെന്തിനാണ് ചെറുപ്പക്കാരായിരുന്ന ഞങ്ങളെയൊക്കെ ബഹുമാനിക്കുന്നതെന്ന്? പക്ഷേ, അഹ്ലുബൈത്തിനെയും അതിഥികളെയും ബഹുമാനിക്കുന്നതിലുള്ള മഹാനവർകളുടെ കണിശത വിവരണാതീതമായിരുന്നു.

വടക്കെ മലബാറിലെ ഒരു പള്ളി ദർസ് ഉദ്ഘാടനത്തിന് മഹാനവർകളുമൊന്നിച്ച് വേദി പങ്കിടാനുള്ള അവസരം ഈ വിനീതന് ലഭിച്ചിട്ടുണ്ട്. മിശ്കാത്തിന്റെ മുഖദ്ദിമ മുഴുവനും വായിച്ച് അർത്ഥം വെക്കുകയുണ്ടായി. മഹാനവർകളുടെ ഇൽമിന്റെ ഗഹനത മനസ്സിലാക്കാൻ ഉതകുന്ന വിധത്തിലായിരുന്നു ആ ക്ലാസ്. ഞാനും ബഹുമാനപ്പെട്ട പാണക്കാട് സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങളുമടക്കം പ്രഗത്ഭ വ്യക്തികളാൽ നിറഞ്ഞ ആ സദസ്സ് ആവേശഭരിതരായി.

ഉള്ളാൾ സയ്യിദ് മദനി അറബി കോളേജിന്റെ ഉൽഘാടന സമ്മേളനത്തിൽ മഹാനവർകൾ നടത്തിയ പ്രസംഗം ഇന്നും മായാതെ മനസ്സിൽ കിടക്കുന്നു.

ദീർഘവീക്ഷണത്തിലും പ്രവചനത്തിലും ചികിത്സാ മുറകളിലും മുന്നിട്ട് നിന്ന് മഹാനവർകളുടെ വിയോഗം നമുക്കും സമുദായത്തിനും നികത്താനാവാത്ത നഷ്ടമാണ്. ബഹുമാനപ്പെട്ടവരുടെ ബറകത്ത് കൊണ്ട് നമ്മളെല്ലാവരെയും അല്ലാഹു സ്വാലിഹീങ്ങളിൽ പെടുത്തി ആഖിബത്ത് നന്നാക്കി തരുമാറാകട്ടെ. ആമീൻ.

# ഹജ്ജിലെ പ്രവചനങ്ങൾ

**കുമ്പോൽ കെ.എസ്. ആറ്റക്കോയ തങ്ങൾ**
(പ്രസിഡന്റ്, ജാമിഅ സഅദിയ്യ അറബിയ്യ)

1962 മുതൽ ഏകദേശം 18 വയസു മുതൽ വടകര ഓറെ പരിചയമുണ്ട്. ആദ്യമായി കാണുന്നത് ശിറിയ ശുഹദാ മഖാമിൽ വെച്ചാണ്. ഈ ഭാഗത്തുകൂടി കടന്നുപോകുമ്പോൾ വാപ്പാനെ കാണാൻ ഇവിടെ നിർത്താറുണ്ട്. അപ്പോഴൊക്കെ കാണാറുണ്ടായിരുന്നു. താജുൽ ഉലമയും ശംസുൽ ഉലമയുമെല്ലാം അവരുമായി നല്ല ബന്ധത്തിലായിരുന്നു. അവരുടെ കൂടെ പലപ്പോഴും തങ്ങളെ സന്ദർശിക്കാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. 1972-ൽ ഉപ്പ നിർമ്മിച്ച പള്ളിയുടെ ഉദ്ഘാടന ചടങ്ങിൽ തങ്ങൾ പങ്കെടുത്തിരുന്നു.

ഹജ്ജ് മാസമാകുമ്പോൾ വടകര ഓർക്ക് പ്രത്യേക ആവേശമാണ്. ദുൽഖഅ്ദ് ആവുമ്പോഴേക്കും ഹാജിമാരെ യാത്രയാക്കാനും സഹായിക്കാനും ആരംഭിക്കും. പണ്ടൊക്കെ ഇവിടെനിന്ന് ഹജ്ജിനു പോകുന്നവരൊക്കെ ബോംബെയിൽനിന്നാണ് കപ്പൽ കയറാറുള്ളത്. അന്ന് ഹജ്ജിനു പോകാൻ ഇന്നത്തെപ്പോലെയുള്ള സൗകര്യങ്ങളൊന്നുമില്ല. മംഗലാപുരത്തുനിന്ന് മൂന്ന് മണിക്കൂർ എടുത്ത് 40 ആളിരിക്കുന്ന ഫ്ളൈറ്റിൽ ബോംബെയിൽ ചെന്ന് ബോംബെയിൽ നിന്ന് കപ്പലിൽ ദിവസങ്ങളോളം യാത്ര ചെയ്ത് ജിദ്ദയിൽ എത്തിയാൽ ജിദ്ദയിൽ നിന്നും ഒരുപാട് സമയമെടുത്ത് വേണം മക്കയിൽ എത്താൻ. ഹജ്ജ് യാത്ര തുടങ്ങുന്നതിന് പത്ത് ദിവസം മുമ്പേ വടകര ഓർ ബോംബെയിൽ പോയിനിൽക്കും.

1978-ൽ ഞാനും ഉമ്മയും ഹജ്ജിനു പോകാൻ വേണ്ടി തീരുമാ

നിച്ചപ്പോൾ ഓറെ കാണാൻ തീരുമാനിച്ചു. ബാപ്പു ഉസ്താദിനെയും സി.എം. വലിയുല്ലാഹിയെയും കണ്ടിട്ട് വടകര ഓറെ കാണാൻ ചെന്നു. ഹജ്ജിനു സമ്മതം വാങ്ങി. ഇക്കൊല്ലം തന്നെ പോവണം എന്നു പറഞ്ഞ് പ്രോത്സാഹനം നൽകി. അങ്ങനെ വടകര ഓർ ഷിറിയയിലെ മസ്ക് അബ്ദുല്ല ഹാജിയുടെ വീട്ടിൽ വന്നപ്പോൾ അവിടുന്ന് അബ്ദുല്ല ഹാജിയോട് പറഞ്ഞു: തങ്ങളുടെ വീട്ടിൽ പോകണം, തങ്ങൾ ഹജ്ജിനു പോകുകയല്ലേ. അങ്ങനെ ഇവിടെ വീട്ടിൽ വന്നു ദുആ ചെയ്തുതന്നു. ശേഷം ഞങ്ങൾ ഹജ്ജിനു പോകാൻ ബോംബെയിൽ ചെന്നു. ബോംബെയിൽ എത്തിയപ്പോഴേക്കും അവിടെയും വടകര ഓർ ഉണ്ടായിരുന്നു. അവിടെ ഓർ സജീവമായിരുന്നു. മലബാർ മുസ്‌ലിം ജമാഅത്തിന്റെ കീഴിൽ മുറിയും ഭക്ഷണവും ഒരുക്കുകയും ഒക്കെ ചെയ്തു ഹജ്ജാജിമാർക്ക് ഖിദ്മത്ത് എടുക്കുകയായിരുന്നു. അങ്ങനെ അഞ്ചു ദിവസം ഓറെ കൂടെ താമസിക്കാൻ സാധിച്ചു. അഞ്ചാമത്തെ ദിവസം വൈകിട്ട് അസ്വർ നിസ്കരിച്ച് യാത്ര പുറപ്പെടാൻ നിൽക്കുമ്പോൾ വടകര ഓറെ കണ്ട് ദുആകൊണ്ട് വസ്വിയ്യത്ത് ചെയ്തു. ഹജറുൽ അസ്‌വദ് മുത്താൻ കഴിയാൻ ദുആ ചെയ്യണമെന്നും പറഞ്ഞു. അപ്പോൾ ഓർ പറഞ്ഞു: 'തങ്ങൾക്കവിടെയെത്തിയ ഉടനെ തന്നെ ഏഴു പ്രാവശ്യം മുത്താമല്ലോ'.

പിന്നെ 'കൂട്ടം തെറ്റലും തീപിടുത്തവും മിനയിലാണെ'ന്ന് പറഞ്ഞു.

അങ്ങനെ മക്കത്ത് എത്തി ആദ്യംതന്നെ റൂമിൽ ചെന്ന് വിശ്രമിച്ചു. ഉംറയുടെ ത്വവാഫ് ചെയ്യാൻ ഉമ്മ ഇറങ്ങുമ്പോൾ ഞാൻ ഉമ്മയോട് കുറച്ചു കഴിഞ്ഞിട്ട് പോകാമെന്ന് പറഞ്ഞു. പിന്നെ രാത്രി ഒരുമണിക്കാണ് ത്വവാഫിന്നായി ഹറമിലേക്ക് ചെന്നത്. അവിടെ ചെന്നുനോക്കുമ്പോൾ വലിയ തിരക്കൊന്നുമില്ല. നല്ല സൗകര്യം. ത്വവാഫ് ചെയ്യുമ്പോഴുള്ള ഏഴു ചുറ്റലിലും ഓരോ തവണ ഹജറുൽ അസ്‌വദ് മുത്താൻ സാധിച്ചു. ഉമ്മാക്കും അതേപോലെ സാധിച്ചു. അങ്ങനെ ഒറ്റ ത്വവാഫിൽ തന്നെ ഏഴു തവണ മുത്താൻ സാധിച്ചു. അതുപോലെ ഇന്നേവരെ മുത്താൻ അവസരം ലഭിച്ചിട്ടില്ല. ഇതൊക്കെ ഓർ പറഞ്ഞതുകൊണ്ടാണ് സംഭവിച്ചത്.

പിന്നീട് അറഫയിൽ നിന്ന് മിനയിലേക്ക് പോയി. മിനയിൽ പന്ത്രണ്ട് ആളുള്ള ടെന്റിലാണ് ഞങ്ങൾ താമസിച്ചത്. മിനയിൽനിന്ന്

ജംറയിൽ കല്ലെറിയാൻ കല്ല് പൊറുക്കാൻ പോയപ്പോൾ കൂട്ടംതെറ്റി പ്പോയി. അഞ്ച് ആൾ വേറെയും ഏഴാൾ വേറെയും ആയി. ഓർ പറ ഞ്ഞപോലെത്തന്നെ സംഭവിച്ചു. അങ്ങനെ മറ്റെ കൂട്ടർ കല്ലെറിഞ്ഞ് ഒരു ഭാഗത്ത് നമ്മളെ കാത്തുനിന്നു. ഞങ്ങളും കല്ലെറിഞ്ഞ് അവിടെ ത്തന്നെ നിന്നു. പക്ഷെ പരസ്പരം കണ്ടുമുട്ടിയില്ല. അവസാനം തമ്പി ലേക്ക് തന്നെ മടങ്ങി. അവിടെയെത്തിയപ്പോഴേക്കും മറ്റെ കൂട്ടരും അവിടെയെത്തി. രാത്രി 11 മണിക്കാണ് കണ്ടുമുട്ടിയത്. അടുത്ത ദിവസം രാത്രി ഭക്ഷണം കഴിച്ച് ഉറങ്ങാൻ തുടങ്ങുമ്പോൾ ടെന്റിനു തീ പിടിച്ചു. ഓർ പറഞ്ഞ മൂന്നാമത്തെ കാര്യവും നടന്നു. ഞങ്ങൾ കെട്ടും ഭാണ്ഡവുമൊക്കെ എടുത്ത് ഓടി. ശേഷം ഫയർ സർവീസ് വന്ന് തീയണച്ചു. രാത്രിതന്നെ ടെന്റ് പുതുക്കി.

എന്റെ വീട്കൂടലിനു വടകര ഓർ വന്നിരുന്നു. അത് 1984-ൽ ആണ്. ഞങ്ങളുടെ കുടുംബവുമായിട്ട് വളരെ നല്ല അടുപ്പമായിരുന്നു. ദീർഘമായ ബന്ധത്തിൽ ഞാൻ മനസിലാക്കിയത് വടകര ഓർ സംസാ രിച്ചുകൊണ്ടിരിക്കുമ്പോൾ ചിലപ്പോൾ ഓറുടെ കണ്ണിൽ പെട്ടെന്നു ചുവപ്പു കയറി ഒരു ഗാംഭീര്യം വരും. ആ സമയത്ത് പറയുന്നത് പറ ഞ്ഞതുപോലെയായിരിക്കും. അത് ശരിക്കും എഫക്ട് ചെയ്യും. വീട്ടിൽ ചെന്നാൽ നല്ല സൗഹാർദത്തിൽ സംസാരിക്കുകയും തമാശ പറയു കയും ചെയ്യും. ഓറെ തെങ്ങിൻതോപ്പുകൾ കാണിച്ചുതരും. ഇളനീർ പറിപ്പിച്ചുതരും. എം.എ. ഉസ്താദുമായും ഉള്ളാൾ തങ്ങളുമായും നല്ല ബന്ധത്തിലായിരുന്നു. ഈ ഭാഗത്തുകൂടി കടന്നുപോകുമ്പോഴൊക്കെ ഇവിടെ ഇറങ്ങാറുണ്ട്. ഒന്നു വിശ്രമിക്കാനോ ഫ്രഷ് ആവാനോ ഒക്കെ യായിരിക്കും.

# ഇവിടെ മുഗ്നിയുണ്ട്... പോകാൻ പറ്റൂല്ല!

**സയ്യിദ് ഇബ്റാഹീം ഖലീൽ അൽബുഖാരി**

(സമസ്ത കേന്ദ്ര മുശാവറ അംഗം)

തൊഴിലാളികൾ മൂന്ന് തരമാണ്. തിരക്കുകൾക്കിടയിലും സമയം കണ്ടെത്തി അൽപം മാത്രം അദ്ധ്വാനിക്കുന്നവർ, രണ്ടാം തരക്കാർ മുതലാളി ഏൽപിച്ച സമയത്തിൽ മാത്രം അദ്ധ്വാനിക്കുന്നവർ, മൂന്നാം വിഭാഗം നിശ്ചിത സമയത്തിനപ്പുറം സമയം കണ്ടെത്തി സമ്പാദ്യമു ണ്ടാക്കുന്നതിന് ശരീരവും മനസ്സും മുതലാളിക്ക് സമർപ്പിക്കുന്നു. ഇതു പോലെയാണ്, അല്ലാഹുവിന്റെ അടിമകളും. അവൻ കൽപിച്ച ഫർളു കൾ മാത്രമെടുത്ത് ജീവിക്കുന്നവർ. ചിലർ സുന്നത്തും ജീവിതത്തിലെ ഭാഗമാക്കി എടുക്കുന്നു. മറ്റു ചിലരാണ് അല്ലാഹുവിന്റെ ഔലിയാ ക്കൾ. അവർ കാഴ്ചയിൽ ചന്തമുള്ളവരാകണമെന്നില്ല. പക്ഷേ, അവ രുടെ നടപ്പും ഇരിപ്പും ചലനവും നിശ്ചലനവുമെല്ലാം പ്രപഞ്ചനാ ഥന്റെ കൽപനക്കനുസരിച്ചായിരിക്കും. കൊല്ലന്റെ കൈയ്യിലെ ഇരു മ്പിനെ പോലെയാണവർ. ഉടമയുടെ ഇംഗിതത്തിനനുസരിച്ച് പാക പ്പെട്ടു വരും. ക്രമേണ അതിലെ ശോഭ വർദ്ധിച്ച് വർദ്ധിച്ച് സ്വർണവും വെള്ളിയുമൊക്കെ ആകും. ഇതുപോലെയാണ് ഔലിയാഇന്റെ ഖൽബും. പ്രണയഭാജനത്തിന് മുമ്പിൽ അവർക്ക് സ്വന്തമായി ഒരു മോഹമില്ല. അങ്ങനെയവരുടെ കണ്ണും കാതും ഖൽബുമെല്ലാം അവ

നാകും. അത്തരക്കാരിൽ പെട്ട പ്രഗത്ഭനായ ഒരാളായിരുന്നു വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ:സി)

1977-ൽ ഫറോക്കിൽ വെച്ച് നടന്ന സുന്നി സമ്മേളനത്തിലാണ് മഹാനവർകളെ ഞാൻ ആദ്യമായി കാണുന്നത്. അന്നെനിക്ക് പതിമൂന്ന് വയസ്സേ ഉള്ളൂ. പ്രഗത്ഭരായ പണ്ഡിതന്മാർ നിറഞ്ഞ സദസ്സിലേക്ക് മുഷിഞ്ഞ വേഷവും ധരിച്ച് മഹനാവർകൾ കടന്നുവന്നു. ജദ്ബിന്റെ അവസ്ഥയിൽ നടന്നിരുന്ന കാലമായിരുന്നുവത്. വേദിയിലെ പണ്ഡിതർ ആദരവോടെ കൈമുത്തുകയും മഹാനവർകളെക്കൊണ്ട് പ്രാരംഭ ദുആ ചെയ്യിപ്പിക്കുകയും ചെയ്തു.

വന്ദ്യരായ താജുൽ ഉലമ ഉള്ളാൾ തങ്ങളോട് വലിയ സ്നേഹമായിരുന്നു മമ്മദാജിപ്പാപ്പക്ക്. താജുൽ ഉലമ എന്നോട് നേരിട്ട് പറഞ്ഞ ഒരു സംഭവം ഓർക്കുന്നു: ബാഖിയാതിലെ പഠനത്തിന് ശേഷം ആദ്യം വരുന്ന ദർസ് ഏൽക്കണമെന്ന് ഉള്ളാൾ തങ്ങളുടെ ഉസ്താദ് തങ്ങളോട് ഉപദേശിച്ചിട്ടുണ്ടായിരുന്നു. അങ്ങനെ, ആദ്യമായി ക്ഷണം വന്നത് കർണാടകയിലെ ഉള്ളാളത്ത് നിന്നാണ്. ഉസ്താദിന്റെ വാക്ക് സ്വീകരിച്ച് ദൂരമോ സൗകര്യങ്ങളോ ഒന്നും പ്രശ്നമാക്കാതെ ഉള്ളാളത്തെ ദർസ് ഏറ്റു. വളരെ കഷ്ടപ്പെട്ടാണ് ആദ്യകാലങ്ങളിൽ തങ്ങൾ ഉള്ളാളത്തേക്ക് പോയിരുന്നത്. കരുവൻതിരുത്തിയിലെ വീട്ടിൽ നിന്ന് നടന്ന് ഫറോക്ക് റെയിൽവേ സ്റ്റേഷനിൽ വരും. അവിടെ നിന്ന് ട്രെയിൻ മാർഗം യാത്ര ചെയ്ത് ഉള്ളാളത്തിറങ്ങി കാളവണ്ടിയിൽ പള്ളിയിലേക്ക് പോകും. എട്ട് പെൺമക്കളും രണ്ടു ചെറിയ ആൺമക്കളുമായിരുന്നു തങ്ങൾക്ക് ഉണ്ടായിരുന്നത്. മക്കളുടെ വിവാഹ ആവശ്യവും മറ്റു പ്രാരാബ്ധങ്ങളും വർദ്ധിച്ചപ്പോൾ ഉള്ളാളത്ത് നിന്ന് മാറി നാടിനടുത്തെവിടെയെങ്കിലും ദർസ് തുടരാമെന്ന് ആഗ്രഹിച്ചു. എന്നാൽ ഉള്ളാളത്തുകാരുടെ ആശ്രയകേന്ദ്രമായി മാറിയ തങ്ങൾ ഉള്ളാളം വിട്ടുപോകാൻ നാട്ടുകാർ സമ്മതിക്കുകയുമില്ല. ആകപ്പാടെ ആശയക്കുഴപ്പത്തിലായ സന്ദർഭം. ഉള്ളാൾ തങ്ങൾ ഹജ്ജിന് പോകാൻ ഉദ്ദേശിച്ചിച്ച വർഷവുമായിരുന്നു അത്. ഹജ്ജിന്റെ യാത്രയയപ്പും ഉള്ളാളത്ത് നിന്ന് പിരഞ്ഞുപോക്കും ഒന്നിച്ച് നടത്താമെന്നുള്ള ഉദ്ദേശത്തിലാണ് താജുൽ ഉലമ.

യാദൃഛികമായി, ഒരു ദിവസം വടകര മുഹമ്മദാജി ഉപ്പാപ്പ താജുൽ ഉലമയുടെ റൂമിലേക്ക് കടന്നുവന്നു. തങ്ങളുടെ കട്ടിലിൽ ഇരുന്നു, ആരോടും ഒന്നും സംസാരിക്കുന്നില്ല. റൂമിന്റെ നാലു ഭാഗ

ത്തേക്കും കണ്ണോടിച്ചു. മേശയുടെ മുകളിലിരുന്ന ഒരു കിതാബ് എടുത്ത് മൂന്ന് തവണ അടക്കുകയും തുറക്കുകയും ഇങ്ങനെ പറയു കയും ചെയ്തു. “ഇവിടെ മുഗ്നിയുണ്ട്... ഇവിടെ നിന്ന് പോകാൻ പറ്റൂല്ല” മൂന്ന് തവണ ഇത് ആവർത്തിച്ച ശേഷം ഇറങ്ങിപ്പോയി.

മിൻഹാജിന്റെ ശറഹായ മുഗ്നിൽ മുഹ്താജ് ആയിരുന്നില്ല മഹാ നവർകൾ തുറന്നത്. പറഞ്ഞതിന്റെ ഉദ്ദേശ്യം ആർക്കും മനസ്സിലായ തുമില്ല. ഈ സംഭവം വിവരിച്ചുകൊണ്ട് താജുൽ ഉലമ പറഞ്ഞു: അല്ലാഹു എനിക്ക് ചെയ്തു തന്ന അനുഗ്രഹങ്ങളെ മുൻകൂട്ടി കാണു കയായിരുന്നു മഹാൻ. മക്കളെയെല്ലാം അന്തസ്സോടെ വിവാഹം ചെയ്തു അയക്കുകയും അവരിന്ന് നല്ല നിലയിൽ ജീവിക്കുന്നുമുണ്ട്.

താജുൽ ഉലമ ഉള്ളാളത്ത് തന്നെ നിലനിൽക്കാനും ഉള്ളാൾ തങ്ങളായി അറിയപ്പെടാനും എന്തിനധികം, തങ്ങളുടെ മഖ്ബറ പുനർനിർമ്മാണത്തിന് ഒരു കോടി രൂപ കർണാടക ഗവൺമെന്റ് ഫണ്ട് അനുവദിച്ച തലത്തിലേക്ക് ഉള്ളാൾ തങ്ങളുടെ യശസ്സ് ഉയ രാൻ കാരണം വടകര മുഹമ്മദാജി ഉപ്പാപ്പയുടെ വാക്കിന്റെ ബറക ത്താണ്. ‘ഖുലൂബുൽ ആരിഫീന ലഹാ ഉയൂനുൻ’ അല്ലാഹുവിന്റെ ഇഷ്ട ദാസന്മാർക്ക് അതീന്ദ്രിയ കണ്ണുകളുണ്ട്’ കണ്ണുള്ളവർ കാണാ ത്തത് അവർ കാണും.

# ആത്മീയവഴിയിലെ നിറജ്യോതിസ്സ്

സയ്യിദ് ഹുസൈൻ അഹ്മദ് ശിഹാബ് തങ്ങൾ തിരൂർക്കാട്
(പ്രസിഡന്റ്, AQSA)

"കാര്യം, തീർച്ചയായും അല്ലാഹുവുമായി അടുത്ത, അവൻ ഉടമയാക്കിയവർക്ക് യാതൊരുവിധ വേവലാതികളോ ഭയപ്പാടോ നീരസമോ ഉണ്ടാവുകയില്ല." എന്ന അല്ലാഹുവിന്റെ പരിശുദ്ധ വചനം അനുസ്മരിപ്പിക്കുന്നതുപോലെ എപ്പോഴും പ്രസന്നവും യാതൊരു വികാരവിചാരങ്ങൾക്ക് അടിമപ്പെടാത്തവരുമായിരുന്നു മമ്മദാജി തങ്ങളവർകൾ. വളരെ ചെറുപ്പത്തിലേ അദ്ദേഹത്തെ കാണുകയും ഇടപെടുകയും ചെയ്യാൻ എനിക്ക് അവസരമുണ്ടായിട്ടുണ്ട്. അവരുടെ തമാശരൂപത്തിലുള്ള സംസാരം എനിക്ക് വളരെ ഇഷ്ടവുമായിരുന്നു. മർകസിന്റെ സമ്മേളനത്തിൽ വച്ചായിരുന്നു അവരുമായി ബന്ധം സ്ഥാപിക്കാൻ ഭാഗ്യമുണ്ടായത്. അവരുടെ ആകാരവും വേഷവിധാനവും കണ്ടപ്പോൾ ഞാൻ മേലേ ഉദ്ധരിച്ച ആയത്ത് ഓർത്തുപോയി.

ഇക്കാലത്ത് ആത്മീയതയുടെ പേരു പറഞ്ഞ് വ്യാജം ചമയുന്നവരും അവരെപ്പറ്റിക്കൂടി ജീവിക്കുന്നവരും ഒന്നിരുന്നു ചിന്തിച്ചാൽ അവർ അകപ്പെട്ട ചതിവലകൾ അവർക്ക് തന്നെ മനസ്സിലാകും. ജാഡ കാണിച്ച് നടക്കുന്ന ശൈഖിന്റെ പിന്നാലെ നടക്കുന്നവരും പ്രതീക്ഷിക്കുന്നത് അല്ലാഹുവിന്റെ സാമീപ്യത്തെയാണ്. എന്നാൽ, അവരെല്ലാം സത്യത്തെ തകർക്കുകയാണ് യഥാർത്ഥത്തിൽ ചെയ്യുന്നത്. ഇവരേയും മമ്മദാജി ഉപ്പാപ്പയേയും തട്ടിച്ച് നോക്കുമ്പോൾ സൂര്യപ്രകാശം പോലെ മഹാൻ പ്രകാശം പരത്തുന്നതായി നമുക്ക് കാണാം. എത്ര വർണ്ണിച്ചാലും തീരാത്ത മഹാന്റെ ജാഹ് ബർക്കത്ത് കൊണ്ട് അല്ലാഹു നമ്മുടെ എല്ലാ പ്രവർത്തനങ്ങളിൽ ബറക്കത്തും സന്തോഷവും പ്രദാനം ചെയ്യുമാറാകട്ടെ

# സൽസ്വഭാവിയായ വലിയ ഒരു മനുഷ്യൻ

**ശിറിയ അലിക്കുഞ്ഞി മുസ്‌ലിയാർ**
(വൈസ് പ്രസിഡണ്ട്, സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

വടകര മുഹമ്മദ് ഹാജി തങ്ങൾ(ഖ.സി.) അവർകളെ മജ്ദൂബായ കാലം മുതൽക്കേ പരിചയമുണ്ട്. പരപ്പനങ്ങാടിയിൽ ഞാൻ കോട്ടുമല ഉസ്താദിന്റെ അടുത്ത് പഠിക്കുന്ന സമയത്ത് അവിടെ വരാറുണ്ടായിരുന്നു. പല മഹത്വങ്ങളും നേരിട്ടും അല്ലാതെയും മനസ്സിലാക്കാൻ അതിനാൽ അവസരമുണ്ടായി.

തിരൂരങ്ങാടി ജുമുഅത്ത് പള്ളിയിൽ ഒരു മുക്രിക്ക ഉണ്ടായിരുന്നു. സൂഫിയും സ്വാലിഹുമായ ഒരു മനുഷ്യൻ. ശമ്പളമൊന്നും വാങ്ങിയിരുന്നില്ല. പള്ളിയെ നല്ലവണ്ണം ശ്രദ്ധിച്ച് പരിപാലിക്കുന്ന ഒരു വ്യക്തി കൂടിയായിരുന്നു ആ മുക്രിക്ക. തിരൂരങ്ങാടിയിൽ മരണപ്പെട്ടു. ആ സമയം വടകര മുഹമ്മദ് ഹാജി തങ്ങൾ വടകരയിൽ ചെറുവണ്ണൂരിലെ വീട്ടിലാണ്. ആ സമയത്ത് കമ്പിയോ ഫോണോ ഒന്നും തന്നെയില്ല. അങ്ങനെ മഹാനവർകൾ കൂടെയുള്ളവരോട് പറഞ്ഞു: കാറ് വേണം. അങ്ങനെ കാറ് വന്നു. റെയിൽവേ സ്റ്റേഷ

നിൽ പോണം. റെയിൽവേ സ്റ്റേഷനിൽ പോയി. പരപ്പനങ്ങാടിക്ക് ടിക്കറ്റ് എടുക്കണം എന്ന് പറഞ്ഞു. അങ്ങനെ പരപ്പനങ്ങാടിക്ക് ടിക്കറ്റ് എടുത്തു. പരപ്പനങ്ങാടിയിൽ ഇറങ്ങി. ശേഷം തിരൂരങ്ങാടിയിൽ പോണം എന്ന് പറഞ്ഞു. അവിടെ പോയി. അങ്ങനെ മുക്രിക്കാന്റെ വീട്ടിൽ ചെന്നു. മയ്യിത്ത് കുളിപ്പിച്ചതും കഫൻ ചെയ്തതും മയ്യിത്ത് നിസ്കരിച്ചതുമൊക്കെ വടകര മുഹമ്മദ് ഹാജി തങ്ങളാണ്. അന്നു മുതൽ ആളുകൾ പറയാൻ തുടങ്ങി, രണ്ടുപേരും വലിയ്യാണ്. വടകര മുഹമ്മദ് ഹാജി തങ്ങളും വലിയ്യാണ്, മുക്രിക്കയും വലിയ്യാണ്. അതു കൊണ്ടാണ് ഇങ്ങനെ മരിച്ച ഉടനെ എത്താൻ കാരണം. അന്ന് ഞാൻ പരപ്പനങ്ങാടിയിൽ കോട്ടുമല ഉസ്താദിന്റെടുത്ത് ഓതുകയായിരുന്നു.

മഹാനവർകൾ നടത്തിവരാറുള്ള റജബ് മാസത്തിലെ നേർച്ചക്ക് പലപ്പോഴും പോയിരുന്നു. ഒരു പ്രാവശ്യം നേർച്ചക്ക് ചെന്നപ്പോൾ വീടിനകത്തേക്ക് എന്നെ വിളിച്ചു. എന്നിട്ട് ഒരു ചെറിയ ആൺകു ട്ടിയെ കാണിച്ചിട്ട് പറഞ്ഞു: 'ഇത് എനിക്കു വേണ്ടപ്പെട്ട ഒരു കുട്ടിയാ ണ്. മോൻ ഓത്തിന് ശരിക്ക് പോവുന്നില്ല എന്ന് അവന്റെ ഉമ്മയും ഉപ്പയും സങ്കടം പറയുന്നു. ആലിക്കുഞ്ഞി മുസ്‌ലിയാർ നല്ലോണം ഒന്ന് മന്ത്രിച്ചാണിം'. അങ്ങനെ എന്നെക്കൊണ്ട് മന്ത്രിപ്പിച്ചു. നല്ല സ്നേഹമായിരുന്നു എന്നോട്.

സമസ്തയിൽ പ്രശ്നം വന്നപ്പോൾ വലിയ ഒച്ചപ്പാട് ഉണ്ടായി. എ.പി. ഉസ്താദ് ഒരു ഭാഗത്തും ഇ.കെ. ഉസ്താദ് മറുഭാഗത്തും. അങ്ങനെ പ്രശ്നമുണ്ടാവുമ്പോൾ ഞാൻ എന്റെ ബാഗും പിടിച്ച് ഇറ ങ്ങിപ്പോന്നു. ഇനി ഇവിടെ ഇരിക്കുന്നത് വേണ്ട. ഞാൻ സ്വന്തമായി പോന്നതാണ്. പിറ്റേന്ന് പത്രത്തിൽ വാർത്ത വന്നു. 11 ആൾ സമ സ്തയിൽനിന്ന് ഇറങ്ങിപ്പോയി. അതിൽ എന്റെ പേര് ഇല്ല. ഞാൻ ആദ്യമേ ഇറങ്ങിയതാണ്. പിന്നെ സമസ്ത വേറൊരു സമസ്ത രൂപീ കരിക്കുന്നു എന്ന വാർത്തയാണ് കേട്ടത്. അപ്പോൾ എനിക്ക് ബേജാ റായി. മംഗലാപുരത്ത് ഹമീദ്ക എന്ന് പറഞ്ഞ ഒരാളുണ്ട്. വടകര ഓറുടെ അടുത്ത ആളാണ്. ഹമീദ്കയോട് ഞാൻ പറഞ്ഞു: ഇങ്ങൾ എന്റെ കൂടെ വടകര മുഹമ്മദ് ഹാജി തങ്ങളെ കാണാൻ വരണം. അങ്ങനെ ചെറുവണ്ണൂരിൽ പോയി നോക്കുമ്പോൾ അവിടെ ഓർ ഇല്ല. തിരൂർ വാണിയന്നൂരിലാണ് എന്ന് അറിഞ്ഞു. അങ്ങനെ അവിടെ പോയി. ഹമീദ്ക പറഞ്ഞു: 'ആലിക്കുഞ്ഞി മുസ്‌ലിയാർക്ക് എന്തോ സംസാരിക്കാനുണ്ട്'. 'എന്താ പറഞ്ഞോ'. അവിടുന്ന് പറഞ്ഞു: 'സമ സ്തേന്ന് ഒരു പതിനൊന്ന് ആള് ഇറങ്ങിവന്നിട്ടുണ്ട്. ഇനി അത്

എന്തെല്ലോ ആവോന്ന് അറിയില്ല. അതൊന്ന് ശരിയാകാൻ വേണ്ടി യിട്ട് അവിടുന്ന് ദുആർക്കണം'. അപ്പോൾ എന്നോട് പറഞ്ഞു: 'ആലി ക്കുഞ്ഞി മുസ്‌ലിയാരേ, ഇങ്ങക്ക് അതിന്റെ വിഷയം വേണ്ട. ഇങ്ങള് ചെല്ലിക്കൊടുക്കുന്ന ആളല്ലേ? നിങ്ങൾ ചൊല്ലിക്കൊടുത്തോളീം. അത് ശരിയാവൂല. അത് നന്നാവൂല. അത് രണ്ടും രണ്ടായിട്ട് തന്നെ നിൽക്കും'. എന്ന് എന്നോട് പറഞ്ഞു. ഉള്ളാളത്തു തങ്ങളുമായും എ.പി. ഉസ്താദുമായും നല്ല ബന്ധമായിരുന്നു. ഉള്ളാളം തങ്ങൾ ഉള്ളാളത്തു നിന്നും ഒഴിവാകാൻ ഒരു തീരുമാനമുണ്ടായിരുന്നു. ആ സമയത്തു വടകര ഓർ ഉള്ളാളത്തു പോയി. എന്നിട്ട് അവിടുന്ന് ഒരു കിതാബ് എടുത്തു, പിന്നെ പറഞ്ഞു: 'തങ്ങൾ ഇവിടെത്തന്നെ നിന്നോളീം. ഇവിടുന്ന് മാറൊന്നും വേണ്ട. ഇവിടെത്തന്നെയാണ് നല്ലത്'. പിന്നെ ദുആ ചെയ്തു. തങ്ങൾ അവിടെത്തന്നെ ഉറച്ചു. ഈ ചരിത്രം ഞാൻ അറിയും. വളയത്ത് ഉറൂസിനും ശിറിയയിലുമൊക്കെ മഹാനവർകൾ വന്നിട്ടുണ്ട്. ഞങ്ങൾഒരുമിച്ച് കൂടിയിട്ടുണ്ട്. പിന്നീട് മഹാനവർകളുടെ വഫാത്തിന് ശേഷം സിയാറത്തിന് സമയം കിട്ടുമ്പോഴൊക്കെ ചെറു വണ്ണൂരിൽ പോവാറുണ്ട്. അല്ലാഹു അവരുടെ ബറകത്ത് കൊണ്ട് നമ്മെ നന്നാക്കട്ടെ.

# “മീർ ഖുത്ബി” ഇല്ലേ?

**കാന്തപുരം എ.പി.മുഹമ്മദ് മുസ്‌ലിയാർ**
(സെക്രട്ടറി, സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

വലിയുല്ലാഹി വടകര മുഹമ്മദാജി തങ്ങൾ (ഖ.സി.) കൂടുതൽ ആളുകൾക്കും ഒരു വലിയ്യ് മാത്രമാണെങ്കിൽ, എനിക്ക് ഒരു ഉസ്താദ് കൂടിയാണ്.

ബഹുവന്ദ്യരായ ഖമറുൽ ഉലമ എ.പി. ഉസ്താദിന്റെ അടുക്കൽ കോളിക്കലിൽ ഞാൻ പഠിക്കുന്ന കാലം. ഒരു ദിവസം ‘ഖുത്ബി’ ദർസ് നടക്കുന്ന സമയത്ത് വടകര ഓർ കടന്നുവന്നു. എല്ലാവരും എഴുന്നേറ്റു നിന്നു. എ.പി. ഉസ്താദ് എഴുന്നേറ്റുകൊണ്ട് തന്റെ ഇരിപ്പിടം ഒഴിഞ്ഞുകൊടുത്തു.

ഓർ ചോദിച്ചു: “ഏതാ ഓതുന്നത്?”

‘ഖുത്ബീ’ എല്ലാവരും മറുപടി പറഞ്ഞു.

ഉടൻ ചോദിച്ചു: ‘മീർ ഖുത്ബി’ ഇല്ലേ?

ശേഷം അര മണിക്കൂറോളം ഞങ്ങൾക്ക് ‘മീർ ഖുത്ബി’ ഓതിത്തന്നു. അങ്ങനെ മഹാനവർകൾ എന്റെ ഉസ്താദായി മാറി. അൽപ സമയം കഴിഞ്ഞാണ് മഹാനവർകൾ തിരിച്ചുപോയത്.

അദ്ദേഹത്തിന് മുത്ത് നബിയോട് വല്ലാത്ത മഹബ്ബത്തായിരുന്നു. അതിന്റെ ഏറ്റവും വലിയ തെളിവാണ് മിഅ്റാജ് നേർച്ച. അതിന് മുമ്പ് അങ്ങനെ ഒരു നേർച്ച ലോകത്തെവിടെയും നടക്കുന്നതായി അറിവില്ല. റജബ് 27ന് സുന്നത്ത് നോമ്പനുഷ്ഠിക്കൽ പ്രത്യേകം സുന്ന

ത്താണെന്ന് ഇമാം ബാജൂരി തങ്ങൾ പറഞ്ഞിട്ടുണ്ട്. അതിന് തടസ്സം വരാത്ത വിധത്തിലായിരുന്നു മഹാനവർകൾ മിഅ്റാജ് നേർച്ചയെ ക്രമീകരിച്ചിരുന്നത്. വളരെ സൂക്ഷ്മതയോടെയായിരുന്നു അവിടുത്തെ ജീവിതം.

ആരാധനാ കർമ്മങ്ങളിൽ ഏറ്റവും ശ്രേഷ്ഠകരമായത് ഏതെന്ന് ചോദിക്കപ്പെട്ടപ്പോൾ നബി(സ്വ) പറഞ്ഞത് നിസ്കാരം ആണെന്നായിരുന്നു. ആ നിസ്കാരം ഏറ്റവും പരിപൂർണമായ രൂപത്തിൽ സമയത്ത് തന്നെ നിർവഹിക്കുന്നതിൽ മഹാനവർകൾ കർക്കശ സ്വഭാവം പുലർത്തിയിരുന്നു.

അല്ലാഹുവിന്റെ ഇഷ്ടദാസന്മാർ ജനങ്ങളുടെ പ്രശ്ന പരിഹാരത്തിനുള്ളവരാണെന്ന് അർത്ഥം വരുന്ന ഖുർആനിക സൂക്തത്തിന് വലിയ പിന്തുണയാണ് മഹാനുഭാവൻ. പ്രശ്നങ്ങളുടെയും ഇല്ലായ്മകളുടെയും സങ്കീർണതയിൽ ജീവിതം താളം തെറ്റുന്നവർക്ക് പൂർണാർത്ഥത്തിൽ സാന്ത്വനത്തിന്റെ കരസ്പർശമായി മഹാനുഭാവൻ മാറിയത് അനുഭവ സത്യമാണ്.

കേരളത്തിൽ സുന്നത്ത് ജമാഅത്തിനെ ശക്തിപ്പെടുത്തുന്ന വഴിയിൽ എ.പി. ഉസ്താദിന്റെ കരങ്ങൾക്ക് ശക്തി പകരുന്നതോടൊപ്പം പ്രയാസങ്ങൾ കൊണ്ട് വീർപ്പുമുട്ടുമ്പോൾ ആത്മാർത്ഥമായ പ്രാർത്ഥനകൾ കൊണ്ട് പിന്തുണയേകുകയും ചെയ്തിട്ടുണ്ട്.

# താജുൽ ഉലമ ബഹുമാനിച്ച മഹാൻ

**ബേക്കൽ ഇബ്റാഹിം മുസ്‌ലിയാർ**
(സമസ്ത കേന്ദ്ര മുശാവറ അംഗം)

ഞാൻ ഉള്ളാളത്ത് ഓതുന്ന സമയത്ത് വടകര ഓർ താജുൽ ഉലമയെ കാണാനും മഖാം സിയാറത്ത് ചെയ്യാനും ഇടക്കിടെ വരാറുണ്ടായിരുന്നു. താജുൽ ഉലമയുമായി നല്ല ബന്ധമായിരുന്നു മഹാനവർകൾക്ക്. താജുൽ ഉലമ ബന്ധപ്പെടുന്ന മഹാനായത് കൊണ്ട് ഞാനും വടകര ഓറെ കൊണ്ട് ബറക്കത്തെടുക്കുകയും ദുആ ചെയ്യിപ്പിക്കുകയും ചെയ്യാറുണ്ട്. ഞാൻ കാണുമ്പോഴൊക്കെയും ശരീഅത്ത് വ്യക്തമായ രീതിയിൽ തന്നെയായിരുന്നു ഉണ്ടായത്. ഓർ സ്വലാഹിന്റെ ആളാണ് എന്ന് താജുൽ ഉലമ ബഹുമാനിക്കുന്നത് കണ്ട് ഞാൻ മനസ്സിലാക്കി. ഉള്ളാളത്ത് പരിപാടിയിലേക്ക് താജുൽ ഉലമ സ്ഥിരം ക്ഷണിക്കാറുണ്ടായിരുന്നു. ഓർ വരാറുമുണ്ടായിരുന്നു. വടകര ഓർ ഉള്ള കാലത്തൊക്കെ മദനീ കോളേജിലെ സനദ് ദാനം ചെയ്യാറുള്ളത് ഓർ തന്നെയായിരുന്നു.

മംഗലാപുരം ബദ്ർ പള്ളിയിലെ ഇമാമും കോട്ടുമല ഉസ്താദിന്റെ ശിഷ്യനുമായ ബായാർ സ്വദേശി മുഹമ്മദ് മുസ്‌ലിയാർ എന്നോട് ഒരു സംഭവം പറഞ്ഞു. പരപ്പനങ്ങാടി ഓതുന്ന സമയത്ത് അദ്ദേഹത്തിന് വായ്പ്പുണ്ണ് രോഗം പിടിപെട്ടു. വടകര ഓർ അവിടെ വന്നപ്പോൾ രോഗവിവരം പറഞ്ഞു. അപ്പോൾ ഓർ പറഞ്ഞു; ഞാൻ വരുന്ന വഴിയിൽ കുറേ ആടുകൾ ഉണ്ടായിരുന്നു. ഇതുകേട്ട മുഹമ്മദ് മുസ്ല്യാർക്ക് ഒന്നും മനസ്സിലായില്ല. അപ്പോൾ അവിടെയുണ്ടായിരുന്ന മറ്റൊരു വ്യക്തി ആ പറഞ്ഞതിന്റെ അർത്ഥം നിങ്ങൾ ആട് സൂപ്പ്

കഴിക്കണം  എന്നാണ് എന്ന് വിശദീകരിച്ചു. ഇതുകേട്ട മുഹമ്മദ് മുസ്ല്യാർ ആട് സൂപ്പ് കഴിക്കുകയും രോഗം പെട്ടെന്ന് തന്നെ ഭേദമാവുകയും ചെയ്തു.

ഒരിക്കൽ വടകര ഓർ ബേക്കലിൽ ഒരു വീട്ടിൽ വന്നിട്ടുണ്ടെന്ന് അറിഞ്ഞപ്പോൾ ഞാൻ അവരെ കാണാൻ പോയി. ദുആ ചെയ്യാൻ വസ്വിയ്യത്ത് ചെയ്തപ്പോൾ അതിന് മറുപടിയായി 'കുഞ്ഞിക്കോയ തലേക്കെട്ട് കെട്ടിത്തരും' എന്ന് പറഞ്ഞു. എനിക്കൊന്നും മനസ്സിലായില്ല. ഉടനെത്തന്നെ ഒരു സയ്യിദ് അവിടെ വരികയും എന്നോട് ദുആ ചെയ്യാൻ പറഞ്ഞോ എന്ന് ചോദിക്കുകയും ചെയ്തു. ഞാൻ പറഞ്ഞു  ആ, പറഞ്ഞു. മറുപടിയായി കുഞ്ഞിക്കോയ തലേക്കെട്ട് കെട്ടിത്തരും എന്നും പറഞ്ഞു.  അപ്പോൾ തന്നെ ആ സയ്യിദ് ഓർപ്പാപ്പയോട് പറഞ്ഞു: ഇയാൾ ദുആ ചെയ്യാൻ പറഞ്ഞിട്ട് ഒന്നും പറഞ്ഞില്ലല്ലോ? ഓർപ്പാപ്പ പറഞ്ഞു: ഓ ഞാൻ പറഞ്ഞ്ക്ക്, കുഞ്ഞിക്കോയ തലേക്കെട്ട് കെട്ടും എന്ന് പറഞ്ഞ്ക്ക് അപ്പോൾ ആ സയ്യിദ് പറഞ്ഞു: നിങ്ങൾ അങ്ങനെ പറഞ്ഞാൽ നമ്മെപ്പോലുള്ളവർക്ക് മനസ്സിലാവില്ലല്ലോ. അപ്പോൾ ഓർപ്പാപ്പ പറഞ്ഞു മൻസിലാവും മൻസിലാവും അങ്ങനെ മൂന്ന് മാസം കഴിഞ്ഞപ്പോൾ എന്നെ താജുൽ ഉലമ വിളിച്ചു. ഞാൻ അവിടെ ചെന്നു. എന്നിട്ടെന്നോട് പറഞ്ഞു ഉടുപ്പിയിൽ ഖാളി വേണമെന്ന് പറഞ്ഞിട്ടുണ്ട്. ഞാൻ നിന്റെ പേര് പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് ഒരുങ്ങിയിരിക്കുക. അൽപദിവസത്തിനകം ഖാളിയായി ബൈഅത്ത് ചെയ്യുകയും ഖാളി സ്ഥാനത്തിന്റെ തലേക്കെട്ട് കുഞ്ഞിക്കോയ തങ്ങൾ എന്നറിയപ്പെടുന്ന താജുൽ ഉലമ കെട്ടിത്തരികയും ചെയ്തു. അപ്പോഴാണ് എനിക്ക് അന്ന് വടകര ഓർ പറഞ്ഞതിന്റെ പൊരുൾ മനസ്സിലായത്.

ഒരിക്കൽ എനിക്ക് നല്ല കടബാധ്യതയുണ്ടായി അത് വീട്ടാൻ ചെറിയ വിഷമം അനുഭവപ്പെട്ടപ്പോൾ ഞാൻ വടകര ഓറെകണ്ടു വിഷമം പറഞ്ഞു. അപ്പോൾ ഓർ പറഞ്ഞു. ഗൾഫിൽ പോവണം ഇത് കേട്ട ഞാൻ കൂടുതൽ വിഷമത്തിലായി. കാരണം ദർസും വിദ്യാർത്ഥികളുമായി കഴിഞ്ഞു കൂടുന്ന എന്നെ സംബന്ധിച്ചടത്തോളം ഗൾഫിൽ പോകുക എന്നത് ഊഹിക്കാൻ പോലും പറ്റുന്ന തായിരുന്നില്ല. അതുമാത്രമല്ല ഗൾഫിൽ കാര്യമായി പരിചയക്കാർ ഇല്ലതാനും. എല്ലാറ്റിനും പുറമെ പോവാനുള്ള സാമ്പത്തിക ശേഷിയുമില്ല. അങ്ങനെയിരിക്കുമ്പോഴാണ് രണ്ടുമൂന്നു വ്യക്തികൾ

എന്നെ കണ്ട് ദുബായിൽ അവർ ചില സദസ്സുകൾ സംഘടിപ്പിക്കുന്നുണ്ടെന്നും അതിൽ ഞാൻ പങ്കെടുക്കണം എന്നും പറയുന്നത്.

ദർസ് റമളാൻ ലീവിന് പൂട്ടിയതിനാൽ വരാമെന്ന് ഏൽക്കുകയും ദുബായിൽ പോവുകയും പരിപാടികളിൽ പങ്കെടുക്കുകയും ശേഷം തിരിച്ചുവരാൻ നിൽക്കുമ്പോൾ ഒരുപാടുപേർ ഹദ്‌യയായി പണം തരുകയും ചെയ്തു. അൽഹംദുലില്ലാഹ്, ആ പണം കൊണ്ട് എന്റെ കടങ്ങൾ മൊത്തം വീട്ടുകയും വീടിന്റെ പണി പൂർത്തിയാവുകയും ചെയ്തു. ഇങ്ങനെയൊക്കെയൊരു സംഭവം നടന്നത് അന്ന് ഓർപ്പാപ്പ പറഞ്ഞതിന്റെ നേർകാഴ്ചയായിരുന്നു. അതായത് നിങ്ങൾ ഗൾഫിൽ പോവണം എന്ന് പറഞ്ഞപ്പോൾ ഞാൻ ആകെ എന്തുചെയ്യണമെന്നറിയാതെ വിഷമിച്ചിരിക്കുകയായിരുന്നു. എന്നാൽ ദർസിനും മറ്റും ഒരു ബുദ്ധിമുട്ടുമില്ലാതെ ഇത്ര മനോഹരമായി ഗൾഫിൽ പോകാൻ പറ്റുമെന്ന് ആ കാലത്തെ സാഹചര്യത്തിൽ ഞാൻ ഒരിക്കലും നിനച്ചിരുന്നില്ല.

ഓർപ്പാപ്പയിൽ കണ്ട ഏറ്റവും വലിയ പ്രത്യേകതയിൽ പെട്ടതാണ് ശരീഅതിന്റെ ളാഹിറിന് എതിരിൽ ഒന്നും പ്രവർത്തിക്കുന്ന അവസ്ഥ ആരും കണ്ടിട്ടില്ല എന്നതും. വാങ്ക് വിളിച്ചാൽ നിസ്കരിക്കാനുള്ള തത്രപ്പാടുമൊക്കെ താജുൽ ഉലമയുടെ അടുക്കൽ വന്നാൽ ഇർഷാദുൽ യാഫിഈ എന്ന കിതാബ് മറിച്ച് നോക്കുകയും അതിലെ ബൈത്തുകൾ കാണാതെയിങ്ങനെ പാടുകയും ചെയ്യും. വാങ്ക് വിളിച്ചാൽ എവിടെയാണെങ്കിലും നിസ്കരിക്കണ്ടെ നിസ്കരിക്കണ്ടെയെന്നിങ്ങനെ ചോദിച്ചു കൊണ്ടേയിരിക്കും. അങ്ങനെയുള്ള ഒരു ആരിഫും സ്വലാഹിന്റെ ആളുമായിരുന്നു വടകരഓർ... അല്ലാഹു അവരോടൊപ്പം നമ്മെ ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ച് കൂട്ടട്ടെ.... ആമീൻ.

# അതാ വരുന്നു ഇസ്റാഈൽ

**എൻ. അലി മുസ്‌ലിയാർ കുമരംപുത്തൂർ**
(സമസ്ത കേന്ദ്ര മുശാവറ അംഗം)

വടകര മുഹമ്മദ് ഹാജി തങ്ങളെ കുറിച്ചുള്ള ഓർമകൾ വളരെ കുറവാണ്. ഞാൻ ശംസുൽ ഉലമ ഇ.കെ ഉസ്താദിന്റെ അടുത്ത് പഠിക്കുന്ന സമയം. ഒരിക്കൽ മഹാനവർകൾ കോളേജിൽ വന്നിരുന്നു. ആ സമയത്ത് ഇ.കെ. ഉസ്താദ് തന്റെ റൂമിൽ കൊണ്ടുപോയി മുഹമ്മദ് ഹാജി തങ്ങളെക്കൊണ്ട് മന്ത്രിപ്പിച്ചു (വലിയ മഹാന്മാരും സയ്യിദന്മാരും കോളേജിൽ വരുന്ന സമയത്ത് തന്റെ റൂമിൽ കൊണ്ടുപോയി ആരും കാണാതെ മന്ത്രിപ്പിക്കുന്നത് ശംസുൽ ഉലമയുടെ പതിവായിരുന്നു). അങ്ങനെ ഓറെ കൊണ്ട് മന്ത്രിപ്പിക്കുന്ന സമയത്ത് ഓറ് ഉസ്താദിനോട് പറഞ്ഞു: "അതാ വരുന്നു ഇസ്റാഈൽ..." ഇത് കേട്ടപ്പോൾ ഇ.കെ. ഉസ്താദ് ആകെ ബേജാറായി. (പണ്ട് കാലത്ത് പഴയ ആളുകൾ അസ്റാഈൽ(അ)നെ പറ്റി ഇസ്റാഈൽ എന്ന് പ്രയോഗിക്കാറുണ്ടായിരുന്നു). അസ്റാഈൽ ആണ് വരുന്നത് എന്നാണ് ഇ.കെ. ഉസ്താദ് കരുതിയത്. ഇത് തന്റെ അന്ത്യമാണെന്ന് കരുതി ഉസ്താദിന് ബേജാറായി. പിറ്റേദിവസം പത്രം വന്നപ്പോഴാണ് ഉസ്താദിന് ആ പറഞ്ഞതിന്റെ പൊരുൾ മനസ്സിലായത്. ഫലസ്തീനിന്റെ മർമ്മപ്രധാനമായ ഒരു സ്ഥലമാണ് 'ജൂലാൻ കുന്ന്'. ആ കുന്ന് ഇസ്റാഈൽ കീഴടക്കി. അതാണ് 'ഇസ്റാഈൽ' ജൂലാൻ കുന്ന് കീഴടക്കി" എന്ന് പത്രത്തിൽ തലകെട്ടോടെ വന്നത്. അപ്പോഴാണ് ഇ.കെ. ഉസ്താദിന് സമാധാനമായത്. ഇസ്റാഈൽ ജൂലാൻ കുന്ന് കീഴടക്കിയതിനെ പറ്റിയാണ് കഴിഞ്ഞ ദിവസം എന്നോട് പറഞ്ഞത്. ഈ കാര്യങ്ങൾ ശംസുൽ ഉലമ പിന്നീട് എനിക്ക് വിശദീകരിച്ചുതന്നതാണ്.

# പുലർന്ന പ്രവചനം

**സിറാജുൽ ഉലമ പി.എ.ഹൈദ്രോസ് മുസ്‌ലിയാർ കൊല്ലം**
(സമസ്ത കേന്ദ്ര മുശാവറ അംഗം)

ഒരു പുരുഷായുസ്സ് മുഴുവൻ റബ്ബിന്റെ സമക്ഷത്തിൽ സമർപ്പിച്ച പ്പോഴും സാന്നിധ്യം കൊണ്ട് വിശ്വാസികളുടെ സ്നേഹാദരം നേടിയ മഹാനാണ് വലിയുല്ലാഹി വടകര മുഹമ്മദാജി (ഖ.സി.). അറുപത്, എഴുപത് വയസ്സിനിടയിലാണ് എന്റെ ഉമ്മത്തിന്റെ ആയുസെന്ന പ്രവാ ചകാധ്യാപനം പുലരുന്നതായി നാം കാണുന്നു. എന്നാൽ, അല്ലാഹു ആദരവ് നൽകിയവർക്ക് പ്രായപരിധിയില്ല. അറുപതിനോടടുത്ത വയ സ്സിലും കുടുംബം കെട്ടിപ്പടുക്കാനും ശാദുലി റാതിബിന് നേതൃത്വം നൽകാനും അല്ലാഹുവിന്റെ ഔലിയാക്കൾക്കല്ലാതെ ആർക്കാണ് സാധിക്കുക. വൈദ്യശാസ്ത്രത്തിന്റെ തീരുമാനങ്ങളെ വെല്ലുവിളി ക്കുന്ന ജീവിതം. ആയുസ്സിന്റെ പകുതിയും ദുനിയാവിനെ മറന്നു കൊണ്ട് മജ്ദൂബായിട്ടാണ് മഹാൻ ജീവിച്ചതെങ്കിലും ലോക നന്മക്ക് മഹാനവർകളെ മറ നീക്കി പുറത്തേക്ക് തന്നത് അല്ലാഹുവിന്റെ കാരു ണ്യമാണ്.

മഹാനവർകളുമായി അടുത്തിടപഴകാൻ സാധിച്ചില്ലെങ്കിലും ഞാൻ പട്ടിക്കാട് ഫൈസാബാദിൽ പഠിക്കുന്ന കാലത്ത് മഹാനവർകൾ വന്നപ്പോൾ കാണാൻ സാധിച്ചിട്ടുണ്ട്. ഒരിക്കൽ ശൈഖുനാ ഇ.കെ. അബൂബക്കർ മുസ്‌ലിയാർ ഞങ്ങൾക്ക് സബ്ഖ് എടുത്തുകൊ ണ്ടിരിക്കുന്നു. യാദൃച്ഛികമായി മഹാനായ വടകര തങ്ങൾ ക്ലാസിലേക്ക് കയറിവന്നു. ഉസ്താദവർകൾ വളരെ ആദരവോടെ മഹാനവർകളെ സ്വീകരിച്ചിരുത്തി സംസാരത്തിലേർപ്പെട്ടു. സംസാരത്തിനിടയിൽ മഹാ നവർകൾ പെട്ടെന്നൊരു പ്രവചനം നടത്തി. ഇന്ത്യയും മറ്റേതോ ശത്രു രാജ്യവും തമ്മിൽ നടക്കുന്ന യുദ്ധത്തിന്റെ വിജയ പരാജയത്തെക്കു

റിച്ചായിരുന്നു അത്. കാലങ്ങൾക്ക് ശേഷം, ശൈഖുനാ ഇ.കെ. ഉസ്താദ് ഞങ്ങളോട് പറഞ്ഞു: "കണ്ടില്ലേ, മമ്മദാജിയുടെ കറാമത്ത്" (മമ്മദാജി എന്നായിരുന്നു ബഹുമാനപുരസ്സരം ഉസ്താദവർകൾ മഹാനെ വിളിച്ചിരുന്നത്.)

ഔലിയാഇന്റെ പ്രത്യക്ഷ പ്രവർത്തനങ്ങൾ പലപ്പോഴും തെറ്റി ദ്ധരിപ്പിക്കപ്പെടുന്ന വിധത്തിലാവാറുണ്ട്. ശരീഅത്തനുസരിച്ചാകണ മെന്നില്ല അവരുടെ പ്രവർത്തനങ്ങൾ. എന്നാൽ മഹാനായ വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ.സി.) ജനങ്ങളുമായി ഇടപഴകിയതു മുതൽ പ്രത്യക്ഷത്തിൽ തന്നെ ശരീഅത്തിനെതിരായും തെറ്റിദ്ധാരണ പര ത്താനും പറ്റും വിധത്തിലായിരുന്നില്ല.

പണ്ഡിതന്മാർക്കെല്ലാം സുസമ്മതനായിരുന്നു മഹാനവർകൾ. എന്നാൽ, ചിലയാളുകൾ ഇവരെപ്പോലോത്തവരെ കണ്ടിട്ടും കണ്ടി ല്ലെന്ന് നടിച്ചു. അത്തരക്കാരിൽ നിന്ന് അകന്നുനിൽക്കാൻ ഇമാം ഗസ്സാ ലി(റ) അവിടുത്തെ ഇഹ്‌യാ ഉലൂമുദ്ദീനിലൂടെ നമ്മെ ഓർമ്മിപ്പിക്കു ന്നുണ്ട്.

"One he doesn't know anything and he doesn't know what he doesn't know he is foolish... "

അറിഞ്ഞത് അറിവല്ലെന്നു പോലും അറിയാത്തവനാണ് പമ്പര വിഡ്ഢി. അല്ലാഹു അവിടുത്തെ തിരുനോട്ടം നമ്മുടെ ജീവിതത്തിൽ നൽകുമാറാകട്ടെ...

# പ്രാസ്ഥാനിക തുണ

**കെ.കെ.അഹ്മദ് കുട്ടി മുസ്‌ലിയാർ കട്ടിപ്പാറ**
(സമസ്ത കേന്ദ്ര മുശാവറ അംഗം)

വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങളെ എന്റെ വന്ദ്യരായ ഉസ്താദ് ഇ.കെ. ഹസൻ മുസ്‌ലിയാർ മുഖേനയാണ് ഞാൻ പരിചയപ്പെടുന്നത്. ഉസ്താദിന്റെ വാക്കുകളിൽ പലപ്പോഴും വടകര തങ്ങൾ കടന്നുവരാറുണ്ടായിരുന്നു. ബിദ്അത്തുകാരോട് കടുത്ത വെറുപ്പും ഔലിയാക്കളോടും സലഫുസ്സ്വാലിഹീങ്ങളോടും അതിരറ്റ ബഹുമാനവും വെച്ചുപുലർത്തുകയും അത് ശിഷ്യന്മാരെ ശീലിപ്പിക്കുന്നതിലും വളരെ ജാഗ്രത കാണിച്ചവരായിരുന്നു ഉസ്താദ്.

പഠനത്തിന് ശേഷമായിരുന്നു മഹാനവർകളോടുള്ള ബന്ധം സുദൃഢമായത്. ഞാൻ വടകര അടക്കാത്തെരുവ് പള്ളിയിൽ മുദരിസായി സേവനം ചെയ്യുന്ന സമയത്ത് അവിടുത്തെ നിത്യ സന്ദർശകനായിരുന്നു മഹാനവർകൾ. പള്ളിയുടെ മുകളിലത്തെ തട്ടിൽ വെച്ച് ഞാൻ മുതഅല്ലിമുകൾക്ക് കിതാബ് ഓതിക്കൊടുക്കുന്ന വേളയിൽ സബ്ഖിൽ വന്നിരിക്കുകയും സബ്ഖ് കഴിഞ്ഞാൽ കിതാബെടുത്ത് എന്തെങ്കിലും ഓതിത്തരികയും ചെയ്യും. ഞാൻ മുതഅല്ലിമായി സബ്ഖിലിരിക്കും. അറിവിനെയും അറിവിന്റെ അഹ്‌ലുകാരെയും അത്രയേറെ പ്രിയം വെച്ചവരായിരുന്നു ആ മഹാമനീഷി.

ഒരുവേള ളുഹ്റ് നിസ്കാരത്തിന്റെ സമയത്ത് മഹാനവർകൾ പള്ളിയിലെത്തി. പരിസര വാസികളായ നിരവധിയാളുകൾ പള്ളിയിലെത്തിയിട്ടുണ്ട്. ഇഖാമത്ത് കൊടുത്തപ്പോൾ ഞാൻ തങ്ങളോട് ഇമാമത്ത് നിൽക്കാനാവശ്യപ്പെട്ടു. പക്ഷേ, പൊതുജന വീക്ഷണത്തിൽ

തൃപ്തികരമല്ലാത്ത വിധത്തിലെന്തെങ്കിലും മഹാനവർകളുടെ നിസ്കാരത്തിൽ സംഭവിക്കുമോ എന്ന ബേജാറും ഉള്ളിലുണ്ട്. കാരണം, എന്തെങ്കിലും സംഭവിച്ചാൽ ഖതീബും മുദരിസുമായ എന്നോടല്ലേ ചോദ്യം വരിക.

എന്നാൽ, വളരെ നല്ല രൂപത്തിലും ഭാവത്തിലുമായിരുന്നു മഹാനവർകളുടെ നിസ്കാരവും ദുആയും. പത്തു ദിവസത്തിന് ശേഷം മഹാനവർകളുടെ ചെറുവണ്ണൂരിലെ വസതിയിൽ വെച്ചു നടത്തപ്പെടുന്ന മിഅ്റാജ് നേർച്ചയിൽ പങ്കെടുക്കാൻ ഞാനും കുറച്ച് പരിചയക്കാരുമായി ചെറുവണ്ണൂരിലെത്തി. കാറിൽ നിന്നിറങ്ങി മഹാനവർകളുടെ വീട്ടിലേക്ക് കയറി. പൂമുഖത്തിൽ അങ്ങോട്ടും ഇങ്ങോട്ടും ഉലാത്തുകയായിരുന്നു മഹാനവർകൾ. ഞങ്ങളെ കണ്ടയുടൻ മഹാനവർകൾ പറഞ്ഞു: “അവനെ ഇമാമത്ത് നിർത്താനും പറ്റും”. ഈ പറഞ്ഞതിന്റെ പൊരുളറിയാതെ എന്റെ കൂടെ വന്നവർ മുഖത്തോട് മുഖം നോക്കി. അന്നൊരിക്കൽ മഹാനവർകൾ ഇമാമത്ത് നിന്നപ്പോൾ എന്റെ ഖൽബിൽ ഉദിച്ച തെറ്റിദ്ധാരണക്കുള്ള മറുപടിയാണിതെന്നുള്ള കാര്യം എനിക്ക് മനസ്സിലായി.

വിശുദ്ധ ഹജ്ജ് കർമ്മത്തിന് പോകാനുള്ള അടങ്ങാത്ത ആഗ്രഹം മനസ്സിലിട്ട് താലോലിക്കുന്ന സമയം. അതിന്റെ ചിന്തയുമായി ഞാൻ വടകരയിലേക്ക് ബസ്സ് കയറി. വടകര സ്റ്റാന്റിലിറങ്ങി അടക്കാത്തെരുവിലവേക്ക് നടക്കലായിരുന്നു പതിവ്. ബസ്സിറങ്ങി നടക്കുമ്പോഴും ഹജ്ജിന്റെ ഓർമ്മകളാണ്. അപ്പോഴാണ് ആ കാഴ്ച കണ്ടത്. വടകര തങ്ങളും കുറച്ച് ഖാദിമുകളും എതിർവശത്ത് നിന്ന് കടന്നുവരുന്നു. നടന്നു അടുത്തെത്തിയപ്പോൾ

ഇക്കൊല്ലം ഹജ്ജിന് പോവുന്നില്ല...?

തങ്ങൾ അതിന് ദുആ ചെയ്യണം.

ഞാൻ പറഞ്ഞു: മഹാനവർകൾ പ്രതികരിച്ചു:

“ഇക്കൊല്ലം പൊയ്ക്കോളി...”

ഇതു കേട്ടപ്പോൾ എന്റെ ചൂടുപിടിച്ച രക്തം കോൾമയിർ കൊണ്ടു. അങ്ങനെ ആ വർഷം മക്കയിലെത്തുകയും ചെയ്തു.

മഹാനവർകൾ കോഴിക്കോട് നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിലുള്ള സമയത്ത് വെള്ളിഴാഴ്ച അബൂബക്കർ ഹാജിയെയും

കൂട്ടി മഹാനവർകൾ എരഞ്ഞിപ്പാലത്ത് ഞാൻ ഖുത്വുബ ഓതിയി രുന്ന പള്ളിയിലേക്ക് ജുമുഅക്ക് വന്നിരുന്നത് അനൽപം ചാരിതാർഥ്യ ത്തോടെ ഇപ്പോഴും ഓർക്കുന്നു.

തെരുവത്ത് മുസ്‌ലിയാർ എന്നായിരുന്നു അദ്ദേഹം എന്നെ വിളി ച്ചിരുന്നത്. ഒരു മിഅ്റാജ് നേർച്ചക്ക് മതപ്രഭാഷണത്തിന് എന്നെ വിളി ച്ചു. അന്ന് ഞാൻ ഉമർ ഖാളി(റ)യുടെ ബൈത്ത് വിശദീകരിച്ചാണ് വഅള് നടത്തിയത്. മഹാനവർകൾ വഅള് കേൾക്കാൻ സദസ്സിൽ വന്നിരുന്നത് വേറിട്ടൊരു ഓർമയാണ്. അന്നുമുതൽ എന്നെ ഇങ്ങ നെയും വിളിക്കാറുണ്ട്. 'ഉമർ ഖാളിന്റെ വഅ്ള് പറയുന്ന മോല്യാർ'.

ശൈഖുനാ എ.പി. ഉസ്താദുമായുള്ള അദ്ദേഹത്തിന്റെ അടുപ്പം അത്ഭുതപ്പെടുത്തുന്നതാണ്. മർകസിലെയും മറ്റു പ്രാസ്ഥാനിക പരി പാടികളിലേക്ക് മഹാനവർകളെ ക്ഷണിക്കുന്നതിന് എ.പി. ഉസ്താദ് എന്നെ പറഞ്ഞുവിടാറുണ്ടായിരുന്നു. ഗതകാല കേരളത്തിലെ പ്രഭാ ഷണം കൊണ്ട് കയ്യിലെടുത്ത വൈലിത്തറ മുനഹമ്മദ്കുഞ്ഞ് മൗല വിയുടെ പ്രഭാഷണ സദസ്സിലേക്ക് മഹാനവർകളെ ഉദ്ഘാടനത്തിന് ക്ഷണിക്കുകയും അദ്ദേഹം വരികയും ചെയ്തത് ഇന്നും ഓർമ്മയി ലുണ്ട്.

# സ്വലാത്തിലൂടെ വിജയം

**അബ്ദു മുസ്‌ലിയാർ താനാളൂർ**
(സമസ്ത കേന്ദ്ര മുശാവറ അംഗം)

ഔലിയാക്കളിൽ 'കമാലിയ്യത്ത്' (പരിപൂർണത) എത്തിച്ച മഹാനായിരുന്നു വടകര മുഹമ്മദാജി ഉപ്പാപ്പ. അവർ അത്ര വലിയ സ്ഥാനത്തിലെത്താൻ കാരണം, മുത്ത് നബി(സ്വ)യുടെ മേൽ സ്വലാത്ത് പെരുപ്പിച്ചതുകൊണ്ടാണ്. എവിടെ ഇരുന്നാലും 'അസ്വലാതു വസ്സലാമു അലൈക യാ റസൂലല്ലാഹ്' എന്ന് സലാം ചൊല്ലുമായിരുന്നു. അതിന്റെ ബറക്കത്താണത്.

അനാവശ്യ വാക്ക് പറയാൻ തീരെ ഇഷ്ടമില്ലാത്തയാളായിരുന്നു. ഗീബത്ത്, നമീമത്ത് പോലോത്തത് പറയുന്നവരെ മോല്യാരുപ്പാപ്പാക്ക് വെറുപ്പായിരുന്നു. ഞാൻ ഒരിക്കൽ അവരോട് സംസ്ഥാനക്കാർക്ക് എതിരഭിപ്രായമുള്ള, ജുമുഅ ഖുത്വുബക്ക് സ്പീക്കർ ഉപയോഗിക്കുന്നതിനെ സംബന്ധിച്ച് പറഞ്ഞപ്പോൾ എന്നോടിങ്ങനെയായിരുന്നു മറുപടി പറഞ്ഞത്:

"ആലിമിന്റെ ഖിലാഫിൽ നമ്മൾ കടക്കാൻ പാടില്ലെടോ". ഒരിക്കൽ മഹാനവർകൾ ഹജ്ജിന് പോകുന്നതിന് വേണ്ടി ബോംബെയിലെ മുസാഫർഖാനയിൽ തങ്ങുന്ന കോട്ടുമല ഉസ്താദിനെ കാണാനിടയായി. ഹജ്ജിന് പോവുകയാണല്ലേ, കഫൻപുടവ ശരിയായിട്ടുണ്ട് എന്നായിരുന്നു പ്രതികരണം. ഉസ്താദ് അവിടെ എത്തിയപ്പോൾ മകൻ മരിച്ചുവെന്ന 'കമ്പി' കിട്ടി.

# ‘ഉസ്താദി’ന്റെ ശിഷ്യൻ

**പൊന്മള അബ്ദുൽ ഖാദിർ മുസ്‌ലിയാർ**
(സെക്രട്ടറി, സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

ചെറുപ്പം കാലം തൊട്ടെ ആത്മീയ ലോകം കേട്ടുപോന്ന ഒരു നാമമാണ് വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ.സി.). ദർസിൽ പഠിക്കുമ്പോൾ വന്ദ്യരായ കോട്ടൂർ ഉസ്താദ് മുഹമ്മദാജിപ്പാപ്പാനെ കുറിച്ച് പരാമർശങ്ങൾ നടത്താറുണ്ടായിരുന്നു. മർഹൂം ഉസ്താദുൽ അസാതീദ് ഒ.കെ. ഉസ്താദിന്റെ ദർസിൽ തലക്കടത്തൂരിൽ പഠിച്ചുകൊണ്ടിരിക്കുമ്പോൾ മുഹമ്മദാജി ഉപ്പാപ്പ ഇടയ്ക്കിടെ അവിടെ വരാറുള്ളതായി ഉസ്താദ് പറയാറുണ്ട്. തലക്കടത്തൂർ ദർസിൽ താമസിച്ചു പഠിച്ചതുകാരണം തലക്കടത്തൂരുമായും അവിടുത്തെ പ്രായം ചെന്നവരുമായും ഉപ്പാപ്പാക്ക് ബന്ധമുണ്ട്.

ഒരു ദിവസം മഹാനവർകൾ പെട്ടെന്ന് പള്ളിയുടെ മുകളിലേക്ക് കയറിവന്നു. ഒരു കിതാബെടുത്ത് അതിന്റെ ആദ്യ ഭാഗം ഉറക്കെ വായിക്കാൻ തുടങ്ങി. ശേഷം ആ ഗ്രന്ഥത്തിന്റെ രചയിതാവിനെ പരിചയപ്പെടുത്തുന്ന ഭാഗം വായിച്ചു. ജലാലൈനിയും അതിന്റെ വ്യാഖ്യാന ഗ്രന്ഥമായ ഹാശിയത്തു സ്വാവിയും ആയിരുന്നു അത്. അൽ ആരിഫുബില്ലാ അഹ്മദു സ്വാവീ എന്നു പറഞ്ഞു ചിരിച്ച ശേഷം അൽ ആരിഫു ബില്ലാ എന്ന വാക്ക് ആവർത്തിച്ചു കൊണ്ടിരുന്നു. അത് കഴിഞ്ഞ് ഇറങ്ങി ഓടിപ്പോവുകയും ചെയ്തു. ഒരു ദിവസമുണ്ടായ അനുഭവമാണ് കോട്ടൂർ ഉസ്താദ് ഈ പറഞ്ഞത്. എന്നാൽ ആ സമയത്തൊന്നും ഞാൻ മുഹമ്മദ് ഹാജിയെ കണ്ടിട്ടില്ല.

1978-ൽ തലക്കടത്തൂരിൽ രണ്ടാം മുദരിസായി ഈയുള്ളവൻ നിയമിക്കപ്പെട്ടു. നെല്ലിക്കുത്ത് മർഹൂം ബാപ്പുട്ടി മുസ്‌ലിയാരായിരുന്നു ഒന്നാം മുദരിസ്. അന്ന് രോഗങ്ങളുടെ ആധിക്യം കാരണം ക്ഷീണമുള്ളത് കൊണ്ട് അദ്ദേഹത്തെ സഹായിച്ചുകൊടുക്കുന്നതിനു വേണ്ടിയാണ് വിനീതനെ നിയമിക്കപ്പെട്ടത്. വലിയ പാണ്ഡിത്യത്തിനുടമയായിരുന്ന അദ്ദേഹവും വടകര മുഹമ്മദാജിയെ കുറിച്ച് പറയാറു

ണ്ട്. ഒരു ദിവസം മുഹമ്മദ് ഹാജിയും കൂടെ നാലഞ്ചു ആളുകളും തലക്കടത്തൂർ പള്ളിയിലെത്തി ബാപ്പുട്ടി മുസ്‌ലിയാരുടെ അരികിൽ ഇരുന്നു. ചിരിച്ചുകൊണ്ട് സംസാരിക്കുന്നത് കേട്ട് ഞാൻ അവിടെ എത്തി. ബാപ്പുട്ടി മുസ്‌ലിയാർ എന്നെ പരിചയപ്പെടുത്തിക്കൊടുത്തു. അപ്പോൾ എന്നോട് പേരും നാടും ചോദിച്ചു. അതിനുശേഷം "പൊന്മ ളക്കടുത്ത പ്രദേശമല്ലെ കോഡൂർ" എന്ന് ചോദിച്ചു. 'അതെ' എന്നു പറഞ്ഞു. "ഇവിടെ മുദരിസായിരുന്ന കോഡൂർ ഹുസൈൻ മുസ്‌ലി യാരെ അറിയുമോ?" എന്ന് ചോദിച്ചു. "ഞാൻ കേട്ടിട്ടുണ്ട്, കണ്ടി ട്ടില്ല" എന്ന് മറുപടി പറഞ്ഞു. ഹുസൈൻ മുസ്‌ലിയാർ വലിയ ആലി മായിരുന്നു. വലിയ ദർസ് നടത്തിയ ആളാണ് അദ്ദേഹത്തിന്റെ ഖബ്റാണോ ആ കാണുന്നതെന്ന് ഖബറിലേക്ക് ചൂണ്ടി മുഹമ്മദ് ഹാജി ചോദിച്ചു.

കേരളത്തിൽ പ്രസിദ്ധിയാർജ്ജിച്ച ആലിമും, ആരിഫുമായിരുന്ന കുറ്റൂർ കമ്മുണ്ണി മുസ്‌ലിയാർ 40 വർഷത്തോളം തലക്കടത്തൂരിൽ മുദരിസായിട്ടുണ്ട്. അന്ന് അവിടുത്തുകാരുടെയും സമീപ പ്രദേശത്തു കാരുടെയും ഒരു അഭയ കേന്ദ്രമായിരുന്നു കമ്മുണ്ണി മുസ്‌ലിയാർ ഉപ്പാ പ്പ. അദ്ദേഹത്തിന്റെ വഫാത്തിനു ശേഷം മുദരിസായി നിയമിക്ക പ്പെട്ടവരായിരുന്നു കോഡൂർ ഹുസൈൻ ഉസ്താദ്. കമ്മുണ്ണി മുസ്‌ലി യാർ തലക്കടത്തൂരിൽ ദർസ് നടത്തിയപ്പോൾ ആ ദർസിലെ ഒരു വിദ്യാർത്ഥിയായിരുന്നു വടകര ഓറ്. അതുകൊണ്ടാണ് തലക്കടത്തൂ രുകാരുമായി മുഹമ്മദാജി തങ്ങൾക്ക് ബന്ധമുണ്ടാവാൻ കാരണം.

ഈ പഠനകാലത്ത് തന്നെ കേവലം ഒരു മുതഅല്ലിം എന്നതിലു പരി ആത്മീയ രംഗത്ത് ശോഭിച്ചിരുന്നതായി അന്നത്തെ പഴമക്കാർ പറഞ്ഞിരുന്നുവെന്ന് ബാപ്പുട്ടി മുസ്‌ലിയാർ പറഞ്ഞത് ഞാൻ ഓർക്കു ന്നു. കമ്മുണ്ണി മുസ്‌ലിയാരുടെ ചരിത്രം അറിയുന്നവർക്ക് ഇത് കേവലം ഒരു ഭാവനയല്ലെന്ന് ബോധ്യപ്പെടും. പിൽകാല പണ്ഡിതന്മാരെ പോലെ വിവിധ വിജ്ഞാന ശാഖകളിൽ പ്രാവീണ്യം നേടിയ ആളാ യിരുന്നില്ല, മറിച്ച് താൻ പഠിച്ചതിനെ ജീവിതത്തിൽ പകർത്താൻ സദാ പരിശ്രമിച്ച വ്യക്തിത്വവും കൂടിയായിരുന്നു കമ്മുണ്ണി മുസ്‌ലിയാർ ഉപ്പാപ്പ.

കമ്മുണ്ണി മുസ്‌ലിയാരുടെ ഇത്തരത്തിലുള്ള വശ്യമായ ജീവിത ങ്ങളിലൂടെ വളർത്തിയെടുത്ത പ്രിയപ്പെട്ട ശിഷ്യനായിരുന്നു വടകര

മുഹമ്മദാജി ഉപ്പാപ്പ. ഈ ശിക്ഷണത്തിൽ വളർന്നതുകൊണ്ട് കിതാബുകളിൽ നിന്ന് പഠിച്ചതെല്ലാം ജീവിതത്തിൽ ചിട്ടയാക്കി. അതുകൊണ്ട് തന്നെ തഖ്വയുടെ വീഥികളിലൂടെ അവർ സഞ്ചരിച്ചു. വിലായത്തിന്റെ ആദ്യപടിയാണല്ലോ ഇത്. അല്ലാഹു കൽപിച്ചതെല്ലാം എടുക്കുകയും വിരോധിച്ചതെല്ലാം ഉപേക്ഷിക്കുകയും ചെയ്യുന്നതിനു പുറമെ അനുവദിക്കപ്പെട്ട മുബാഹുകളിൽ പോലും ആവശ്യമില്ലാത്തതിനെ ഉപേക്ഷിക്കലാണ് യഥാർത്ഥ തഖ്വ. മുത്തഖീങ്ങൾ മാത്രമാണ് അല്ലാഹുവിന്റെ ഔലിയാക്കളെന്ന് ഖുർആൻ പറയുന്നത് ശ്രദ്ധേയമാണ്.  ഖുർആന്റെ ആ പരാമർശങ്ങൾ എല്ലാ അർത്ഥത്തിലും ജീവിതത്തിൽ വരച്ചുകാണിച്ച വലിയ്യായിരുന്നു മുഹമ്മദാജി ഉപ്പാപ്പയുടെ ഗുരുവായ കമ്മുണ്ണി മുസ്‌ലിയാർ. അക്കാരണം കൊണ്ടുതന്നെയാണ് ആത്മീയതയുടെ വിഹായസ്സിൽ വിരചിക്കാൻ വടകര മുഹമ്മദാജി തങ്ങൾക്ക് സാധിച്ചതും.

4 ഖുതുബുകൾക്കു പുറമെ അഞ്ചാമതൊരു ഖുതുബായി പറയപ്പെട്ട ലോക പ്രസിദ്ധനായ ശൈഖ് അബുൽ ഹസൻ അശ്ശാദുലിയുടെ ത്വരീഖത്തിന്റെ വാഹകൻ കൂടിയായിരുന്നു മഹാനവർകൾ, അവിടുത്തെ നേതൃത്വത്തിൽ സ്ഥാപിക്കപ്പെട്ട ശാദുലി ദിക്ർ ഹൽഖകൾ പലയിടങ്ങളിലും ഇന്നും നിലനിൽക്കുന്നു. അവയിലൊന്നാണ് തിരൂരിനടുത്ത വാണിയന്നൂരിൽ സ്ഥാപിക്കപ്പെട്ട ശാദുലി ഹൽഖ. വാണിയന്നൂരിൽ നിന്നാണ് മഹാനവർകൾ മറ്റൊരു വിവാഹം കൂടി കഴിച്ചത്. ആ വിവാഹ ബന്ധത്തിൽ ജനിച്ച ഉപ്പാപ്പയുടെ മക്കൾ സജീവ സുന്നി പ്രവർത്തകർ കൂടിയാണ്. ഈ വിവാഹ ബന്ധവും തലക്കടത്തൂരുമായുള്ള ബന്ധത്തിന് ശക്തികൂടി.

അതിനിടയിൽ ഉപ്പാപ്പയുടെ അനുജന്റെ പുത്രൻ അബ്ദുറഹീമിനെ എന്റെ ദർസിൽ ചേർത്തിയിരുന്നു. അബ്ദുറഹീം കുറഞ്ഞ വർഷങ്ങൾ എന്റെ ദർസിൽ പഠിച്ചിട്ടുണ്ട്. ഉപ്പാപ്പയുടെ വിരലിലിട്ടിരുന്ന വെള്ളിമോതിരം എനിക്കു ലഭിക്കുകയുണ്ടായി. അത് ഇന്നും എന്റെ ചെറുവിരലിൽ തന്നെയുണ്ട്. അതൊരു ബറകത്തായി കാണുന്നു. നാഥൻ മഹാനവർകളുടെ പൊരുത്തം നമുക്ക് നൽകട്ടെ.

# അടുപ്പവും അനുഗ്രഹവും

**പേരോട് അബ്ദുർറഹ്മാൻ സഖാഫി**
(സെക്രട്ടറി, സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

ഞാൻ കാഞ്ഞാട്ട് നിന്നും ഒരു പരിപാടി കഴിഞ്ഞ് വീട്ടിലേക്ക് വരികയായിരുന്നു. ഏകദേശം വീടെത്താറായി... പെട്ടെന്നാണ് കുറ്റ്യാടി സിറാജുൽ ഹുദായിലേക്ക് പോകണമെന്ന് തോന്നിയത്. വീടിനടു ത്തെത്തിയ ഞാൻ വീട്ടിൽ കയറാതെ കുറ്റ്യാടിയിലേക്ക് തിരിച്ചു. സിറാ ജുൽ ഹുദായിൽ ചെന്നപ്പോഴാണ് വടകര മുഹമ്മദാജി തങ്ങളുടെ വിയോഗ വാർത്ത അറിയുന്നത്. കുറ്റ്യാടി എത്തണമെന്ന മനസ്സിന്റെ മന്ത്രം മനസ്സിലായത് അപ്പോഴാണ്. വടകര മുഹമ്മദാജി തങ്ങൾ, ഒരു പുരുഷായുസ്സു മുഴുവനും കേരളക്കരയെ ആത്മജ്ഞാനത്തിലൂടെ സമ്പ ന്നമാക്കിയ മഹാ മനുഷ്യൻ! ഒട്ടേറെ കറാമത്തുകളും നിരവധി സവി ശേഷതകളും കൊണ്ട് ധന്യമായ ജീവിതം. മനസ്സിൽ ആ ധന്യ ജീവി തത്തിന്റെ ഒരായിരം സ്മരണകൾ തികട്ടിവന്നു. വാർത്ത കേട്ടയു ടനെ നടക്കാവിലേക്ക് തിരിച്ചു. മലയിലെ ആറടി മണ്ണ് ആ വിശുദ്ധ ശരീരം ഏറ്റുവാങ്ങുന്നതു വരെ അവിടുത്തെ എല്ലാ കർമ്മങ്ങളിലും ആദ്യാവസാനം വരെ പങ്കുകൊള്ളാൻ എനിക്ക് കഴിഞ്ഞു.

'വടകര ഔലിയ' ചെറുപ്പത്തിൽ പ്രായമുള്ളവരിൽ നിന്ന് കേട്ട നാമമാണ്. ശേഷം വടകര മുഹമ്മദ് ഹാജി തങ്ങളുമായി നേരിൽ ബന്ധപ്പെടാൻ അല്ലാഹു അവസരം നൽകി. എന്റെ നാട്ടുകാർ മഹാനവർകളുടെ റജബ് മാസത്തിലെ മിഅ്റാജ് നേർച്ചയിൽ പങ്കെടുക്കാൻ പോകാറുണ്ടായിരുന്നു. തലശ്ശേരി ഒരു വീട്ടിൽ വെച്ച് നേരിൽ ബന്ധപ്പെട്ടതിന് ശേഷം തലശ്ശേരിയിൽ നടന്ന ഒരു സുന്നി സമ്മേളനത്തിലേക്ക് അദ്ദേഹത്തെ കൂട്ടിവരാൻ ഒരു വാഹനവുമായി സംഘാടകർ എന്നെ പറഞ്ഞയച്ചു.

ബഹു. ഇ.കെ. അബൂബക്കർ മുസ്ലിയാർ അവർകളെയും അതേ വാഹനത്തിൽ തലശ്ശേരി എത്തിക്കാൻ എന്നെ ഏൽപ്പിച്ചിരുന്നു. നന്തിയിൽ വന്ന് ബഹു. ഇ.കെ. അവർകളെ കണ്ട് സംസാരിച്ചപ്പോൾ എ.പി. പങ്കെടുക്കുന്നുണ്ടെങ്കിൽ ഞാനില്ലെന്ന് മറുപടി ലഭിച്ചു. കഠിനാദ്ധ്വാനം ചെയ്തു സംഘടിപ്പിച്ച സമ്മേളനത്തിൽ ബഹു. ഇ.കെ. അവർകളും ബഹു. എ.പി. ഉസ്താദവർകളും ഒരേ സമയം പങ്കെടുക്കൽ ഞങ്ങളുടെ ആഗ്രഹമായിരുന്നു. രണ്ട് ദിവസം മുമ്പ് നേരിൽ കണ്ടപ്പോൾ പയ്യോളിയിൽ നിന്നും പരിപാടി കഴിഞ്ഞ് ഞാൻ തലശ്ശേരിയിൽ എത്തുമെന്നായിരുന്നു ബഹു. എ.പി. ഉസ്താദ് പറഞ്ഞിരുന്നത്. വിളിക്കാനായി ആരും വരേണ്ടതില്ലെന്ന് അന്നുതന്നെ പറഞ്ഞിരുന്നു. ഇ.കെ. അവർകൾ എ.പി. പങ്കെടുക്കുകയാണെങ്കിൽ ഞാനില്ലെന്ന് പറഞ്ഞു കേട്ടപ്പോൾ എന്റെ മറുപടി എ.പി. അവർകളെ വിളിക്കാനായി ആരേയും അയക്കുന്നില്ല എന്നായിരുന്നു. ഉടൻ ഞാൻ വരാമെന്നും അസ്വറിന് ശേഷം പുറപ്പെടാമെന്നും മറുപടി ലഭിച്ചപ്പോൾ സന്തോഷമായി. വടകര മമ്മദാജി തങ്ങൾ കോഴിക്കോട് ഉണ്ടെന്ന അറിവനുസരിച്ച് മഹാനവർകളെയും കൂട്ടി അസ്വറിന് നന്തിയിലെത്താമെന്ന് പറഞ്ഞ് ബഹു. ഇ.കെയുമായി തൽകാലം വിട പറഞ്ഞു.

കോഴിക്കോട് വന്ന് അന്വേഷിച്ചപ്പോൾ വടകര അവർകൾ തിരൂരിലാണെന്ന് അറിഞ്ഞു. വാഹനം തിരൂരിലേക്ക് തിരിച്ചു. അവിടെ എത്തിയപ്പോൾ കോഴിക്കോട്ടേക്ക് പുറപ്പെട്ടതായി അറിഞ്ഞു. നടക്കാവിൽ അബൂബക്കർഹാജിയുടെ വീട്ടിൽ തിരിച്ചെത്തിയപ്പോൾ മുഹമ്മദ് ഹാജി തങ്ങൾ ബസ് സ്റ്റാന്റിലേക്ക് പോയതായി വിവരം ലഭിച്ചു. പാളയം ബസ് സ്റ്റാന്റിൽ ചെന്നപ്പോൾ ഒരു ബസ്സിലിരിക്കുന്നതാണ് കണ്ടത്. വന്ന ആവശ്യം ധരിപ്പിച്ച ഉടനെ എന്റെയും കൂടെയുള്ള ഹുസൈൻ കേയിയുടെയും കൂടെ കാറിൽ കയറി. കൊയിലാണ്ടി

എത്തുമ്പോൾ മഗ്‌രിബ് വാങ്ക് വിളിച്ചു.

ബഹു. ഇ.കെയുമായി നിശ്ചയിച്ച സമയം തെറ്റിയതിനാൽ എന്റെ ഹൃദയം മിടിക്കുന്നുണ്ടായിരുന്നു. മഗ്‌രിബ് നിസ്കാരം ജംഉനെ കരുതി ഉടൻ നന്തിയിലെത്താനായിരുന്നു പ്ലാൻ. പക്ഷേ, വാങ്ക് വിളിച്ചപ്പോൾ നിസ്കാരത്തിനായി കാറ് നിറുത്താൻ ബഹു. വടകര ആവശ്യപ്പെട്ടു. ആദ്യ സമയത്ത് നിസ്കരിക്കണമെന്ന നിർബന്ധം മഹാനവർകളുടെ ജീവിതത്തിൽ കണിശമായി പാലിച്ച് കാണാറുണ്ട്. അവർ പള്ളിയിലേക്ക് പോയപ്പോൾ ഒരു കടയിൽ കയറി ഞാൻ നന്തിയിലേക്ക് ഫോൺ ചെയ്യുകയാണ്. ഒരു ചെറുപ്പക്കാരൻ എന്റെ പിന്നിൽ വന്ന് ചുമല് തട്ടി ചോദിച്ചു: “നിങ്ങളാണോ തലശ്ശേരിയിൽ നിന്ന് ശൈഖുനയെ വിളിക്കാൻ വന്നത്?” തിരിഞ്ഞു നോക്കുമ്പോൾ ബഹു. ഇ. കെ. അവർകൾ കാറിൽ ഇരിക്കുന്നുണ്ടായിരുന്നു. ഞാൻ സമീപത്ത് ചെന്ന് ക്ഷമാപണം നടത്തി. വടകരയെ തെരഞ്ഞ് പിടിക്കുന്നതിലും കൊണ്ടുപോകുന്നതിലുമായതിനാൽ എനിക്ക് സ്വതന്ത്രമായി നന്തിയിൽ വിവരം വിളിച്ചു പറയാൻ കഴിയാത്തതിലായിരുന്നു ക്ഷമാപണം. ഇ.കെ. പറഞ്ഞു: അവരോട് (മുഹമ്മദ് ഹാജി തങ്ങളോട്) ഒന്നും പറയാൻ പറ്റില്ലല്ലോ? നിങ്ങളൊറ്റക്ക് വന്നതു കൊണ്ടാണ് ഈ പ്രയാസമുണ്ടായത്. ഏതായാലും കാറ് തിരിക്കുക. നമുക്ക് തലശ്ശേരിയിലേക്ക് പോകാം. അവിടം മുതൽ ഞാൻ ഇ.കെയുടെ കാറിൽ ഇരുന്നു.

വടകരയും കേയിയും തലശ്ശേരിയിൽ നിന്ന് ഞാൻ കൊണ്ടുവന്ന വാഹനത്തിലും യാത്രയായി. തലശ്ശേരിയുടെ സാഹചര്യവും തബ്‌ലീഗ്, ജമാഅത്ത് പ്രവർത്തനം മൂലമുള്ള സുന്നികളുടെ പ്രയാസവും കാറിൽ നിന്ന് ഞാൻ ഇ.കെയെ ധരിപ്പിച്ചു. അതനുസരിച്ച് ഇ. കെ. മണിക്കൂറുകൾ നീണ്ട പ്രസംഗവും നടത്തി. യാത്രക്കിടയിൽ എ.പി. വരുമോ? എന്ന് ഇ.കെ. അന്വേഷിച്ചിരുന്നു. വിളിക്കാൻ പോയിട്ടില്ലെന്നും ആരും ചെന്നില്ലെങ്കിൽ വരുമോ എന്നറിയില്ലെന്നും ഞാൻ മറുപടി നൽകി. അങ്ങനെയാണെങ്കിൽ വരട്ടെ! എന്നായിരുന്നു മഹാനവർകളുടെ മറുപടി. ഇ.കെ. പ്രസംഗിച്ചു കൊണ്ടിരിക്കുമ്പോൾ ബഹു. എ.പി. ഉസ്താദ് കയറി വരികയും സദസ്സ് എഴുന്നേറ്റ് തക്ബീറോടെ സ്വീകരിക്കുകയുമുണ്ടായി. ഇ.കെ. പ്രസംഗം നിറുത്തിയ ശേഷം ബഹു എ.പി. ഉസ്താദവർകൾ സമീപത്ത് ചെന്ന് സലാം പറഞ്ഞു.

ഞാൻ പുല്ലൂക്കര ദർസിൽ പഠിച്ചുകൊണ്ടിരിക്കുന്ന സമയമായി

രുന്നു അത്. വടകര അവർകൾ അവിചാരിതമായി പുല്ലൂക്കരയിൽ വന്നപ്പോൾ പുല്ലൂക്കര ഉസ്താദ് മുകളിൽ നിന്നും കിടക്കയും തലയിണയും താഴെ കൊണ്ടുവരാൻ ആവശ്യപ്പെട്ടു. ഞാൻ താഴെ ഓടിയെത്തി. എന്നെ ചൂണ്ടിക്കാണിച്ച് ഉസ്താദിനോട് വടകര പറഞ്ഞു: "ഇയാൾ വഅള് പറയും. ഇയാൾ എ.പിയുടെ ആളാ!" ഞാനത് കേട്ട് ചിരിച്ചു. മഹാൻ തിരിച്ചു പോയപ്പോൾ ഉസ്താദ് പറഞ്ഞു: "വടകര വലിയ്യാണ്. ഇത് പുല്ലൂക്കര പള്ളിയാണെന്ന് വിശ്വസിക്കും പോലെ എനിക്കത് ഉറപ്പുണ്ട്" ശേഷം ഞാൻ മർകസിൽ വിദ്യാർത്ഥിയായി ചേർന്നു. ബഹു. എ.പി.ഉസ്താദിന്റെ ശിഷ്യനാകാൻ ഭാഗ്യം ലഭിച്ചു. സംഘടനാ രംഗത്ത് ഉസ്താദിന്റെ കൂടെ ഖാദിമായി പ്രസംഗത്തിന് പോകാനും കഴിഞ്ഞു.

പയ്യോളിയിൽ ഒരു പരിപാടിയിൽ മഹാനവർകളും പങ്കെടുക്കേണ്ടതായിരുന്നു. മഹാൻ അന്ന് വന്നില്ല. അന്ന് പരിപാടി കഴിയുന്നത് വരെ കൂക്കി വിളിയായിരുന്നു. പിന്നീട് കണ്ടപ്പോൾ പയ്യോളിയിൽ പങ്കെടുക്കാതിരുന്നത് കുക്ക് വിളി ഉണ്ടാകുമെന്ന് കരുതിയാണെന്നും നിങ്ങളുടെ കാസറ്റിൽ കൂക്കു വിളി പരാമർശിക്കുന്നത് കേട്ടുവെന്നും എന്നോട് പറയുകയുണ്ടായി.

ശേഷം എന്റെ നാട്ടിൽ പുതുതായി സ്ഥാപിക്കുന്ന സുന്നി വിദ്യാഭ്യാസ ബോർഡിന്റെ മദ്റസ ഉദ്ഘാടനത്തിന് വിളിക്കാനായി ഞാനും മറ്റൊരാളും മഹാനവർകളുടെ വീട്ടിലെത്തി. എന്നോട് അവിടുന്ന് പറഞ്ഞു: 'മുസ്‌ലിയാരെ' എ.പിയുടെ കൂടെ നടന്നാൽ പൈസ കിട്ടില്ല. പുല്ലൂക്കര തന്നെയാണെങ്കിൽ വഅളിനു പോയാൽ പൈസ കിട്ടും. ഞാനൊന്നും മറുപടി പറഞ്ഞില്ല. ശേഷം മർഹൂം കണാരണ്ടി അഹ്മദ് മുസ്‌ലിയാർ അവർകളെ സംബന്ധിച്ച് ഇടക്കിടെ പറഞ്ഞുകൊണ്ടിരുന്നു. എന്റെ കൂടെ പേരോട് മദ്റസ തുടങ്ങാനായി ഞങ്ങളുടെ ഷെഡ്ഢിലേക്ക് പുറപ്പെട്ടു. അവിടെ എത്തിയപ്പോഴാണ് പ്രത്യേക സാഹചര്യത്തിൽ ദർസ് പിരിച്ചുവിട്ടതും മുദരിസിനെയും കുട്ടികളെയും എസ്.വൈ.എസ്. പ്രവർത്തകർ പേരോട് ചെറിയപള്ളിയിൽ കൊണ്ടുവന്ന് കണാരണ്ടി അവർകളുടെ നേതൃത്വത്തിൽ രാവിലെ ദർസ് തുടങ്ങുകയും ചെയ്ത വിവരമറിയുന്നത്. എന്റെ വീട് നിർമ്മാണം നടക്കുന്ന സമയമായതിനാൽ അവിടെ കയറി ദുആ ചെയ്യുകയും ആ ദിവസം എന്റെ കൂടെ വൈകുന്നേരം വരെ മഹാനവർകൾ കഴിച്ചുകൂട്ടുകയും ചെയ്തു. മദ്റസയുടെ പേര് കണാരണ്ടി അവർകളോട്

ചോദിച്ച് നിർദ്ദേശിക്കുകയും അതനുസരിച്ച് ഐനുൽ ഹുദാ എന്ന പേര് നൽകുകയും ചെയ്തു.

അല്പ ദിവസം കഴിഞ്ഞു. ഓർക്കാട്ടിരിയിൽ ഒരു സുന്നി സമ്മേളനം സംഘടിപ്പിക്കപ്പെട്ടു. ഉള്ളാൾ തങ്ങളും കാന്തപുരം ഉസ്താദും പങ്കെടുത്ത യോഗത്തിൽ ഞാൻ പ്രസംഗിച്ചിരുന്നു. മഗ്‌രിബിന് ശേഷം തുടങ്ങിയ പരിപാടി ഏകദേശം പത്ത് മണി വരെ തുടർന്നു. പരിപാടിയിൽ വടകരയും സംബന്ധിച്ചിരുന്നു. ഇശാഅ് നിസ്കരിക്കാൻ കഴിയാതെ സ്റ്റേജിൽ കുടുങ്ങിപോയ 'വടകര' സ്റ്റേജിൽ നിന്നിറങ്ങി നിസ്കാരം നിർവഹിക്കുന്നതുവരെ പ്രത്യേക ഗൗരവ സ്വഭാവത്തിലായിരുന്നു. ഭക്ഷണമൊരുക്കിയ ലോഡ്ജിലേക്ക് ബഹു ഉള്ളാൾ തങ്ങളും എ.പി. ഉസ്താദും മുന്നിൽ കയറിപ്പോയി. ഞാൻ മമ്മദാജി തങ്ങളെയും കാത്ത് താഴെ നിന്നു. വന്ന ശേഷം കൈ പിടിച്ച് മുകളിലേക്ക് പോകുമ്പോൾ എന്നോട് പറഞ്ഞു: "ഇപ്പോൾ എടുക്കുന്ന പണി തന്നെ എടുത്താൽ മതി" ഇത് കേട്ട ഞാൻ സന്തുഷ്ടനായി.

മുമ്പ് എ.പി.യുടെ കൂടെ നടന്നാൽ പൈസ കിട്ടില്ലെന്ന് പറഞ്ഞതും ഇതും കൂട്ടി വായിക്കേണ്ടതാണെന്ന് ഞാൻ മനസ്സിലാക്കി. കുറ്റ്യാടി സിറാജുൽ ഹുദായുടെ തുടക്കം മുതൽ എല്ലാ പരിപാടികളിലും പങ്കെടുക്കുകയും പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ട് ആ സ്ഥാപനത്തിന് അനുഗ്രഹം നേർന്നിരുന്നു.

ഒരിക്കൽ ഞാനും ടി.ടി.അബൂബക്കർ മുസ്‌ലിയാരും മറ്റൊരാളും ഒരു പരിപാടിക്ക് ക്ഷണിക്കാനായി ചെറുവണ്ണൂരിലേക്ക് തിരിച്ചു. ബഹു. എ.പി. ഉസ്താദ് നിശ്ചയിച്ചു തന്നതായിരുന്നു ഡെേറ്റ്. മിഅ്റാജ് നേർച്ചക്ക് ശേഷമായതിനാൽ മുഹമ്മദ് ഹാജിയുടെ സൗകര്യത്തിന് അന്നേക്ക് വെച്ചതാണെന്നു പറയാൻ ഞങ്ങളിലൊരാൾ അഭിപ്രായപ്പെട്ടു. ഉടനെ ഞാൻ പറഞ്ഞു. അതവിടെ എത്തിയാൽ ഒരുപക്ഷേ പൊളിയും. അങ്ങനെ പള്ളിയിൽ ചെന്ന് സലാം ചൊല്ലിയപ്പോൾ മറുപടി ഇങ്ങനെയായിരുന്നു. "കള്ളത്തരം പറയേണ്ട. വഅലൈക്കുമുസ്സലാം."

നിസ്കാര സമയമായപ്പോൾ വാങ്കും ഇഖാമത്തും കൊടുത്ത് എന്നോട് ഇമാമാകാനാവശ്യപ്പെട്ടു. നിസ്കാരം കഴിഞ്ഞ് ഭക്ഷണം കഴിക്കുമ്പോൾ എന്നെ നേർച്ചക്ക് ക്ഷണിച്ചു. ഞാൻ കർണ്ണാടകയിൽ ഒരു സ്ഥലത്ത് പോകാനുണ്ടെന്ന് ബോധ്യപ്പെടുത്തി. സമ്മതം കിട്ടി

യെങ്കിലും പൂർണ്ണ സംതൃപ്തിയോടെയല്ലെന്ന് എനിക്ക് തോന്നി. ഇന്നുവരെ പ്രസ്തുത സ്ഥലത്ത് പോകാൻ എനിക്ക് കഴിഞ്ഞിട്ടില്ല. മിഅ്റാജ് മസ്ജിദിന്റെ പ്രവർത്തനത്തിന് വേണ്ടി നടക്കാവിൽ വിളിച്ചുകൂട്ടിയ യോഗത്തിലും മറ്റ് പരിപാടികളിലും ക്ഷണിക്കുകയും വഅള് പറയിപ്പിക്കുകയും ചെയ്യാറുണ്ട്. ഈ വിനീതന്റെ കേസറ്റ് കേട്ട് അതിലുള്ള ചില കാര്യങ്ങൾ പിന്നീട് ചെന്നാൽ എടുത്തു പറയും. .

ഒരിക്കൽ വീട്ടിൽ ചെന്നപ്പോൾ മുടവന്തേരിയിലെ മദ്റസാ പ്രശ്നം ആരോ വലിച്ചിട്ടു. അത് ചർച്ചയിലൂടെ തീർക്കണമെന്ന് മഹാനവർകൾ ആവശ്യപ്പെട്ടു. സംഘടനാ രംഗത്ത് ഞാനുമായി ബന്ധപ്പെടാത്ത ഒരാളുടെ വീട്ടിൽ മൗലിദിന് ക്ഷണിക്കാൻ നിർദ്ദേശിക്കുകയും അവിടുത്തെ നിർദ്ദേശമെന്ന നിലക്ക് ക്ഷണിച്ച സ്ഥിതിക്ക് ഞാൻ പങ്കെടുക്കുകയും ചെയ്തത് അന്നാട്ടുകാരിൽ അത്ഭുതമുളവാക്കി.

ബഹു. എ.പി. ഉസ്താദിനെ റിയാദിൽ അറസ്റ്റ് ചെയ്യപ്പെട്ടപ്പോൾ ഞാൻ ദുആ ചെയ്യിക്കാൻ പോയിരുന്നു. വളരെ ഗൗരവത്തിലായിരുന്നു അന്ന്. നജ്ദിൽ എന്തിന് പോയി? എന്ന് തുടങ്ങി ചില കാര്യങ്ങൾ പറഞ്ഞ ശേഷം മഖാം സിയാറത്ത് ചെയ്യാൻ ആവശ്യപ്പെട്ടു. മുമ്പൊരിക്കലും എന്നോട് അങ്ങനെ പറഞ്ഞിട്ടില്ല. സിയാറത്ത് കഴിഞ്ഞ് വന്നപ്പോൾ ഏതായാലും സലാമത്തായിക്കോട്ടെ എന്ന് പറയുന്നത് കേട്ടപ്പോൾ മനസ്സിന് സന്തോഷമായി. താമസിയാതെ ഉസ്താദ് നാട്ടിലെത്തുകയും ചെയ്തു.

# ആടുമായി കാന്തപുരത്തേക്ക്

**വി.പി.എം. ഫൈസി വില്ല്യാപള്ളി**

(സമസ്ത കേന്ദ്ര മുശാവറ അംഗം)

മഹാനായ വടകര മുഹമ്മദ് ഹാജി തങ്ങളെ വളരെ ചെറുപ്പ ത്തിൽ തന്നെ എനിക്കറിയാം. ഞാൻ ഓത്തുപള്ളിയിൽ പഠിക്കുന്ന കാലത്ത് വില്ല്യാപ്പള്ളിയിൽ കച്ചവടം ഉണ്ടായിരുന്ന എന്റെ വാപ്പയുടെ കൂടെ വടകര മുഹമ്മദ് ഹാജി തങ്ങൾ ഇടയ്ക്കിടെ വീട്ടിൽ വരാറു ണ്ട്. അപ്പോൾ ഉപ്പ മഹാനവർകളോട് ഞങ്ങൾ മക്കൾക്കു വേണ്ടി ദുആ ചെയ്യാൻ ആവശ്യപ്പെടുമായിരുന്നു. അവരുടെ മുന്നിൽ വളരെ ആദരവോടെയും പേടിയോടു കൂടെയുമാണ് ഞങ്ങൾ നിൽക്കാറു ള്ളത്. പിന്നീട് ഞാൻ നാട്ടിലെ പള്ളി ദറസിൽ ചേർന്നു പഠിക്കുന്ന കാലത്ത് മഹാനവർകൾ ഒന്നുരണ്ട് തവണ ദറസിലേക്ക് കയറി വന്ന് ഉപദേശിച്ചത് ഇന്നു ചൈതന്യമുള്ള ഓർമ്മയാണ്. പഠനത്തിനുശേഷം മഹാനവർകളുമായി നിരന്തരം ബന്ധപ്പെടുകയും പ്രശ്ന പരിഹാര ത്തിന് പല തവണ സമീപിക്കുകയും പരിഹാരം സാധ്യമായതും മഹാ നവർകളോടുള്ള ബന്ധം ശക്തിപ്പെടാൻ ഹേതുവായി.

“മയ്യന്നൂർകാരൻ മോല്യാർ” എന്നാണെന്നെ മഹാനവർകൾ വിളിച്ചിരുന്നതും മറ്റുള്ളവർക്ക് പരിചയപ്പെടുത്തികൊടുത്തതും. വില്ല്യാ പ്പള്ളിയുടെ പഴയകാല പേര് മയ്യന്നൂർ എന്നായിരുന്നു.

ഖമറുൽ ഉല കാന്തപുരം ഉസ്താദുമായി അഭേദ്യമായ ബന്ധം നിലനിർത്തിയിരുന്നവരായിരുന്നു മഹാനവർകൾ. ആ ബന്ധം മരണം വരെ തുടർന്നിട്ടുമുണ്ട്. അതിന് പിന്തുണയേകുന്ന നിരവധി സംഭവ ങ്ങൽ എന്റെ അനുഭവത്തിൽ തന്നെയുണ്ട്.

മഹാനവർകൾ നബി (സ) യോടുള്ള മഹബ്ബത്ത് കാരണ മായി എല്ലാ റജബ് മാസത്തിലും മിഅ്റാജ് നേർച്ച നടത്തിയിരുന്നു റജബ് 26 നാണ് സാധാരണ എ.പി. ഉസ്താദ് പങ്കെടുക്കാറുള്ളത്. ഏറെക്കാലം ഞാനും ഉസ്താദിന്റെ കൂടെയായിരുന്നു പോയിരുന്ന ത്. അന്നേ ദിവസം എ.പി. ഉസ്താദിനായി ഒരു ആടിനെ അറുത്ത് വിപുലമായ സൽക്കാരം ഒരുക്കാറുണ്ട്. സൽക്കാരത്തിൽ എത്തേണ്ട

തുകൊണ്ട്  ഉസ്താദ് ഉച്ചസമയത്താണ് അവിടെ എത്താറുള്ളത്.

ഒരു വർഷം ഉസ്താദിന് 26 ന് പോകാൻ കഴിഞ്ഞില്ല. കാസർഗോടു ഭാഗത്ത് പകലും രാത്രിയും പരിപാടി ഉണ്ടായിരുന്ന തുകൊണ്ട് രാവിലെ തന്നെ കാസർഗോഡേക്ക് പോകേണ്ടിവന്നു. വിവരം വടകര തങ്ങളെ വിളിച്ച് അറിയിക്കുകയും ചെയ്തു. എന്നാൽ നാളെത്തന്നെ നമുക്ക് ചെറുവണ്ണൂരിൽ എത്തണമെന്നും രാവിലെ വട കര റെയിൽവേ സ്റ്റേഷനിൽ എത്തണമെന്നും ഉസ്താദ് എന്നെ വിളിച്ച് പറഞ്ഞു. വണ്ടിയുമായി ഡ്രൈവർ ലത്തീഫ് രാവിലെത്തന്നെ സ്റ്റേഷ നിൽ എത്തി. ഉസ്താദിനേയും കൂട്ടിവടകര സുന്നിസെന്ററിൽ ചെന്ന് കുളിച്ച് ചെറുവണ്ണൂരിലേക്ക് പോകുകയും ചെയ്തു. പോകുന്ന വഴി യിൽ ഉസ്താദ് ഞങ്ങളോട് പറഞ്ഞു.

“ഇന്നു വെള്ളിയാഴ്ചയാണല്ലോ! മൂപ്പരിപ്പോൾ ഭക്ഷണം കഴി ക്കാതെ നമ്മളെ വിടുമോ? എന്തു ചെയ്യും നോമ്പിന്റെ കാര്യം പറഞ്ഞ് ഒഴിവാകാൻ ശ്രമിക്കാം.’ (ഞങ്ങളിൽ ചിലർക്കു നോമ്പുണ്ടായിരുന്നു) ഞങ്ങൾ ചെറുവണ്ണൂരിലെത്തി ജനബാഹുല്യം കൊണ്ട് അവിടം വീർപ്പു മുട്ടുകയാണ്. ഞങ്ങൾ മഹാനുഭാവന്റെ സവിധത്തിലെത്തി സലാം ചൊല്ലി. ഞങ്ങൾക്കായി ചായ കൊണ്ടുവന്നു. വിചിത്രമായി രുന്നു മഹാന്റെ പ്രതികരണം.

“നോമ്പുള്ളവർക്ക് കുടിക്കാം
ഇല്ലാത്തവർക്ക് കുടിക്കാതിരിക്കാം”

ഉസ്താദ് ആത്മഗതം ചെയ്തത് മഹാനവർകൾ അകക്കണ്ണുകൊണ്ട് കാണുകയായിരുന്നു. നോമ്പില്ലാത്തവർ ചായ കുടിക്കുകയും ചെയ്തു. എന്നിട്ട് എ.പി. ഉസ്താദ് ഭവ്യതയോടെ പറഞ്ഞു, “ഞങ്ങൾക്ക് വേഗം പോകാൻ സമ്മതം തന്നാൽ നന്നായിരുന്നു.” ഇതുകേട്ടതും അടുത്ത പ്രഖ്യാപനം.

“നിങ്ങൾക്ക് വേണ്ടി ഒരാടിനെ ഞാൻ അറുത്തുവെച്ചിട്ടുണ്ട്
നിങ്ങൾപോവുകയാണെങ്കിൽ അതും കൊണ്ട് പോയ്ക്കോ ളൂ.’

അങ്ങനെ ഞങ്ങൾ ആട്ടിറച്ചിയുമായി കാന്തപുരത്തേക്ക് തിരിച്ചു. മഹാ നവർകൾ ഉസ്താദുമായുള്ള ബന്ധത്തിന്റെ വ്യക്തമായ ഉദാഹരണ മാണിത്. മഹാനവർകളുടെ കൂടെ സ്വർഗ്ഗത്തിൽ ഒരുമിച്ച് കൂടാൻ അല്ലാഹു നമ്മെ അനുഗ്രഹിക്കുമാറാകട്ടെ.

ആമീൻ..

# മനം നിറഞ്ഞ ആതിഥ്യത്തിന്റെ ഓർമകൾ

**ഹസൻ മുസ്‌ലിയാർ വയനാട്**

(കേന്ദ്ര മുശാവറ അംഗം, സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

വന്ദ്യരായ മർഹൂം തരുവണ ഉസ്താദിന്റെ നേതൃത്വത്തിൽ എഴുപതുകളിൽ മാനന്തവാടിയിൽ നടന്ന സുന്നി സമ്മേളനത്തിൽ വെച്ചാണ് മഹാനായ വടകര മുഹമ്മദ് ഹാജി തങ്ങളെ ഞാൻ ആദ്യമായി കാണുന്നത്. സി.എം. വലിയുല്ലാഹി (ഖ:സി) ഉൾപ്പെടെയുള്ള ഒട്ടേറെ മഹാരഥന്മാർ അന്ന് വേദിയിൽ ഉണ്ടായിരുന്നു.

വെള്ളമുണ്ടയിലെ ദർസ് വാർഷികത്തിന് ക്ഷണിക്കാൻ വേണ്ടി തങ്ങളുടെ ശിഷ്യരിൽ പ്രമുഖനായ മർഹൂം മുടവന്തേരി മൊയ്തു മുസ്‌ലിയാരുടെ കൂടെയാണ് ആദ്യമായി ഞാൻ നേരിൽ കാണാൻ ചെന്നത്. സലാം പറഞ്ഞ് മടക്കിയതിന് ശേഷം "നിങ്ങളെ എനിക്കറിയില്ലല്ലോ" എന്നായിരുന്നു ആദ്യപ്രതികരണം. മുടവന്തേരി എന്നെ പരിചയപ്പെടുത്തിക്കൊടുത്തു. മഗ്‌രിബ് നിസ്കാരശേഷം സംസാരിക്കാമെന്ന് തങ്ങൾ പറഞ്ഞു. മഗ്‌രിബ് നിസ്കാരശേഷം സംസാരിച്ചു. വാർഷികത്തിനായി ക്ഷണിച്ചു. മറ്റ് ചില പ്രയാസങ്ങളുള്ളതിനാൽ വരാൻ ബുദ്ധിമുട്ട് പറയുകയും ദർസിനും മറ്റുമൊക്കെ നന്നായി ദുആ ചെയ്യുകയും ചെയ്തു. മറ്റ് പല അതിഥികളെയും യാത്രയാക്കിയപ്പോഴും, ഇശാ നിസ്കാരാനന്തരം പള്ളിയിലുള്ള ഞങ്ങളെ വീട്ടിലേക്ക് വിളിപ്പിക്കുകയും ഒരുമിച്ച് ഭക്ഷണം കഴിപ്പിക്കുകയും ചെയ്തു. അന്ന് പള്ളിയിൽ തങ്ങി. സുബ്ഹി നിസ്കാരാനന്തരം മഹാനവർകളെ വീണ്ടും കണ്ടു. അപ്പോഴും നന്നായി ദുആ ചെയ്ത് തന്നു. പ്രിയ മാതാവിന്റെ ഖബ്റ് സിയാറത്ത് ചെയ്ത് പോകാൻ ഞങ്ങളോടാവശ്യപ്പെട്ടു.

പിന്നീട് അല്ലാഹുവിന്റെ അനുഗ്രഹത്താൽ നിരവധി സദസ്സുകളിൽ മഹാനവർകളുടെ ദുആയിൽ പങ്കെടുക്കാനും ഒരുമിച്ച് കൂടാനും ഭാഗ്യമുണ്ടായിട്ടുണ്ട്. ഒടുവിൽ വഫാത്തായപ്പോൾ നിസ്കാരാദി കാര്യങ്ങളിലും സന്നിഹിതനാകാൻ കഴിഞ്ഞു. അല്ലാഹു തആല മഹാനവർകളുടെ ദറജ ഉയർത്തിക്കൊടുക്കുകയും നാളെ ജന്നാത്തുൽ ഫിർദൗസിൽ അവരുടെ കൂടെ നമ്മെയും ഒരുമിച്ച് കൂട്ടുകയും ചെയ്യട്ടെ. ആമീൻ.

# പരിത്യാഗികളുടെ ലോകം

**കെ.പി. മുഹമ്മദ് മുസലിയാർ കൊമ്പം**
(സമസ്ത കേന്ദ്ര മുശാവറ അംഗം)

ഔലിയാക്കൾ അള്ളാഹുവിന്റെ ഇഷ്ടദാസന്മാരാണ്. അവർക്ക് ജീവിതത്തിൽ ദു:ഖമോ ഭയപ്പാടോ ഇല്ല. (പരിശുദ്ധ ഖുർആൻ)
തഖ്‌വയിലധിഷ്ഠിതമായ ജീവിതം ക്രമീകരിച്ചത് കൊണ്ടാണ് ജന പദവി സാധ്യമാകുന്നത്. ഈ ഭൗതിക ലോകത്ത് ഒന്നും അവർ കാണുക പോലും ചെയ്യുന്നില്ല. അല്ലാഹു എന്ന പരം പൊരുളിനെയല്ലാതെ ഞാൻ എന്ന സത്യം പോലും അതിൽ ലയിച്ച് അലിഞ്ഞില്ലാതാവും. 'അടിമ എന്നോട് അടുത്ത് അടുത്ത് അവന്റെ ഇന്ദ്രിയങ്ങളെല്ലാം ഞാനായി (അള്ളാഹു) മാറുമെന്ന് ഖുദ്സിയ്യായ ഹദീസ് വഹിക്കുന്ന ഒരു ആശയം ഇതാണ്.

ക്ഷണഭംഗുരമായ ഈ ഭൗതിക ലോകത്തെ ആത്മജ്ഞാനികൾ ഉപമിച്ചത് എല്ലിൻ കഷണത്തോടാണ്. നായകളല്ലെ അതിന് വേണ്ടി കടിപിടികൂടുന്നത്? ബോധമുള്ള മനുഷ്യർ അതിന് മുതിരില്ല. ചിറകിന്റെ അത്ര പോലും വിലയില്ലെന്ന് നബി പഠിപ്പിച്ച ദുനിയാവിന്റെ പിറകിലോടി ബുദ്ധിയുള്ളവർ സമയം കളയുകയില്ല. വിലമതിക്കാനാകാത്ത പരലോകത്തെയായിരിക്കും അവർ ഉന്നം വെക്കുക.

സമകാലിക ലോകത്ത് ജീവിച്ച ഇത്തരം സൂഫി വര്യരിൽ പ്രമുഖനായിരുന്നു വടകര മുഹമ്മദ് ഹാജിതങ്ങൾ (ഖ:സി). ദുആക്ക് ഇജാബത്തുള്ള ആളെന്ന് കേരള മുസ്ലീംകൾ ഒത്തു സമ്മതിച്ച മഹനീയ വ്യക്തിത്വം. തിരൂരിലെ വാണിയന്നൂരിൽ വെച്ചാണ് അദ്ദേഹത്തിന്റെ ആദ്യ ക്ലാസ് കേൾക്കാൻ ഇട വരുന്നത്. അന്ന് തന്നെ ആ അത്മഗുരുവിന്റെ ആഴവും പരപ്പും ബോധ്യപ്പെട്ടിരുന്നു. പിന്നീട് പല തവണ

പരിപാടികൾക്ക് ക്ഷണിക്കാനും ദുആ ഇരപ്പിക്കാനും അദ്ദേഹത്തിന്റെ വടകരയിലെ വീട്ടിൽ പോയിട്ടിട്ടുണ്ട്. അപ്പോഴൊക്കെയും ആ വലിയ ജീവിതത്തെ അനുഭവിക്കാനും മനസ്സിലാക്കാനും കഴിഞ്ഞിട്ടുണ്ട്. അള്ളാഹുവിന്റെ ഔലിയാക്കളുടെ അധികാരം മാംസബന്ധിതമായ ലോകത്ത് മാത്രം പരിമിതമല്ല. അതുകൊണ്ടാണ് അവരിൽ പലരും രാജാധികാരം വലിച്ചെറിഞ്ഞ് കാടുകളിലേക്ക് ചേക്കേറിയത്. പരിത്യാഗികളുടെ നേതാവായ ഇബ്റാഹിംബ്നു അദ്ഹം (റ) ന്റെ ഒരു കഥയുണ്ട്. അദ്ദേഹം തന്റെ രാജകീയ ജീവിതം വലിച്ചെറിഞ്ഞ് കാട്ടിലൂടെ അലഞ്ഞ് നടക്കുന്ന സമയം, രാജാവിനെ അന്വേഷിച്ച് പ്രജകളും വലയുന്നു. അവസാനം ഒരു പുഴയുടെ അരികിൽ രാജാവിനെ കണ്ടുമുട്ടുന്നു. കീറിയ വസ്ത്രം തുന്നിക്കൊണ്ടിരിക്കുകയായിരുന്നു അദ്ദേഹം അവർ അദ്ദേഹത്തോട് ചോദിച്ചു: ആഢംബരങ്ങൾ ഉപേക്ഷിച്ച് ഈ കാട്ടിൽ ഈ ദയനീയ ജീവിതം നയിക്കാൻ നിങ്ങൾക്കിതെന്ത് പറ്റി? അദ്ദേഹത്തെ ഈ അവസ്ഥയിൽ നിന്ന് പിന്തിരിക്കാൻ ആവുന്നതെല്ലാം അവർ ചെയ്തു.  ഇവർ പോവുന്ന മട്ടില്ലെന്ന് തോന്നിയ അദ്ദേഹം തന്റെ കയ്യിലുള്ള സൂചി പുഴയിലേക്ക് എറിഞ്ഞിട്ട് പറഞ്ഞു. ആ സൂചി എടുത്തു തന്നാൽ ഞാൻ നിങ്ങളുടെ കൂടെ വരാം.  എന്ത് പറയണമെന്നറിയാതെ നിസ്സഹായരായി അവർ കൈ മലർത്തി. അപ്പോൾ മഹാനവർകൾ പുഴയിലേക്ക് നോക്കി സൂചി കൊണ്ട് വരാൻ ആജ്ഞാപിച്ചു. നൂറു കണക്കിന് മത്സ്യങ്ങൾ സ്വർണ്ണ സൂചിയുമേന്തി അതാ പൊങ്ങി വരുന്നു. എനിക്ക് എന്റെ ഇരുമ്പ് സൂചിയാണ് വേണ്ടത്. സ്വർണ്ണ മീനുകളെ നോക്കി അദ്ദേഹം പറഞ്ഞു. അതാ വരുന്നു സൂചിയുമായി ഒരു മത്സ്യം. ഇത് കാണിച്ച് കൊടുത്തിട്ട് അദ്ദേഹം പറഞ്ഞു. ഞാൻ നിങ്ങളുടെ നാട്ടിൽ ഭരണാധികാരിയായിരുന്നപ്പോൾ എന്റെ അധികാരം മനുഷ്യ ശരീരങ്ങളിൽ മാത്രമായിരുന്നു. ഇപ്പോഴത്തെ എന്റെ അധികാര ലോകം വിശാലമാണ്. ഈ വിശാലമായ സാമ്രാജ്യം ഉപേക്ഷിക്കണമെന്നാണോ നിങ്ങളെന്നോട് ആവശ്യപ്പെടുന്നത്? ആത്മീയ ലോകത്തേക്ക് പ്രവേശിച്ചവർ ഇങ്ങനെയാണ്. അവർക്ക് പക്ഷിമൃഗാതികളുടെ ഭാഷയും രീതിയുമറിയാം, നമുക്ക് ഈ ജഡിക ലോകത്തെക്കുറിച്ച് മാത്രമേ വിവരമുള്ളൂ ഇത്തരം സംഭവങ്ങൾ പലതും വടകര മുഹമ്മദ് ഹാജി തങ്ങളെക്കുറിച്ച് ഞാൻ കേട്ടിട്ടുണ്ട്. മഹാനുഭാവനുമായി അടുത്തിടപഴകാൻ കൂടുതൽ അവസരം ലഭിച്ചിട്ടില്ലെങ്കിലും അഹമ്മദ് കോയതങ്ങളിൽ നിന്ന് കേട്ട

സംഭവം ഓർക്കുന്നു.

വടകര മുഹമ്മദ് ഹാജി തങ്ങൾ മദ്രസയുടെ പുറം തിണ്ണയി ലിരിക്കുന്നു. പരിസരത്ത് ഒരു കൂട്ടം പശുക്കൾ കാട പൂണ്ട് അതിൽ ഒരു പശു മറ്റുള്ളവയെ കുത്തിയെണീപ്പിക്കുന്നു. ഇത് കാണിച്ച് കൊടു ത്തിട്ട് വടകര മുഹമ്മദ് ഹാജി തങ്ങൾ അടുത്തിരിക്കുന്നവരോട് പറ ഞ്ഞു. ആ പശു ഒരു സൽകാരത്തിലേക്ക് ക്ഷണിക്കുകയാണ്. അദ്ദേ ഹത്തിന്റെ വില അറിയാത്ത അവർ അതത്ര ഗൗനിച്ചില്ല. ആ പശു മുന്നിലും പിറകിലുമായി നടന്ന് നീങ്ങുന്നുണ്ട്. ഇവർ അവകളെ പി ന്തുടർന്നു. ആ പശു നയിച്ച് കൊണ്ട് പോയത് വെട്ടിയിട്ട വാഴ തോട്ട ത്തിലേക്കായിരുന്നു. ഇത് കണ്ട അവർ മഹാനവർകളുടെ മഹത്വം മനസ്സിലാക്കി.

അഹ്മ്മദ് കോയ തങ്ങൾ പറഞ്ഞ മറ്റൊരു സംഭവം; വടകര പ്രദേശത്ത് ഒരു സദ്യ നടക്കുന്നു. ഭക്ഷണം പാകം ചെയ്യാൻ ചെമ്പ് ഒരുക്കിയത് ഒരു മരത്തിന് ചുവട്ടിലാണ്. ഭക്ഷണമെല്ലാം റെഡിയാ യി. വിളമ്പാനൊരുങ്ങുന്ന സമയം ഒരാൾ വന്ന് ചെമ്പ് മറിച്ചിട്ടു. വട കര മുഹമ്മദ് തങ്ങളായിരുന്നു അത്. പക്ഷേ ജനങ്ങൾക്ക് അദ്ദേഹത്തെ മനസ്സിലാകാത്തത് കൊണ്ടും അദ്ദേഹത്തിന്റെ മഹത്വം അറിയാത്തത് കൊണ്ടും അവർക്ക് ദേഷ്യം വന്നു. ചെമ്പിൽ പരിശോധിച്ച് നോക്കി യപ്പോഴാണ് ആ കഥ തിരിയുന്നത്. ചെമ്പ് ഒരുക്കിയത് മരച്ചുവട്ടിലാ യത് കൊണ്ട് മരത്തിൽ നിന്ന് അതിൽ പാമ്പ് ചാടിയിരുന്നു. അത് മാംസത്തോടൊപ്പം വെന്തിരുന്നു. ഇത് കണ്ടപ്പോഴാണ് ജനങ്ങൾക്ക് അദ്ദേഹത്തിന്റെ ഔന്നിത്യം ബോധ്യപ്പെടുന്നത്.

അദ്ദേഹത്തോട് ബന്ധമുള്ള ഓരോർത്തർക്കും ഇതുപോലെ ഒരുപാട് കറാമത്തുകൾ പറയാനുണ്ടാവും. ഇത്തരം ഇഷ്ടദാസന്മാ രുടെ അനുഗ്രഹമാർജ്ജിക്കാനും അവരെ പിന്തുടർന്ന് സ്വർഗ്ഗം ലഭി ക്കാനും അള്ളാഹു നമുക്ക് തൗഫീഖ് നൽകട്ടെ...........

# എല്ലാവരും ആദരിച്ച വ്യക്തിത്വം

**പൊന്മള മുഹ്‌യിദ്ദീൻ കുട്ടി ബാഖവി**
(സമസ്ത കേന്ദ്ര മുശാവറ അംഗം)

വന്ദ്യരായ വടകര മുഹമ്മദ് ഹാജി തങ്ങളുമായി അടുത്തിടപഴ കാൻ കഴിഞ്ഞില്ലെന്ന ഖേദം ആദ്യം അറിയിക്കട്ടെ. പഠന കാലത്ത് ഉസ്താദുമാരുടെ സബ്ഖുകളിൽ നിന്നാണ് മഹാനവർകളെക്കുറിച്ച് കേൾക്കുന്നത്. മഹാനവർകൾ പഠന കാലത്തുതന്നെ ഒരു പ്രത്യേക സ്വഭാവത്തിനുടമയായിരുന്നു എന്ന് കേട്ടിട്ടുണ്ട്. തലക്കടത്തൂർ പള്ളി യിൽ വലിയുല്ലാഹി കമ്മുണ്ണി മുസ്‌ലിയാരുപ്പാപ്പയുടെ അടുക്കൽ ഓതിപ്പഠിക്കുന്ന കാലത്ത് ഖബറാളികളോട് സലാം പറഞ്ഞതായി അന്നാട്ടിലെ നാട്ടുകാർ ഇന്നും പങ്ക്‌വെക്കുന്നു. അവിടുന്ന് കുട്ടിയാ യിരുന്നപ്പോൾ ചെലവിന് പോകാറുള്ളത് അടുത്തുള്ള ഒരാളുടെ വീട്ടി ലായിരുന്നു. ചെലവ് വീട്ടിൽ ചെന്നാൽ അലസമായി ഭക്ഷണം കഴി ക്കുകയും ഭക്ഷണത്തിന് ശേഷം ദുആ ചെയ്യാതെ പോവുകയും ചെയ്യും. ഇതിൽ പ്രയാസം തോന്നിയ വീട്ടുകാരി ഭർത്താവിനോട് ആവലാതി പറഞ്ഞു. നിങ്ങൾ ഭക്ഷണത്തിന് ശേഷം ദുആ ചെയ്യാൻ പറ്റുന്ന ഒരു കുട്ടിയെ ചെലവിന് ആക്കിത്തരാൻ പള്ളിയിലെ ഉസ്താ ദിനോട് പറയണമെന്ന് പറഞ്ഞു. ഭാര്യ പറഞ്ഞതനുസരിച്ച് വീട്ടുകാ രൻ പ്രശ്നം കമ്മുണ്ണി ഉസ്താദിന്റെയടുക്കൽ അവതരിപ്പിച്ചു. വേറൊരു കുട്ടിയെ ആക്കിത്തരാമെന്ന് ഉസ്താദ് സമ്മതിക്കുകയും ചെയ്തു. നിസ്കരിച്ച് പള്ളിമുറ്റത്ത് ഇരിക്കുകയായിരുന്ന വീട്ടുകാരൻ തന്റെ വീട്ടിൽ ചെലവിന് വരുന്ന കുട്ടി പള്ളിയിലേക്ക് വരുന്നത് കണ്ടു. ഖബറാളികൾ ഒന്നടങ്കം സലാം പറയുന്നതായും കേട്ടു. അക്കാര്യമെ

ന്താണെന്ന് മനസ്സിലാകാത്ത വീട്ടുകാരൻ കമ്മുണ്ണി ഉസ്താദിന്റെയടുക്കൽ ചെന്ന് വിഷയമവതരിപ്പിച്ചു.

അത്, നിങ്ങളുടെ വീട്ടിൽ ചെലവിന് വന്നിരുന്ന കുട്ടി സലാം പറയുമ്പോൾ ഖബ്റാളികൾ സലാം മടക്കുന്നതാണെന്നും പലപ്പോഴും കേൾക്കാറുമുണ്ടെന്നും പറഞ്ഞു. മഹാനവർകളുടെ വലിപ്പം മനസ്സിലാക്കിയ വീട്ടുകാരൻ തനിക്ക് അബദ്ധം പറ്റിപ്പോയതാണെന്നും ആ കുട്ടിയെ തന്നെ മടക്കിത്തരണമെന്നും കേണപേക്ഷിച്ചെങ്കിലും ഉസ്താദ് സമ്മതിച്ചില്ല.

ചെറുപ്പകാലത്തു തന്നെ അത്ഭുതങ്ങൾ കാണിച്ച മഹാൻ പഠനകാലത്തിനു ശേഷം മജ്ദൂബായി പല നാടുകൾ താണ്ടി നടക്കുകയായിരുന്നു. ജനങ്ങളുമായി ഇടപഴകാൻ തുടങ്ങിയതിന് ശേഷം സുന്നത്ത് ജമാഅത്തിന്റെ പ്രവർത്തനങ്ങളിൽ നിറസാന്നിധ്യമായിരുന്നു. പല സ്റ്റേജുകളിൽ വെച്ചും കാണാൻ സാധിച്ചിട്ടുണ്ട്. സാദാത്തീങ്ങൾ ഉണ്ടെങ്കിലും മഹാനവർകളോട് ദുആ ചെയ്യാൻ വേദിയിലുള്ള സാദാത്തുകൾ ആവശ്യപ്പെടുന്നതിനനുസരിച്ച് ദുആ ചെയ്യും. ജവാമിഉൽ കലിമതായ അൽഫാളുകൾ കൊണ്ടായിരുന്നു മഹാനവർകളുടെ ദുആകൾ. വന്ദ്യരായ ഉസ്താദുൽ അസാതീദ് ഒ.കെ. ഉസ്താദിനോടും, സുൽത്താനുൽ ഉലമ എ.പി. ഉസ്താദ്, റഈസുൽ ഉലമാ സുലൈമാൻ ഉസ്താദ്, പൊന്മള ഉസ്താദ് എന്നിവരോടൊക്കെ വലിയ മതിപ്പായിരുന്നു. അവരുടെ ബറകത്ത് കൊണ്ട് നമ്മെയും നമ്മുടെ ഉസ്താദുമാരെയും ശിഷ്യന്മാരെയും അല്ലാഹു ഉഖ്റവിയ്യായ ആലിമീങ്ങളിൽ ഉൾപ്പെടുത്തി അനുഗ്രഹിക്കട്ടെ - ആമീൻ.

# വഴി കാണിച്ചു തന്ന ഒരാൾ

## തൃക്കരിപ്പൂർ മുഹമ്മദ് അലി സഖാഫി

1981-ലാണ് ദർസ് പഠനത്തിനായി മർകസിലേക്ക് പോയത്. 81 -ൽ ശരീഅത്ത് കോളേജിന്റെ തുടക്കത്തിൽ വടകര മുഹമ്മദ് ഹാജി തങ്ങൾ(ഖ.സി.) അവിടെ വന്നിരുന്നു. പാറന്നൂർ ഉസ്താദ് ആയിരുന്നു അന്നവിടെ മുദർരിസ്. മർകസിൽ പഠിക്കുന്ന സമയത്ത് നടക്കാവിൽ മഹാനവർകൾ തുടക്കം കുറിച്ച ശാദുലി മജ്‌ലിസിൽ പങ്കെടുക്കാറുണ്ടായിരുന്നു. സി.എം. മടവൂരിനെ പോലെ പെട്ടെന്നുള്ള മാറ്റങ്ങൾ അവരുടെ ജീവിതത്തിൽ ഉണ്ടാവാറില്ല. മഹാന്മാർ സ്വഭാവത്തിൽ വ്യത്യസ്തരായിരിക്കും.

സഖാഫി ആയതിന് ശേഷം ഒരിക്കൽ ഞാൻ മഹാനവർകളെ കാണാൻ  തിരൂരിലെ വാണിയന്നൂരിലുള്ള വീട്ടിലേക്ക് പോവുകയായിരുന്നു. കോഴിക്കോട് റെയിൽവേ സ്റ്റേഷനിൽ എത്തിയപ്പോൾ മഹാനവർകൾ അവിടെയുണ്ട് (ഇങ്ങനെ മഹാനവർകളെ കാണാൻ പുറപ്പെടുമ്പോൾ മഹാൻ വഴിക്ക് പ്രത്യക്ഷപ്പെടുന്ന സംഭവങ്ങൾ പലർക്കും ഉണ്ടായിട്ടുണ്ട്). അന്ന് വടകര ഓർ എന്നോട് പ്രസ്ഥാനത്തിന്റെയും ആലിമീങ്ങളുടെയും കൂടെ നിൽക്കണം എന്ന് ഉപദേശിക്കുകയുണ്ടായി. പഠനശേഷം ജോലി ആവശ്യാർത്ഥം രണ്ട് വർഷം ഞാൻ ഖത്തറിലായിരുന്നു. തിരിച്ചുവന്നപ്പോൾ നടക്കാവിൽ മഹാനവർകളെ കാണാൻ ചെന്നു. ദർസീ മേഖലയിൽ തന്നെ നിൽക്കാൻ അവർ എന്നെ ഉപദേശിച്ചു. ഇന്ന് ഈ മേഖലയിൽ ഉറച്ച് നിൽക്കാൻ കാരണം മഹാനവർകളുടെ ആ വാക്കാണ്.

എം.എ. ഉസ്താദ് മഹാനവർകളെ പരിചയപ്പെടുന്ന രംഗം ഉസ്താദ് പലപ്പോഴും പറയുന്നതായി കേട്ടിട്ടുണ്ട്. ഒരിക്കൽ ഹജ്ജിന്റെ

സമയത്ത്, മിനയിൽ ഇരിക്കുന്ന സമയത്ത് തൊട്ടപ്പുറത്ത് ടെന്റിൽ ഒരു മഹാൻ ഉണ്ടെന്ന് ആളുകൾ പറയുന്നത് കേട്ടു. അങ്ങനെ ഉസ്താദും ചെന്നു നോക്കി. അപ്പോൾ അവിടെ ഒരാൾ 'വത്തക്ക വേണം, വത്തക്ക വേണം' എന്നിങ്ങനെ പറയുന്നു. ഉസ്താദ് ഒരാളെ വരുത്തി വത്തക്ക കൊണ്ടുവന്നു കൊടുത്തു. അപ്പോൾ മഹാൻ പറഞ്ഞു: 'അയാൾക്ക് കൊടുക്ക്'. ടെന്റിന്റെ മൂലയിൽ വേറെ ഒരാൾ ഉണ്ടായിരുന്നു. അയാളെ ചൂണ്ടിയാണ് മഹാനവർകൾ പറഞ്ഞത്. ഉസ്താദിന് മനസിലായി എന്തോ കാര്യമുണ്ട്. അങ്ങനെ ഉസ്താദ് ആ വത്തക്ക വാങ്ങിയ ആളോട് തന്നെ കാര്യമന്വേഷിച്ചു. അപ്പോൾ അയാൾ പറഞ്ഞത് ദിവസങ്ങളായി ഭക്ഷണം കഴിച്ചിട്ടില്ല എന്നും ഇക്കാര്യം കൂടെയുള്ളവർക്ക് അറിയില്ല എന്നുമാണ്. അങ്ങനെ മഹാനവർകൾ വിശക്കുന്നവന്റെ വിശപ്പടക്കി. അങ്ങനെയാണ് എം.എ. ഉസ്താദ് മഹാനവർകളുമായി ബന്ധപ്പെടാൻ തുടങ്ങിയത്. ഇത് പിന്നീട് സഅദിയ്യ സമ്മേളനത്തിന് സനദ് കൊടുക്കാൻ മഹാനവർകളെ വിളിക്കുന്നിടം വരെ എത്തി. സുഖമില്ലാതാകുന്നത് വരെ സനദ്ദാന സമ്മേളനത്തിൽ പങ്കെടുക്കാറുണ്ടായിരുന്നു. സുഖമില്ലാതായപ്പോഴാണ് കുമ്പോൽ കുഞ്ഞിക്കോയ തങ്ങളെ ഏൽപിച്ചത്. മർകസ് സമ്മേളനത്തിലെ ദിക്ർ ഹൽഖകളിൽ നിറസാന്നിധ്യമായിരുന്നു. എ.പി. ഉസ്താദ് മഹാനവർകളെ കുറിച്ച് മണിക്കൂറുകളോളം പുകഴ്ത്തി സംസാരിക്കാറുണ്ടായിരുന്നു.

# ഞാനിവിടെ എത്തി, ഹാജ്യാര് ആശുപത്രിയിൽ

**കെ.പി. അബൂബക്കർ മുസ്ലിയാർ പട്ടുവം**

എസ്.വൈ.എസിന്റെ ചരിത്ര പ്രസിദ്ധമായ എറണാകുളം സമ്മേളനം പരാജയപ്പെടുത്താൻ ശ്രമിച്ചിരുന്നല്ലോ ഒരു വിഭാഗം. മഹാനായ വടകര മുഹമ്മദ് ഹാജി തങ്ങൾ ആ സമ്മേളനത്തിൽ പങ്കെടുക്കാതിരിക്കാൻ മഹാനവർകളുമായി കൂടുതൽ ബന്ധപ്പെട്ടിരുന്ന ഒരു ഹാജ്യാരെ ഏൽപിച്ചു. സമ്മേളന ദിവസം ഹാജ്യാർ വീട്ടിൽ പ്രത്യേക പരിപാടി സംഘടിപ്പിച്ച് ഓറെ ക്ഷണിച്ച് വരുത്തുകയും പലതും പറഞ്ഞ് എറണാകുളം യാത്രയിൽ നിന്ന് പിന്തിരിപ്പിക്കാൻ ശ്രമിക്കുകയും ചെയ്തു. എന്നാൽ ആലിമീങ്ങളുടെ സദസ്സിൽ എനിക്ക് എത്തണം എന്ന് പറഞ്ഞ് ധൃതിപിടിച്ച് റെയിൽവേ സ്റ്റേഷനിലേക്ക് ഹാജ്യാരുടെ വാഹനത്തിൽ തന്നെ പുറപ്പെട്ടു. വഴിക്ക് വെച്ച് വാഹനത്തിന് ചെറിയൊരു ആക്സിഡന്റ് സംഭവിച്ചെങ്കിലും ഓർ പെട്ടെന്ന് റെയിൽവേ സ്റ്റേഷനിൽ എത്തി തീരുമാനിച്ച ട്രെയിനിൽ തന്നെ കയറി എറണാകുളത്തെത്തി. നേരെ സമ്മേളന സ്റ്റേജിലേക്ക് കയറുകയും കയറിയ ഉടനെ "ഞാനിവിടെ എത്തി ഹാജ്യാർ ആശുപത്രിയിൽ" എന്ന് പറയുകയും ചെയ്തു. ഇത് സ്റ്റേജിൽ നിന്ന് ഞാൻ നേരിട്ട് കേട്ടതാണ്.

# എന്റെ തങ്ങൾ

**സയ്യിദ് ഇമ്പിച്ചി തങ്ങൾ കടലുണ്ടി**

തലക്കടത്തൂർ ദർസിൽ ഒ.കെ. ഉസ്താദിന്റെയടുക്കൽ ഞാൻ ഓതുന്ന സമയം. പ്രതീക്ഷിക്കാതെ പലപ്പോഴും ദർസിലേക്ക് ഓറ് കടന്നുവരാറുണ്ടായിരുന്നു. സബ്ഖിനിടയിൽ ഉസ്താദിന് ചുരുട്ടും അത്തറും ആരെങ്കിലും കൊണ്ടുവന്നാലറിയാം, ഓറ് സമീപത്തെവി ടെയോ എത്തിയിട്ടുണ്ടെന്ന്. ശൈഖുനായുമായി അഭേദ്യമായ ബന്ധ മായിരുന്നു ഉസ്താദിന്. ഉസ്താദ് ഇത്രയധികം ബഹുമാനിക്കുന്ന വേറൊരാളെയും കാണാൻ സാധിച്ചിട്ടില്ല. ആ അടുപ്പമാണ് എന്നേയും വടകര മുഹമ്മദ് ഹാജി തങ്ങളുമായി അടുപ്പിച്ചത്.

തങ്ങളുടെ നിരവധി കറാമത്തുകൾ പലരിൽ നിന്നും കേൾക്കാൻ അവസരമുണ്ടായിട്ടുണ്ട്. വാഹന സൗകര്യം കുറവായിരുന്ന കാലത്ത് പേരാമ്പ്രയിൽ നിന്ന് ചെറുവണ്ണൂരിലേക്ക് നടക്കലായിരുന്നു പതിവ്. ഒരു ദിവസം മഹാനവർകൾ ചെറുവണ്ണൂരിലേക്ക് പോകുന്ന സമയ ത്ത്, വഴിക്കുവെച്ച് ഒരു സ്ത്രീയുടെ കരച്ചിൽ കേട്ട് ആ വീട്ടിലേക്ക് ചെന്നു. ഭ്രാന്ത് കാരണം അലമുറയിട്ട് ഭീകരാന്തരീക്ഷം സൃഷ്ടിക്കു കയായിരുന്നു. അൽപം വെള്ളം മന്ത്രിച്ച് സ്ത്രീയുടെ മുഖത്തേക്കൊ ഴിച്ചപ്പോൾ നിശ്ശേഷം ഭ്രാന്ത് മാറിപ്പോയി.

വേറൊരു സംഭവം, പശുവിനെ കാണാതെ വിഷമിച്ചു നടന്ന ഒരാൾ ഭാര്യയുടെ നിർബന്ധത്തിന് വഴങ്ങി ഓറുടെ അടുത്ത് സങ്കടം ബോധിപ്പിച്ചു. സുന്നാമാക്കി കുടിച്ച് വയറിളക്കാനായിരുന്നു നിർദേ ശം. വന്നയാൾ അൽപം അമ്പരപ്പോടെയാണെങ്കിലും അതുപോലെ

ചെയ്തു. പേരാമ്പ്രയിൽ നിന്ന് കോഴിക്കോട്ടേക്ക് ബസ്സിൽ യാത്ര ചെയ്യുകയായിരുന്ന ഇയാൾക്ക് കലശലായ വയറുവേദന. ഗതികെട്ട് വണ്ടി നിർത്തിച്ച് സമീപത്തുള്ള കുറ്റിക്കാട്ടിലേക്ക് ഇരുന്നു. അത്ഭുത മെന്ന് പറയട്ടെ, തന്റെ നഷ്ടപ്പെട്ട പശുവിനെ അവിടെവെച്ച് കാണാൻ കഴിഞ്ഞു.

വേറൊരു സംഭവം, ഒരിക്കൽ കാസർഗോഡ് നിന്ന് രണ്ടാളുകൾ വന്ന് മക്കളില്ലാത്ത സങ്കടം പറഞ്ഞു. മമ്പുറത്തേക്ക് രണ്ട് ചാക്ക് അരി കൊടുക്കാൻ പറഞ്ഞു. അവർ പോയപ്പോൾ പുറത്തിരുന്ന എന്നോട് ചോദിച്ചു: തങ്ങളേ, എനിക്കോ കിട്ടിയില്ല. നിങ്ങൾക്ക് വല്ലതുംകി ട്ടിയോ? നമ്മൾക്ക് കിട്ടിയില്ലെങ്കിലും അവർക്ക് കിട്ടിക്കോട്ടെ.

എന്റെ ജീവിതത്തിലുടനീളം ഓറെ ഞാൻ അവലംബമാക്കുക യാണ് ചെയ്തത്. ഓർക്ക് പത്രം വായിച്ചുകൊടുക്കുന്ന പതിവുണ്ടാ യിരുന്നു എനിക്ക്. ആ അടുപ്പത്തിന്റെ കാരണത്താൽ 'എന്റെ തങ്ങൾ' എന്നായിരുന്നു ഓറ് എന്നെക്കുറിച്ച് പറഞ്ഞിരുന്നത്. പലപ്പോഴും ശാദുലീ ചൊല്ലിക്കോളാനും അതിലൂടെ അല്ലാഹുവിനെ കാണാ മെന്നും പറയുമായിരുന്നു. കുണ്ടൂരുസ്താദുമായി വലിയ അടുപ്പമാ യിരുന്നു. ഗൗസിയ്യ യതീംഖാനയുടെ ഉദ്ഘാടനം നിർവഹിച്ചത് ഓറാ യിരുന്നു. അവസാനമായി എന്നോട് 'ഇനി മുതൽ കുണ്ടൂര് കൂടിക്കോളീൻ' പറഞ്ഞു മഹാൻ യാത്രയായി.

# എന്റെ മുർശിദ്

**സയ്യിദ് യഹ്‌യൽ ബുഖാരി കാസർകോഡ്**

പ്ലൈവുഡിന്റെ കച്ചവടമായിരുന്നു എനിക്ക്. ഇടയ്ക്ക് ജോലി ഇല്ലാത്ത ഒരവസ്ഥ വന്നപ്പോൾ ഞാൻ മടവൂർ സി.എം.വലിയുല്ലാ ഹിയെ സമീപിച്ചുകാര്യം പറഞ്ഞു. അപ്പോൾ ഓർ പറഞ്ഞു. “നിങ്ങ ൾ കച്ചവടം ചെയ്യണം.” അതു പറഞ്ഞ് കൂട്ടത്തിൽ എനിക്ക് ഖാദി രിയ്യ ത്വരീഖത്തിന്റെ ഇജാസത്തും തന്നു. കച്ചവടം ചെയ്യാൻ പറയു കയും ത്വരീഖത്തിന്റെ ഇജാസത്ത് തരികയും ചെയ്തപ്പോൾ എനി ക്കൊന്നും മനസ്സിലായില്ല. ഞാൻ വടകര ഓറുടെ അടുത്ത് അഭയം തേടി. അവിടുന്ന് ‘കച്ചവടം ഞാൻ കാണിച്ചുതരാം’ എന്നും പറഞ്ഞ് വെള്ളിമാടുകുന്നിലെ ശാദുലി മജ്‌ലിസിലേക്ക് എന്നെ കൂട്ടിക്കൊണ്ടു പോയി. അങ്ങനെ നാനാദിക്കിലും ശാദുലി ഹൽഖകൾ സ്ഥാപിക്കാ നുള്ള അവസരം എനിക്ക് കൈവന്നു.

പലയിടങ്ങളിലും വടകര ഓറുടെ സാന്നിധ്യത്തിൽ ശാദുലി നട ത്താൻ എനിക്ക് അവസരമുണ്ടായി. ഒരിക്കൽ കാസർകോഡ് മാലിക്ക് ദീനാർ പള്ളിയിൽ ഉറൂസിന് വന്നപ്പോൾ തളങ്കരയിലുള്ള ഹബീബ് ഹാജിയോട് ‘തങ്ങളെ കൂട്ടിവാ... യഹ്‌യ തങ്ങളെ കൂട്ടി വാ... ശാദുലി യാക്കാം’ എന്നു പറഞ്ഞു എന്നെ വിളിപ്പിച്ചു. കാസർകോഡ് മംഗലാ

പുരം ഭാഗങ്ങളിൽ ശാദുലി മജ്‌ലിസുകൾ ഓർ പുനരുജ്ജീവിപ്പിച്ചു. അതിന്റെ ഒരു കാരണക്കാരനാവാൻ എനിക്കും സാധിച്ചു. അൽഹംദുലില്ലാഹ്. ശാദുലി ത്വരീഖത്തിന്റെ ശൈഖായ അബ്ദുൽ ഖാദർ ഇബ്നു വദൂദ് അൽ മക്കി എന്നവരിൽ നിന്നാണ് ശൈഖ വർകൾ ശാദുലി ത്വരീഖത്തിന്റെ ഇജാസത്ത് വാങ്ങിയത്.

സുന്നീപ്രസ്ഥാനത്തിന് ഒരത്താണിയായിരുന്നു മഹാനവർകൾ. ശാരീരികവും മാനസികവുമായ അസ്വസ്ഥതകൾ അനുഭവപ്പെടുമ്പോൾ ഖമറുൽ ഉലമ കാന്തപുരം ഉസ്താദ് വടകര ഓറെ കാണാനെത്താറു ണ്ടായിരുന്നു. ഒരിക്കൽ വന്നപ്പോൾ ഉസ്താദിന്റെ വീട്ടിൽ ശാദുലി നടത്താൻ നിർദ്ദേശിക്കുകയും അത് നടത്താൻ എന്നെ ഏൽപിക്കു കയുമുണ്ടായി. പണ്ഡിതന്മാർ ഇടപെടേണ്ട എന്ത് വിഷയം വന്നാലും ‘അത് എ.പിയോട് ചോദിക്കൂ. എപിയെ ചെന്ന് കാണൂ’ എന്ന മറുപ ടിയായിരുന്നു നൽകാറുള്ളത്. സമസ്തയിലെ പിളർപ്പിന് മുമ്പേ അങ്ങ നെ തന്നെയായിരുന്നു.

ഒരുപാട് അത്ഭുതസംഭവങ്ങൾ അവരിൽ നിന്നും എനിക്ക് അനു ഭവിക്കാനായിട്ടുണ്ട്. മൊബൈൽഫോണും ഇന്റർനെറ്റും ഒന്നുമില്ലാ ത്തകാലത്ത് ഒരിക്കൽ പറഞ്ഞു ‘എ.പി. ഇപ്പോൾ വരും’ അത്ഭുതം... അൽപ്പം കഴിഞ്ഞപ്പോഴുണ്ട് ഉസ്താദ് കയറിവരുന്നു. അത് കറാമത്ത് അല്ലാതെ മറ്റെന്താണ്?. അവരുടെ മഹത്വവും നിയന്ത്രണവുമാണ് എനിക്ക് ജീവിതത്തിന് ദിശാബോധം നൽകിയത് എന്നതുറപ്പാണ്. അതിന് എന്നെ തിരഞ്ഞെടുക്കാനുള്ള കാരണമൊന്നും എനിക്കറി യില്ല. എന്നാൽ അവരുടെ നിയന്ത്രണമില്ലായിരുന്നെങ്കിൽ എന്റെ അവസ്ഥ വളരെ മോശമാകുമായിരുന്നു.

# വിശുദ്ധ ഭൂമിയിൽ മഹാനുമൊത്ത്

**സയ്യിദ് മുഹമ്മദ് ശറഫുദ്ദീൻ ജമലുല്ലൈലി ചേളാരി**

1982- ൽ ഞാൻ മക്കയിലുള്ള സമയത്തുണ്ടായ ഒരു സംഭവം ഇവിടെ പങ്കുവെക്കുകയാണ്. അന്ന് ഞാനും എന്റെ ഉപ്പ സയ്യിദ് ഫള്ൽ ജമലുല്ലൈലി തങ്ങളും മുഹമ്മദ് കുട്ടി ബാഖവിയും കൂടി ഓർ താമസിക്കുന്ന ഇസ്ഫറയിലെ റൂമിൽ ചെന്നു. അവരെ കൂടാതെ ഞങ്ങളുടെ കൂട്ടത്തിൽ കെ.കെ.അബൂബക്കർ ഹസ്റത്തും കെ.പി. ഉസ്മാൻ സാഹിബും ഉണ്ടായിരുന്നു. ളുഹ്റിന്റെ മുമ്പാണ് റൂമിൽ എത്തിയത്. കുറച്ച് നേരം സംസാരിച്ചു. വേണ്ട ഉപദേശങ്ങളൊക്കെ നൽകി. തിരിച്ചുപോരാൻ സമയം കൂട്ടത്തിൽ ഉണ്ടായിരുന്ന ഉസ്മാൻ സാഹിബ് ഓറോട് ഒരു വാക്ക് പറഞ്ഞു. അവിടുന്ന് പ്രത്യേകമായി ദുആഅ് ചെയ്യണം. സ്വദഖത്തുള്ള ഉസ്താദ് ഇവിടെയുണ്ട്. അദ്ദേഹത്തെ കൊണ്ട് നമ്മുടെ പ്രസ്ഥാനത്തിന് അൽപം പ്രയാസമുണ്ട് അതിനാൽ ഹജ്ജ് കഴിഞ്ഞ് അദ്ദേഹം നാട്ടിലേക്ക് വരരുത്. അതിനുവേണ്ടി ദുആഅ് ചെയ്യണം. എന്നു പറഞ്ഞപ്പോൾ ഓറ് ക്ഷോഭിതനായി മുഖഭാവമെല്ലാം മാറി. "ഹേയ് എന്താ നിങ്ങൾ പറയുന്നത് അദ്ദേഹം ഒരു പണ്ഡിതനല്ലെ അദ്ദേഹത്തെ പറ്റിയാണോ നിങ്ങൾ ഇങ്ങനെയെല്ലാം പറയുന്നത്. ഇങ്ങനെയൊന്നും പറയാൻ പാടില്ല." ഓർ ഗൗരവത്തിൽ തന്നെ പറഞ്ഞു. ശേഷം ഉപ്പയുടെ കൈ പിടിച്ച് പറഞ്ഞു. 'തങ്ങളെ നമുക്ക് നാളെ തന്നെ അദ്ദേഹത്തിനെ കാണാൻ പോവണം'.അന്ന് ഞങ്ങൾ പിരിഞ്ഞു.

പിറ്റെ ദിവസം ഉപ്പയും ഞാനും മുഹമ്മദ് കുട്ടി ബാഖവിയും മറ്റൊരു സയ്യിദും കൂടി ജബൽഹിന്ദിലെ സ്വദഖത്തുള്ള ഉസ്താദിന്റെ റൂമിൽ ചെന്നു. അവർ കിടക്കുകയായിരുന്നു. ആ സമയത്ത് ഓറുപ്പ 'കയ്യൊക്കെ വീശിയിട്ട് നല്ല ആവേശം കാണിക്കണം എന്നും മിനയിലൊക്കെ പോവണം അതിന് നന്നായി ഭക്ഷണം കഴിക്കണ'മെന്നെല്ലാം തമാശ പറഞ്ഞു. ശേഷം പരസ്പരം ദുആയ്ക്ക് വസിയ്യത്ത് ചെയ്ത് പിരിഞ്ഞു

# അകക്കണ്ണിന്റെ ആഴം

**ഡോ. അവേലത്ത് സ്വബൂർ തങ്ങൾ**

പ്രശ്നകലുഷിതമാണ് ഈ ലോകം. ആർക്കും ആരെയും വിശ്വ സിക്കാൻ പറ്റാത്ത സാഹചര്യം. നല്ല ഭാവിക്ക് സാരഥ്യം വഹിക്കാൻ അണികൾ നേതാക്കളെയും നേതാക്കൾ അണികളെയും വഞ്ചിക്കുന്ന കാഴ്ച. ആർക്കും ആരെയും വിശ്വസിച്ച് സംസാരിക്കാൻ കഴിയുന്നി ല്ല. സങ്കടം കേൾക്കുന്നവനും എന്തെങ്കിലും സ്വാർത്ഥ ലാഭമുണ്ടെങ്കി ലോ? ഇവിടെയാണ് അല്ലാഹുവിന്റെ ഔലിയാക്കൾ വ്യത്യസ്തരാ വുന്നത്. തെളിനീരുറവകളാണവർ. മനുഷ്യനിർമ്മിത പരിഹാരങ്ങൾക്ക് ഈടുനിൽപ്പ് ഉണ്ടാകണമെന്നില്ല. മഹാന്മാർ അങ്ങനെയല്ല, മരണം അവരുടെ ഭൗതികതക്ക് മാത്രമാണ്. ആത്മീയ ലോകത്ത് ഇന്നും അവർ രാജാളികൾ തന്നെ.

ചെറുപ്പകാലത്തിൽ തന്നെ എനിക്ക് മഹാനായ വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി (ഖ.സി.) തങ്ങളുമായി ബന്ധം പുലർത്താൻ സാധിച്ചിട്ടുണ്ട്. എന്റെ വല്യുപ്പ അതായത് സയ്യിദ് അബ്ദുൽ ഖാദിർ

അഹ്ദൽ അവേലത്ത് തങ്ങളാണ് എന്നെ മഹാനവർകൾക്ക് പരിച യപ്പെടുത്തുന്നത്. വല്യുപ്പയായിരുന്നു എന്റെ വഴികാട്ടി. യാത്രകളിലും ഒഴിവു സമയങ്ങളിലുമെല്ലാം മഹാന്മാരോട് കാണിക്കേണ്ട ആദരവിനെ സംബന്ധിച്ച് വല്യുപ്പ പറഞ്ഞുതരാറുണ്ടായിരുന്നു. പ്രസ്ഥാന ആവ ശ്യത്തിന് വേണ്ടിയും കുടുംബ ആവശ്യത്തിനുമെല്ലാം മുന്നിട്ടിറങ്ങു മ്പോൾ മഹാന്മാരെ ചെന്ന് കണ്ട് സമ്മതം ചോദിക്കൽ വല്യുപ്പയുടെ പതിവായിരുന്നു. മർകസിലെ സാരഥ്യം വഹിക്കാൻ വന്ദ്യരായ എ. പി. ഉസ്താദിനേയും വല്യുപ്പയേയും മറ്റു തങ്ങന്മാരെയുമെല്ലാം പ്രാപ്തരാക്കിയത് വടകര തങ്ങളുടെ പിന്തുണയായിരുന്നു. അതു കൊണ്ട് തന്നെ മഹാനവർകളുടെ വഫാത്ത് വരേയും മർകസിലെ സനദ് ദാന ചടങ്ങുകളിൽ സഖാഫികൾക്ക് കോട്ട് നൽകിയിരുന്നത് മഹാനവർകളായിരുന്നു.

അസുഖമായി ആശുപത്രിയിൽ വരുന്ന രോഗിയോട് രോഗ ത്തിന്റെ കാഠിന്യം പറയാനേ ആധുനിക ഭിഷഗ്വരന് അറിയൂ... അതി ലൂടെ അവർ മറ്റൊരു കേന്ദ്രത്തിലേക്ക് രോഗികളെ എഴുതിവിട്ട് സ്വന്തം കൈ കഴുകിയേക്കാം. എന്നാൽ, അല്ലാഹുവിന്റെ ഔലിയാക്കളുടെ അടുക്കൽ ആവലാതി പറയുന്നവന് അവരുടെ തിരുനോട്ടം മാത്രം മതിയായിരുന്നു. സാന്ത്വന വാക്കുകളുണ്ടെങ്കിൽ എമ്പാടുമായി. മഹാ നായ വടകര തങ്ങൾ അങ്ങനെയായിരുന്നു. സാഹചര്യത്തിനനുസ രിച്ച് മഹാനവർകൾ ഇടപെടും. ഒന്നുകിലത് നമ്മുടെ ആത്മീയ ശുദ്ധി ക്കായിരിക്കും. അല്ലെങ്കിലത് നാം കരുതിയതിലപ്പുറമുള്ള നിഗൂഢത കളായിരിക്കും.

ഒരിക്കൽ വല്യുപ്പയോടൊപ്പം ഞാൻ മഹാനവർകളെ കാണാൻ ബോംബെയിൽ വടകര അബ്ദുറഹിമാൻക്കായുടെ വീട്ടിൽ പോയി. അക്കൊല്ലത്തെ വല്യുപ്പയുടെ ഹജ്ജിന് വേണ്ടി സമ്മതം തേടാനാ യിരുന്നു അത്. ചിരിച്ചുകൊണ്ട് മഹാനവർകൾ പറഞ്ഞു: "തങ്ങൾ നന്നായി ദുആ ചെയ്തോളി, തങ്ങളുടെ അവസാനത്തെ ഹജ്ജ് ആയി രിക്കാമിത്". ഇടിമിന്നലേൽക്കുന്നതു പോലെയാണ് ഞാനീ വാക്കു കൾ കേട്ടത്. അങ്ങനെ അക്കൊല്ലത്തെ ഹജ്ജ് കഴിഞ്ഞ് വല്യുപ്പ ഒരു മിഅ്റാജ് നേർച്ചയുടെ ദിവസം എന്നെയും കൂട്ടി മഹാനവർകളുടെ അടുത്തു ചെന്നു. അക്കൊല്ലത്തെ എസ്.വൈ.എസിന്റെ ഹജ്ജ് ഗ്രൂപ്പിന്റെ ചീഫ് അമീറായി നിയോഗിക്കപ്പെട്ടത് വല്യുപ്പയായിരുന്നു. രണ്ടാം ഹജ്ജിന് വേണ്ടി സമ്മതം ചോദിക്കാനുമായിരുന്നു അത്.

മഹാനവർകൾ ദുആ ചെയ്ത് തിരിച്ചും ചെയ്തു. ആദ്യ പ്രാവശ്യം പറഞ്ഞ വാക്കിന്റെ വിശദീകരണം വല്യുപ്പക്ക് അറിയണമെന്നുണ്ടായിരുന്നു. വല്യുപ്പ എളിമയോടെ മഹാനവർകളോട് ചോദിച്ചു: കഴിഞ്ഞ പ്രാവശ്യം ഇവിടെ വന്നപ്പോൾ പറഞ്ഞ വാക്ക് മനസ്സിലായിട്ടില്ല. എന്നെ ചൂണ്ടിക്കൊണ്ട് വല്യുപ്പ പറഞ്ഞു. അപ്പോൾ മഹാനവർകൾ പ്രതികരിച്ചു: "തങ്ങളേ, നിങ്ങൾ നന്നായി ദുആ ചെയ്യാൻ വേണ്ടി ഞാൻ പേടിപ്പിച്ചതാ.." ഞങ്ങൾ സലാം പറഞ്ഞിറങ്ങി.

ഇങ്ങനെയായിരുന്നു മഹാനവർകൾ. ഞങ്ങളുടെ ആത്മീയ പുരോഗതി ലക്ഷ്യം വെച്ചായിരുന്നു മഹാനവർകൾ അങ്ങനെ ചെയ്തത്. 1991 ൽ എനിക്ക് പതിനെട്ട് വയസ്സുള്ള കാലത്ത് വല്ല്യുപ്പയുടെ നിർദ്ദേശമനുസരിച്ച് ഞാനും ഹജ്ജിന് തയ്യാറെടുത്തപ്പോൾ മഹാനവർകളുടെ സമ്മതത്തോടെയായിരുന്നു യാത്ര ചെയ്തത്.

വന്ദ്യരായ കാന്തപുരം ഉസ്താദിന്റെ വീട്ടിൽ കെങ്കേമമായ കല്ല്യാണം നടക്കുന്നു. ഉലമാക്കളും ഉമറാക്കളുമൊക്കെ വന്നുകൊണ്ടിരിക്കുന്നു. ളുഹ്റിനോടടുത്ത സമയമായപ്പോൾ മഹാനായ വടകര മുഹമ്മദ് ഹാജി തങ്ങൾ കടന്നുവരുന്നതു കണ്ടപ്പോൾ കോലായിയിൽ നിന്ന എന്റെ വല്ല്യുപ്പ ഓടിയിറങ്ങി മഹാനവർകളുടെ കൈപിടിച്ച് കൂട്ടിക്കൊണ്ടുവന്നു. ആരു വന്നാലും കുലുങ്ങാത്ത വല്ല്യുപ്പ അങ്ങോട്ട് ചെന്ന് സ്വീകരിക്കുന്ന കാഴ്ച വളരെ അപൂർവമായിരുന്നു. "കോഴി വേണം, കോഴി വേണം" എന്ന് പറഞ്ഞുകൊണ്ടാണ് മഹാനവർകൾ കയറിവന്നത്. കല്ല്യാണ വീടായതുകൊണ്ട് തമാശയിലുള്ള സംസാരമാണെന്ന നിലക്ക് ഞങ്ങൾ കാര്യമാക്കിയില്ല. അൽപ നേരം കഴിഞ്ഞപ്പോഴാണ് വാർത്തയറിയുന്നത്. ചോറിന് കണക്കാക്കിയ ആട് തീർന്നുപോയിരിക്കുന്നു. ആടിനെ അറുത്ത് പാകപ്പെടുത്താനുള്ള സമയവും ഇല്ല. കോഴി തന്നെ ശരണം. വീട്ടുകാർ പൂനൂർ അങ്ങാടിയിൽ പോയി കോഴി വാങ്ങി സദ്യ ഉറപ്പാക്കി. അപ്പോഴാണ് മഹാനവർകളുടെ വാക്കിന്റെ ആഴം കല്ല്യാണ വീടിന് ഗ്രഹിക്കാനായത്.

അപ്പോഴാണ് ആ കാഴ്ച കണ്ടത്. വടകര തങ്ങളും കുറച്ച് ഖാദിമുകളും കടന്നുവരുന്നു. നടന്നു അടുത്തെത്തിയപ്പോൾ തങ്ങൾ ചോദിച്ചു:

ഇക്കൊല്ലം ഹജ്ജിന് പോവുന്നില്ലേ..?

തങ്ങൾ അതിന് ദുആ ചെയ്യണം.

ഞാൻ പറഞ്ഞു: മഹാനവർകൾ പ്രതികരിച്ചു:

“ഇക്കൊല്ലം പൊയ്ക്കോളി...”

ഇതു കേട്ടപ്പോൾ ഞാൻ മനം കുളിർത്ത് സന്തോഷിച്ചു. അങ്ങനെ ആ വർഷം തന്നെ ഹജ്ജിനായി മക്കയിൽ എത്തുകയും ചെയ്തു.

മഹാനവർകൾ കോഴിക്കോട് നടക്കാവ് അബൂബക്കർ ഹാജി യുടെ വീട്ടിലുള്ള സമയത്ത് അബൂബക്കർ ഹാജിയെയും കൂട്ടി മഹാ നവർകൾ എരഞ്ഞിപ്പാലത്ത് ഞാൻ ഖുത്വബ ഓതിയിരുന്ന പള്ളിയി ലാണ് ജുമുഅക്ക് വന്നിരുന്നത് അനൽപമായ ചാരിതാർഥ്യത്തോടെ ഞാനതെന്നും ഓർക്കുന്നു.

തെരുവത്ത് മുസ്‌ലിയാർ എന്നായിരുന്നു അദ്ദേഹം എന്നെ വിളി ച്ചിരുന്നത്. ഒരു മിഅ്റാജ് നേർച്ചക്ക് മതപ്രഭാഷണത്തിന് എന്നെ വിളി ച്ചു. അന്ന് ഞാൻ ഉമർ ഖാളി(റ)യുടെ ബൈത്ത് വിശദീകരിച്ചാണ് വഅള് നടത്തിയത്. മഹാനവർകൾ വഅള് കേൾക്കാൻ സദസ്സിൽ വന്നിരുന്നതും എന്റെ വേറിട്ടൊരു ഓർമ്മയാണ്. അന്നുമുതൽ എന്നെ ഇങ്ങനെയും വിളിക്കാറുണ്ട്. ‘ഉമർ ഖാളിന്റെ വഅ്ള് പറയുന്ന മോല്യാർ’.

ശൈഖുനാ എ.പി. ഉസ്താദുമായുള്ള അദ്ദേഹത്തിന്റെ അടുപ്പം അത്ഭുതപ്പെടുത്തുന്നതാണ്. മർകസിലെയും മറ്റു പ്രാസ്ഥാനിക പരി പാടികളിലേക്കും മഹാനവർകളെ ക്ഷണിക്കുന്നതിന് എ.പി. ഉസ്താദ് എന്നെ പറഞ്ഞുവിടാറുണ്ടായിരുന്നു. ഗതകാല കേരളത്തിൽ ജനസ ഞ്ചയത്തെ പ്രഭാഷണം കൊണ്ട് കയ്യിലെടുത്ത വൈലിത്തറ മുഹമ്മ ദ്കുഞ്ഞ് മൗലവിയുടെ പ്രഭാഷണ സദസ്സിലേക്ക് മഹാനവർകളെ ഉദ്ഘാടനത്തിന് ക്ഷണിക്കുകയും അദ്ദേഹം വരികയും ചെയ്തത് ഇന്നും ഓർമ്മയിലുണ്ട്.

# സുജൂദില്ല... സുജൂദില്ല

**സയ്യിദ്. കെ.പി. എച്ച്. തങ്ങൾ കാവനൂർ**

മഹാനായ വടകര മുഹമ്മദ് ഹാജി തങ്ങളുമായി കൂടുതൽ ബന്ധപ്പെടാൻ കഴിഞ്ഞില്ല എന്ന ഖേദമാണ് ഈ കുറിപ്പിന്റെ ആമുഖമായി കുറിക്കാനുള്ളത്. ഒരിക്കൽ ഞാനും തരുവണ അബ്ദുള്ള മുസ്‌ലിയാരും കൂടി മഹാനവർകളുടെ ജീവിതകാലത്ത് തിരൂർ വാണിയന്നൂരിലെ ശാദുലി മജ്‌ലിസിൽ പങ്കെടുക്കാൻ പോയി. ശാദുലി റാത്തീബിനിടയിൽ, വിവരമില്ലാത്ത ചില ജനങ്ങൾ സുജൂദിലേക്ക് പോകുന്നതു പോലെ എനിക്ക് തോന്നി. ഞാൻ ചിന്തിച്ചു: “ഇതെന്താ സുജൂദ് ചെയ്യുന്നത്.”

അങ്ങനെ റാത്തീബിന് ശേഷം ഞാനും തരുവണ ഉസ്താദും മഹാനവർകളെ കാണാൻ വേണ്ടി അവിടുത്തെ റൂമിലേക്ക് ചെന്നു. വാതിൽക്കലെത്തുമ്പോൾ തന്നെ മഹാനവർകൾ പറഞ്ഞു. “സുജൂദില്ല... സുജൂദില്ല.” എന്റെ മനസ്സിലുള്ള സംശയം മഹാനുഭാവൻ വായിച്ചെടുത്തിട്ടുണ്ടായിരുന്നു.

# വിട്ടുവീഴ്ചയില്ലാത്ത ആദർശം

**തെന്നല അബൂഹനീഫൽ ഫൈസി**

1974 മുതൽ 83 വരെ ചെറുവണ്ണൂരിനടുത്ത തിരുവള്ളൂർ പ്രദേശത്ത് 'നുസ്റത്തുൽ ഇസ്ലാം' എന്ന സ്ഥാപനത്തിൽ ഞാൻ ദർസ് നടത്തിയിരുന്നു. അതായിരുന്നു കണ്ടീത്താഴ ഓറുമായി കൂടുതൽ അടുക്കാൻ കാരണമായത്. ദർസ് പഠന കാലത്ത് ദുആ ചെയ്യിപ്പിക്കുമെന്നല്ലാതെ അടുത്തിടപഴകിയിരുന്നില്ല. കുണ്ടൂരുസ്താദുമായി അഭേദ്യ ബന്ധമായിരുന്നു ഓർക്ക്. ഒരിക്കൽ ഞാൻ പ്രാസ്ഥാനിക ആവശ്യത്തിന് വേണ്ടി കുണ്ടൂരുസ്താദിന്റെയടുക്കൽ ചെന്നപ്പോൾ 'ഇനി എങ്ങോട്ടാണ്' എന്ന് ഉസ്താദ് ചോദിച്ചു. വാണിയന്നൂർ വീട്ടിൽ വടകര ഓറ് ഉണ്ടെന്നും കാണാൻ ഉദ്ദേശിക്കുന്നുമെന്നും പറഞ്ഞപ്പോൾ "ആ, എങ്കിൽ മഹാനവർകളുടെ പള്ളിക്ക് വേണ്ടിയുള്ള ഈ പൈസ അവിടെ കൊടുക്കീ"എന്ന് പറഞ്ഞ് കീശയിലുള്ളത് നുള്ളിപ്പെറുക്കി എന്റെ കൈയ്യിൽ തന്നു. ഞാൻ അതുമായി ഓറെ അടുക്കൽ ചെല്ലുകയും കൊടുക്കുകയും ചെയ്തു. അപ്പോൾ മഹാനവർകൾ പറഞ്ഞു: "കുണ്ടൂരിന്റെ ഖജനാവ് വലിയ ഖജാനയാണ്. എത്ര എടുത്താലും തീരില്ല." ഞാനിക്കാര്യം കുണ്ടൂരുസ്താദിനോട് പറഞ്ഞു. അത്ഭുതമെന്ന് പറയട്ടെ, പിന്നീട്, ചെറുവണ്ണൂരിലെ തന്റെ വസതിയോട് ചേർത്തു നിർമിച്ച മസ്ജിദുൽ മിഅ്റാജിന്റെ നിർമാണത്തിന് ഉസ്താദ് ലക്ഷങ്ങൾ സ്വരൂപിച്ച് കൊടുത്തിട്ടുണ്ട്.

ആദർശത്തിന്റെ കാര്യത്തിൽ വിട്ടുവീഴ്ചയില്ലാത്ത നയമായിരുന്നു ശൈഖുനായുടേത്. സ്ഥാനമാനങ്ങളിൽ ഏറ്റെടുത്തിരുന്നില്ലെങ്കിലും പ്രസ്ഥാനത്തിന്റെ ചോറും ചൂരും അവരെപ്പോലത്തെ മഹാത്മാക്കളായിരുന്നു. തെന്നല വെസ്റ്റ് മദ്റസാ കെട്ടിടോദ്ഘാടനത്തിന് ഞാൻ ഓറെ ക്ഷണിക്കാൻ ചെറുവണ്ണൂരിൽ പോയപ്പോൾ വരാമെന്നേൽക്കുകയും ബിദ്അത്ത് പൊളിക്കാൻ സുന്നത്ത് ശക്തിപ്പെടുത്തണമെന്നും നിങ്ങളെപ്പോലെത്തെ യുവാക്കൾ സജീവമാകണമെന്നും ഉപദേശിച്ചു. നിർഭാഗ്യവശാൽ, ശാരീരിക ബുദ്ധിമുട്ട് കാരണം മഹാനവർകൾക്ക് ആ പരിപാടിക്ക് വരാൻ സാധിച്ചില്ല.

# നീ അറബിക്കച്ചവടം നടത്തിക്കോ?

**ഹുസൈൻ സഅദി കെ.സി. റോഡ്**
(പ്രസിഡണ്ട് കർണാടക സ്റ്റേറ്റ് എസ്.വൈ.എസ്)

ഞാൻ സഅദിയ്യയിൽ നിന്ന് പഠനം കഴിഞ്ഞയുടനെ കുമ്പള ക്കടുത്ത മുട്ടം എന്ന പ്രദേശത്ത് ദർസ് ഏറ്റെടുത്തു. അവിടെ മുഅദ്ദി നായി ജോലി ചെയ്യുന്ന മർഹും കുഞ്ഞഹമ്മദ് മുസ്ലിയാർ അദ്ദേഹ ത്തിനുണ്ടായ അനുഭവം എന്നോട് പറഞ്ഞു. അദ്ദേഹം കുറേ വർഷം ബോംബെയിൽ ജോലി ചെയ്തിരുന്നു. ഒന്നിലും ഒരു മെച്ചവും കാണാതെ നാട്ടിൽ വിഷമിച്ചിരിക്കുമ്പോൾ വടകര ഓറെ കൂടുതൽ പരിചയമുള്ള ഒരു വ്യക്തി വന്ന് പറഞ്ഞു. നിങ്ങൾ വടകര ഓറുടെ അടുത്ത് ചെന്ന് സംഭവം പറയുക, പരിഹാരം കിട്ടും. അദ്ദേഹം വളരെ പ്രതീക്ഷയോടെ വടകര ഓറുടെ അരികിൽ വന്ന് കാര്യങ്ങളെല്ലാം വിശദീകരിച്ചു. ഉടനെ മറുപടി വന്നു. 'നീ പോയി അറബിക്കച്ചവടം നടത്തിക്കോ എല്ലാം ശരിയാകും." എന്താണ് അറബിക്കച്ചവടം? ഒന്നും തിരിയാതെ നാട്ടിൽ വന്നു. പല പണ്ഡിതന്മാരോടും ബുദ്ധി ജീവിക ളോടും കാര്യമന്വേഷിച്ചു. ചിലർ പറഞ്ഞു ബുക്ക് സ്റ്റാൾ തുടങ്ങാൻ പറഞ്ഞതായിരിക്കും. മറ്റു ചിലർ മുസ്ഹഫും, അറബികിതാബുകളും നടന്ന് വിൽക്കാനായിരിക്കും, ആർക്കും വ്യക്തമായി പിടിത്തം കിട്ടി യില്ല. അവസാനം വടകര ഓറുമായി നല്ല ബന്ധമുള്ള സയ്യിദും ആലിമും. സൂഫിയുമായ കുമ്പോൽ കുഞ്ഞിക്കോയ തങ്ങളുടെ അടു ക്കൽ പോയി സംഭവം പറഞ്ഞു. മഹാന്മാരുടെ വാക്കുകൾ മഹാ ന്മാർക്കേ മനസ്സിലാവുകയുള്ളൂ. അതെ, കുമ്പോൽ തങ്ങൾ പറഞ്ഞു,

നിങ്ങൾ പോയി മുട്ടത്തെ പള്ളിയിൽ മുക്രിയായി നിന്നോ, അതാണ് വടകര പറഞ്ഞതിന്റെ അർത്ഥം. അങ്ങനെ അന്നുമുതൽ മുട്ടത്തെ പള്ളിയിൽ മുഅദ്ദിനായി ജോലി ചെയ്യുകയും മരണം വരെ അവിടെ തന്നെ തുടരുകയും ചെയ്തു. അതിനിടയിൽ അദ്ദേഹത്തിന്റെ എല്ലാ വിഷമങ്ങളും തീർന്നു. പെൺകുട്ടികളുടെ കല്യാണങ്ങൾ സുഖമായി കഴിഞ്ഞു. ഹജ്ജിനു പോയി കടങ്ങൾ തീർന്നു. എല്ലാം ആ നാട്ടിൽ നിന്നും സഹായങ്ങൾ കിട്ടുമായിരുന്നു. അവസാനം അവിടെനിന്നു തന്നെ മരണപ്പെടുകയും മറമാടപ്പെടുകയും ചെയ്തു.

ഞങ്ങൾക്ക് ജാമിഅസ അദിയയിൽ നിന്ന് സനദ് തന്നത് വടകര ഓർ ആയിരുന്നു. പലപ്പോഴും ഓറെക്കൊണ്ട് ദുആ ചെയ്യിപ്പിച്ചിട്ടുണ്ട്. മർഹൂം ശൈഖുനാ നൂറുൽഉലമ ഉസ്താദ് ഓറുടെ മഹത്വങ്ങൾ നമുക്ക് പറഞ്ഞു തരാറുണ്ടായിരുന്നു. നാഥൻ ഓറുടെ ദറജ ഉയർത്തട്ടെ ഓറുടെ തണലും കാവലും സദാ നിലനിർത്തിത്തരട്ടെ ആമീൻ.

# ലാളിത്യത്തിന്റെ ആൾരൂപം

## അലി ബാഖവി ആറ്റുപുറം

വടകര മുഹമ്മദാജി തങ്ങളെ കുറിച്ച് പലതവണ കേട്ടിട്ടുണ്ടെങ്കിലും ആദ്യമായി കാണുന്നത് ഒരു മർകസ് സമ്മേളനത്തിൽ വെച്ചായിരുന്നു. സമ്മേളനത്തിനിടയിൽ എ.പി. ഉസ്താദ് അനൗൺസ്മെന്റ് ചെയ്തത് പ്രകാരം മുഹമ്മദാജി തങ്ങൾ മുഖ്യാതിഥിയായി എത്തിയിട്ടുണ്ടായിരുന്നു. മഹാനവർകൾ സ്റ്റേജിലേക്ക് കയറിവരുമ്പോൾ ഉത്സാഹത്തോടെ ആളുകൾ തക്ബീർ മുഴക്കി സ്വീകരിച്ചു. ഭാഗ്യമെന്ന് പറയട്ടെ, തങ്ങൾ കടന്ന് പോകുന്ന വഴിയുടെ ഓരത്ത് തന്നെ എനിക്ക് സ്ഥാനം പിടിക്കാനായി. പരിപാടി കഴിഞ്ഞ് തിരിച്ചുവരുമ്പോൾ മഹാനവർകളുടെ കൈ മുത്തി ബറത്തെടുക്കാനും ദുആ കൊണ്ട് വസിയ്യത്ത് ചെയ്യാനും സാധിച്ചു. മഹാനവർകൾ ആ സമയത്ത് പറഞ്ഞതായി ഞാൻ ഓർക്കുന്നു. "മോൻ വിട്ടേക്ക്, പടച്ചോൻ എല്ലാം സലാമത്താക്കട്ടെ."

ആ പ്രഭയാർന്ന മുഖം ഇപ്പോഴും എന്റെ മനസ്സിൽ തറച്ചിരിക്കുന്നു. അക്കാലത്ത് മഹാനവർകളുടെ മുഖത്തേക്ക് നോക്കി ഇരിക്കലായിരുന്നു സമ്മേളനങ്ങളിലും മറ്റും എന്റെ കാര്യമായ ഒരു പണി. പിന്നീട് പലതവണ നേരിട്ടുകാണാനും സംസാരിക്കാനും സാധിച്ചിട്ടുണ്ട്. ഓത്ത് മുടക്കി പോകുന്നവരെ മഹാന് ഇഷ്ടമില്ലാത്തതിനാൽ പഠിക്കുന്ന കാലത്ത് അധികമൊന്നും സന്ദർശിക്കാൻ പോയിട്ടില്ല. ഗാംഭീര്യമാർന്ന മുഖമായിരുന്നെങ്കിലും ലാളിത്യത്തിന്റെ ആൾരൂപമായിരുന്ന മഹാനവർകൾ വസ്ത്രധാരണത്തിലും നടപ്പിലും

സാധാരണക്കാരെ പോലെയുള്ള രൂപമായിരുന്നു സ്വീകരിച്ചിരുന്നത്. ആലിമീങ്ങളുടെ മട്ടും ഭാവവും ഒറ്റനോട്ടത്തിൽ തോന്നിക്കാത്ത വിധ മായിരുന്നു അവിടുത്തെ ശൈലി.

കുണ്ടൂർ ഉസ്താദും മമ്മദാജി തങ്ങളും വലിയ അടുപ്പത്തിലാ യിരുന്നു. "ആജ്യാർ ഉപ്പാപ്പ എന്നായിരുന്നു കുണ്ടൂർ ഉസ്താദ് മഹാ നവർകളെ വിളിച്ചിരുന്നത്."കുണ്ടൂർ ഉസ്താദ് വലിയ്യാണെന്നും അല്ലാ ഹുവിന്റെ ഇഷ്ടക്കാരനാണെന്നും ആദ്യമായി പറഞ്ഞത് മമ്മദാജി തങ്ങളായിരുന്നു. ആലിമീങ്ങളെ വലിയ ആദരവാണ് കുണ്ടൂർ ഉസ്താ ദിന്. ഒരിക്കൽ തിരൂരങ്ങാടി ബാപ്പു ഉസ്താദ് ദർസ് തുടങ്ങുന്ന കാര്യം പറയാനായി ഉപ്പാപ്പയുടെ അടുക്കൽ പോയപ്പോൾ അദ്ദേഹം മുറ്റ ത്തിരുന്ന് തീ കായുകയായിരുന്നു. (ഔലിയാക്കൾക്ക് ഇത്തരത്തിലും പതിവുണ്ടായിരുന്നു) ആ സമയത്ത് ആരും അങ്ങനെ അടുക്കാറില്ല. ഉസ്താദ് ചെന്ന് സലാം പറഞ്ഞു. ഒരു പല നൽകി അതിൽ ഇരി ക്കാൻ ആവശ്യപ്പെട്ടു. അവിടുന്ന് ചോദിച്ചു: എവിടുന്നാ? തിരൂര്ന്ന്. തിരൂരിനടുത്തല്ലേ കുണ്ടൂർ. കുണ്ടൂരുള്ള മൂപ്പർ വലിയ മഹാനാണ് ട്ടോ." ഇത് കേട്ടപാട് ബാപ്പു ഉസ്താദ് ഒന്ന് തരിച്ച് നിന്നു. കുണ്ടൂരു സ്താദുമായി അഭേദ്യബന്ധമുണ്ടായിരുന്ന ബാപ്പു ഉസ്താദിന് അതു കൊണ്ട് ഒരു സുഹൃത്ത് എന്ന നിലയിൽ പലതവണ സംസാരിക്കു കയും തമാശ രൂപത്തിൽ ഇടപെടലും പതിവായിരുന്നു. വേണ്ട രൂപ ത്തിലുള്ള ആദരവ് നൽകാനാവാത്തതിലുള്ള ഖേദമായിരുന്നു അത്. അത് പലപ്പോഴും ബാപ്പു ഉസ്താദിന്റെയും തങ്ങളുടെയും അടുത്തേക്ക് വരാതെ വിട്ട് മാറി ഒരു ഭാഗത്തേക്ക് ഒതുങ്ങി നിൽക്കലും അവർ വരാൻ പറഞ്ഞാൽ മാത്രം ഉള്ളിലേക്ക് കയറി വരലുമാണ് വിനയാന്വിതനായ കുണ്ടൂർ ഉസ്താദിന്റെ രീതി.

മഹാനവർകൾ അബ്ദാലീങ്ങളുടെ പദവിയിലുള്ള വ്യക്തിയാ ണെന്നതിന് പല തെളിവുകളുമുണ്ട്. ചാപ്പനങ്ങാടി ബാപ്പു ഉസ്താദ് വഫാത്തായപ്പോൾ മഹാനവർകൾ വിദേശത്തായിരുന്നു. മയ്യിത്ത് നിസ്കാരസമയത്ത് അനൗൺസ്മെന്റ് ചെയ്തു. എല്ലാവരും സ്വഫ് ശരിയാക്കി നിൽക്കാൻ മമ്മദാജി പറയുന്നുണ്ട്. അതേ സമയം മഹാ നവർകൾ വന്നതും പോയതും കണ്ടവരാരും ഇല്ല. (ഇതു മയ്യിത്ത് നിസ്കാരത്തിൽ പങ്കെടുത്ത ഒരാൾ എന്നോട് പറഞ്ഞതാണ്).

മേൽപറഞ്ഞ വസ്തുതയെ ഒന്നുകൂടി ദൃഢീകരിക്കുന്നതായി

രുന്നു മലബാർ ഹസൻ കുരിക്കൾ എന്നോട് പങ്കുവെച്ച അനുഭവം. (അദ്ദേഹം 2004 ൽ മരണപ്പെട്ടു) മഹാനുമായി നല്ല ബന്ധമായിരുന്നു ഇദ്ദേഹത്തിന്. ബോംബെയിലെ കലാപസമയത്ത് അക്രമികൾ അദ്ദേഹം താമസിച്ചിരുന്ന ബിൽഡിംഗ് വലയം ചെയ്യുകയും പിടികൂടാൻ ശ്രമിക്കുകയും ചെയ്തു. പെട്ടെന്ന് തങ്ങൾ അവിടെ പ്രത്യക്ഷപ്പെടുകയും കുരിക്കളുടെ കൈ പിടിച്ച് അവർക്കിടയിലൂടെ രക്ഷപ്പെടുകയും ചെയ്തു. പക്ഷെ അവരാരും അദ്ദേഹത്തെ കണ്ടില്ല. അവിടുന്ന് പറഞ്ഞു "ഇതെല്ലാം എല്ലാ ആണുങ്ങൾക്കും ഉണ്ടാകുന്നതാ. നീ ധൈര്യമായിരിക്ക്."

കുറ്റൂർ കമ്മുണി ഉസ്താദിന്റെ ശിഷ്യന്മാരെല്ലാം വലിയ ഔലിയാക്കന്മാരായിരുന്നു. അക്കൂട്ടത്തിലെ പ്രധാനിയായിരുന്നു മഹാൻ. അന്ന് ശിഷ്യനായിരുന്ന ബീരാൻകുട്ടി ഉസ്താദായിരുന്നു അൽഫിയ ഓതികൊടുക്കാറ്. അൽഫിയ ഓതികൊടുക്കുമ്പോൾ നല്ലോണം അടിക്കുമായിരുന്നു. തങ്ങൾ ഓതുന്ന കാലത്ത് തന്നെ ഒരു ഹാലിലായിരുന്നു. ഒരിക്കൽ ഉസ്താദ് ശിഷ്യനായ ബീരാൻകുട്ടിയോട് പറഞ്ഞു. "വടകര മമ്മദിനെ വല്ലാതെ അടിക്കണ്ട. ഓന്റെ കയ്യിൽ ചിലതുണ്ട്."

തങ്ങൾ അവിടെയെത്തിയാൽ അടുത്ത ചായക്കടയിൽ നിന്നും ചായയും പുട്ടും കടലയും എത്തിക്കൽ പതിവായിരുന്നു.

ഒരിക്കൽ ഒ.കെ. ഉസ്താദ് പറഞ്ഞു. ഞാനിനി ചുരുട്ട് വലിക്കില്ല. പിന്നീട് ഒരിക്കൽ ഞങ്ങൾ ഉസ്താദിന്റെ റൂമിൽ ചെന്നപ്പോൾ ചുരുട്ട് വലിക്കുന്നതായി കാണാനിടയായപ്പോൾ വിഷയത്തെ സംബന്ധിച്ച് ചോദിച്ചു. അപ്പോൾ ഉസ്താദ് പറഞ്ഞു: "ഇത് വടകര മമ്മദാജി തന്നതാണ്, അതുകൊണ്ടാണ് ഞാൻ വലിക്കുന്നത്." (മഹാന്മാരുടെ തഫക്കുറിന് സഹായകമാകുന്ന നിലക്കുള്ളതും ദുരുപയോഗം ചെയ്യാത്തതുമായ പുകവലി സാധാരണക്കാർ തുലനം ചെയ്ത് പ്രവൃത്തിപഥത്തിൽ കൊണ്ട് വരൽ അനുവദനീയമല്ല).

കുണ്ടൂർ ഉസ്താദ് ബൈത്തുണ്ടാക്കിയാൽ ആദ്യം കാണിക്കുന്നതും ചൊല്ലി കേൾപ്പിക്കുന്നതും അദ്ദേഹത്തെയായിരിക്കും. ആരംഭപൂവായ എന്ന ബൈത്ത് കാണിക്കാനായി മഹാന്റെ അടുക്കൽ ചെന്നു. ബൈത്ത് നോക്കി അദ്ദേഹം പറഞ്ഞു: 'ഇത് അല്ലാഹുവിനെ കാണുന്ന ബൈത്താണല്ലോ". ഇതിൽ നിന്നും മഹാന്റെ ദീർഘവീക്ഷണം നമുക്ക് ബോധ്യമാവുന്നുണ്ട്.

# മുതഅല്ലിമുകൾ സ്വർഗ്ഗത്തിലാണ്

**കൂറ്റമ്പാറ അബ്ദുറഹിമാൻ ദാരിമി**

ഞാൻ 1979- 80 കാലഘട്ടത്തിൽ വടകരയിലെ അടക്കാതെരു എന്ന സ്ഥലത്ത്, കട്ടിപ്പാറ ഉസ്താദിന്റെ ദർസിൽ പഠിക്കുന്ന സമയത്ത് 'കണ്ടിത്താഴ ഓർ' എന്ന പേരിൽ പ്രസിദ്ധരായ മുഹമ്മദ് ഹാജി തങ്ങൾ ഞങ്ങളുടെ ദർസിലേക്ക് ഇടക്കിടേ വരാറുണ്ടായിരുന്നു. ആ സന്ദർഭങ്ങളിലൊക്കെ മുതഅല്ലിമീങ്ങളെ വിളിച്ച് നല്ല നസ്വീഹത്ത് നൽകാറുണ്ട്. അധികവും സ്വർഗത്തെ കുറിച്ചാണ് പറയുക. അവിടുന്ന് സ്വർഗത്തിനെ വല്ലാതെ വർണ്ണിക്കും. നിങ്ങൾ സ്വർഗത്തിൽ പോവേണ്ടവരാണ്. അതിനാൽ ഇതൊക്കെ മനസ്സിലാക്കണം എന്ന് പറഞ്ഞ് ഒരുപാട് വിവരിച്ച് തരും. ഇൽമിന്റെ മേഖലയിൽ മുതഅല്ലിമീങ്ങൾ നിലനിൽക്കാൻ ഏറ്റവും കൂടുതൽ പ്രയോജനം സ്വർഗത്തെ പറയലാണെന്ന് ഓറുപ്പ മനസ്സിലാക്കിയതിന്റെ അടിസ്ഥാനത്തിലായിരിക്കണം ഇങ്ങനെ പറയുന്നത്. മുതഅല്ലിമുകൾ ഈ മേഖലയിൽ തന്നെ തുടർന്ന്പോകാൻ പ്രചോദകമാകുന്ന വാക്കുകളായിരുന്നു മഹാനവർകളുടേത്.

തിരൂരിലെ വാണിയന്നൂരിൽ മഹാനവർകളുടെ വസതിയിൽ ശാദുലി റാത്തീബിന്ന് വരുമ്പോൾ ന്യൂസ് പേപ്പർ വായിപ്പിക്കും. കടലുണ്ടി ഇമ്പിച്ചി തങ്ങളാണ് പത്രം വായിക്കാറ്. ഒരാഴ്ചത്തെ വിവരങ്ങൾ ഒന്നായിട്ട് ചോദിക്കും. എന്നിട്ട് ഓരോന്നിന്റെയും അനന്തരഫലങ്ങൾ പറയുകയും അത് അപ്രകാരം തന്നെ പുലരുകയും ചെയ്യുമായിരുന്നു. അത്ഭുതം.

തിരൂരങ്ങാടി ബാപ്പു ഉസ്താദ് ചെറുവണ്ണൂരിൽ ദർസ് നടത്തിയ കാലം. ഖുർആൻ ഒരു വിമർശന പഠനം എന്ന പേരിൽ ഇടമറുക് ഒരു പുസ്തകമെഴുതിയിരുന്നു. ഈ വിഷയങ്ങൾ ഉൾക്കൊള്ളിച്ച് കാപ്പാട്ടുകാരൻ അബ്ദുൽ അലി മുസ്‌ലിംകൾക്കെതിരെ പ്രസംഗിച്ചു. അതിന് മറുപടി പറയാൻ ബാപ്പു ഉസ്താദ് എന്നെ ക്ഷണിച്ചു. അന്ന് ഞാൻ കണ്ടിയിൽ ചെന്നു, ഓറെ കണ്ടു സമ്മതം വാങ്ങി. ഖുർആൻ സംബന്ധമായി ഒരുപാട് വിഷയങ്ങൾ എനിക്ക് പറഞ്ഞുതന്നു. അവിടുന്ന് പറഞ്ഞ കാര്യങ്ങൾ പിന്നീട് കിതാബ് നോക്കിയാൽ അതേപ്രകാരം തന്നെ കാണാമായിരുന്നു. അവിടുത്തെ ജ്ഞാനം അദ്ഭുതപ്പെടുത്തുന്നതായിരുന്നു. മഹാനവർകളുടെ പൊരുത്തം അല്ലാഹു നമുക്ക് നൽകുമാറാകട്ടെ; ആമീൻ.

# മഹാൻമാർ സ്നേഹിച്ച മഹാൻ

**പകര മുഹമ്മദ് അഹ്സനി**

സയ്യിദും ബാഅലവി ത്വരീഖത്തിന്റെ ഖലീഫയുമായിരുന്ന ചാലിയം ഇമ്പിച്ചിക്കോയ തങ്ങൾ പ്രസിദ്ധ സൂഫി വര്യനായ കുറ്റൂർ കമ്മുണി മുസ്ല്യാരുടെ ദർസിൽ മഹാനായ വടകര ഓറുപ്പാപ്പയുടെ സഹപാഠിയായിരുന്നു. അവർ ഒരുമിച്ചുള്ള ദറസ് ജീവിത വിശേഷ ങ്ങൾ ഞാനുമായി പങ്കുവെക്കുമ്പോൾ ഇമ്പിച്ചിക്കോയ തങ്ങൾ എന്നോട് പറഞ്ഞു. നിസ്കാരത്തിന് വേണ്ടി സ്വഫ്ഫ് കെട്ടുമ്പോൾ കമ്മുണ്ണി മുസ്ലിയാർ ശിഷ്യൻമാരോട് ഓർമ്മപ്പെടുത്താറുണ്ടത്രെ. "സ്വഫ്ഫുകൾ അടുപ്പിച്ച് നിന്നോളീ.....വടകര മുഹമ്മദിനെ ബുദ്ധിമു ട്ടിക്കരുത്" എന്ന്. ഓർപ്പാപ്പയുടെ മുന്നിലോ പിന്നിലോ ഉള്ള സ്വഫ്ഫി കളിൽ വിടവുണ്ടായാൽ നിസ്കാരം കഴിഞ്ഞ് മഹാനവർകൾ ഏഴു പ്രാവശ്യം വെള്ളം കൊണ്ടുവന്നൊഴിച്ച് കഴുകുന്നത് കാണാറുണ്ട്. കാരണം, സ്വഫ്ഫിൽ വിടവുള്ള ഭാഗങ്ങളിൽ ഓറുപ്പാപ്പ നായയെ കാണുമായിരുന്നു. സ്വഫ്ഫിൽ വിടവുണ്ടായാൽ അവിടെ നായയുടെ രൂപത്തിൽ ശൈത്വാൻ വന്നിരിക്കുമെന്ന് പ്രബലമായ ഹദീസിലൂടെ വന്നിട്ടുള്ളതാണല്ലോ. മഹാനവർകൾ ഒന്നാമത്തെ സ്വഫ്ഫിലാ ണ്നിൽക്കുന്നതെങ്കിൽ പോലും പിന്നിലെ സ്വഫ്ഫിലെ വിടവ് അറി യുമായിരുന്നു. ഇങ്ങനെ ചെറുപ്പ കാലത്തുതന്നെ അസാധാരണത്വം പ്രകടനമായ ഔലിയാക്കളുടെ കൂട്ടത്തിൽ ഉന്നത പദവിയുള്ള വലീ യ്യാണ് മഹാനവർകൾ.

ഓറുപ്പാപ്പ കമ്മുണ്ണി ഉസ്താദിന്റെ അടുക്കൽ ഓതിപ്പഠിക്കുന്ന അവസരത്തിൽ ചെലവിന് പോയിരുന്നത് പള്ളിയുടെ സമീപത്തുള്ള ഒരു ഹാജിയാരുടെ വീട്ടിലായിരുന്നു. അടുക്കളയിൽ പോയി സ്വയം ഭക്ഷണമെടുത്ത് കഴിക്കുകയും ഭക്ഷണത്തിന് ശേഷം ദുആ ചെയ്യാതെ ഇറങ്ങിപ്പോവുകയും ചെയ്യും. ഈ പ്രവർത്തങ്ങളൊന്നും ഇഷ്ടപ്പെ

ടാത്ത ഹാജിയാർ കമ്മുണ്ണി ഉസ്താദിനോട് തന്റെ വീട്ടിലെ ചെല വിന് വേറൊരു കുട്ടിയെ ആക്കിത്തരണമെന്ന് ആവശ്യപ്പെട്ടു. ഹാജി യാർ ഉസ്താദിനോട് പരാതി പറഞ്ഞുകൊണ്ടിരിക്കുമ്പോൾ മുതഅ ല്ലിമായ ഓറുപ്പാപ്പ റൂമിലേക്ക് കടന്നുവന്ന് ജനാലയിലൂടെ തല പുറ ത്തേക്കിട്ട് ഖബറാളികളോട് സലാം പറഞ്ഞു. ഖബറാളികൾ സലാം മടക്കുകയും ചെയ്തു. ഇതു കണ്ട് അത്ഭുതപ്പെട്ട ഹാജിയാർ കമ്മുണ്ണി ഉസ്താദിനോട് ആരാണ് സലാം മടക്കിയതെന്നന്വേഷിച്ചു. ഉസ്താദ് വളരെ ലാഘവത്തോടെ പറഞ്ഞു, "അതു നിങ്ങളുടെ വീട്ടിൽ ചെല വിന് വരുന്ന കുട്ടി സലാം പറഞ്ഞപ്പോൾ ഖബറാളികൾ സലാം മട ക്കിയതാണ്. ഇദ്ദേഹം ചില്ലറക്കാരനല്ലെന്ന് മനസ്സിലാക്കിയ ഹാജി യാർ തന്റെ വീട്ടിൽ ചെലവിന് ആ കുട്ടി തന്നെ മതിയെന്ന് ആവശ്യ പ്പെട്ടു. ഇതു കേട്ട മുതഅല്ലിമായ ഓർപാപ്പ പറഞ്ഞു, "അയാളുടെ വീട്ടിൽ ഞാൻ ഭക്ഷണത്തിന് പോകൂല."

മഹാനവർകൾ ഓതിപ്പഠിപ്പിച്ച തലക്കടത്തൂർ മഹല്ല് നിവാ സികൾക്ക് ഓർപാപ്പയെക്കുറിച്ച് പറായൻ ഏറെയുണ്ട്. നൂറ്റിപ്പത്ത് വർഷത്തെ ജീവിതത്തിനിടയിൽ ഒരുപാടു മഹാൻമാരുമായി അവർ ഹൃദയബന്ധം സ്ഥാപിച്ചു. ദീർഘനാളുകളായുള്ള മക്കയിലേയും മദീ നയിലേയും വാസം മഹാനവർകൾ അറബികൾക്കിടയിൽ പ്രസിദ്ധ നാവാൻകാരണമായി. മഹാനവർകൾ സംബന്ധിക്കുന്ന മൗലിദ് സദ സ്സുകളിലെല്ലാം അറബികൾ അവരെക്കൊണ്ട് ബറകത്ത് എടുക്കുകയും ദുആ ചെയ്യിപ്പിക്കാറുമുണ്ടായിരുന്നു. മുഹമ്മദ് മാലിക് (ന:മ) ഒരി ക്കൽ പറയുകയുണ്ടായി "ഓർപാപ്പ അക്മലാ (ഏറ്റവുംസമ്പൂർണരാ യവർ) ണെന്ന്.

ജനനം കൊണ്ട് തന്നെ ശ്രേഷ്ഠരാക്കപ്പെട്ട അമ്പിയാമുർസ ലുകളെടെ അനുസ്മരിപ്പിക്കും വിധമായിരുന്നു മഹാനവർകളുടെ ജീവി തം. നാഥന്റെയടുക്കൽ ഉന്നതരാണെങ്കിലും ജീവിത വഴിയിൽ വിന യാന്വിതനായി ഇമ്പാദത്തിലായി കഴിഞ്ഞുകടുകയും സേവനവഴിയിൽ ചെയ്യുകയും ചെയ്തു. മുഴുവൻ സമയവും അല്ലാഹുവിൽ ലയിച്ച് വിവാ ഹവും കുടുംബവുമില്ലാതെ പരിത്യാഗ സമ്പന്നമായ ജീവിതം. ജീവിതം കാലം മുഴുവനും ഗ്രന്ഥരചനയിൽ മുഴുകി വിവാഹം പോലും കഴിക്കാതെ നാൽപതാം വയസ്സിൽ വഫാത്തായ നവവി ഇമാമിനെ പോലുള്ളവർ അനുസ്മരിക്കപ്പെടുന്നത് ഇവരിലൂടെയാണ്.

ഒതുക്കുങ്ങൽ ഇഹ്യാഉസ്സുന്നയിലെ സനദ് ദാാന സമ്മേളന ത്തിനാണ് മഹാനവർകളെ ഞാൻ ആദ്യമായി കാണുന്നത്. ശൈഖുനാ

ഓ. കെ ഉസ്താദ് ഇഹ്‌യാ ഉസ്സുന്നയിൽ വന്നതിന് ശേഷം രണ്ടാമത്ത കൊല്ലം മുതലാണ് അവിടെ അഹ്സനി ബിരുദം നൽകാനാരംഭിക്കുന്നത്. ആദ്യ കൊല്ലം മുതൽ മഹാനവർകളുടെ വഫാത്ത് വരെ അവർ തന്നെയായിരുന്നു സനദ് നൽകിയിരുന്നത്. മഹാനവർകളെ ക്ഷണിക്കാൻ വേണ്ടി ഓകെ ഉസ്താദ് തന്റെ ശിഷ്യനായ സുലൈമാൻ ഉസ്താദിനെ ഏൽപ്പിക്കുകയാണ് ചെയ്യാറുള്ളത്. രണ്ടാം സനദ് ദാന സമ്മേളനത്തിൽ മഹാനവർകളുടെ കയ്യിൽ നിന്ന് ആദ്യമായി സനദ് വാങ്ങാൻഎനിക്ക് ഭാഗ്യമുണ്ടായി. സനദ് വിതരണത്തിന് ശേഷം ഓകെ ഉസ്താദിന്റെ ആവശ്യപ്രകാരം മഹാനവർകൾ പ്രസംഗിക്കാൻ തുടങ്ങി "ശഹിദല്ലാഹു അന്നഹു ലാഇലാഹ ഇല്ലാഹു" എന്ന ആയത്ത് ഓതിയിട്ട് പറഞ്ഞു "ഈ ആയത്താണ് കഴിഞ്ഞ കൊല്ലം എ.പി. മുസ്ല്യാര് ഇവിടെ ഓതിയത്" ചുരുങ്ങിയ വാക്കുകളിൽ പ്രസംഗം അവസാനിപ്പിക്കുകയു ംചെയ്തു. എ.പി. ഉസ്താദിനോടുള്ള മഹാനവർകളുടെ സ്നേഹമാണ് ഇതിലൂടെ മനസ്സിലാവുന്നത്.

ചാലിയം പ്രദേശവുമായി അഭേദ്യമായ ബന്ധമുണ്ടായിരുന്നു മഹാനവർകൾക്ക്.ഓ.കെ. ഉസ്താദ് ചാലിയത്തെ പള്ളിയിൽ ദർസ് നടത്തിയിരുന്ന കാലത്ത് ഓർപ്പാപ്പ ഇടക്കിടെ ചാലിയത്ത് വരാറുണ്ടായിരുന്നു. ഓ.കെ. ഉസ്താദ് മഹാനവർകൾക്ക് ഗംഭീര സ്വീകരണവുമൊരുക്കും. വന്നാൽ രണ്ടോ മൂന്നോ ദിവസം തങ്ങിയ ശേഷമേ മടങ്ങിപ്പോകാറുള്ളൂ. ഖിള്ർ നബി (അ) മായി സംഗമിക്കാനാണ് മഹാൻ അവിടെ വരുന്നത്. ഒരനുഭവം ഓ.കെ. ഉസ്താദ് ഞങ്ങളോട് പങ്കുവെച്ചിട്ടുണ്ട്. ഒരിക്കൽ പ്രതീക്ഷിക്കാതെ പള്ളിയിലേക്ക് കടന്നുവന്ന മഹാനവർകൾ ഓ.കെ ഉസ്താദിനോട് ചോദിച്ചു, "ഖിള്റ് വന്നിട്ടുണ്ട്. നിങ്ങൾ കാണാൻ വരുന്നോ?" "എനിക്ക് സബ്ഖുണ്ട്" ഇപ്പോൾ വരുന്നില്ലെന്നായിരുന്നു ഉസ്താദിന്റെ മറുപടി. ഈ സംഭവം സൂചിപ്പിക്കുന്നത് മഹാൻമാരുടെ വ്യത്യസ്ത വഴികളെയാണ്. ഒരിക്കൽ ഓറുപ്പാപ്പ ഓ.കെ. ഉസ്താദിനോട് പറഞ്ഞു, "നിങ്ങളുടെ ദർസിലെ ഹദ്ദാദിന്റെ മജ്‌ലിസിൽ ഒരുപാട് മലക്കുകൾ പങ്കെടുക്കുന്നുണ്ട്." മഹാനവർകളുടെ അതീന്ദ്രിയജ്ഞാനം അത്രയുമായിരുന്നു. നമ്മുടെ കണ്ണുകൾക്ക് അന്യമായത് അവർ നഗ്നനേത്രങ്ങൾ കൊണ്ട് സദാ കണ്ടുകൊണ്ടേയിരുന്നു.

മഹാനവർകളുമായിഹൃദയബന്ധം സ്ഥാപിക്കണമെന്ന് ആഗ്രഹിച്ച ഞാൻ ഒരിക്കൽ മഹാനവർകളുടെ നേതൃത്വത്തിൽ വാണിയന്നൂരിലെ വീട്ടിൽ വെച്ച് നടത്തപ്പെടുന്ന ശാദുലി മദ്രലിസിൽ പങ്കെ

ടുക്കാൻ പോയി. റാത്തീബ് കഴിഞ്ഞ് ഞാൻ ഓറുപ്പാപ്പാനെ കാണാൻ ചെന്നു. ഉപ്പാപ്പ എന്നോട് ചോദിച്ചു, "ആരാണ്" ഞാനെന്റെ വിവരങ്ങൾ ഓറോട് പറഞ്ഞു. പെട്ടെന്ന്, മഹാനവർകൾ പ്രതികരിച്ചു.

''മനസ്സിലായി, മനസ്സിലായി, മനസ്സിലായി പിന്നീട്പലപ്പോഴും പല ആവശ്യങ്ങൾക്കും മഹാനവർകളുടെ സമ്മതം തേടുകയും ദുആ ചെയ്യിപ്പിക്കുകയുമുണ്ടായി.

വാണിയന്നൂരിലെ കുഞ്ഞുമോൻ ഹാജിയുടെ ഉപ്പയാണ് ഓറുപ്പാപ്പാനെകൊണ്ട് വാണിയന്നൂരിൽ നിന്ന വിവാഹം ചെയ്യിപ്പിക്കുന്നതും വീടുവെച്ചു കൊടുത്തതുമെല്ലാം. സാധാരണക്കാരനെപ്പോലെ ജീവിച്ച ആളായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ഖബർ കെട്ടിപ്പൊക്കണമെന്ന് ഓറുപ്പാപ്പ നിർദ്ദേശിച്ചിരുന്നു. ഒരിക്കലദ്ദേഹം ഒരു പറമ്പ് വാങ്ങുന്നതിനു മുൻപ് മഹാനവർകളോട് സമ്മതം ചോദിച്ചു. വിചിത്രമായിരുന്നു ഓറുടെ മറുപടി

'ഹാജ്യാരെ, പോകുന്ന വഴിക്ക് അസ്റാഈൽ വന്നാലെന്ത് ചെയ്യും?

അദ്ദേഹം പറഞ്ഞു, "എന്നാൽ പോവുക തന്നെ." അദ്ദേഹം വഫാതാകുന്ന രാത്രിയിൽ നടക്കാവ് അബൂബകർ ഹാജിയുടെ ശാദുലിറാത്തീബ് വീട്ടിൽ പുറത്തുള്ള ഒരു കട്ടിലിൽ വേറെ രണ്ടുപേർക്കൊപ്പം കിടക്കുകയായിരുന്നു. ഓറുപ്പാപ്പ പുറത്തേക്ക് വന്ന് കൂടെ കിടക്കുന്നവരോട് പറഞ്ഞു, "അദ്ദേഹത്തെ ശ്രദ്ധിക്കണം." അന്ന് രാത്രി ശാദുലി റാത്തിബിന് ശേഷം ഓറുപ്പാപ്പ ഇങ്ങനെ പറഞ്ഞിരുന്നു, "നമ്മുടെ കൂട്ടത്തിലൊരാൾക്ക് വിസ വന്നിട്ടുണ്ട്." എന്നാൽ മഹാനവർകൾ പറഞ്ഞതിന്റെ പൊരുൾ ആർക്കും മനസ്സിലായിരുന്നില്ല. രാത്രി രണ്ടു മണി ആയപ്പോൾ അദ്ദേഹത്തിന് നെഞ്ചു വേദന അനുഭവപ്പെടുകയും അൽപ സമയത്തിനകം മരണപ്പെടുകയുമുണ്ടായി. തന്നെ ജീവനാക്കേളേറെ സ്നേഹിക്കുന്ന സുഹൃത്തിന്റെ അന്ത്യം നന്നാവാൻ മരണവിവരം നാളുകൾക്കു മുമ്പേ അറിയിച്ചുകൊടുക്കുകയായിരുന്നു.

ഓർപ്പാപ്പാന്റെ മുഹിബ്ബായ ബഷീർ ഹാജി (മക്ക) എന്നോട് പറഞ്ഞു. ഒരു ദിവസം ഓറുപ്പാപ്പ അദ്ദേഹത്തോട് പറഞ്ഞു, "നമുക്ക് മടവൂരിനെ കാണാൻ പോകണം.' ബഷീർ ഹാജി ഉടൻ തന്നെ സി. എം. വലിയുല്ലാഹി (ഖ.സ) യുടെ മടവൂരിലെ വീട്ടിൽ ചെന്ന് അവരുടെ ഖാദിമിനോട് വിവരം പറഞ്ഞ സമയമായിരുന്നു അത്. രണ്ടു മാസത്തോളം മടവൂര് (ഖ.സ) ആരുമായും സംസാരിക്കാതെ മുറി

യിൽ തന്നെ കഴിഞ്ഞു. ഓറുപ്പാപ്പനെ സ്വീകരിക്കാനുള്ള ഒരുക്കങ്ങളൊന്നും തയ്യാറാക്കാത്തതു കൊണ്ട് പിറ്റേന്ന് വരാനായിരുന്നു നിർദ്ദേശം. അതനുസരിച്ച് ഓറുപ്പാപ്പയേയും ബഷീർ ഹാജിയുമായി പിറ്റേന്ന് മടവൂരിനെ കാണാൻ പോയി. ഭക്ഷണമൊക്കെ കഴിച്ച് ഓറുപ്പാപ്പ മടവൂര് (ഖ.സി) കിടക്കുന്ന മുറിക്ക് പുറത്ത് നിന്നുകൊണ്ട്

"നിങ്ങൾക്ക് ഇറങ്ങാനായിട്ടുണ്ട്, കേട്ടോ"

അതുകഴിഞ്ഞ് ഒരാഴ്ച കഴിഞ്ഞപ്പോഴേക്കും സി.എം. ഖലീയുല്ലാഹി ഈ ലോകത്ത് വിട പറഞ്ഞു.

ഓർപ്പാപ്പ മുത്ത്നബിയുടെ വലിയ ആശിഖായിരുന്നു. ഖസ്വീദതുൽ വിത്രിയ്യ പതിവായി ചൊല്ലുകയും മുതഅല്ലിമായിരുന്ന കാലത്തു തന്നെ വിത്രിയ്യ ചൊല്ലി വഅള് പറയാറുണ്ടായിരുന്നു. പഠനകാലത്ത് തന്നെ ഹജ്ജിന് പോവുകയും മുത്ത്നബിയെ സിയാറത്ത് ചെയ്യുകയും ചെയ്തു. മക്കത്തും മദീനത്തും ഒരുമിച്ചുകൂടുന്ന ഔലിയാക്കളുടേയും ആരിഫിങ്ങളുടേയും അർവാഹുകളുമായി ബന്ധം പുലർത്താനാണ് അവിടെകഴിഞ്ഞുകൂടിയത്. എല്ലാ മഹാന്മാരുടേയും അർവാഹുകൾ സംഗമിക്കുന്ന ഇടമാണല്ലോ അത്.

മലപ്പുറത്തുള്ള മയമോല്ല്യാര് മഹനവർകളെ അതിരറ്റ് സ്നേഹിച്ചിരുന്ന വ്യക്തിയായിരുന്നു. ഒരിക്കലദ്ദേഹം ഓറുപ്പാപ്പ ചെറുവണ്ണൂരിലെ വീട്ടിൽ വെച്ച് നടത്തുന്ന റജബ് മാസത്തിലെ മിഅ്റാജ് നേർച്ചയിൽ പങ്കെടുക്കാൻ പോയി. അന്നേ ദിവസം അവിടെ കിടന്നുറങ്ങി. ഉറക്കിലദ്ദേഹം താൻ ആകാശലോകത്തേക്ക് ഉയർന്നുപോകുന്നതായി അനുഭവപ്പെട്ടു. മുകളിലെത്തിയപ്പോൾ ഓർപ്പാപ്പ ഒരു ചുരുട്ടും കത്തിച്ച് അവിടെയിരിക്കുന്നു. ഓർപ്പാപ്പ കയ്യിലുള്ള ചുരുട്ട് അദ്ദേഹത്തിന് നൽകി. ഉറക്കിൽ നിന്ന് ഞെട്ടിയെഴുന്നേറ്റ അദ്ദേഹത്തിന്റെ കയ്യിൽ ഓർപാപ്പ തന്ന ചുരുട്ടുണ്ടായിരുന്നു. താൻ കണ്ടത് യാഥാർത്ഥ്യമാണെന്ന് അറിയിക്കാനാണ് ചുരുട്ട് കയ്യിൽ തന്നെ ബാക്കിയായത് എന്നദ്ദേഹം മനസ്സിലാക്കി.

ഓറുപ്പാപ്പയുമായി അടുത്തു ബന്ധം പുലർത്തിയ കടലുണ്ടി ഇമ്പിച്ചിക്കോയ തങ്ങൾ എന്നോടൊരിക്കൽ പറഞ്ഞു. ഒരു റമളാനിലെ നോമ്പ് ദിവസത്തിൽ, ഓർപാപ്പ തന്റെ വാണിയന്നൂരിലെ വീട്ടിലിരിക്കുമ്പോൾ കുറേ ആൾക്കാർ ജീപ്പ് നിറയെ ഫ്രൂട്ട്സും സാധനങ്ങളുമൊക്കെയായി മഹാനവർകളെ കാണാൻ വന്നു. ഫ്രൂട്ട്സും സാധനങ്ങളും അവർ ഓറുടെ അടുക്കലേക്ക് നീക്കിവെച്ചപ്പോൾ മഹാനവർകൾ ദേഷ്യത്തോടെ അവരോട് ചോദിച്ചു, ''എന്തിനാണിതൊക്കെ

ഇങ്ങോട്ട് കൊണ്ടുവന്നത്?"
അവർ പറഞ്ഞു, "നിങ്ങൾക്ക് നോമ്പ് തുറക്കാനാണ്, ഓർ പറഞ്ഞു, "നോമ്പ് വഴിന്ന് തുറന്നില്ലേ!!"

വന്നവർ ആകെ അങ്കലാപ്പിലായി. അവരുടെ കൂട്ടത്തിലുണ്ടായിരുന്ന ചിലർ നോമ്പ് നോൽക്കാത്തവരും വരുന്ന വഴിയിൽ കടയിൽ കയറി ചായ കുടിക്കുകയുമുണ്ടായി. അവർ ഭക്ഷണം കഴിച്ച വിവരം മഹാനവർകൾ മനസ്സിലാക്കുകയായിരുന്നു.

ശരീഅത്തിന്റെ നിയമങ്ങൾ കർശനമായി ജീവിതത്തിൽ നിലനിർത്തിയ മഹാനവർകൾ അവ്വൽ വഖ്തിൽ തന്നെ ജമാഅത്തായി നിസ്കരിക്കുന്നതിൽ കണിശത പുലർത്തിയിരുന്നു. അവരുടെ അടുക്കൽ പല വിധത്തിലുള്ള ആൾക്കാർ വരാറുണ്ട്. അതിൽ കള്ളുകുടിയന്മാരും വ്യഭിചാരികളുമൊക്കെ പെടും. ഒറ്റനോട്ടത്തിൽ തന്നെ അവരെ മനസ്സിലാക്കുമെങ്കിലും ജനങ്ങൾക്കിടയിൽ വെച്ച് അവരെ വഷളാക്കാതെ ചെറിയ സൂചന നൽകാറാണ് പതിവ്. അതോടെ അവരുടെ മനസ്സുകൾ പരിവർത്തനപ്പെടുകയും ചെയ്യും. അനുസരണക്കേട് കാണിച്ചാൽ ശക്തിയായി ശകാരിച്ചു വിടുമായിരുന്നു.

വലിയ ആലിമും സൂഫിയുമായ സി.പി.ഉസ്താദ് ഓർപാപ്പാന്റെ വലിയ മുഹിബ്ബായിരുന്നു. സി.പി. ഉസ്താദ് കൂത്തുപറമ്പിൽ ദർസ് നടത്തിയിരുന്ന കാലത്ത് പ്രദേശവാസികളായ തബ്‌ലീഗുകാരിൽ നിന്ന് ശക്തമായ എതിർപ്പ് നേരിടേണ്ടിവന്നു. ഉസ്താദിനെ പള്ളിയിൽ നിന്ന് പുറത്താക്കാൻ അവർ ആവുന്ന പണിയൊക്കെ ചെയ്തു. അവസാനം സിഹ്റ് വരെ ചെയ്തു. സിഹ്റ് കാരണം പ്രയാസത്തിലകപ്പെട്ട സി.പി. ഉസ്താദ് ചെറുവണ്ണൂരിൽ വന്ന് ഓറുപ്പാപ്പാനോട് വിഷമങ്ങൾ പറഞ്ഞു. ഓർപ്പാപ്പാനെ കണ്ട് സലാം ചൊല്ലിയ സി.പി. ഉസ്താദിനോടുള്ള ഓറുടെ മറുപടി ഇങ്ങിനെയായിരുന്നു: "വഅലൈകുമുസ്സലാം, രാജഗുരു നല്ലതാണ്, അൽഫാതിഹ" ഫാത്തിഹയും സൂറത്തുമോതി സി.പി. ഉസ്താദിനെക്കൊണ്ട് തന്നെ ദുആ ചെയ്യിപ്പിച്ചു. രണ്ടുദിവസം കഴിഞ്ഞപ്പോഴേക്കും ഉസ്താദിനെ രാജഗുരു കൊണ്ട് ബുദ്ധിമുട്ടിലായി. മർമത്തിൽ ഉണ്ടാകുന്ന ഒരു തരം രോഗമാണിത്. അത് വന്ന് പൊട്ടിയാൽ മരണം വരെ സംഭവിക്കാൻ സാധ്യതയുണ്ട്. അങ്ങനെ, ഉസ്താദ് ഹോസ്പിറ്റലിൽ അഡ്മിറ്റാവുകയും ഓപ്പറേഷൻ നടത്തുകയും ചെയ്തു. ശേഷം ഒന്നരമാസം റെസ്റ്റ് എടുക്കാൻ ഡോക്ടർമാർ നിർദ്ദേശിച്ചു. പക്ഷേ, പത്തു ദിവസത്തിനുള്ളിൽ രോഗം പൂർണമായി ഭേദപ്പെട്ടു. സങ്കീർണ്ണമായ ഒരു രോഗം ഇത്ര

പെട്ടെന്ന് എങ്ങനെ മാറിപ്പോയെന്ന് ഡോക്ടർമാർ അത്ഭുതപ്പെട്ടു. ഓറുപ്പാപ്പാന്റെ മദദ് തന്നെയാണിതെന്ന് സി.പി.ഉസ്താദ് ഉറച്ചു വിശ്വസിച്ചു. രോഗം സുഖമായതിനാൽ വീണ്ടും ദർസിലേക്ക് മടങ്ങി ക്ലാസുകൾ പുനരാരംഭിക്കാൻ തീരുമാനിച്ചു. ദറസിലേക്ക് പോകുന്നതിന് മുമ്പ് ഓറുപ്പാപ്പാനെ കാണണമെന്ന് ആഗ്രഹിച്ച സി.പി.ഉസ്താദ് ചെറുവണ്ണൂരിൽ ചെന്ന് ഓറെ കണ്ട് സലാം ചൊല്ലിയപ്പോൾ പ്രതികരണം വളരെ വിചിത്രമായിരുന്നു.

"വഅലൈക്കുമുസ്സലാം, ടിപ്പു വരും,വേണ്ടതു പോലെ സ്വീകരിച്ചോളി "അൽഫാത്തിഹ." സി.പി. ഉസ്താദ് ദർസിലേക്ക് മടങ്ങി. രാത്രി ഉറങ്ങാൻ കിടന്നപ്പോൾ ഒരു സ്വപ്നം കാണുന്നു. ഉസ്താദിന്റെ വീടിനുചുറ്റും പ്രശ്നക്കാരായ പുത്തൻവാദികൾ തടിച്ചുകൂടിയിരിക്കുന്നു. ഉസ്താദിനെ ആക്രമിക്കലാണ് ലക്ഷ്യം. വലിയ ജുബ്ബയും തലപ്പാവും താടിയും ധരിച്ച് നെറ്റിയിൽ പൊട്ട് തൊട്ട രൂപത്തിലാണ് അവരുടെ വേഷം. മുസ്ലീം വേഷം ധരിച്ച കാഫിറുകളാണിവർ എന്നതാണവരുടെ വേഷം സൂചിപ്പിക്കുന്നത്. പെട്ടെന്നതാ ടിപ്പു സുൽത്താൻ (ഖ.സി) കുതിരപ്പുറത്ത് വന്നു പ്രശ്നക്കാരെയെല്ലാം വിരട്ടിയോടിക്കുന്നു. പേടിച്ചരണ്ട അവരെല്ലാം ഓടി രക്ഷപ്പെട്ടു. ഉറക്കിൽ നിന്നെഴുന്നേറ്റ സി.പി.ഉസ്താദിന് ഓർപ്പാപ്പ തന്നോട് പറഞ്ഞ വാക്കുകൾ ഓർമ്മ വന്നു. പിറ്റേ ദിവസം, വെള്ളിയാഴ്ചതന്നെടിപ്പുവിന്റെ പേരിൽ ഖുർആൻ പാരായണവും മൗലിദും നടത്തി ഒരാടിനെ അറുത്തു സദ്യയുണ്ടാക്കി. സി.പി.ഉസ്താദ് വീണ്ടും ദർസിലേക്ക് മടങ്ങി.

പക്ഷേ ഇതുകൊണ്ടൊന്നും അടങ്ങാൻ പ്രശ്നക്കാർ ഒരുക്കമായിരുന്നില്ല. അവർ മുതഅല്ലിമുകൾക്കെതിരെ ആരോപണങ്ങൾ അഴിച്ചുവിട്ടു. വീണ്ടുമൊരിക്കൽ സി.പി. ഉസ്താദ് ഉറക്കിലൊരു സ്വപ്നം കാണുന്നു. അന്നാട്ടിലെ പ്രശ്നക്കാരനായ ഒരു തബ്ലീഗുകാരൻ ഉസ്താദിനെ കൊല്ലാൻ വേണ്ടി ഉസ്താദിന്റെ മുന്നിലേക്ക് വന്നു. പേടിച്ചുപോയ സി.പി. ഉസ്താദ് 'യാ സി എം വലിയുല്ലാഹ്' എന്നുറക്കെ വിളിച്ചു. അപ്പോൾ തന്നെ സി.എം. വലിയുല്ലാഹി (ഖ.സ) പ്രത്യക്ഷപ്പെട്ട്, ആക്രമിയുടെ നെഞ്ചിൽ ആഞ്ഞടിച്ചു. പിറ്റേന്ന് രാവിലെ അദ്ദേഹത്തിന്റെ മരണവാർത്തയാണ് സി.പി. ഉസ്താദ് കേൾക്കുന്നത്. അദ്ദേഹം ഹാർട്ട് അറ്റാക്കായി മരണപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ മരണം സംഭവിച്ച സമയവും സി.എം. വലിയുല്ലാഹി വന്ന് അദ്ദേഹത്തെ വെട്ടിയ സമയവും കൃത്യമായിരുന്നു. ഓർപാ

പ്പാന്റെ മുഹിബ്ബായ വാണിയന്നൂർ കുഞ്ഞുമോൻ ഹാജി, അരിപ്പുറം മുഹമ്മദ് മുസ്ലിയാർ എന്ന ഖലീഫ്യിന്റെ അടുത്തു പോകാൻ മാർപാപ്പ യോട് സമ്മതം വാങ്ങി മുഹമ്മദ് മുസ്ലിയാരുടെ അടുക്കലെത്തി. കുഞ്ഞു മോൻഹാജി സലാം പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ പ്രതികരണമി ങ്ങനെ ആയിരുന്നു. “അല്ലാഹു അക്ബർ, പാകിസ്ഥാൻ!” ശേഷം അദ്ദേഹത്തെ കൊണ്ട് ദുആ ചെയ്യിപ്പിച്ച് കുഞ്ഞുമോൻ ഹാജി ഓർപാ പ്പയുടെ അടുക്കൽ തിരിച്ചെത്തി. പോയ കാര്യം എന്തായി എന്ന് ഓർപാപ്പ അദ്ദേഹത്തോട് അന്വേഷിച്ചു. സലാം പറഞ്ഞു മടക്കിയ ഉടനെ “അല്ലാഹു അക്ബർ, പാക്കിസ്ഥാൻ' എന്നു പറഞ്ഞു. ആ പറ ഞ്ഞതിന്റെ ആശയം മനസ്സിലായോ എന്ന് ഓർപാപ്പ അദ്ദേഹത്തോട് ചോദിച്ചു, “നിങ്ങൾ അവിടെ എന്തെങ്കിലും മനസ്സിൽ വിചാരിച്ചോ? അൽപനേരം ആലോചിച്ച ശേഷം അദ്ദേഹം പറഞ്ഞു, “ഞാനവിടെ എത്തിയ സമയം ബാങ്ക് വിളിച്ചിരുന്നു. പക്ഷേ മുഹമ്മദ് മുസ്ലിയാർ നിസ്കരിക്കാത്തത് കണ്ടപ്പോൾ ഇദ്ദേഹം നിസ്കരിക്കുന്ന ആളല്ലേ എന്നെനിക്ക് സംശയമുണ്ടായി” ഓർപാപ്പ പറഞ്ഞു, “ആ-നിങ്ങൾ വിചാരിച്ചതിനുള്ള മറുപടി ആണ് അത്. അല്ലാഹു അക്ബറെന്നാൽ താൻ നിസ്കരിച്ചുവെന്നും പാക്കിസ്ഥാൻ എന്നാൽ പാക്കിസ്ഥാനിൽ നിന്നുമെന്നാണ് പറഞ്ഞത്. ഔലിയാക്കളുടെകോഡ് ഭാഷ ഔലിയാ ക്കൾക്ക് മാത്രമേ തിരിച്ചറിയൂ എന്നതിന് തെളിവാണിത്. മാത്രമല്ല, അദ്ദേഹത്തിന്റെ മനസ്സിലുള്ള ആശങ്കയെ അകക്കണ്ണ് കൊണ്ട് വായി ച്ചെടുക്കുകയായിരുന്നു മഹാനവർകൾ.

ഓർപാപ്പയുടെ ഉസൂൽ എന്ന നിലക്കുള്ള ശൈഖ് കുറ്റൂർ കമ്മുണി മുസ്‌ലിയാരാണ്. കമ്മുണ്ണി ഉസ്താദിന്റെ അടുക്കൽ നിന്ന് ശാദുലി ത്വരീഖത്തിന്റെ പ്രധാന കിതാബായ ഇർഷാദുൽ യാഫി ഓതിയ മുന്നൂറിൽ പരം മുതഅല്ലിമുകൾ ഔലിയാക്കളാണെന്നും അവരിൽ ഒരാളാണ് താനെന്നും മഹാനവർകൾ പറഞ്ഞിട്ടുണ്ട്.

# പണ്ഡിതർ ആദരിച്ച വ്യക്തിത്വം

**വടശ്ശേരി ഹസൻ മുസ്‌ലിയാർ**

ഇതര സൃഷ്ടികളിൽ നിന്ന് വിഭിന്നനാണ് മനുഷ്യൻ. ചിന്തയും വിവേകവും അവനെ വ്യതിരിക്തനാക്കുന്നു. പ്രവർത്തനങ്ങളും കർമ്മങ്ങളും അവന് ഉണർവ്വേകുന്നു. പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കൾക്കും ഉപരിയായി തന്റെ മഹത്വമായി മുന്നിൽ വെക്കാനുള്ളത് അവന്റെ ഈ വിധത്തിലുള്ള സവിശേഷതകൾ മാത്രമാണ്. ഇങ്ങനെ അവൻ ജീവിച്ചുകൊണ്ടിരിക്കുമ്പോൾ സമൂഹത്തിലെ വൈവിധ്യമാർന്ന വീഥികളിലൂടെയും മേഖലകളിലൂടെയും അവൻ സഞ്ചരിക്കേണ്ടിവരും. മാത്രമല്ല, വിശ്വാസിയായ മനുഷ്യനെ സംബന്ധിച്ചിടത്തോളം നാളെയുടെ ശാശ്വത വിജയത്തിന് വേണ്ടി അവൻ ഈ ലോകത്ത് നിന്ന് വിഭവങ്ങൾ സംഭരിക്കേണ്ടതുമുണ്ട്. അത്തരത്തിൽ ജീവിത യാത്രയിൽ അവൻ സമയവും സമ്പത്തും ചിലവഴിക്കുമ്പോൾ അവനെ നിയന്ത്രിക്കാൻ ഒരു ശക്തി അനിവാര്യമാണ്. അത്തരത്തിൽ ലോകത്ത് മാതൃകാ ജീവിതം കാണിച്ചവരാണ് അല്ലാഹുവിന്റെ ഔലിയാക്കൾ. അവരിൽ പല സരണികളിൽ സഞ്ചരിക്കുന്നവരുണ്ടാവാം. പ്രത്യക്ഷത്തിൽ അവർ ഭ്രാന്തന്മാരായി ലോകത്ത് വർത്തിച്ചേക്കാം. എന്നാൽ അവരുടെയൊക്കെ നിലയും വിലയും മനസിലാക്കാൻ വിവരമുള്ളവർക്കേ കഴിയുകയുള്ളൂ. അത്തരത്തിൽ മഹത്വമേറിയവരുടെ മഹത്വത്തെ തിരിച്ചറിഞ്ഞ് പ്രവൃത്തിക്കണമെങ്കിൽ മഹത്തുക്കൾക്ക് മാത്രമേ സാധിക്കുകയുള്ളൂ.

അത്തരത്തിൽ ഒരു പ്രത്യേകമായ അവസ്ഥയിൽ ആളുകളെ നേർമാർഗത്തിൽ നയിച്ച മഹാനായിരുന്നു വടകര മുഹമ്മദ് ഹാജി തങ്ങൾ. കുണ്ടൂർ ഉസ്താദിനെ കുറിച്ചുള്ള ഒരു സ്മരണികയിൽ തിരൂരങ്ങാടി ബാപ്പു മുസ്‌ലിയാർ പറഞ്ഞ ഒരു സംഭവവും, അതുപോലെ മഹാനായ ഒ.കെ. ഉസ്താദ് ചെറുശ്ശോല കുഞ്ഞി മുഹമ്മദ് മുസ്‌ലിയാരുമായി സംസാരിച്ചിരിക്കുമ്പോൾ പറഞ്ഞ സംഭവവുമാണ് മഹാനെ കുറിച്ച് മനസ്സിലാക്കാൻ ഏറെ പ്രയോജനപ്പെട്ടത്. അവിടുന്ന് പറഞ്ഞു: വടകര മുഹമ്മദാജി ചെറുപ്പത്തിലെ വലിയ മഹാനായിരുന്നു. തഹജ്ജുദ് നിസ്കരിക്കും, പാഠഭാഗം പെട്ടെന്ന് പഠിക്കും.

ഔലിയാക്കളുടെ ബന്ധങ്ങളും ഇടപെടലുകളും വഴിദൂരങ്ങളെ

ഭേദിച്ചുകൊണ്ട് കടന്നു ചെന്നേക്കാം. മഹാനവർകളുടെ നാടായ ചെറുവണ്ണൂരിൽ ദർസ് നടത്തിയിരുന്ന കേരളത്തിന്റെ പൂങ്കുയിൽ എന്നറിയപ്പെട്ട പണ്ഡിതനായിരുന്ന മർഹൂം തിരൂരങ്ങാടി ബാപ്പു ഉസ്താദിന്, വടകര മുഹമ്മദ് ഹാജിയോടുള്ള അങ്ങേയറ്റത്തെ ബന്ധവും ബഹുമാനവുമായിരുന്നു, ഉസ്താദിന്റെ അയൽ നാട്ടുകാരനായ കുണ്ടൂർ ഉസ്താദിനെ കുറിച്ച് മനസ്സിലാക്കാൻ സഹായിച്ചത്. അന്ന് അവരൊന്നും കുണ്ടൂർ ഉസ്താദിനെ വേണ്ട പോലെ മനസ്സിലാക്കിയിരുന്നില്ല.

കേരളത്തിൽ അങ്ങോളമിങ്ങോളം നിറഞ്ഞുനിൽക്കുന്ന പണ്ഡിതന്മാരുടെയും ആലിമീങ്ങളുടെയും ഉസ്താദും, 'ബഹ്റുൽ ഉലൂം' എന്ന അപര നാമത്തിൽ അറിയപ്പെടുകയും ചെയ്യുന്ന ഒ.കെ. ഉസ്താദ് വടകര മുഹമ്മദാജി തങ്ങളോട് കാണിച്ച ആദരവും ബഹുമാനവും അവിടുത്തെ മഹത്വത്തെ കുറിക്കുന്ന അടയാളമാണ്. വ്യക്തിപരമായി ബന്ധപ്പെടുന്നതിന് ഞങ്ങളുടെ നാടുകളുടെ വിദൂരത തടസ്സം സൃഷ്ടിച്ചുവെങ്കിലും സംഘടനയിലൂടെ ഞങ്ങൾ പരസ്പരം ഒന്നായി ചേർന്നു. നിരവധി വേദികളിൽ ഒന്നിച്ചു പരിപാടികളിൽ പങ്കെടുത്തു.

മഹാനവർകളിൽ എന്നെ ആകൃഷ്ടനാക്കിയത് അവിടുന്ന് കാണിച്ച വിനയമായിരുന്നു. വലുപ്പചെറുപ്പ വ്യത്യാസമില്ലാത്ത വിനയ പ്രകടനത്തിനു മുമ്പിൽ ആരുമൊന്ന് തല കുനിച്ചു പോകും. ആദ്യമായി എന്നെ കണ്ടപ്പോൾ എന്റെ പേരും നാടും ചോദിച്ചു. പിന്നീട് ഒരുപാട് വേദികളിൽ മഹാനവർകളുടെ സാന്നിധ്യം അനുഭവിക്കാൻ ഭാഗ്യം ലഭിച്ചിട്ടുണ്ട്. ഏറ്റവും ഒടുവിൽ തിരൂരിലെ പമ്പാലത്തിങ്ങലിൽ പ്രാർത്ഥന നടത്തിയ ശേഷം എന്റെ പ്രസംഗം മുഴുവൻ അവിടുന്ന് ശ്രവിച്ചു. അവസാനം സന്തോഷം പകർന്നു. ഒരുപാട് ദുആഅ ചെയ്തു. നമുക്ക് അറിയാവുന്നതുപോലെ നമ്മുടെ പ്രസ്ഥാനത്തിന് ഊടും പാവും നൽകി വളർത്തിയ വലിയ വ്യക്തിത്വത്തിനുടമയാണ് വടകര ഓറ്. ലോക തലങ്ങളിൽ മുസൽമാന്റെ അഭിമാനമായി മാറിയ കാന്തപുരം ഉസ്താദിന് പ്രോത്സാഹനവും ധൈര്യവും പകർന്നു നൽകിയവരിൽ വടകര മുഹമ്മദാജി തങ്ങളുടെ സ്ഥാനം പ്രധാനപ്പെട്ടതാണ്. നമുക്കും നമ്മുടെ പ്രസ്ഥാനത്തിനും ഇവിടെ നേതൃത്വം നൽകിയവർ തീർച്ചയായിട്ടും പാരത്രിക ലോകത്തും നമ്മെ സഹായിക്കും. അവരിൽ നമ്മുടെ ഉപ്പാപ്പയും ഉണ്ടാവും. അവിടുത്തെ മദദ് ഇരുവീട്ടിലും അല്ലാഹു നമുക്ക് നൽകുമാറാവട്ടെ - ആമീൻ.

# തുറക്കാത്ത വാതിൽ തുറന്നു

**ടി.കെ. അബ്ദുറഹിമാൻ ബാഖവി**

(സെക്രട്ടറിസി.എം. സെന്റർ മടവൂർ)

വലിയ്യുല്ലാഹി വടകര മുഹമ്മദാജി തങ്ങളുടെ ജീവിതം മറ്റു സ്വൂഫീവര്യന്മാരുടെ ജീവിതത്തിൽ നിന്നും വ്യത്യസ്ത രൂപത്തിലായിരുന്നു എന്നത് പലർക്കും സുപരിചിതമായ ഒരു വസ്തുതയാണ്.

മഹാനവർകളോട് പല വിഷയങ്ങളും പറയുമ്പോൾ അതിന്റെ വിപരീത മറുപടിയായിരുന്നു പറയാറുണ്ടായിരുന്നത്. അവർ പറയുന്ന കാര്യങ്ങൾ അതേ രൂപത്തിൽ സംഭവിക്കാറുമുണ്ടായിരുന്നു. അങ്ങനെയുള്ള അനുഭവങ്ങൾ ഈ വിനീതന് പലപ്പോഴും ഉണ്ടായിരുന്നു.

മഹാനവർകളുടെ വഫാത്തിന്റെ ഏതാനും ദിവസങ്ങൾക്ക് മുമ്പ് ഞാനും സി.എം. ഇബ്രാഹീം സാഹിബും കോഴിക്കോട് നടക്കാവിലെ വീട്ടിൽ കാണാൻ ചെന്നു. വീട്ടിലെത്തിയപ്പോൾ അവിടെയുള്ള ഒരു ഖാദിം പറഞ്ഞു: ഇപ്പോൾ ആരോടും സംസാരിക്കാറില്ല, വാതിൽ അടച്ചിട്ടിരിക്കുകയാണ്. ഞങ്ങൾ അൽപ സമയം അവിടെയിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ മഹാനവർകൾ ഖാദിമിനോട് വാതിൽ തുറക്കാൻ നിർദ്ദേശിച്ചു. ഞങ്ങൾ രണ്ടുപേരും മഹാനവർകൾ കിടക്കുന്ന

സ്ഥലത്തേക്ക് ചെന്നു. ബഹുമാനപ്പെട്ടവർ കൂടുതൽ സമയം ഞങ്ങളോട് സംസാരിച്ചു. ആ സമയത്ത് സി.എം. ഇബ്റാഹീം പറഞ്ഞു: നിങ്ങളുടെ മഖാമെടുക്കാൻ കാശ് എന്റെ വകയായിക്കോട്ടെ... മഹാൻ അതിന് അനുവാദം കൊടുക്കുകയും അതിന് വേണ്ടി വലിയൊരു തുക മഹാനവർകളെ ഏൽപ്പിക്കുകയും ചെയ്തു.

"തുറക്കാത്ത വാതിൽ" തുറന്ന് കിട്ടിയതും ധാരാളം സമയം അവിടെ ചിലവഴിക്കാൻ സാധിച്ചതും എനിക്കുണ്ടായ അനുഭവങ്ങളിൽ പ്രധാനപ്പെട്ടതാണ്. മടവൂർ സി.എം. സെന്ററിന്റെ തുടക്കം മുതൽ ആത്മീയ മജ്‌ലിസുകളിൽ നേതൃത്വം നൽകിയിരുന്നതും പ്രാർത്ഥന നടത്തിയിരുന്നതും മഹാനവർകളായിരുന്നു.

ഖുത്ബുൽ ആലം സി.എം. വലിയ്യുല്ലാഹിയുടെ നിർദ്ദേശ പ്രകാരം തുടക്കം കുറിച്ച പ്രസ്തുത സ്ഥാപനത്തിന് വേണ്ടി സി.എം. വലിയ്യുല്ലാഹിയുടെ വഫാത്തിന് ശേഷം സ്ഥാപന സംബന്ധമായ പല കാര്യങ്ങൾക്കും നേരിൽ ചെന്ന് കണ്ട് പറയുമ്പോൾ അതിനൊക്കെ ആശ്വാസകരമായ വാക്കുകളായിരുന്നു മഹാനുഭാവൻ നൽകിയിരുന്നത്.

# മഹാനവർകളോടൊത്ത് ഒരു കാർയാത്ര

**മൂസ മുസ്‌ലിയാർ പാനൂർ**

മഹാന്മാരുമായി ബന്ധപ്പെട്ടുകൊണ്ട് ജീവിതം നയിക്കാൻ മനസ്സ് വല്ലാതെ ആഗ്രഹിക്കുമ്പോഴാണ് കണ്ടിത്താഴ ഓറെ കുറിച്ച് അറിയുന്നത്. അധികം വൈകാതെ മഹാനുമായി ബന്ധപ്പെട്ടു. കാണാനും ഇടപഴകാനും ധാരാളം അവസരം ലഭിച്ചു. കാണാൻ വരുന്നവർക്ക് 'ബറകത്തി'ന് പണം കൊടുക്കുന്ന പതിവുണ്ടായിരുന്നു മഹാന്. പലർക്കും നൽകുന്നതിന് ദൃസാക്ഷിയായ എനിക്ക് ആവശ്യപ്പെട്ടിട്ടു പോലും അത് ലഭിച്ചിരുന്നില്ല. ഒരിക്കൽ കേയിയുടെ വീട്ടിൽ ഒരു നേർച്ചക്ക് മഹാൻ വരുന്നെന്നറിഞ്ഞു. ആ അവസരത്തിൽ ഞാൻ മനസ്സിൽ വിചാരിച്ചു. കണ്ടിത്താഴ ഓർ ഒരു വലിയ്യാണെങ്കിൽ ഇന്ന് ഞാൻ ചോദിക്കാതെ തന്നെ എനിക്ക് 5 രൂപ ബർക്കത്തിന് തരണം. അങ്ങനെ അവിടെയെത്തി മഹാനവർകളെ കണ്ട മാത്രയിൽ എനിക്ക് തുണിയുടെ കോന്തലയിൽ നിന്ന് 5 രൂപ എടുത്ത് തന്നു. ഇത് മഹാനവർകളുടെ അദൃശ്യത മനസ്സിലാക്കാനുള്ള കഴിവ് ഞാൻ നേരിൽ അനുഭവിച്ച സംഭവമായിരുന്നു.

എന്നോട് പാടച്ചേരി യൂസുഫ് ഹാജി പറഞ്ഞ ഒരു സംഭവമുണ്ട്. ഒരിക്കൽ മഹാനവർകൾ നെടുംപൊയിൽ എന്ന സ്ഥലത്ത് വന്നു. അവിടുത്തെ എല്ലാ മുസ്‌ലീങ്ങളുടെ പേരും അവരുടെ ഉപ്പമാരുടെ പേരും പറഞ്ഞുവത്രെ. മുൻപരിചയം തീരെ ഇല്ലാത്തവരുടെ പേരു പോലും അതിൽ ഉൾപ്പെട്ടിരുന്നു.

ഒരിക്കൽ മഹാനവർകളെ വീട്ടിൽ കൊണ്ടുവരാൻ മൊയ്തുഹാജി എന്നെ ഏൽപിച്ചു. പാനൂരിലെ അലി മുസ്‌ലിയാരുടെ ശുപാർശയാ

യിരുന്നു ഇത്. അങ്ങനെ ഞാൻ ചെറുവണ്ണൂരിൽ വന്നു. വിവരം പറ ഞ്ഞു. അവിടെ ഞാൻ പോവുന്നില്ല. നിന്റെ വീട്ടിൽ പോവണോ. എന്ന തായിരുന്നു മറുപടി. എങ്കിൽ കാറ് വിളിക്ക്. ഞാൻ കാറ് വിളിച്ചു. യാത്ര തുടങ്ങി. എന്റെ കയ്യിൽ പണം ഇല്ലായിരുന്നു. ഡ്രൈവർ എന്താ യാലും മുഴുവൻ പണവും വാങ്ങും എന്ന് എനിക്ക് ഉറപ്പാണ്. അങ്ങനെ ഞാൻ ഓറുപ്പയോട് പറഞ്ഞു ഈ വണ്ടി നമുക്ക് ഒഴിവാക്കണം. ഡ്രൈവർ കൂടുതൽ പൈസ വാങ്ങും. പക്ഷേ അവിടുന്ന് പറഞ്ഞു. അതു പ്രശ്നമാക്കണ്ട. ഇവൻ തന്നെ മതി. എന്റെ മനസ്സിൽ ആധി വർധിച്ചു. നല്ലൊരു സംഖ്യ വാടക നൽകണം. എന്റെ കയ്യിൽ ഒന്നുമില്ല. ഏതായാലും ആദ്യം എന്റെ വീട്ടിൽ വന്നു ചായ കുടിച്ചു ഞാൻ അല്പം പണം കടം വാങ്ങി. അങ്ങിനെ ഉച്ചയോടെ ഖാദർ ഹാജി കൂരാറയുടെ വീട്ടിലേക്ക് ഞങ്ങൾ പോയി. അവിടെ അദ്ദേഹം ഭക്ഷ ണമൊക്കെ തയ്യാറാക്കിയിരുന്നു. അവിടെ നിന്നും ഞാൻ ചോദിച്ചു. ഇനി വണ്ടി പൊയ്ക്കോട്ടെ? പക്ഷേ ഓറ് അവിടുന്നും സമ്മതിച്ചില്ല. ഞാൻ ബേജാറിൽ തന്നെ. ശേഷം ഞങ്ങൾ പാനൂരിലെ വലിയ ജുമു അത്ത് പള്ളിയിൽ പോയി. അപ്പോഴാണ് അറിയാൻ കഴിഞ്ഞത് വണ്ടി യുടെ മുഴുവൻ പണവും കൂരാറ ഖാദർ ഹാജി നൽകിയിരുന്നു. ഇത് മുന്നിൽ കണ്ടുകൊണ്ടായിരിക്കണം ഓറുപ്പ കൂടുതൽ പൈസ വാടക നൽകണമെന്നറിഞ്ഞിട്ടും ആ ഡ്രൈവറെ ഒഴിവാക്കാൻ പറഞ്ഞപ്പോഴും അതിന് തയ്യാറാവാതിരുന്നത്. എന്റെ കയ്യിൽ കാശില്ലാത്ത വിവരം മഹാനുഭാവൻ നേരത്തെ അറിഞ്ഞിട്ടുണ്ടായിരുന്നു.

# വിളിച്ച ആൾ അവിടെയില്ലാതെ ഞാൻ എന്തിനു വരണം?

## എസ്.പി.എച്ച് സഅദുദ്ദീൻ തങ്ങൾ വളപട്ടണം

ഞാൻ മർകസിൽ പഠിച്ചുകൊണ്ടിരിക്കുന്ന സമയം. കൊയിലാണ്ടിയിലെ ഒറ്റക്കണ്ടം മൗലാനാ മൻസിലിൽ ആയിരുന്നു അന്ന് ഞങ്ങൾ താമസിച്ചിരുന്നത്. ഒരു വ്യാഴാഴ്ച ഞാൻ കൊയിലാണ്ടിയിലെത്തിയപ്പോൾ എന്റെ പിതാവ് മർഹൂം എസ്.പി.എച്ച് തങ്ങൾ എന്ന ഹൈദ്രൂസ് പൂക്കോയ തങ്ങൾ ഞാൻ വരുന്നതും കാത്ത് ഇരിക്കുകയായിരുന്നു. വീട്ടിലെത്തി ഉപ്പയുടെ സമീപത്തിരിക്കുമ്പോൾ അവിടുന്ന് എന്നോട് പറഞ്ഞു; 'സഅദേ, ഇന്ന് നമുക്ക് ഒരു സ്ഥലം വരെ പോകാനുണ്ട്'. ഞാൻ തയ്യാറെടുത്തു. അസ്ർ നിസ്കരിച്ചതിനു ശേഷം പുറപ്പെട്ടത് ചെറുവണ്ണൂരിലേക്കായിരുന്നു. ആ യാത്രയിൽ മഹാനായ ചെറുവണ്ണൂർ ഉപ്പാപ്പയെ കുറിച്ചും അവിടുത്തെ പോലെയുള്ളവരുമായി ബന്ധം സ്ഥാപിക്കേണ്ടതിന്റെ അനിവാര്യതകളെകുറിച്ചും ഉപ്പ ഓർമ്മിപ്പിച്ചു.

അവിടുത്തെ കുറിച്ചുള്ള വിവരണങ്ങൾ തങ്ങളെ കാണുന്നതിന് എന്റെ ഹൃദയത്തെ തുടിപ്പിച്ചു. ഞങ്ങൾ ചെറുവണ്ണൂർ പള്ളി പരിസരത്ത് എത്തി. അവിടുത്തെ മുറ്റത്തേക്ക് ഞങ്ങൾ കയറുമ്പോൾ മഹാനവർകൾ പള്ളിയുടെ വരാന്തയിൽ ചമ്രം പടിഞ്ഞിരിക്കുകയാണ്. ഒരു കയ്യിൽ ചുരുട്ടും മറു കയ്യിൽ ഒരു പിഞ്ഞാണവും പിടിച്ചുകൊണ്ട് ഇരിക്കുന്നതായാണ് ഞങ്ങൾക്ക് കാണാൻ സാധിച്ചത്. അവിടുത്തെ അടുത്തെത്തിയപ്പോൾ ഉപ്പ സലാം പറഞ്ഞു. ആദ്യം മടക്കിയില്ല. രണ്ടാമതും സലാം പറഞ്ഞു. സലാം മടക്കി. എന്നിട്ട് ചോദിച്ചു. എലങ്കോ തങ്ങളല്ലെ? അങ്ങനെയാണ് ബാപ്പയെ അഭിസംബോധന ചെയ്യാറ്. വാപ്പ എലങ്കമൽ എന്ന സ്ഥലത്തായിരുന്നു ജനിച്ചതും വളർന്നതും. വർഷങ്ങൾക്കു മുമ്പ് കണ്ട പരിചയമാണെങ്കിലും കുശലാന്വേഷണങ്ങൾ രണ്ട് സുഹൃത്തുക്കളെപോലെയായിരുന്നു. അതിന്റെ ഇടയിൽ വാപ്പ ചോദിച്ചു. 'ആ ചായ കുറച്ച് തരുമോ?' 'കുറച്ചാക്കണ്ട, അപ്പാടെ അങ്ങെടുത്തോ. കുറച്ച് അവനും കൊടുക്ക്' എന്ന് മറുപടി പറഞ്ഞ് മഹാനവർകൾ എന്നെ ചൂണ്ടി. ഞങ്ങൾ രണ്ട് പേരും അത് കുടിച്ചു. ശേഷം എന്നെ വിളിച്ചുകൊണ്ട് പുറത്ത് തടവി ചോദിച്ചു: 'എന്തൊക്കെയാ ഓതുന്നത്?' ഞാൻ ഓതുന്ന കിതാബെല്ലാം പറഞ്ഞു. എന്നിട്ട് ചോദിച്ചു. 'എവിടെയാണ് പഠിക്കുന്നത്?'. 'മർക്കസിലാണ്'. 'ഓ, ഏപീന്റെ ശിഷ്യനാ

ണല്ലേ. നല്ല വഅള് പറയുന്ന ആളാവണം കേട്ടോ'. ഇതൊരു അംഗീകാരമായിരുന്നു. വാപ്പ പറഞ്ഞു: നിനക്കുള്ള ഒരു നല്ല ഇജാസത്താണത്.

വർഷങ്ങൾക്ക് ശേഷം ഞാൻ കോഴിക്കോടിനടുത്ത് ദർസ് നടത്തിക്കൊണ്ടിരിക്കുമ്പോൾ അവിടെ നടക്കാറുള്ള സ്വലാത്ത് മജ്‌ലിസിന്റെ വാർഷികം നടത്താൻ തീരുമാനിച്ചു. അതിലേക്ക് മഹാനായ വടകര മുഹമ്മദ് ഹാജി തങ്ങളെ ക്ഷണിക്കാൻ ധാരണയായി. അങ്ങനെ ഞാനും അത്തോളി മുഹമ്മദെന്ന സുഹൃത്തും മഹാനവർകളെ ക്ഷണിക്കാനായി ചെറുവണ്ണൂരിൽ എത്തി. വന്ന കാര്യം മഹാനവർകളെ ബോധിപ്പിച്ചപ്പോൾ മഹാന്റെ പ്രതികരണം കൗതുകകരമായിരുന്നു. "വരുന്നതിനു വിരോധമില്ല. പക്ഷെ തങ്ങളവിടെ ഉണ്ടാവുകയില്ലല്ലോ, വിളിച്ച ആൾ അവിടെ ഇല്ലാതെ ഞാൻ എന്തിനു വരുന്നു" എന്നതായിരുന്നു മറുപടി. അപ്പോൾ ഞാൻ പറഞ്ഞു. "ഞാൻ അവിടെത്തന്നെയുണ്ടാകും. അവിടുന്ന് തിയ്യതി തന്നാൽ മതി." അപ്പോൾ മഹാൻ പ്രതിവചിച്ചത് 'നോക്കാം' എന്നായിരുന്നു. കൂടുതൽ ഒന്നും പറഞ്ഞില്ല. ഞങ്ങൾ അവിടം സിയാറത്ത് ചെയ്തു പെട്ടെന്ന് തിരിച്ചു. മൂന്ന് മാസത്തിന് ശേഷം ശഅ്ബാനിൽ പരിപാടി നടത്താനായിരുന്നു ഞങ്ങൾ തീരുമാനിച്ചിരുന്നത്. പദ്ധതികളും പ്രചരണങ്ങളും ആസൂത്രണം ചെയ്തു. രണ്ട് മാസം കഴിഞ്ഞു അവിടെ ഉടലെടുത്ത ചില പ്രശ്നങ്ങളിൽ പരിപാടി നിറുത്തിവെക്കുകയും ഞാൻ അവിടെ നിന്ന് രാജി വെക്കുകയും ചെയ്തു. മൂന്ന് മാസങ്ങൾക്കു ശേഷം വരാനിരിക്കുന്ന ഈ സംഭവത്തെ മഹാൻ മുന്നിൽ കാണുകയായിരുന്നു.

ഉപ്പയിൽ നിന്ന് ഞാൻ അവിടുത്തെ അസാധാരണത്വത്തെക്കുറിച്ച് ധാരാളം അറിഞ്ഞിട്ടുണ്ട്. ഒരിക്കൽ ഉപ്പ പറഞ്ഞു. ഉപ്പ പയ്യോളി ചൊരിച്ചിൽ പള്ളിയിൽ ദർസ് പഠനം നടത്തിക്കൊണ്ടിരിക്കുമ്പോൾ മഹാനവർകളും ഖാദിമുകളും അങ്ങാടിയിലൂടെ നടന്ന് പോവുകയാണ്. ഉപ്പയും ആ കൂട്ടത്തിലുണ്ട്. എതിർ ദിശയിൽ നിന്നും റോഡിന്റെ മറുവശത്തുകൂടി ഒരു കിണ്ണക്കച്ചവടക്കാരൻ തലയിൽ കിണ്ണക്കുട്ടയും ഏറ്റി വരുന്നു. അൽപ്പം മുന്നോട്ട് എത്തിയപ്പോൾ മഹാനവർകൾ തിരിഞ്ഞുനിന്ന് അവനോടായി ചോദിച്ചു. 'എന്തെടോ നിങ്ങൾക്ക് ചെവി കേൾക്കില്ലേ?'. ഉടനെ തന്നെ അയാൾ മറുപടി പറഞ്ഞു. 'എനിക്ക് ചെവി കേൾക്കില്ലായിരുന്നു. എന്നാൽ ഇപ്പോൾ കേൾക്കാം'. ജന്മനാ ചെവി കേൾക്കാത്ത ഏതോ ഒരു തെക്കൻ ജില്ലക്കാരനായ കിണ്ണക്കച്ചവടക്കാരന് കേൾവി കിട്ടിയത് അന്നായിരുന്നു. ഇങ്ങനെ ഒരുപാട് സംഭവങ്ങൾ മഹാനവർകളുടെ ജീവിതത്തിൽ ഉണ്ടായിട്ടുണ്ട്.

# എസ്.എസ്.എഫുകാർ അർശിന്റെ തണലിൽ

## പി.കെ.എം. സഖാഫി ഇരിങ്ങല്ലൂർ

1998ൽ തിരൂരങ്ങാടിയിൽ നടന്ന പ്രസിദ്ധമായ ധർമ്മപുരി സമ്മേളനം. 'സമസ്ത'യിൽ ചില അസ്വാരസ്യങ്ങൾ തുടങ്ങിയ കാലമായിരുന്നു അത്. എങ്കിലും സമ്മേളനത്തിലേക്ക് എല്ലാ പണ്ഡിതന്മാരെയും ക്ഷണിച്ചിരുന്നു. ആരൊക്കെ സംബന്ധിക്കുമെന്ന് കേരളം ഉറ്റുനോക്കുകയാണ്.

സമ്മേളനദിവസം. പതിനായിരങ്ങളുടെ കണ്ഠങ്ങളിൽ നിന്നുയരുന്ന തക്ബീർ ധ്വനികളാൽ മുഖരിതമായ അന്തരീക്ഷത്തിൽ , വലിയുല്ലാഹി വടകര മുഹമ്മദാജി തങ്ങൾ, താജുൽ ഉലമ ഉള്ളാൾ തങ്ങൾ, കാന്തപുരം ഉസ്താദ് തുടങ്ങിയ നേതാക്കൾ വേദിയിലേക്ക് കടന്നുവരുന്നു. വടകര തങ്ങളുടെ ഭക്തിനിർഭരമായ പ്രാർത്ഥന സദസ്സിനെ കോൾമയിർ കൊള്ളിച്ചു. തുടർന്ന് എഴുന്നേറ്റ് നിന്നു തങ്ങൾ പറഞ്ഞു: "നിങ്ങൾ എസ്.എസ്.എഫുകാർ അർശിന്റെ തണലിലാണ്, ഭയപ്പെടേണ്ട". എസ്. എസ്.എഫിന്റെ ചരിത്രത്തിൽ തങ്ങളുടെ സാന്നിധ്യം ശ്രദ്ധേയമാണ്. സംഘടനക്ക് എന്നും തങ്ങളൊരു തണലായിരുന്നു. അവിടുത്തെ പ്രാർത്ഥനയും പിന്തുണയും എസ്.എസ്.എഫിന്റെ പ്രവർത്തകർക്ക് ആത്മവിശ്വാസം നൽകിയ ഘടകങ്ങളിൽ ഒന്നാണ്. സംഘടനാപരമായും വ്യക്തിപരമായും എനിക്ക് തങ്ങളോട് ബന്ധപ്പെടാൻ സൗഭാഗ്യം സിദ്ധിച്ചിട്ടുണ്ട്. അൽഹംദുലില്ലാഹ്...

1990ൽ ഞാൻ തിരൂരങ്ങാടിയിൽ പഠനം നടത്തുന്ന കാലം. തങ്ങളുടെ നാട്ടിൽ ഒരു വഅള് പരിപാടിക്ക് എന്നെ ക്ഷണിച്ചു. മഹാനവർകൾ എന്റെ വഅള് മുഴുവൻ കേട്ടു. വഅള് കഴിഞ്ഞ പിറ്റേദിവസം രാവിലെ തങ്ങളെ കാണാനായി വീട്ടിൽ ചെന്നു. കൂടെയുണ്ടായിരുന്നവർ എന്നെ പരിചയപ്പെടുത്തി. 'കയർ പിടിച്ചിട്ടുണ്ടോ' തങ്ങളുടെ

ഗൗരവമായ ചോദ്യം. ചോദ്യത്തിന്റെ അർത്ഥവും ഉദ്ദേശ്യവും മനസ്സി ലാവാതെ ഞാൻ പരിഭ്രമിച്ചു. ചോദ്യം വീണ്ടും ആവർത്തിച്ചു. ഞാൻ പ്രത്യേകിച്ച് മറുപടിയൊന്നും പറഞ്ഞില്ല. തുടർന്ന് തൊട്ടടുത്തുള്ള മഖാം സിയാറത്ത് ചെയ്തുവരാൻ പറഞ്ഞു. ഞാൻ അപ്രകാരം ചെയ്തു തിരിച്ചെത്തി. അപ്പോൾ തങ്ങൾ പള്ളിയിൽ ഇരുന്നു ഭക്ഷണം കഴിക്കുകയായിരുന്നു. അന്നേരം പാത്രത്തിൽ നിന്ന് ഒരു പത്തിരി എടുത്തുതന്നു. "ചായ വീട്ടിൽ പോയി വാങ്ങി കഴിക്ക്" തങ്ങൾ പറഞ്ഞു. പള്ളിയുടെ തൊട്ട് തന്നെയാണ് വീട്. ഞാൻ തങ്ങ ളുടെ വീട്ടിൽ കയറിയപ്പോൾ വീട്ടുകാർ ഭക്ഷണം വിളമ്പി വച്ച് എന്നെ കാത്തിരിക്കുകയായിരുന്നു. തങ്ങൾ തന്ന പത്തിരിയും കൂട്ടി ഞാൻ ചായ കുടിച്ചു. തങ്ങളുടെ അടുത്തേക്ക് തന്നെ തിരിച്ചുപോയി. അപ്പോൾ തങ്ങൾ കോഴിക്കോട്ടേക്ക് പോകാൻ ഒരുങ്ങുകയായിരുന്നു. ഞാനും തങ്ങളുടെ കൂടെ പോവാൻ സമ്മതം ചോദിച്ചപ്പോൾ തങ്ങ ൾ വിലക്കി. "ഇപ്പോൾ പോവേണ്ട. നാല് ദിവസം കൂടി വആള് പറ ഞ്ഞിട്ട് പോയാൽ മതി." എന്തുചെയ്യും? തങ്ങൾ കോഴിക്കോട്ടേക്ക് പുറപ്പെട്ടു. ഏതാനും മണിക്കൂറുകൾ കഴിഞ്ഞപ്പോൾ തങ്ങൾ തിരിച്ചു വന്നു. വീണ്ടും കോഴിക്കോട്ട് തന്നെ പോകാനൊരുങ്ങുന്നു. ഞാൻ തങ്ങളോട് ബുദ്ധിമുട്ടുകൾ പറഞ്ഞ് വീണ്ടും യാത്രയ്ക്ക് സമ്മതം ചോദിച്ചു. ഇത്തവണസമ്മതിച്ചു. അങ്ങനെ തങ്ങളുടെ കൂടെ വണ്ടി യിൽ കയറി. രാവിലെ പറഞ്ഞത് എനിക്ക് മനസ്സിലായിട്ടില്ലെന്ന് മന സ്സിലാക്കിയ തങ്ങൾ കാര്യം വിശദീകരിച്ചു തന്നെങ്കിലും പൂർണാർത്ഥ ത്തിൽ അതെനിക്ക് അപ്പോഴും മനസ്സിലായില്ല.

പിന്നീട് ഇക്കാര്യം ഞാനെന്റെ ഉസ്താദിനെ ധരിപ്പിച്ചു അതിന്റെ അർത്ഥം എന്തെന്നെനിക്ക് മനസ്സിലായില്ലെന്ന് പറഞ്ഞപ്പോൾ ഖുർ ആനിൽ അല്ലാഹു പറഞ്ഞു. "നിങ്ങൾ അല്ലാഹുവിന്റെ കയറിനെ മുറുകെ പിടിക്കുക." എന്ന ആശയമായിരിക്കാം മഹാനവർകൾ ഉദ്ദേ ശിച്ചതെന്നും ഇജാസത്തിന്റെ ആവശ്യകതയിലേക്ക് നിന്റെ ചിന്തയെ തട്ടിയുണർത്തിയതായിരിക്കാമെന്നും ഉസ്താദ് പറഞ്ഞു. അന്നുവരെ പ്രത്യേക ഇജാസത്തൊന്നും സ്വീകരിക്കാതിരുന്ന ഞാൻ പിന്നീട് കാന്തപുരം ഉസ്താദിൽ നിന്ന് ഇജാസത്ത് വാങ്ങി.

# ഞാൻ വരില്ലേ...
# ഞാൻ വരില്ലേ...

**ബി.എസ്. അബ്ദുല്ലക്കുഞ്ഞി ഫൈസി**

വടകര മുഹമ്മദ് ഹാജി തങ്ങൾ (ന:മ) എന്റെ ചെറുപ്പകാലത്തു തന്നെ കാസർകോഡ് ഭാഗത്ത് ഉറൂസുകളിലും മറ്റും വിശിഷ്ടാതിഥി യായി പങ്കെടുക്കാറുണ്ടായിരുന്നു. കുമ്പോൽ പാപം കോയ നഗറിലെ പള്ളി ഉദ്ഘാടന വേളയിലാണ് ഞാൻ മഹാനവർകളെ ആദ്യമായി കാണുന്നത്. ഒരു പ്രാവശ്യം കാസർകോഡ് നെല്ലിക്കുന്ന് ഉറൂസിൽ മഹാനവർകൾ പ്രാർത്ഥന നടത്തി. സാധാരണ പോലെ ഒരു ചെറിയ ദുആ. അത് കഴിഞ്ഞ ഉടനെ പാകിസ്ഥാനിൽ ബോംബിട്ടു എന്നു പറഞ്ഞ് നിർത്തി. അന്ന് മൊബൈൽ ഫോൺ സംവിധാനം തീരെയി ല്ല. മറ്റു വാർത്താ വിനിമയ സൗകര്യങ്ങളും കുറവാണ്. പിറ്റേദിവസം പത്രങ്ങൾ നോക്കിയപ്പോഴാണ് ഇന്ത്യ-പാകിസ്ഥാൻ യുദ്ധം ആരംഭിച്ച വിവരം അറിയുന്നത്. ഇത്പോലെ ഔലിയാക്കളുടെ, സാധാരണ ക്കാർക്ക് തീരെ അറിയാത്തതും പുലർന്ന് കാണുമ്പോൾ മാത്രം മന സ്സിലാകുന്നതും ആയ പ്രയോഗങ്ങൾ ധാരാളം കാണാം.

ഒരു പ്രാവശ്യം കാസർകോഡ് ഒരു സമ്മേളനത്തിന് മഹാന വർകളെ ക്ഷണിക്കാൻ വേണ്ടി ഞങ്ങൾ തിരൂരിലെ വീട്ടിൽ ചെന്നു. കണ്ടു സലാം ചൊല്ലിയ ഉടനെ എന്നോട് പറഞ്ഞു. 'ഞാൻ വരില്ലേ, ഞാൻ വരില്ലേ'. പിന്നീട് ഞങ്ങൾ കാസർകോഡ് നിന്നാണ് വന്നത് എന്നു പറഞ്ഞപ്പോൾ, അവിടെ മഹാനവർകളെ സാധാരണ ബന്ധപ്പെ ടുന്ന കല്ലങ്കടി ഉമ്പുഹാജി, കരിമ്പുവളപ്പിൽ അബ്ദുല്ലഹാജി എന്നി വരെ പറ്റി പറഞ്ഞു. അപ്പോൾ എന്റെ കൂടെയുള്ള ആൾ ഉമ്പുഹാജിക്ക പറഞ്ഞിട്ടാണ് ഞങ്ങൾ വന്നതെന്ന് പറഞ്ഞു. ഉടനെ മഹാനവർകൾ ഞങ്ങളോട് പറഞ്ഞു. അതു കളവാണ്, ഉമ്പുഹാജി പറഞ്ഞിട്ടില്ല. ഞാൻ സമ്മേളനത്തിന് വരില്ല. നിങ്ങൾ പൊയ്ക്കോളൂ.

മുഹമ്മദ് ഹാജി തങ്ങളുപ്പാപ്പയുടെ അടുത്ത് ഭൗതിക താല്പര്യം മാത്രം ലക്ഷ്യം വെച്ച് കൂടിയവർക്ക് അത് ലഭിച്ചിട്ടുണ്ട്. അതേസമയം കപടനായി പിന്നിൽകൂടാൻ ശ്രമിച്ചവരെ ആട്ടിപ്പുറത്താക്കിയിട്ടുമുണ്ട്. അതേയവസരം പാരത്രികനേട്ടത്തിനായി മഹാനവർകളുടെ വിലായത്ത് മനസ്സിലാക്കി പിന്തുടർന്നവർക്ക് ആത്മീയ ഉന്നതിയിലേക്ക് എത്തിച്ചേ രാനും കഴിഞ്ഞിട്ടുണ്ട്. അല്ലാഹു മഹാനവർകളുടെ ബറകത്ത് കൊണ്ട് നമ്മെ ഇരുവീട്ടിലും വിജയിച്ച സജ്ജനങ്ങളിൽ ഉൾപ്പെടുത്തുമാറാക ട്ടെ. ആമീൻ

# എന്റെ അഭയകേന്ദ്രം

## പാലേരി അബ്ദുറഹ്മാൻ മുസ്‌ലിയാർ

ചെറുവണ്ണൂരിനടുത്ത് തോടന്നൂർ എന്ന പ്രദേശത്ത് ദർസ് നട ത്താൻ ലഭിച്ച അവസരമാണ് ഞാൻ വടകര ഓറുമായി കൂടുതൽ ബന്ധം സ്ഥാപിക്കാൻ കാരണമായത്. ശാരീരികമോ മാനസികമോ ആയ എന്ത് പ്രശ്നങ്ങൾ അനുഭവപ്പെട്ടാലും അവരുടെ സവിധത്തിൽ ചെന്ന് പറയുമായിരുന്നു. 'അതങ്ങ് മാറിക്കോളും' എന്നായിരുന്നു പല പ്പോഴും ഉണ്ടായിരുന്ന മറുപടി. അതിൽ ഞാൻ സമാധാനമടയും. എന്റെ ഒരുപാട് പ്രശ്നങ്ങൾ അവർ മുഖേന പരിഹരിച്ചിട്ടുമുണ്ട്. അവ രുടേത് അളന്ന് മുറിച്ചുള്ള വാക്കുകളാണ്. ഒരിക്കൽ ഞാൻ പുതിയ ദർസ് അന്വേഷിച്ച് ഉപ്പാപ്പയുടെ അടുക്കൽ ചെന്നു. വിഷയമവതരി പ്പിച്ചപ്പോൾ ദർസ് ഞാനാക്കി തരുമല്ലോ എന്ന് അവിടുന്ന് മറുപടി പറഞ്ഞു. അങ്ങനെ ഞാനവിടുന്ന് വീട്ടിലേക്ക് മടങ്ങി. അധികം താമ സിച്ചില്ല. ഒരു ദിവസം ജാമിഅ: സഅദിയ്യയിൽ നിന്ന് ഒരു മുദരി സിനെ ആവശ്യപ്പെട്ട് കൊണ്ട് കുറച്ചാളുകൾ എന്റെ വീട്ടിലെത്തി. എനിക്ക് അതിന് മാത്രം വലിയ ഇൽമൊന്നുമില്ല. പക്ഷെ ഓർപ്പാപ്പ വിട്ടയച്ചതായിരിക്കുമെന്ന് മനസ്സിലാക്കി ഞാനവർക്ക് ഉറപ്പ് നൽകി. അങ്ങനെ കുറച്ച് കാലം സഅദിയ്യയിലും മുദരിസായി സേവനമനു ഷ്ഠിച്ചിട്ടുണ്ട്.

മറ്റൊരു സംഭവം ഞാൻ ഓർക്കുന്നത് കുഞ്ഞോം എന്ന പ്രദേ ശത്തെ ഒരു പള്ളിയിൽ ഞാൻ ഖത്വീബും മുദരിസുമായി സേവനമ നുഷ്ഠിക്കുന്ന കാലത്തുള്ള ഓറുടെ ആകസ്മികമായ വരവാണ്. ഒരു വെള്ളിയാഴ്ചയായിരുന്നു സംഭവം. അന്ന് ഖുത്വുബ ഓതിയത് ഉപ്പാ പ്പയാണ്. മഹാനുഭാവൻ ഖുത്ബ നിർവ്വഹിക്കുമ്പോൾ എന്തോ വിട്ടുപോയോ എന്ന് എന്റെ മനസ്സിൽ സംശയം തോന്നി. നിസ്കാരം കഴിഞ്ഞ് പുറത്തിറങ്ങുമ്പോൾ ഉപ്പാപ്പ എന്നോട് ഒരൊറ്റ ചോദ്യം. 'എന്തേ എന്റെ ഖുത്വുബ ശരിയായിട്ടില്ലേ?' ഞാൻ നിശ്ശബ്ദനായി. ഇതായിരുന്നു ഉപ്പാപ്പയുടെ കഴിവ്. ഏറെ സംഭവങ്ങൾ ഞാൻ അനു ഭവിച്ചിട്ടുണ്ടെങ്കിലും ശാരീരിക അസ്വസ്ഥതകൾ കാരണം ഒന്നും ഓർമ്മയിൽ വരുന്നില്ല. ഒരു വർഷമായി അവിടെ സിയാറത്ത് ചെയ്യാനും സാധിച്ചിട്ടില്ല. വർഷം തോറും നടന്ന് വരാറുള്ള രണ്ടാ ലൊരു നേർച്ചയിൽ സ്ഥിരമായി പങ്കെടുക്കുന്നവനായിരുന്നു ഞാൻ.

# കണ്ണില്ലാതെ കണ്ടപ്പോൾ

**അരീക്കൽ മൊയ്തീൻ മുസ്‌ലിയാർ മുയിപ്പോത്ത്**

തങ്ങളവർകൾ വടകരയിൽ നിന്നും സ്വന്തം വീടായ ചെറുവണ്ണൂരിലെ കണ്ടിയിൽ തിരിച്ചെത്തിയ ഉടനെ തങ്ങളെ കാണാൻ ഞാനും ആഗ്രഹിച്ചു. അതുപ്രകാരം ചെറുവണ്ണൂരിലേക്ക് പുറപ്പെട്ടു. കയ്യിൽ മന്ത്രിപ്പിക്കാൻ വേണ്ടി ഒരു കുപ്പി വെള്ളവുമെടുത്തിരുന്നു. പോകുന്ന വഴിയിൽ ഒരു വ്യക്തി എന്നോട് ചോദിച്ചു. നിങ്ങളെങ്ങോട്ടാണ് പോവുന്നത്? വടകര തങ്ങളുടെ അടുത്ത് വെള്ളം മന്ത്രിക്കാനാണ് എന്ന് ഞാൻ പ്രതികരിച്ചു. അപ്പോൾ അയാൾ എന്നോട് രണ്ടുമൂന്ന് പ്രാവശ്യം പറഞ്ഞു. നിനക്ക് തന്നെ മന്ത്രിച്ചാൽ പോരെ, എന്തിനാണ് അവിടെ കൊണ്ടുപോവുന്നത്. ഞാൻ ആ വാക്കുകളൊന്നും വിലക്കെടുക്കാതെ തങ്ങളുടെയടുത്തേക്ക് ചെന്നു. ഞാൻ ചെല്ലുന്നത് കണ്ടമാത്രയിൽ തങ്ങൾ പറഞ്ഞു: “ഇത് അവന്റെയടുത്ത് കൊണ്ടുകൊടുക്ക്. അവൻ മന്ത്രിക്കട്ടെ.” ആ വാക്ക് തന്നെ രണ്ട്, മൂന്ന് പ്രാവശ്യം ആവർത്തിച്ച് പറയുകയും ചെയ്തു. കണ്ണിൽ കാണാത്തതും കാതിൽ കേൾക്കാത്തതും അറിഞ്ഞിരിക്കുന്നു.

എന്റെ ഉപ്പ തങ്ങളവർകളെ കുറിച്ച് ഒരുപാട് കറാമത്തുകൾ ഉൾക്കൊള്ളിച്ച ‘മാല’ ഉണ്ടാക്കിയിട്ടുണ്ട്. അതിന്റെ കോപ്പിയെവിടെയെങ്കിലുമുണ്ടോയെന്നറിയില്ല.

# പരിഹസിച്ചവൻ പാഠം പഠിച്ചു

## അരീക്കൽ ഇബ്രാഹീം മുസ്‌ലിയാർ

ഞാൻ കീഴ്പയ്യൂർ ദർസിൽ പഠിക്കുന്ന കാലത്ത് തങ്ങൾ അവിടെ വന്നു എന്നോട് ചോദിച്ചു. 'എന്താണ് ഓതുന്നത്'. ഞാൻ 'അൽഫിയ്യ' എന്ന് മറുപടി നൽകി. അപ്പോൾ തങ്ങൾ പറഞ്ഞു: "..............." എന്നാണ്. അതിന്റെ പൊരുളെന്താണെന്ന് ഇന്ന് വരെ എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല.

ചെറുവണ്ണൂർ അങ്ങാടിയിലെ പള്ളിയിൽ ഞാൻ ഖത്വീബായി ജോലി ചെയ്യുന്ന കാലത്ത് കാസറക്കോട്ടു നിന്നൊരാൾ അവിടെ വന്നു. അയാൾ കാരണവന്മാരോട് സംസാരിക്കുന്നത് കേട്ടു. 'ഞാൻ കാസർകോട്ടുകാരനാണ്. ഇപ്പോൾ ഒരു വിഷമത്തിലായതിനാൽ തങ്ങളെ കാണാൻ വന്നതാണ്. തങ്ങളെ കണ്ടു. പക്ഷേ എന്നോടൊന്നും സംസാരിക്കുന്നില്ല. ദേഷ്യത്തിലാണെന്ന് തോന്നുന്നു'. അങ്ങിനെ അവർ തങ്ങളുടെ അനുജൻ കുഞ്ഞബ്ദുള്ള മുസ്‌ലിയാരെ സമീപിച്ചു. അദ്ദേഹം 'ഞാൻ നോക്കട്ടെ' എന്നും പറഞ്ഞ് തങ്ങളുടെ വീട്ടിലേക്ക് ചെന്നു. തങ്ങൾ വീട്ടിനകത്തുണ്ടായിരുന്നു. എന്നിട്ട് കുഞ്ഞബ്ദുള്ള മുസ്‌ലിയാർ തങ്ങളോട് പറഞ്ഞു: "ഇയാൾ ഒരു കാസർകോട്ടുകാരനാണ്. ഒരു വിഷമത്തിലാണ്. ഉടനടി തങ്ങളവർകൾ പ്രതികരിച്ചു. "ഓൻ വിഷമിക്കണം, വിഷമിക്കണം. ഓനെന്തിനാണ് എന്നെക്കൊണ്ട് അങ്ങനെ പറഞ്ഞത്." അപ്പോൾ ആരോ പറഞ്ഞു: "അവന്ന് അറിയാഞ്ഞിട്ടാണ്. ഉടനെ തങ്ങൾ പറഞ്ഞു: "അറിയാഞ്ഞിട്ട് പറഞ്ഞതാ... ആയിക്കോട്ടെ. അതിനെന്താ" എന്ന് തുടങ്ങി ആകെ ചൂടായി. പിന്നെ ആ വ്യക്തി തങ്ങളുടെ നല്ല സമയം നോക്കി വന്നിട്ടാണ് ശരിയാക്കിയത്. അദ്ദേഹത്തിനെ കുറിച്ചന്വേഷിച്ചപ്പോൾ അറിയാൻ കഴിഞ്ഞത്, തങ്ങൾ എന്തോ ഒരാവശ്യത്തിന് ഗൾഫിൽ പോയിരുന്നു. തങ്ങളവിടെയെത്തിയത് ജനങ്ങൾ അറിയുകയും എല്ലാവരും തങ്ങളുടെയടുത്ത് തടിച്ചുകൂടുകയും ചെയ്തു. അപ്പോഴാണ് ഈ കാസർകോട്ടുകാരൻ പരിഹസിച്ചെന്തൊക്കെയോ പറഞ്ഞത്.

അപ്പോൾ തന്നെ ആ വ്യക്തിയുടെ അവസ്ഥ മാറി വെപ്രാളത്തിലായി. പിന്നെ നാട്ടിലെത്തിയപ്പോൾ കുടുംബക്കാർ തങ്ങളെക്കൊണ്ട് പൊരുത്തപ്പെടീക്കാൻ ആവശ്യപ്പെടുകയും അതുപ്രകാരം ചെറുവണ്ണൂരിലെത്തുകയും ചെയ്തതാണ്. തങ്ങൾ അത് ശരിയാക്കിക്കൊടുക്കുകയും ചെയ്തു.

തങ്ങളുടെ മുഖം വളരെ വ്യത്യസ്തമേറിയതാണ്. മുഖത്തേക്ക് നോക്കാൻ തന്നെ പേടിയായിരുന്നു. കമ്മുണ്ണി മുസ്‌ലിയാരുടെ ശിക്ഷണത്തിലാണ് തങ്ങൾ ഉയരുന്നത്. അദ്ദേഹവും ഒരു വലിയ്യായിരുന്നു. എന്റെ ഉപ്പ ഓറെക്കുറിച്ച് മാലയുണ്ടാക്കിയിട്ടുണ്ട്. അതിൽ തെളിവുള്ള ഒരുപാട് കറാമത്തുകൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്. തങ്ങൾ ഹാഫിളാണെന്നും മുതഅല്ലിമായപ്പോൾ തന്നെ ധാരാളം ഇബാദത്തുകളുള്ളവരാണെന്നും പരാമർശിക്കുന്നുണ്ട്.

"സത്ത് ഖുർആനും സിസാ അക്കാലമിൽ പഠിച്ചേ...

സത്ത് ഒരു മുതഅല്ലിമായും തോനെ ഇബാദത്തെ..."

തങ്ങളുടെ വീടിന്നടുത്ത് അമുസ്‌ലിമായ ഒരാൾ താമസിച്ചിരുന്നു. നേർച്ച സമയത്ത് ഇവൻ പ്രശ്നമുണ്ടാക്കുന്നത് ജനങ്ങൾ ശ്രദ്ധിക്കുകയും തങ്ങളോട് പരാതി പറയുകയും ചെയ്തു. തങ്ങൾ പറഞ്ഞു: "ഇപ്പൊ നിങ്ങൾ ഒന്നും പറയണ്ട." പിന്നീട് ആ വ്യക്തിക്ക് സ്വന്തം വീടും സ്ഥലവും തങ്ങൾക്ക് നേർച്ച ചെയ്ത് നാടുവിടേണ്ട അവസ്ഥ വന്നുചേർന്നു.

ഒരിക്കൽ തങ്ങൾ ജദ്ബിന്റെ ഹാലിലായപ്പോൾ എന്റെ വല്യുപ്പ മുഹമ്മദ് മുസ്‌ലിയാരുടെ അടുക്കൽ വന്നു. (മുയിപ്പോത്ത് പള്ളിമുറ്റത്തെ മഖാം) തങ്ങളെയെല്ലാവരും ഭ്രാന്തനായിക്കാണുന്ന സമയമായിരുന്നു അത്. ഓർ വല്യുപ്പയോട് പറഞ്ഞു: "തങ്ങളേ, എനിക്ക് ഹജ്ജിന്ന് പോവണം." (വല്യുപ്പ തങ്ങളല്ല. കാരണവന്മാരെ തങ്ങളെയെന്ന് വിളിക്കുമായിരുന്നു). വല്യുപ്പ ചോദിച്ചു: "അതെങ്ങിനെയാ മുഹമ്മദേ ഹജ്ജിന്നു പോവുക. നിന്റെ കയ്യിൽ പണമൊന്നുമില്ലല്ലോ." അപ്പോൾ ഓർ പറഞ്ഞു: "അത് നോക്കണ്ട. നിങ്ങൾ പറഞ്ഞാൽ മതി." എന്നാൽ നീ പൊയ്ക്കോയെന്ന് വല്യുപ്പയും പറഞ്ഞു. അങ്ങിനെയാണ് ഹജ്ജിന്ന് പോയത്. രണ്ട് കൊല്ലമവിടെ തങ്ങുകയും ചെയ്തു.

ഓർ ഉപ്പാപ്പ വടകരയിൽ നടക്കുന്ന കാലം. ജദ്ബിന്റെ ഹാലിലുള്ള സമയത്താണ്. താഴത്തങ്ങാടിയിൽ ജനങ്ങൾക്ക് വസൂരി പിടി

പെടുന്നത്. അന്ന് തങ്ങൾ വീടുകളിൽ കയറിച്ചെന്ന് ജനങ്ങളുടെ ശരീരത്തിലേക്ക് തുപ്പുകയും പോ...പോ... എന്ന് പറയുകയും ചെയ്യുമായിരുന്നു. ഫലമോ ജനങ്ങളുടെ അസുഖം മാറുന്നു. അങ്ങനെയാണ് ജനങ്ങൾ ഓറുപ്പാപ്പയെ അറിയുന്നതും ഓറുപ്പാപ്പ അറിയപ്പെടുന്നതും. ഈ സംഭവം ചെറുവണ്ണൂരിൽ കുടുംബക്കാരും അറിഞ്ഞ് ഓറുപ്പാപ്പയെ തിരിച്ച് കൊണ്ട് വരികയും ചെയ്തു.

എന്റെ വല്യുപ്പ ഉള്ള കാലത്ത്, തറവാട് വീട്ടിൽ നിന്ന് ഓർ ഇമാമായി നിസ്കരിക്കുകയാണ്. പിന്നിൽ കുണ്ടുള്ളപറമ്പിൽ അമ്മദ് മുസ്‌ലിയാരും ഉണ്ട്. നിസ്കാരത്തിൽ അദ്ദേഹത്തിന് തോന്നിപ്പോയി. ഇത് വലിയ്യ് തന്നെയാണോ എന്ന്. നിസ്കാരത്തിന്റെ സലാം വീട്ടിയ ഉടനെ ഓർ പറഞ്ഞു. "ഔലിയാക്കളെത്രയുണ്ടെടോ, നാട്ടിൽ." അമ്മദ് മുസ്‌ലിയാർ ബേജാറായി. അദ്ദേഹം ഇത് എന്നോട് നേരിട്ട് പറഞ്ഞതാണ്. ഇത് കുപ്പിക്കകത്തുള്ള വസ്തുവിനെപ്പോലെ... എന്ന മുഹ്‌യിദ്ധീൻ മാലയിലെ വരിയോട് യോജിക്കുന്നുണ്ട്. തങ്ങളുടെ മാഹാത്മ്യം എത്രത്തോളമെന്നും അറിയിക്കുന്നുണ്ട്.

നടുവിലക്കണ്ടി മുഹ്‌യുദ്ദീൻ മുസ്‌ലിയാരും (ചെറുവണ്ണൂരിലെ മുതവല്ലി) കുറച്ചാളുകളും ഓറെക്കാണാൻ പുറപ്പെട്ടു. അവർ അവിടെയെത്തും മുമ്പേ തങ്ങൾ അവിടെയുള്ളവരോട് പറഞ്ഞു. "മൊയ്തീനും ആളും വരുന്നുണ്ട്." കുറേ സമയത്തിന്ന് ശേഷം ആ വാക്കിനെ അന്വർത്ഥമാക്കി മുഹ്‌യുദ്ദീൻ മുസ്‌ലിയാരും കൂട്ടരും കയറി വന്നു.

"ആള് മൊയ്തീൻ കൂടെ മൂന്നാളും വരുന്നുണ്ടെന്ന്

ആയവർ മുന്നിൽ അണയെ മുമ്പെ തങ്ങൾ ചൊന്നെ...."

ഇതാണ് ഈ സംഭവത്തിന്റെ മാലയിലെ വരികൾ.

# ഒരാൾക്ക് മനസ്സിലായാൽ മതി

**മുഹ്‌യിദ്ദീൻ ഫൈസി**

(അൽ മഖർ മുദരിസ്)

ഞാൻ പരപ്പനങ്ങാടി പനയത്ത് പള്ളിയിൽ ഓതിക്കൊണ്ടിരിക്കുമ്പോൾ അവിടെ കോട്ടുമല ഉസ്താദിനെ കാണാൻ ഓർപ്പാപ്പ ഇടക്കിടെ വരും. ആ സമയങ്ങളിലൊക്കെ ഞങ്ങൾ മുതഅല്ലിമീങ്ങൾ കൈപിടിച്ച് മുത്തുകയും ദുആ കൊണ്ട് വസ്വിയ്യത്ത് ചെയ്യുകയും ചെയ്യുമായിരുന്നു. കോട്ടുമല ഉസ്താദ് നല്ല സ്വീകരണം തന്നെ നൽകാറുണ്ടായിരുന്നു. അവർ തമ്മിൽ നല്ല ബന്ധമായിരുന്നു നിലനിർത്തിയിരുന്നത്.

ഞാൻ വള്ള്യാട് ദർസിൽ ഓതിക്കൊണ്ടിരിക്കുമ്പോൾ ഓർപ്പാപ്പാനെ കാണാൻ ചെറുവണ്ണൂരിലേക്ക് പോകുമായിരുന്നു. അവിടെ ചെല്ലുന്നവർക്കെല്ലാം ഓർപ്പാപ്പ നല്ല സ്വീകരണം നൽകും. ഞാൻ ചെന്നപ്പോവും നല്ല സ്വീകരണം ലഭിച്ചു. നല്ല ഭക്ഷണം തന്നു. ഭക്ഷണം ഓർപ്പാപ്പ തന്നെ വിളമ്പിത്തന്നു. അവിടെ വരുന്നവർക്കെല്ലാം സ്വന്തം കൈകൊണ്ട് വിളമ്പിക്കൊടുക്കൽ ഓർപ്പാപ്പാന്റെ പ്രത്യേകതയായിരുന്നു. അത് അവരുടെ സൽകാര പ്രിയത്തെയും അറിയിക്കുന്നു.

ഒരു ദിവസം എന്റെ സുഹൃത്ത് ഓർപ്പാപ്പാനെ കാണാൻ ആയഞ്ചേരി വയലിലെ പള്ളിയിൽ പോയി. അവിടെ ഓർപ്പാപ്പ ഒരുമിച്ചു കൂടിയവർക്കൊക്കെ പഴം വിതരണം ചെയ്യുന്നു. അവരൊക്കെ സാധാരണക്കാരാണ്. പണ്ഡിതരല്ല. എല്ലാവരും അതുവാങ്ങി ഭക്ഷിച്ചു. അപ്പോൾ ഓർപ്പാപ്പ പറഞ്ഞു: “അകലൽ ഫുസ്സാഖ്’ (തെമ്മാടികൾ ഭക്ഷിച്ചു) അപ്പോൾ അവിടെ ചെന്ന എന്റെ സുഹൃത്ത് (മുസ്‌ലിയാരാണ്) മനസ്സിൽ കരുതി ഇങ്ങനെ അറബിയിൽ പറഞ്ഞാൽ ഈ സാധാരണക്കാർക്കെങ്ങനെ മനസ്സിലാകും. അപ്പോൾ തന്നെ ഓർപ്പാപ്പ അദ്ദേഹത്തെ നോക്കിപ്പോണു. “ഒരാൾക്ക് മനസ്സിലായാൽ മതി എല്ലാവർക്കും മനസ്സിലാകണ്ട” അദ്ദേഹം ആകെ തരിച്ചു നിന്നുപോയി. കാരണം, മനസ്സിൽ കരുതിയതിന് ഉടനെ തന്നെ മറുവരുന്നു. ഇങ്ങനെ മനസ്സിലുള്ളതെല്ലാം അറിയുന്നവരായിരുന്നു വടകര ഓർപ്പാപ്പ.

# പറയും മുമ്പ് മറുപടി

**സയ്യിദ് അബ്ദുസ്സലാം സഅദി വെട്ടിച്ചിറ**

1994 ൽ മലപ്പുറം ജില്ലയിലെ വെട്ടിച്ചിറ പൂളമംഗലത്ത് എസ്.എ സ്. എഫിന് കീഴിൽ ഒരു വഅള് നടത്താൻ തീരുമാനിച്ചു. സംഘടനാ വിരുദ്ധരായ ചിലരുടെ എതിർപ്പ് വളരെ കൂടുതലുള്ള കാലഘട്ടമായിരുന്നു. വഅള് സംഘടിപ്പിക്കാൻ മഹല്ല് കമ്മിറ്റി വിലക്ക് ഏർപ്പെടുത്തുകയും നടത്തിയാൽ അടികൊള്ളാൻ തയ്യാറായിക്കോളൂ എന്ന് ഭീഷണിപ്പെടുത്തുകയും ചെയ്തു. പക്ഷേ തോറ്റ് കൊടുക്കാൻ ഞങ്ങൾ സന്നദ്ധരായില്ല.

ഈ വിനീതൻ മഹാനായ മുഹമ്മദ് ഹാജി തങ്ങളുപ്പാപ്പയുടെ ശാദുലീ റാത്തീബിലെ ഒരു മെമ്പറായിരുന്നു. അവരെ കാണാനായി തിരൂർ വാണിയന്നൂരിലെ വീട്ടിലെത്തി. മഹാനുഭാവൻ മറ്റു ചിലരുമായി സംസാരിച്ചിരിക്കുകയായിരുന്നു. പുഴമീനിനെ കുറിച്ചാണ് സംസാരം. ഞാൻ ഗ്രിൽസിന്റെ പുറത്ത് നിന്നു.

അവരുമായുള്ള സംസാരത്തിനിടക്ക് മഹാനവർകൾ എന്റെ അടുത്തേക്ക് നോക്കിപ്പറഞ്ഞു. “ഇപ്പോൾ എന്ത് വഅളാ? ആൾക്കാർ നന്നാവാനല്ലേ വഅള്?” ഞാൻ വിഷയം അവതരിപ്പിക്കുന്നതിന് മുമ്പ് തന്നെ മറുപടി പറഞ്ഞു. പക്ഷേ ഞാൻ കാത്ത് നിന്നു. അല്പസമയം കഴിഞ്ഞപ്പോൾ മഹാനവർകൾ എന്നോട് ചോദിച്ചു. “എന്തേ കുട്ടി വന്നത്?” ഞാൻ പതുക്കെ പറഞ്ഞു “എന്റെ നാട്ടിൽ വഅള് നടത്താൻ തീരുമാനിച്ചു. അതിന് ചിലർ എതിരാണ്.” പറഞ്ഞ് പൂർത്തിയാകും മുമ്പ് മഹാനവർകൾ പ്രതിവചിച്ചു. “അതല്ലേ ഞാൻ നേരത്തെ പറഞ്ഞത് ഇപ്പോൾ വഅള് വേണ്ട, പിന്നീടാവാം. അസ്സലാമു അലൈക്കും.” സലാം മടക്കി ഞാൻ യാത്ര തിരിച്ചു. എങ്കിലും മനസ്സിൽ വല്ലാത്ത വേദന അനുഭവപ്പെട്ടു.

ഞാൻ മഹാനവർകളുടെ അടുത്തേക്ക് വീണ്ടും തിരിച്ചുപോയി. കണ്ടമാത്രയിൽ 'പോയിട്ടില്ലെ, പൊയ്ക്കോളൂ' എന്നും സലാമും പറഞ്ഞ് തിരിച്ചയച്ചു. വീണ്ടും ഞാൻ അവിടേക്ക് തന്നെ മടങ്ങിപ്പോയി. അപ്പോൾ അവിടെ മറ്റാരുമുണ്ടായിരുന്നില്ല. മഹാനുഭാവൻ ഒറ്റക്ക് വീടിന്റെ പൂമുഖത്ത് പായയിൽ ഇരിക്കുന്നുണ്ട്. എന്നെ കണ്ടപ്പോൾ ചോദിച്ചു. "പോയിട്ടില്ലെ? ഇരിക്കൂ" എന്ന് പറഞ്ഞു. തുടർന്ന് പറഞ്ഞു: "അവിടെ ഇപ്പോൾ വഅള് നടത്തിയാൽ അടി തീർത്താൽ തീരില്ല. റമളാൻ കഴിഞ്ഞ് നടത്താം. അപ്പോൾ എല്ലാവരും സഹകരിക്കും പോരെ?". ഞാൻ 'ഇൻശാ അല്ലാഹ്' എന്ന് പറഞ്ഞപ്പോൾ അവിടുന്ന് കൈ നീട്ടിത്തന്നു. കൈ ചുംബിച്ച് സലാം പറഞ്ഞ് പിരിഞ്ഞു.

റമളാനിന് ശേഷം ഞങ്ങൾ 4 ദിവസത്തെ വഅള് സംഘടിപ്പിച്ചു. മുമ്പ് എതിർത്തവരെല്ലാം സഹകരിച്ചു. വൻ വിജയമായി. മഹല്ല് മദ്രസയിലെ ബെഞ്ചുകൾ ഉപയോഗിക്കാൻ ഞങ്ങൾ ആവശ്യപ്പെടാതെ തന്നെ കമ്മിറ്റിക്കാർ പറഞ്ഞു. മനസ്സിലുള്ളത് വായിച്ചെടുത്ത് ഭാവിയെ കൃത്യമായി വിലയിരുത്തി മഹാനുഭാവൻ നമുക്ക് നേതൃത്വം നൽകി. അല്ലാഹു അവരോടൊപ്പം നമ്മെയും സ്വർഗത്തിൽ ഒരുമിച്ച് കൂട്ടട്ടെ. ആമീൻ.

# ആശ്വാസമായി അദ്ഭുതങ്ങൾ

**സൂഫി മുസ്‌ലിയാർ പേരാമ്പ്ര**

ചെറുപ്പം മുതലേ മഹാനവർകളുമായി ബന്ധം സ്ഥാപിക്കാൻ കഴിഞ്ഞത് ജീവിതത്തിലെ ഏറ്റവും വലിയ കൈമുതലായി ഞാൻ കരുതുന്നു. ഞാൻ മഹാനവർകളെ ആദ്യമായി കാണുന്നത് വടകര ജുമുഅത്ത് പള്ളിയിൽ വെച്ചാണ്. സമസ്തയുടെ ഒരു വാർഷിക സമ്മേളനത്തിൽ വടകര പള്ളിയുടെ പുറത്ത് വിശാലമായ ഓല പന്ത ലിൽ പതിനായിരക്കണക്കിന് ജനങ്ങൾ ഒരുമിച്ച് കൂടിയ സദസ്സ് അന്നെ നിക്ക് 13 വയസ്സായിരുന്നു. പള്ളിയിൽ കുറേ ആളുകൾ മഹാനവർക ളുടെ ചുറ്റും കൂടിയിരുന്നു. ഞാൻ അൽപം ദൂരെ ഇരുന്ന് തങ്ങളെ കണ്ടു. അന്ന് അവർ മജ്ദൂബായി ചുറ്റി നടക്കുന്ന കാലമാണ്.
പിന്നീട് ഒരിക്കൽ കുറുന്തോട്ടിയിൽ വലിയുമ്മാക്ക് സുഖമില്ലാ തായപ്പോൾ എന്റെ കാരണവർ ചാലിൽ അമ്മദ് മുസ്ലിയാർ തങ്ങ ളേയും കൂട്ടി ആ രാത്രി തന്നെ വന്നു. മഹാനവർകൾ മന്ത്രിക്കുകയും രോഗം സുഖമാവുകയും ചെയ്തു. തങ്ങൾ രാത്രി കിടക്കാൻ ഒരു ങ്ങിയപ്പോൾ ഒരു കിതാബെടുത്ത് ഇക്കാക്കയോട് ഇബാറത്ത് വായി ക്കാൻ പറഞ്ഞു. ഇക്കാക്ക വായിച്ചു. വ്യക്തമായി തങ്ങൾ അർത്ഥം പറയുകയും ചെയ്തു. ഞാനന്ന് ചെറിയ കുട്ടി ആയിരുന്നത് കൊണ്ട് എന്താണ് പറഞ്ഞതെന്ന് മനസ്സിലായില്ല. തങ്ങൾ വായിപ്പിച്ചത് കിതാ ബുൽ ഉമ്മാണെന്ന് എനിക്ക് സംശയം. എന്ത് കാര്യങ്ങൾ തുടങ്ങി യാലും ഉപ്പ തങ്ങളോട് സമ്മതം ചോദിച്ചിട്ടേ ചെയ്യാറുള്ളൂ. ഞാൻ തച്ചൻ കുന്നിൽ സ്വന്തം വീട്ടിൽ താമസിക്കുന്ന കാലം ഒരു പുരക്ക് കുറ്റിയടിക്കാൻ തങ്ങളോട് സമ്മതം ചോദിക്കാൻ ഉപ്പ എന്നെ മഹാ നവർകളുടെ നാടായ ചെറുവണ്ണൂരിലേക്കയച്ചു. എന്റെ കൂടെ വേറെ രണ്ടാളുമുണ്ടായിരുന്നു. തങ്ങൾ ഇടതടവില്ലാതെ മുറുക്കുന്ന കാലം. മുറുക്ക് നീര് താടിയിലും കുപ്പായത്തിലുമെല്ലാം ഒലിക്കാറുണ്ട്. ഞങ്ങൾ അതിരാവിലെ തന്നെ കണ്ടിത്താഴയിലെത്തി കണ്ടിത്താഴ സ്രാമ്പി

യിലാണ് തങ്ങൾ ഉറങ്ങിയിരുന്നത്. തങ്ങൾ എഴുന്നേറ്റ് വന്നപ്പോൾ മുറുക്കിന്റെ യാതൊരു അടയാളവുമില്ല. ഞങ്ങൾ കൊണ്ട് പോയ ഈത്തപ്പഴം കൊടുത്തപ്പോൾ പുഞ്ചിരിയോടെ വാങ്ങിവെച്ചു.

പല സ്ഥലത്തും പല പേരിലുമാണ് തങ്ങളറിയപ്പെടുന്നതും പറയപ്പെടുന്നതും. വടക്കു ഭാഗങ്ങളിൽ സീ ഹാജി എന്നും അമ്മ ദാജി തങ്ങളെന്നും ചെറുവണ്ണൂരിൽ ഓർ എന്നും അറിയപ്പെടും. ചെറുവണ്ണൂർ ഭാഗങ്ങളിൽ കണ്ടിത്താഴ ഓറെന്നും, മലയിലെ ഓറെന്നുമാണ് പറയാറുള്ളത്. വഫാത്ത് മുതൽ ഇന്ന് വരെ ഒരൊറ്റ ദിവസവും ഒഴിയാതെ ഞാൻ തങ്ങൾക്ക് ഫാത്തിഹഓതി ഹദ്‌യ ചെയ്ത് വരുന്നു. അങ്ങനെ മഹനാവർകളുടെ 18-ാം ആണ്ട് അടുക്കുമ്പോൾ 6480 ഫാത്തിഹ ഓതാൻ സാധിച്ചു.

ഒരിക്കൽ ഒരു ഹർത്താൽ ദിവസം എന്റെ മകൻ ത്വാഹാ ഗൾഫിൽ നിന്ന് തിരിച്ച് കരിപ്പൂരിലെത്തി. ഹർത്താലായത് കാരണം വീട്ടിലേക്ക് എത്താൻ ഒരു വഴിയുമില്ല. വാഹനങ്ങളെ വഴി തടയുകയും അക്രമിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നുണ്ടെന്ന് വാർത്ത കേട്ടു. മഹാനവർകളെ തവക്കുലാക്കി എന്റെ ശിഷ്യൻ സിദ്ദിഖിനോട് വണ്ടിയെടുക്കുവാൻ നിർദ്ദേശിച്ചു. മഹാനവർകളുടെ മേൽ ഫാത്തിഹ ഓതി ഹദിയ ചെയ്ത് ഞങ്ങൾ പുറപ്പെടുകയും അത്ഭുതം എന്ന് പറയട്ടെ യാത്രയിൽ എവിടെയും ഒരു തടസ്സവും ഉണ്ടായിട്ടില്ല. സുഖമായി വീട്ടിലെത്തി.

തങ്ങളെപ്പറ്റി ഞാൻ പാട്ടുണ്ടാക്കുകയും ഒരു മിഅ്റാജ് നേർച്ചയുടെ തലേ ദിവസം മലയിലെ വീട്ടിൽ പോയി മഹാനവർകൾക്ക് ഞാൻ കാണിച്ചുകൊടുക്കുകയും ചെയ്തു. മഹാനവർകൾ എന്നോട് പാടാൻ പറഞ്ഞു. തങ്ങൾ എന്റെ കയ്യിൽ നിന്ന് ബുക്കുകൾ വാങ്ങുകയും ചുറ്റുമുള്ളവരിൽ നിന്ന് പൈസ ശേഖരിച്ച് എനിക്ക് തരികയും ചെയ്തു. മഹാനവർകളെ കുറിച്ചുള്ള മദ്ഹിന് അവർ തന്നെ സമ്മതം തരികയായിരുന്നു ഇവിടെ. മഹാനവർകളുമായി ബന്ധപ്പെട്ട് എനിക്ക് ഒരു പുസ്തകം നിറയെ എഴുതാനുണ്ട്. അങ്ങനെ ഒരു ചരിത്ര ശേഖരണം നടത്തിയിട്ടുമുണ്ട്. പക്ഷേ നിർഭാഗ്യവശാൽ അത് നഷ്ടപ്പെട്ടു പോയി.

ഒരു ദിവസം തങ്ങൾ പുതുപ്പാണം പാലോളിപ്പാലം സ്രാമ്പിയിൽ ഇരിക്കുമ്പോൾ കുറുന്തോട്ടിയിലെ ചെറിയ മൊയ്തീൻ മുസ്ലിയാർ അതിലേ വന്നു. അദ്ദേഹത്തിന്റെ കൈയ്യിൽ ഒരു ചെറിയ പാക്കറ്റ്

ബിസ്കറ്റും ഒരു എടുക്കാത്ത രൂപയുമേയുള്ളൂ. അദ്ദേഹം യാദൃശ്ചിക മായി തങ്ങളെ കണ്ടപ്പോൾ ബിസ്ക്കറ്റ് തങ്ങൾക്ക് കൊടുത്തു. തങ്ങൾ പറഞ്ഞു, "ബിസ്ക്കറ്റ് കുട്ടികൾക്ക് കൊടുക്ക്, പിന്നെയുള്ളത് എടു ക്കാത്ത റുപ്പ്യയല്ലേ?? ഇതുകേട്ട മൊയ്തീൻ മുസ്ലിയാർ ഞെട്ടിപ്പോ യി. എന്റെ കയ്യിലുള്ള വസ്തു തങ്ങളെങ്ങനെ അറിഞ്ഞെന്നായിരുന്നു ചിന്ത.

മറ്റൊരിക്കൽ, അയനിക്കാട് നെല്ല്യാടി അമ്മത് മാസ്റ്റർ അയനി ക്കാട് പള്ളിയിൽ നിസ്കരിക്കാൻ കയറിയപ്പോൾ വുളൂഅ് എടുക്കാൻ അദ്ദേഹത്തിന്റെ വില കൂടിയ വാച്ച് അഴിച്ചുവെച്ചു. വുളൂഇന് ശേഷം വാച്ചെടുക്കാൻ അദ്ദേഹം മറന്നു. നിസ്കരിച്ച് വന്ന് നോക്കിയപ്പോൾ വാച്ച് അവിടെയില്ല. അക്കാലത്ത് വാച്ച് കെട്ടുന്ന പതിവുണ്ടായിരു ന്നില്ല. സമൂഹത്തിൽ വലിയ ഉദ്യോഗം വഹിക്കുന്നവർ മാത്രമാണ് വാച്ച് ഉപയോഗിച്ചിരുന്നത്. അദ്ദേഹം പിന്നീടൊരിക്കൽ തങ്ങളെ കണ്ടു മുട്ടിയപ്പോൾ വാച്ച് നഷ്ടപ്പെട്ട വിവരം പറഞ്ഞു. വാച്ച് വേണോ എന്ന് ചോദിച്ചുകൊണ്ട് ഒരു നൂൽ എടുത്ത് അദ്ദേഹത്തിന്റെ കയ്യിൽ കെട്ടി ക്കൊടുത്തു. എന്നിട്ട് വാച്ച് വെച്ച സ്ഥലത്ത് പോയി നോക്കാൻ പറ ഞ്ഞു. അദ്ദേഹത്തിന് തന്റെ കണ്ണുകളെ വിശ്വസിക്കാനായില്ല. അതാ താൻ മറന്നുവെച്ച വാച്ച് അതേ സ്ഥലത്ത് തന്നെയിരിക്കുന്നു.

തച്ചൻകുന്നിലെ പള്ളിവീട്ടിലെ അബൂബക്കർ ഹാജിക്ക് വായ യിൽ ഒരു തരത്തിലുള്ള രോഗം. പച്ച വെള്ളം പോലും ഇറക്കാൻ പറ്റാത്ത അവസ്ഥ. ചികിത്സകൾ പലതും ചെയ്തെങ്കിലും ഒരു സമാ ധാനവുമില്ല. അവസാനം ചെറുവണ്ണൂർ ഓറെക്കണ്ട് വിവരം പറയാൻ അദ്ദേഹം തങ്ങളെ വീട്ടിലെത്തി. ഉച്ചഭക്ഷണത്തിന്റെ സമയത്താണ് അയാൾ ചെന്നത്. തങ്ങളും മറ്റു ചിലരും ചോറു കഴിക്കാനിരുന്ന പ്പോൾ അബൂബക്കർ ഹാജിയോടും ഇരിക്കാൻ പറഞ്ഞു. കടുത്ത ചുകപ്പ് നിറത്തിലുള്ള കറി കണ്ടപ്പോൾ തന്നെ അദ്ദേഹത്തിന് ഭക്ഷ ണപ്പൂതി തീർന്നുപോയിരുന്നു. തങ്ങൾ ഹാജിയാരുടെ പ്ലേറ്റിലേക്ക് ചോറും കറിയും ഒഴിച്ചുകൊടുത്ത് കഴിക്കാൻ പറഞ്ഞു. തങ്ങൾ പറ ഞ്ഞത് ചെയ്യാതിരിക്കാൻ നിവൃത്തിയില്ലല്ലോ. അയാൾ അനുസരണ യുള്ള കുട്ടിയെപോലെ ചോറ് മുഴുവൻ തിന്ന് തീർത്തു. ഭക്ഷണം കഴിഞ്ഞപ്പോഴേക്കും അദ്ദേഹത്തിന്റെ വായയുടെ അസുഖം മാറിപ്പോ യിരുന്നു.

മഹാനവർകൾ എവിടെപ്പോയാലും ഒരുപറ്റം ആൾക്കാർ

തങ്ങളെ അനുഗമിച്ചിരുന്നു. അതുകൊണ്ട്, തങ്ങളെ സ്വീകരിക്കാൻ തയ്യാറുള്ളവർ അവരേയും കൂടി കരുതാറുമുണ്ട്. അല്ലലും അലട്ടലു മായിക്കഴിഞ്ഞിരുന്ന അക്കാലത്തെ സമൂഹത്തിന് ഒരു നേരത്തെ സുഭിക്ഷ ഭക്ഷണത്തിന് പോലും വകയില്ലായിരുന്നു. നിത്യചെലവും ഭക്ഷണവുമൊക്കെ കണ്ടുകൊണ്ടു തന്നെയാകാം ഒരു പറ്റം സാധാര ണക്കാർ തങ്ങളെ കൂടെ നടന്നിരുന്നത്. അവരിൽ പലരേയും തങ്ങൾ ഉന്നതസ്ഥാനങ്ങളിൽ എത്തിച്ചിട്ടുമുണ്ട്. അക്കൂട്ടത്തിൽ ചിലർ മാത്രമേ ഇന്നു ജീവിച്ചിരിപ്പുള്ളൂ. തങ്ങളുടെ അനുജനായ ഇബ്രാഹിം മുസ്ലി യാരും തങ്ങളുടെ എളാപ്പയും അക്കൂട്ടത്തിൽ അംഗങ്ങളാണ്.

ഒരിക്കൽ തച്ചൻകുന്നിലെ പള്ളിയിൽ മഹാനവർകളും സഹ ചാരികളും ഒരു രാത്രിയിലെത്തി. പള്ളിയിലെ ഇമാം തങ്ങൾക്ക് വേണ്ട സൗകര്യങ്ങളൊക്കെ ചെയ്തുകൊടുത്തു. തങ്ങൾക്ക് ചുറ്റും ഞങ്ങൾ വട്ടം കൂടിയിരുന്നു. പള്ളിയിലെ ഇമാമായ ചെത്തിക്കൽ മമ്മദ് മുസ്ലി യാർക്ക് തങ്ങളുടെ കാലുഴിഞ്ഞ് കൊടുത്ത് ഖിദ്മത്ത് ചെയ്യണമെന്ന് വല്ലാത്ത മോഹം. അദ്ദേഹം ചിന്തിച്ച് തീർന്നപ്പോഴേക്കും തങ്ങൾ പറഞ്ഞു. “ആ.........കാലുഴിഞ്ഞോളി.” അദ്ദേഹം സന്തോഷത്തോടെ കാലുഴിയാൻ തുടങ്ങി. കുറേ സമയം കഴിഞ്ഞപ്പോൾ മുസ്ലിയാർക്ക് ഉറക്കം വന്നു. തങ്ങളറിയാത്ത രൂപത്തിൽ കാലിളകാതെ അദ്ദേഹം അവിടെ കിടക്കാനൊരുങ്ങി. എല്ലാവരും ഉറക്കമായി. മുസ്ലിയാർ തല ചായ്ക്കാനൊരുങ്ങിയപ്പോൾ തങ്ങൾ ഉറക്കിൽ പറഞ്ഞു. “കാലുഴി യൂ....”

അദ്ദേഹം ഞെട്ടിപ്പോയി. ഉറങ്ങുന്ന തങ്ങളെങ്ങനെ താൻ കിട ക്കാനൊരുങ്ങുന്നത് കണ്ടു. അദ്ദേഹം വീണ്ടുമുഴിഞ്ഞു. കുറേ കഴി ഞ്ഞപ്പോൾ തങ്ങൾ ഉറക്കിൽ തന്നെ മതിയെന്ന് പറഞ്ഞു. ഈ സംഭവം അദ്ദേഹം രാവിലെ ഞങ്ങളോട് പങ്കുവെച്ചതാണ്.

ഒരു ദിവസം വടക്ക് ഭാഗത്ത് നിന്ന് സംസാരിക്കാൻ സാധി ക്കാതെ ഒരു പെൺകുട്ടിയുമായി കുറച്ചാൾക്കാർ ചികിത്സക്കോ മറ്റോ കോഴിക്കോട് വന്നു. യാദൃശ്ചികമായി പയ്യോളി പോലീസ് സ്റ്റേഷ നിൽ ഡ്യൂട്ടിയിലുള്ള ഒരു പോലീസുകാരനുമായി പരിചയപ്പെട്ടു. തങ്ങളെ നേരിൽ പരിചയമുള്ള ആളും തങ്ങളെ ഒരുപാട് ഇഷ്ടപ്പെ ടുന്ന ആളുമായിരുന്നു അദ്ദേഹം. അവരുടെ സങ്കടം കേട്ടപ്പോൾ ചെറു വണ്ണൂരിൽ പോയി വടകര തങ്ങളെ കാണാൻ നിർദ്ദേശിച്ചു. മഹാന വർകൾ വീട്ടിലുണ്ടെന്നറിഞ്ഞ അവർ അപ്പോൾ തന്നെ പോലീസു

കാരുമായി അങ്ങോട്ടേക്ക് തിരിച്ചു. പോലീസുകാരൻ അവരുടെ വിഷമം തങ്ങളോട് അവതരിപ്പിച്ചു. ഒരിക്കലും പ്രതീക്ഷിക്കാത്തതായിരുന്നു മഹാന്റെ പ്രതികരണം. "തേങ്ങ ചിരകിയിട്ട വെള്ളം മഹാനവർകൾ പെൺകുട്ടിയോട് കുടിക്കാൻ പറഞ്ഞു. അവളത് മുഴുവൻ കുടിക്കുകയും ഇനിയും വേണമെന്ന് പറയുകയും ചെയ്തു. പെൺകുട്ടിയുടെ മാതാപിതാക്കൾക്ക് കുട്ടി സംസാരിച്ചത് വിശ്വസിക്കാനാവുന്നില്ല. അവർ തങ്ങളോട് സന്തോഷം പറഞ്ഞ് തിരിച്ചുപോയി.

മഹാനവർകൾക്ക് സദാ സമയവും ചുരുട്ടു വലിക്കുകയും മുറുക്കുകയും ചെയ്യുന്ന ശീലമുണ്ടായിരുന്നു. ഇടിച്ച മുറുക്കാൻ കൂടെയുള്ള ആരുടെയെങ്കിലും കൈവശമുണ്ടാകും. ചുരുട്ട് ആരെങ്കിലും കത്തിച്ച് കൊടുത്താൽ രണ്ടുമൂന്ന് പുകയൂതി നിലത്തേക്കിടും. തങ്ങൾ തച്ചൻകുന്നിൽ വന്നാൽ അമ്മത് ഹാജിയുടെ മസാലക്കടയിലാണ് ഇരിക്കാറ്. തങ്ങൾ എത്തിയെന്നറിഞ്ഞാൽ ആൾക്കാർ അവിടെ ഒത്തുകൂടും. മസാലക്കടയുടെ മറുവശം കണാരൻ എന്നയാളുടെ ഒരു സ്റ്റേഷനറിക്കടയും ഉണ്ടായിരുന്നു. കണാരൻ പലരിൽ നിന്നുമായി ആ കടയിൽ വരുന്നത് മഹാനാണെന്ന കേട്ടറിഞ്ഞിരുന്നു. മസാലക്കടയിൽ തങ്ങൾ വരുമ്പോഴൊക്കെ സാകൂതം വീക്ഷിക്കാറുണ്ടായിരുന്നു. ഒരു ദിവസം ദൂരെ നിന്ന് തങ്ങൾ വരുന്നത് കണ്ട കണാരൻ മനസ്സിൽ വിചാരിച്ചു. അദ്ദേഹം മഹാനാണെങ്കിൽ ഇന്നെന്റെ കടയിൽ നിന്ന് ചുരുട്ട് വാങ്ങണം. അത്ഭുതമെന്ന് പറയട്ടെ, പതിവിന് വിപരീതമായി തങ്ങൾ കണാരന്റെ കടയിലേക്ക് കയറി ചുരുട്ട് തരാൻ ആവശ്യപ്പെട്ടു. കണാരൻ അക്ഷരാർത്ഥത്തിൽ ഞെട്ടിപ്പോയി. അദ്ദേഹത്തിന്റെ മതിപ്പ് കൂടുകയും തങ്ങളുടെ സ്നേഹിതനായിത്തീരുകയും ചെയ്തു.

നമ്മൾക്ക് സങ്കൽപ്പിക്കാനാവാത്ത പദവിയിലുള്ള മഹാനായിട്ടും വളരെ വിനയത്തോടെയായിരുന്നു അവിടുത്തെ പെരുമാറ്റം. നല്ലത് കണ്ടാൽ വിളിച്ച് സന്തോഷം പറയുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യും. ഞാനും എന്റെ പിതാവിന്റെ പരമ്പരയിലുള്ളവരെല്ലാം ദഫ് റാത്തീബിന്റെ പ്രചാരകരായിരുന്നു. ഒഫ് റാത്തീബ് ഞങ്ങൾ തങ്ങളുടെ മുന്നിൽ നിന്ന്കളിക്കുകയും തങ്ങൾ ഞങ്ങളെക്കൊണ്ട് കളിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അന്നൊക്കെ ഒരു പ്രദേശത്ത് ദഫ് റാത്തീബ് പഠിപ്പിച്ചാൽ അരങ്ങേറ്റം എന്ന് പറയപ്പെടുന്ന സമാപന ദിവസം ദഫ് പഠിപ്പിച്ച ഉസ്താദിനെ മുന്തിയ വസ്ത്രം ചമയിച്ച് ദഫിന്റെ അകമ്പടിയോടെ സദസ്സിലേക്ക് ആനയിക്കുന്ന പതിവുണ്ടാ

യിരുന്നു. ഒരിക്കൽ തച്ചൻകുന്നിൽ എന്റെ വീടിനോടടുത്ത് ഞാൻ ദഫ് റാത്തീബ് പഠിപ്പിക്കുകയും സമാപനദിവസം എന്നെ പാറേമ്മൽ മദ്രസയിൽ നിന്ന് ദഫ്ഫിന്റെ അകമ്പടിയോടെ സദസ്സിലേക്ക് ആന യിക്കുകയും ചെയ്തു. അങ്ങനെ ഘോഷയാത്ര നടക്കുന്നതിനിടയിൽ തങ്ങളും പരിവാരങ്ങളും റോഡിന്റെ എതിർവശത്തിലൂടെ കടന്നുവ രുന്നു. ഞാനെന്റെ കഴുത്തിലണിഞ്ഞിരുന്ന മാല തങ്ങളുടെ കഴുത്തി ലിടാൻ ആവശ്യപ്പെട്ടു. തങ്ങൾചിരിച്ചുകൊണ്ട് ആവശ്യം സ്വീകരിച്ചു. മാല കഴുത്തിലിട്ട തങ്ങൾ ചെറുവണ്ണൂർ വരെ നടന്നുപോവുകയും ചെയ്തു.

എന്റെ മകൻ ശംസുദ്ദീനുമായി ബന്ധപ്പെട്ട ഒരനുഭവം പറഞ്ഞു കൊണ്ട് നിർത്താം. അവൻ വടകര കോട്ടക്കൽ മദ്റസയിൽ മുഅല്ലി മായി ജോലി ചെയ്തിരുന്ന കാലം. മദ്രസയുടെ വാർഷികത്തോടനു ബന്ധിച്ച് പരിപാടിയിലേക്ക് തങ്ങളെ ക്ഷണിക്കാൻ വേണ്ടി ശംസു ദ്ദീനും മദ്രസാ പ്രസിഡണ്ട് പി.വി. കുഞ്ഞാമു ഹാജിയുമായി തങ്ങ ളുടെ ചെറുവണ്ണൂരിലെ വീട്ടിലേക്ക് പോയി. ഇന്നത്തേത് പോലെ സൗകര്യമില്ലാത്ത ദുർഘടപാതയായിരുന്നു അന്ന്. പരിസരത്തൊന്നും ആരേയും കാണാത്തതിനാൽ തങ്ങളുടെ വീട് എത്തുന്നതിന് കുറേ മുൻപായി ശംസുദ്ദീൻ പ്രസിഡണ്ടിനോട് പറഞ്ഞു, ഇവിടെ ആരേയും കാണുന്നില്ലല്ലോ? മഹാനവർകൾ ഇവിടെയില്ലെന്നാണ് തോന്നുന്ന ത്.” അവർ നടന്ന് തങ്ങളുടെ മലയിലെ വീട്ടുമുറ്റത്തെത്തി. പഴയ പള്ളിയുടെ വടക്ക് ഭാഗത്തെ മൂലയിൽ തങ്ങൾ നിൽക്കുന്നു. ആമുഖ മില്ലാതെ തങ്ങൾ ഇവരോട് പറഞ്ഞു, “ഇവിടെ ഇതുവരേയും കുറേ ആൾക്കാർ ഉണ്ടായിരുന്നു. എല്ലാവരും ഇപ്പോ പോയതേയുള്ളൂ.” അവർ ഞെട്ടിപ്പോയി. അവർ തമ്മിൽ പറഞ്ഞ കാര്യം തങ്ങൾ ഉൾക്കണ്ണ് കൊണ്ട് കാണുകയായിരുന്നു. അല്ലാഹു അവിടുത്തെ സഹായം നമുക്ക് ഇരുവീട്ടിലും നൽകുമാറാകട്ടെ. ആമീൻ.

# എന്റെ ആദ്യ ഹജ്ജ് തങ്ങളുടെ അവസാനത്തേത്

പ്രൊഫ. എ.കെ. അബ്ദുൽ ഹമീദ്

1990 ൽ എന്റെ ആദ്യ ഹജ്ജ് യാത്രയിലാണ് ആ മഹദ് വ്യക്തിത്വവുമായി അടുത്ത് പരിചയപ്പെടാൻ കഴിഞ്ഞത്. തങ്ങളവർകളുടെ അവസാനത്തെ ഹജ്ജ് യാത്രയായിരുന്നു അത്.

സർക്കാർ വളണ്ടിയറായിട്ടായിരുന്നു എന്റെ പ്രഥമ ഹജ്ജ് യാത്ര. അന്ന് ഞാൻ സഞ്ചരിച്ചിരുന്ന അക്ബർ കപ്പലിൽ വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങളും നടക്കാവ് അബൂബക്കർ ഹാജിയും ഉണ്ടായിരുന്നു. യാത്രക്കിടെ വളണ്ടിയർ എന്ന നിലക്ക് തങ്ങളുമായി നിരവധി തവണ ബന്ധപ്പെടാൻ ഭാഗ്യം ലഭിച്ചു. തങ്ങൾ ഫസ്റ്റ്ക്ളാസിലും ഞാൻ സെക്കന്റ് ക്ലാസിലും ആയിരുന്നു. പത്ത് ദിവസം നീണ്ട് നിന്ന യാത്രയിൽ തങ്ങളുമായുള്ള സഹവാസം ജീവിതത്തിലെ അനുസ്മരണീയ അനുഭവമായി ഞാൻ കാണുന്നു.

തങ്ങളുടെ മഹത്വം ആരും പറയാതെ തന്നെ കപ്പലിലുള്ളവരെല്ലാം മനസ്സിലാക്കി. മലയാളികളും ഉർദുക്കാരുമൊക്കെ തങ്ങളെ സന്ദർശിക്കുന്നതും അനുഗ്രഹം വാങ്ങുന്നതും കാണാൻ കഴിഞ്ഞു. യാത്രതുടങ്ങി ദിവസങ്ങൾക്കകം തന്നെ മുഹമ്മദ് ഹാജി തങ്ങൾ ഒരു മഹാനാണെന്ന് എല്ലാവരും മനസ്സിലാക്കിയിരുന്നു. യാത്രക്കിടെ മറ്റൊരു സംഭവമുണ്ടായി. തബ്ലീഗുകാരായ ചിലർ ഇഹ്റാം കെട്ടുന്നത് സംബന്ധമായി ചില അഭിപ്രായ വ്യത്യാസങ്ങൾ ഉയർത്തി.

അന്നേരം മുഹമ്മദ് ഹാജി തങ്ങൾ അതിനെതിരെ ശക്തമായി തന്നെ പ്രതികരിക്കുകയും മീഖാത്തിൽ നിന്ന് തന്നെ ഇഹ്റാം കെട്ടണമെന്നാണ് ശരീഅത്ത് നിയമമെന്ന് അസന്നിഗ്ദമായി വ്യക്തമാക്കുകയും ചെയ്തു. ജിദ്ദയിലെത്തിയപ്പോൾ എന്റെ സഹപാഠി ബഷീർഹാജി തങ്ങളെ സ്വീകരിക്കുകയും അവർക്ക് വേണ്ട എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കുകയും ചെയ്തു. പ്രസ്തുത ഹജ്ജിന് ശേഷം എവിടെ കണ്ടാലും 'ഹജ്ജ് അമീറെ'ന്ന് വിളിക്കുകയും ആ യാത്ര അനുസ്മരിക്കുകയും ചെയ്യുക തങ്ങളുടെ പതിവാണ്. തങ്ങളോടൊപ്പം കഴിച്ച് കൂട്ടിയ ആ ദിനങ്ങൾ ഇന്നും മനസ്സിൽ മായാതെ കിടക്കുന്നു.

ഫലനം ഏനിക്കുട്ടി ഹാജിയുടെ ജീവിതത്തിൽ സദാ നിറഞ്ഞു നിന്നിരുന്നു. നടക്കാവിൽ വെച്ച് നടന്ന ഒരു ദിക്റ് ഹൽഖയിൽ വടകര മുഹമ്മദാജി തങ്ങളുടെ സാന്നിധ്യത്തിലാണ് മഹാൻ മരണപ്പെട്ടത്. മരിച്ചു കിടക്കുന്ന തന്റെ മുഹിബ്ബിനെ നോക്കി വടകര തങ്ങൾ പറഞ്ഞത് "ഏനിക്കുട്ടി ഹാജി വിശ്രമത്തിലാണ്." എന്നായിരുന്നു.

ഏനിക്കുട്ടി ഹാജിയുടെ വീട്ടിൽ വരുമ്പോൾ മുതൽക്കു തന്നെ വടകര തങ്ങളുമായി ബന്ധപ്പെടാൻ എനിക്ക് സാധിച്ചു. വർഷങ്ങൾക്ക് മുമ്പ് ഒരു വെള്ളിയാഴ്ച മർകസ് കോംപ്ലക്സ് പള്ളിയിൽ തങ്ങൾ ജുമുഅക്ക് പങ്കെടുത്തു. നിസ്കാരം കഴിഞ്ഞ ഉടനെ ഞാൻ തങ്ങളുടെ അടുക്കൽ ചെന്ന് സലാം പറഞ്ഞു. പരിചയം ഒന്നുകൂടെ പുതുക്കി. തങ്ങൾ പെട്ടെന്ന് യാത്ര പറഞ്ഞിറങ്ങി. മഹാൻ പോയിക്കഴിഞ്ഞപ്പോൾ, മനസ്സിൽ വല്ലാത്തൊരു പുകച്ചിൽ, മനസ്സംഘർഷം ഏറി ഏറി വന്നു. തങ്ങളെ ഒന്നുകൂടെ കാണണം. ഉൾക്കടമായ ആഗ്രഹം മനസ്സിനെ മഥിച്ചു.

ഉച്ചഭക്ഷണം കൂടി കഴിക്കാതെ നേരെ ഞാൻ നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിലേക്ക് ഫോൺ ചെയ്തു. തങ്ങളെ അന്വേഷിച്ചു. തലശ്ശേരി ഉസ്സൻ മൊട്ടയിലെ കേയിയുടെ വീട്ടിലേക്ക് പോയിരിക്കുകയാണെന്ന് വിവരം ലഭിച്ചു. ഉടനെ ഞാൻ അങ്ങോട്ട് തിരിച്ചു. വൈകുന്നേരം അഞ്ചുമണിയോടെ കേയിയുടെ വീട്ടിലെത്തി തങ്ങളെ സന്ദർശിച്ചു. "മർഹും ടി.എം. ഇസ്മാഈൽ മുസ്ലിയാരുടെ മകനാണ്" ഞാൻ പരിചയപ്പെടുത്തി. പിതാവിനെ മഹാന് നേരത്തെ പരിചയമുള്ളതിനാൽ എന്റെ പ്രശ്നങ്ങൾ വളച്ചുകെട്ടില്ലാതെ മഹാന്റെ മുമ്പിൽ പറയാനെനിക്ക് കഴിഞ്ഞു. കുടുംബപരമായ വല്ലാത്തൊരു പ്രശ്ന

ത്തിൽ വേദന സഹിച്ചു നടന്നിരുന്ന ഞാൻ പ്രസ്തുത സംഭവത്തിന് പരിഹാരവും തേടി ഏഴ് വർഷങ്ങൾക്ക് മുമ്പ് മടവൂർ സി.എം. വലിയുല്ലാഹിയെ കണ്ടിരുന്നു. അന്നവർ പറഞ്ഞത് "സന്തോഷമായിക്കൊള്ളും" എന്നാണ്. പ്രസ്തുത വിഷയം വടകര തങ്ങളോടും ഞാൻ ഉണർത്തി. അപ്പോൾ അവിടുന്ന് പറഞ്ഞത് സി.എമ്മിന്റെ സിയാറത്ത് ചെയ്യാനായിരുന്നു.

അന്ന് തങ്ങളെന്നോട് അവിടെ തങ്ങാനാവശ്യപ്പെട്ടു. എന്നെ കൂടാതെ പലരും കേയിയുടെ വീട്ടിൽ തങ്ങളെ സന്ദർശിക്കാനെത്തിയിരുന്നു. ഞങ്ങൾ മഹാനവർകളോടൊത്ത് മൗലിദ് ഓതുകയും ഒന്നിച്ചു ഭക്ഷണം കഴിക്കുകയും ചെയ്തു. സുബ്ഹി നിസ്കാരത്തിനു ശേഷം ഞാൻ തങ്ങളോട് യാത്ര ചോദിച്ചു. "എല്ലാം ശരിയായിക്കൊള്ളും" എന്നു പറഞ്ഞ് മഹാൻ എനിക്ക് അമ്പത് രൂപ തന്നു യാത്രയാക്കി. മഹാനൊത്ത് കഴിഞ്ഞ ആ ധന്യ നിമിഷങ്ങൾ മനസ്സിലിന്നും മധുരിക്കുന്ന സ്മരണകളായി നിറഞ്ഞു നിൽക്കുന്നു. ഒരിക്കലും പൊലിയാതെ പറഞ്ഞ പോലെ ഞാൻ മടവൂർ മഖാമിൽ ചെന്ന് ദുആ ഇരന്നു.എന്റെ പ്രശ്നങ്ങൾക്ക് പരിഹാരമായി.....

# സ്നേഹനിധിയായ പിതാവ്

**അബ്ദുൾ റഹമാൻ ഹാജി വാണിയന്നൂർ**

(വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങളുടെ മകൻ)

ഉപ്പയെക്കുറിച്ച് പറയാൻ അനുഭവങ്ങളേറെയുണ്ട്. ഓർമ്മ വെച്ച നാൾ മുതൽ ആ ജീവിതം അടുത്തറിയാൻ ശ്രമിച്ചു. ഉപ്പയോടൊപ്പം ഒരുപാട് യാത്രകൾക്ക് ഭാഗ്യം ലഭിച്ചിട്ടുണ്ട്. യാത്രകളധികവും ബസ്സിലും ട്രെയിനിലുമായിരുന്നു. മുഹിബ്ബുകളായി കൂടെ കുറേ പേർ ഉണ്ടാകും. ചെറുവണ്ണൂർ അമ്മദ്ക്ക, ബദർ അമ്മദ്ക്ക, അത്തോളി മൂസക്ക, കിണാശ്ശേരി കോയ ഹസൻ കുരിക്കൾ തുടങ്ങിയവർ എപ്പോഴും കൂടെയുണ്ടാകുന്നവരിൽ ചിലർ.

യാത്രകൾ ക്രമീകരിക്കുന്നതിലും ഒരു ശൈലിയുണ്ടായിരുന്നു. ചെറുവണ്ണൂരിൽ നിന്ന് വാണിയന്നൂരിലേക്ക് വരുമ്പോൾ വടകരയിൽ വന്നാകും ട്രെയിൻ കയറുക. അവിടെ സൂപ്പർ മൂസ ഹാജിയുടെ വീട്ടിൽ വിശ്രമം. യാത്രാമധ്യേ കോഴിക്കോട് ഇറങ്ങി നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിൽ തങ്ങും. എല്ലാ പതിമൂന്നാം രാവിലും വെള്ളിമാടുകുന്ന് ബഷീർ ഹാജിയുടെ വീട് ആയ മക്കാഹൗസിൽ ഷാദുലി മജ്ലിസിന് നേതൃത്വം നൽകും.

തലശ്ശേരി ഹസ്സൻമൊട്ടയിൽ ബർജാസ് ബീവിയുടെ വീട്ടിലെ പല പരിപാടികൾക്കും നേതൃത്വം നൽകി അവിടേയും താമസിക്കാറുണ്ടായിരുന്നു. അജ്മീറിലേക്കാണ് യാത്രയെങ്കിൽ ബോംബെയിൽ ഇറങ്ങി. ഔലിയാക്കളുടെ മസാറുക്കൾ സിയാറത്ത് ചെയ്ത് ബോംബെ ഹമീദ് ഹാജി. കാട്-കൊപ്രെ അഹു ഹാജി തുടങ്ങി അവിടെയുണ്ടായിരുന്ന മുഹിബ്ബീങ്ങൾക്കൊപ്പം കഴിയും.

ഹജ്ജിനായി പലതവണ മക്കയിൽ പോയെങ്കിലും യാത്ര യെല്ലാം കപ്പലിൽ മാത്രമായിരുന്നു. ഒരിക്കൽ പോലും വിമാനത്തിൽ യാത്ര ചെയ്തില്ല. വെറ്റില മുറുക്കും ചുരുട്ട് വലിക്കുന്ന ശീവുമുണ്ടാ യിരുന്നു. ഉപ്പാക്ക് ചുരുട്ട് കത്തിച്ച് കൊടുക്കുന്നവരിൽ പ്രധാനി പര പ്പനങ്ങാടി ബാപ്പു ഹാജിയായിരുന്നു. വാണിയന്നൂരിലെത്തുമ്പോ ഴെല്ലാം ഖിദ്മത്ത് ചെയ്ത് കൊടുക്കുന്നവരിൽ പ്രധാനികളാണ് മേട മ്മൽ കുഞ്ഞൂട്ടി ഹാജിയും കുഞ്ഞിമോൻ ഹാജിയും വൈലത്തൂർ കമ്മൂട്ടിക്കയും തലക്കടത്തൂർ അബ്ദുൾ റഹ്മാൻ മുസ്ലിയാരും തെങ്ങ ശ്ശേരി ബീരാൻകുട്ടിയും പച്ചക്കറി അബ്ദുറഹ്മാനിക്കയും.

യാത്ര വേളകളിലെല്ലാം ഒരു ബാഗ് കൈവശമുണ്ടാകും. ആവശ്യം വേണ്ട സാധനങ്ങളും മരുന്നും കരുതും. കൂടെയുള്ളവരെ യെല്ലാം കൃത്യസമയത്ത് ഭക്ഷണം കഴിപ്പിക്കണമെന്നത് നിർബന്ധ മായിരുന്നു. കാണാൻ വരുന്നവർ എത്ര ഉന്നതരാണെങ്കിലും വിളി ച്ചാൽ നിസ്കരിച്ച ശേഷം മാത്രമേ മറ്റു കാര്യങ്ങളിലേക്ക് കടക്കൂ.

മക്കളോട് എന്നും വാത്സല്യത്തോടെയാണ് പെരുമാറിയത്. ഒരി ക്കൽ പോലും ദേഷ്യപ്പെട്ടിട്ടില്ല. അടുത്തേക്ക പോകാൻ പേടിച്ച് മാറി നിൽക്കുമ്പോഴും സ്നേഹത്തോടെ വിളിച്ച് കാര്യങ്ങൾ പറയും. നിസ്ക രിക്കുമ്പോഴും ഭക്ഷണം കഴിക്കുമ്പോഴും മക്കൾ കൂടെ വേണം എന്ന നിർബന്ധമുണ്ടായിരുന്നു.

നിസ്കാരസമയമായാൽ എന്നെ വിളിക്കും. ബാത്ത്റൂമിൽ കൊണ്ട് പോയി ചൂട് വെള്ളത്തിൽ വുളൂഅ് ചെയ്ത് തയ്യാറായി നിൽക്കും. ജമാഅത്തായുള്ള നിസ്കാരവും റവാത്തിബ് സുന്നത്തു മെല്ലാം നിർബന്ധം. സുബ്ഹി നിസ്കാരം കഴിഞ്ഞാൽ ഒരുമിച്ചുള്ള ഖുർആൻ പാരായണം. ഓത്ത് കേൾക്കുമ്പോൾ തെറ്റ് തിരുത്തി തരും. അതിന്റെ സാരാംശങ്ങൾ വിശദീകരിക്കും.

അനാരോഗ്യം അലട്ടിയപ്പോഴും റമളാൻ നോമ്പ് കൃത്യമായി അനുഷ്ഠിച്ചു. ജീവിതത്തിന്റെ അവസാനം വരെ എല്ലാ നിസ്കാരവും നിന്ന് നിസ്കരിച്ചു. തറാവിഹും അങ്ങിനെ തന്നെ. റമളാനിൽ അല്ലെ ങ്കിൽ ഇശാഅ് ജമാഅത്തും ഹദ്ദാദും കഴിഞ്ഞാൽ ഇസ്ലാമിക ചരിത്ര ങ്ങൾ അയവിറക്കും. അത് കഴിഞ്ഞ ശേഷമാകും ഭക്ഷണം. കുട്ടി കളും കൂടെയുള്ളവരും എവിടെയൊക്കെ ഉറങ്ങുന്നുവെന്ന് മനസ്സി ലാക്കിയ ശേഷമേ കിടക്കാൻ പോകൂ.

വാണിയന്നൂരിൽ സ്ഥാപിച്ച ശാദുലി മജ്ലിസ് ഇന്നും പ്രസി

ദ്ധമാണ്. അറബി മാസം ഇരുപതിന് നടത്തപ്പെടുന്ന മാസാന്ത ശാദുലി മജ്‌ലിസിൽ ഇന്നും ഉപ്പയുടെ മുഹിബ്ബീങ്ങൾ മുടങ്ങാതെ സാന്നിധ്യ മറിയിക്കുന്നു. ഷാദുലി മജ്‌ലിസ് ശ്രദ്ധിക്കണമെന്ന് എന്നോട് പറയു മായിരുന്നു. ഒരിക്കൽ ഷാദുലി റാത്തീസിന്റെ കിത്താബ് എനിക്ക് നൽകുകയും ചെയ്തു. ഷാദുലി റാത്തീബിൽ നശീദ പ്രധാന ഘടക മാണ്. കാസർഗോഡ് യഹ്‌യൽ ബുഖാരി തങ്ങൾ രചിച്ച ഉപ്പയുടെ മലയാളത്തിലുള്ള മദ്ഹുകൾ ഉപ്പയുടെ സാന്നിധ്യത്തിൽ ചൊല്ലു മ്പോൾ ഉപ്പയും ഏറ്റു ചൊല്ലുമായിരുന്നു.

ഉപ്പയോട് ഒരിക്കൽ ദിക്റ് ചോദിച്ചപ്പോൾ ലാഇലാഹ ഇല്ല ല്ലാഹ് എന്ന് ചൊല്ലാൻ നിർദ്ദേശിച്ചു. ആശുപത്രിയിൽ കഴിയുന്ന സമ യത്ത് ഹദ്ദാദ് ചൊല്ലാനും നിർദ്ദേശിച്ചു. കാണാൻ വരുന്നവരിൽ വലി പ്പചെറുപ്പമുണ്ടായിരുന്നില്ല. എല്ലാവരോടുമുള്ള പെരുമാറ്റം ഒരുപോ ലെ. ഇബാദത്തിന് തടസ്സമാകും വിധം ആരം പെരുമാറിയാലും ദേഷ്യ പ്പെടും. വലിയ സമ്മേളനമാണെങ്കിൽ ദുആഇന് ക്ഷണിച്ചാൽ ഒരു ചെറിയ ദുആ മാത്രം.

1998 ൽ ഞങ്ങളെ ഹജ്ജിന് അയച്ചത് ഉപ്പയായിരുന്നു. ഞാനും ഉമ്മയും വല്യുമ്മയും മേടമമ്മൽ മുഹമ്മദ് കുട്ടി ഹാജിയും ഞങ്ങൾക്ക് വേണ്ട സൗകര്യങ്ങളെല്ലാം ചെയ്ത് തരാൻ മക്കയിൽ ഉപ്പയുടെ മുഹിബ്ബ് ബഷീർ ഹാജിയെ ഏർപ്പാടാക്കി. മക്കയിലും മദീനയിലു മായി പല സ്ഥലങ്ങളിലും അറബിവീടുകളിലെ മൗലിദ് സദസ്സുക ളിലും ബഷീർ ഹാജി കൊണ്ടുപോയി. മുഹമ്മദ് അലവി മാലിക്കി യുടെ ദർസിൽ പങ്കെടുക്കാനും ഭാഗ്യം ലഭിച്ചു.

വഫാത്തിന് മുമ്പ് സുഖമില്ലാതെ ആശുപത്രിയിൽ പ്രവേശി ച്ചപ്പോൾ ശ്വാസതടസ്സം നേരിട്ടതിനാൽ ഓക്സിജൻ നൽകാൻ ഡോക്ടർമാർ ശ്രമിച്ചപ്പോൾ അതൊന്നും വേണ്ടെന്നും ഇപ്പോൾ തന്നെ നടക്കാവിലേക്ക് പോകണമെന്നുമായിരുന്നു ആവശ്യം. അവിടെ 58 ദിവസം കഴിഞ്ഞ ശേഷമായിരുന്നു വഫാത്ത്.

കിടന്നിരുന്ന റൂമിൽ ഞാനും ഉമ്മയും പെങ്ങൾ നഫീസയും യാദിമുകളും നിൽക്കുമ്പോൾ ജാതേരി ഉസ്താദിന്റെ യാസീൻ പാരാ യണം പൂർത്തിയാകുന്നതോടെ റബീഉൽ അവ്വൽ 29 ന് വെള്ളിയാഴ്ച രാവ് ഈ ലോകത്തോട് വിട പറഞ്ഞു. ഉപ്പയുടെ ബറക്കത്ത് കൊണ്ട് അല്ലാഹു നമ്മെ ഇരുസ്ഥലത്തും നന്നാക്കട്ടെ. ആമീൻ.

# ഹൃദ്യമായ ഓർമ്മകൾ

**അബ്ദുൽഖാദർ ചെറുവണ്ണൂർ**

(വടകര മുഹമ്മദ് ഹാജി തങ്ങളുടെ മകൻ)

ഉപ്പയെക്കുറിച്ചോർക്കുമ്പോൾ വല്ലാത്ത നഷ്ടബോധം അനുഭവപ്പെടുന്നു. ആരാധനകളിലൂടെ ആത്മീയ വഴിയിൽ സഞ്ചരിച്ചപ്പോഴും കുടുംബത്തിന് വേണ്ടിയും സമയം കണ്ടെത്തിയിരുന്നു. മക്കളോട് പ്രത്യേക വാത്സല്യമായിരുന്നു. നന്മയിലേക്കുള്ള വഴി നടത്തത്തിന് എന്നും പ്രചോദനമായിരുന്നു ഉപ്പയോടൊപ്പമുള്ള ചെറുപ്പകാലം. ആളും തിരക്കും മൗലിദ് സദസുകളും ഇപ്പോഴും മായാത്ത ഓർമ്മകൾ.

ഉപ്പ ഉമ്മയെ വിവാഹം ചെയ്തശേഷം ഉമ്മ ചെറുവണ്ണൂരിൽ ഏതാനും മാസമേ താമസിച്ചിട്ടുള്ളൂ. അക്കാലത്ത് അത്രയേറെ ദൂരം ചെന്ന് താമസിക്കാൻ ഉമ്മ ഇഷ്ടപ്പെട്ടിരുന്നില്ല. അതിനാൽ ഞങ്ങൾക്ക് തിരൂരിനടുത്ത വാണിയന്നൂരിൽ ഉമ്മയുടെ തറവാടിന്ന് അടുത്ത് തന്നെ വീട് വെച്ച് നൽകി. തൊട്ടടുത്ത് തന്നെ ശാദുലി മജ്ലിസ് എന്ന പേരിൽ ഒരു കെട്ടിടം പണി കഴിപ്പിച്ചു. ശാദുലി റാത്തീബ് പ്രചരിപ്പിക്കാനും ഒരുപാട് മുഹിബ്ബീങ്ങൾക്ക് അനുഗ്രഹം സമ്പാദിക്കാനും അതു കാരണമായി. മറക്കാത്ത സ്മരണകളുയർത്തി വാണിയന്നൂരിലെ മാസാന്ത ശാദുലി മജ്ലിസ് എല്ലാ അറബി മാസവും 20 ന് മുടങ്ങാതെ നടന്നുവരികയും ഉപ്പയുടെ അനവധി മുഹിബ്ബീങ്ങൾ അതിൽ സംഗമിക്കുകയുംചെയ്യുന്നുണ്ട്. ഉപ്പയുടെ വിയോഗാനന്തരം കനത്ത ശൂന്യതയിലകപ്പെട്ടു പോയ ഞങ്ങളിൽ ഓരോ ശാദുലി മജ്ലിസും പെരുന്നാളിന്റെ പ്രതീതിയാണ് സൃഷ്ടിച്ചിരുന്നത്. ഉപ്പയോടൊപ്പം പടിയിറങ്ങിപ്പോയ ആളും ആരവങ്ങളും തിരിച്ചു കിട്ടുന്ന ദിനങ്ങളായിരുന്നു അത്. ഉപ്പ വരുമെന്നറിഞ്ഞാൽ ഉമ്മ ഞങ്ങളോട് പറയും. 'ഉപ്പ വരുന്നുണ്ട്. വേഗം അങ്ങ് (തറവാടിന് ഞങ്ങൾ പറയുന്ന പേര്) പോയി പറയൂ." ഓർമ്മവെച്ച നാൾമുതൽ ഉമ്മ ഇങ്ങനെ പറയുന്നത് കേൾക്കാം. ഇത് കേട്ടാൽ പിന്നെ ഞങ്ങൾക്ക് ആഘോഷമാണ്. ഉപ്പയും കൂട്ടരും വടകരയിൽ നിന്നും ട്രെയിൻ കയറിയാലുടൻ ആരെങ്കിലും ഫോൺവഴി വെട്ടുകിളി മുഹമ്മദ് കുട്ടിക്കയെ അറിയിച്ചിട്ടുണ്ടാകും. വരുന്ന വിവരം മുഹമ്മദ് കുട്ടിക്ക ഉമ്മയെയും അറിയിച്ച് തന്റെ ജീപ്പുമായി തിരൂർ റെയിൽവേ സ്റ്റേഷനിലേക്ക്

പുറപ്പെടും. ഞങ്ങൾ വിവരം തറവാട്ടിൽ പോയി വല്ല്യുമ്മയെ അറി യിക്കും.

ഉപ്പ വീട്ടിലെത്തിയാൽ പിന്നെ ധാരാളം ആളുകൾ ഖിദ്മത്തിനും ദുആ ചെയ്യിപ്പിക്കാനുമായി വന്നു തുടങ്ങും. ഉപ്പ തിരിച്ചുപോ കുന്നതുവരെ ഭക്ഷണമുണ്ടാക്കുന്ന തിരക്കിലായിരിക്കും ഉമ്മയും അമ്മായിമാരും.

കുട്ടികളോട് വലിയ പ്രിയമായിരുന്നു ഉപ്പാക്ക്. നിസ്കാരത്തിന് ബാങ്ക് കൊടുക്കുന്നതിന് മുൻപു തന്നെ വുളൂഅ് ചെയ്ത് തയ്യാറായി നിൽക്കും. സമയമായാൽ എന്തു കാരണമുണ്ടെങ്കിലും ഒരുനിമിഷം വൈകിപ്പിക്കില്ല. പക്ഷെ, കുട്ടികൾ എത്തിയില്ലെങ്കിൽ ഞങ്ങൾ എത്തു ന്നതു വരെ കാത്തുനിൽക്കും. സുബഹി ജമാഅത്ത് കഴിഞ്ഞാൽ ഖുർ ആൻ ഓതാൻ പറയും. ഞങ്ങളെല്ലാവരും കൂടിയിരുന്ന് ഓതുന്നത് വളരെ സൂക്ഷ്മതയോടെ കേട്ട് അതിന്റെ സാരം എല്ലാവർക്കുമായി പറഞ്ഞുകൊടുക്കും. പ്രത്യേകിച്ചും നബിമാരുടെ ചരിത്രമാണ് പറ യാറ്. അതുപോലെ, ഭക്ഷണം കഴിക്കുന്ന സമയത്തും കുട്ടികൾ വേണ മെന്ന് നിർബന്ധമാണ്. ഉപ്പാക്ക് വിളമ്പിയ ഭക്ഷണത്തിൽ നിന്ന് അൽപം മാത്രമേ കഴിക്കൂ. കഴിച്ചതിന്റെ ബാക്കി ബറകത്തിനായി ഓരോ പിടി കുട്ടികൾക്ക് കൊടുക്കും. ശേഷം, മറ്റുള്ളവർക്കും കൊടു ക്കും.

വിവിധ ആവശ്യങ്ങൾക്കായി ഉപ്പയുടെ അടുക്കൽ പലരും വരും. ചിലരോട് വളരെ സൗമ്യമായി പെരുമാറും. ചിലരോട് ചില കോഡ് ഭാഷയിലായിരിക്കും പ്രതികരണം. അത് അപ്പോൾ തന്നെ മനസ്സി ലായവരും പിന്നീട് മനസ്സിലായവരും ഇപ്പോഴും മനസ്സിലാവാത്തവ രുമുണ്ട്. ചില സമയത്ത് ചിലരോട് ദേഷ്യപ്പെടാറുണ്ട്. കുട്ടികളോട് എപ്പോഴും സൗമ്യമായേ സംസാരിക്കാറുള്ളൂവെങ്കിലും ഉപ്പയുടെ അടു ത്തേക്ക് ചെല്ലാൻ ഒരു ഉൾഭയമായിരുന്നു. ഞങ്ങൾ സ്കൂളിൽ പോകു മ്പോൾ പോലും ഉറങ്ങുന്ന ഉപ്പയെ ഉണർത്തേണ്ടെന്ന് കരുതി പറ യാതെ പോയാൽ ഉപ്പ ഉമ്മയോട് ദേഷ്യപ്പെടും. ഞങ്ങളെ കിതാബ് ഓതാൻ മഹല്ല് പള്ളിയിലെ ദർസിലേക്ക് പറഞ്ഞു വിടുമായിരുന്നു. ഇടക്കിടെ ഓത്തിന്റെ പുരോഗതിയും അന്വേഷിക്കാറുണ്ട്. ഉപ്പയുടെ ആഗ്രഹത്തിനനുസരിച്ച് ഓതാൻ സാധിച്ചിട്ടില്ല എന്നുള്ളത് ഇന്നും ഒരു വിഷമമായി നിലനിൽക്കുന്നു. എന്നാലും ഇപ്പോൾ ഉപ്പയുടെ ചാരത്ത് താമസിക്കാനും അവിടുത്തെ സേവിക്കാനും ഒരുപാട് പേർക്ക് കിതാബ് ഓതാൻ അവസരമൊരുക്കുന്നതിൽ ഭാഗവാക്കാകാനും കഴിഞ്ഞതിലൂടെ ഉപ്പയുടെ ആഗ്രഹ സഫലീകരണത്തിന് ഒരു പരിധി വരെയെങ്കിലും കഴിഞ്ഞതിൽ ഞാൻ സന്തുഷ്ടനാണ്.

# നിത്യജീവിതത്തിലെ വർത്തമാനങ്ങൾ

**കെ.എം. ബഷീർ വാണിയന്നൂർ**

(വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങളുടെ മകൻ)

വീട് നിറയെ ആളുകൾ ...ഇസ്ലാമിക ചരിത്ര വിശദീകരണവും മൗലിദ് സദസ്സുകളും.... ആത്മീയ അനുഭൂതി നൽകുന്ന രാത്രികൾ എന്നും ആളും ആരവങ്ങളും.... ഉപ്പയോടൊത്തുള്ള ചെറുപ്പകാലം എന്നെ ഓർമ്മിപ്പിക്കുന്ന അനുഭവങ്ങൾ ഇതൊക്കെയാണ്. വീടിന്റെ ഉമ്മറത്ത് മരക്കസേരയിൽ ഇരുന്ന് ചരിത്രവും വർത്തമാനവും പറയുന്ന ഉപ്പയെ കുറിച്ചുള്ള ഓർമ്മകൾ മനസ്സിലേക്ക് തികട്ടി വരുന്നു.

വാണിയൂരിലെ വീട്ടിന്റെ ഉമ്മറത്ത് ഇരുന്ന് ഒരു അധ്യാപകനെയോ ഉസ്താദിനെയോ പോലെ ചരിത്രകഥ പറയും. ഇശാഅ ്നിസ്കാരം കഴിഞ്ഞാൽ പിന്നെ ചരിത്ര വിശകലനമാണ്. മുഹിബ്ബീങ്ങളും ബന്ധുക്കളുമെല്ലാം ചുറ്റിലുമുണ്ടാകും. യൂസുഫ് നബിയുടേയും മൂസാനബിയുടേയും ബദർയുദ്ധത്തിന്റെയുമെല്ലാം ചരിത്ര സംഭവങ്ങൾ വള്ളിപുള്ളി വ്യത്യാസമില്ലാതെ ഉപ്പ മറ്റുള്ളവർക്ക് പകർന്നു നൽകും. ഓത്തുപള്ളി ഓർമ്മിപ്പിക്കുന്ന സദസ്സ് പോലിരിക്കും. ഒരു ചരിത്രം പറഞ്ഞ് തീർന്നില്ലെങ്കിൽ അടുത്ത ദിവസം അത് തുടരും, ചരിത്രകഥകൾ പറയുക മാത്രമല്ല ഇതിന്റെ എല്ലാം നല്ലൊരു ശ്രോതാവുകൂടിയാണ്.

ബദർചരിത്രവും ഉഹ്ദ്ചരിത്രവും വിശദീകരിക്കുന്ന കഥാപ്രസംഗകേസറ്റുകൾ ടേപ്പുറെക്കോർഡ് വഴി കേൾക്കുമായിരുന്നു. കേസറ്റ് സംഘടിപ്പിക്കുന്നതിനും ടേപ്പ്റെക്കോർഡ് പ്രവർത്തിപ്പിക്കുന്നതിന്റേയും ഒക്കെ ചുമതല എന്നെ ഏൽപ്പിക്കുമായിരുന്നു. പകൽസമയത്ത് കിടക്കുകയാണെങ്കിലും ടേപ്പ് റിക്കോർഡ് വഴി ചരിത്ര കഥകൾ കേട്ടുകൊണ്ടിരിക്കും. ചിലപ്പോൾ ഖുർആൻ പാരായണം കാസറ്റുകൾ വഴി കേൾക്കും.

മൗലിദുകളോട് ഉപ്പാക്ക് വല്ലാത്ത അഭിനിവേശമായിരുന്നു. റബിഉൽഅവ്വലിൽ എന്നും മൗലിദായിരിക്കും. പ്രവചകജന്മദിനവും ബദർ ദിനവുമെല്ലാം വിപുലമായി ആഘോഷിക്കും. എല്ലാവരേയും വിളിച്ച് ഭക്ഷണം കൊടുക്കും. വാണിയൂരിലെ ശാദുലി മജ്ലിസ് സ്ഥാപിച്ചതോടെ ഇതിനൊരു ചിട്ടയും വന്നു. മദ്ഹ്ഗീതങ്ങളും മാല പാട്ടുകളും കേൾക്കുന്നതിൽ വലിയ താൽപ്പര്യം കാണിച്ചു. ഈ ഒരു ദൗത്യത്തിനുമാത്രമായി പല മുഹിബ്ബുകളും കൂടെയുണ്ടായിരുന്നു. ഉപ്പയുടെ ഖാദിമുകളിൽ പെട്ട ബദർ അമ്മദ്കാക്ക് ആ പേര് വന്നതു തന്നെ ബദർ പാടിയതിനാലാണ്.

അസ്മാഉൽ ഉഹുസ്ന ബൈത്ത് ചൊല്ലുന്ന ചാവക്കാട് ഹാജിയും ചെറുപ്പകാലത്തെ ഒളിമങ്ങാതെ ഓർമയിലുണ്ട്. തരുവണ അബ്ദുല്ല മുസ്ലിയാർ രചിച്ച ഉപ്പയുടെ മദ്ഹ് പല തവണ തന്നെ അദ്ദേഹം ഉപ്പയുടെ സാന്നിധ്യത്തിൽ ചൊല്ലിയിട്ടുണ്ട്. കാസർഗോഡ് സയ്യിദ് യഹയൽ ബുഖാരി വന്നാൽ നശീദുകൾക്കെല്ലാം ഒരു താളം കൈ വരും. നിമിഷനേരം കൊണ്ട് രചിച്ച് അവതരിപ്പിക്കുന്ന തങ്ങളുടെ കാവ്യ ശകലങ്ങൾ കേട്ടിരിക്കുന്ന ഉപ്പയിന്നും ഓർമ്മയിലുണ്ട്. സന്ദർശിക്കാൻ വരുന്നവർ മദ്ഹ് പാടുന്നവരാണെന്ന് അറിഞ്ഞാൽ വല്ലാത്ത സന്തോഷമാണ്. മദ്ഹ് പാടിയതിന് ശേഷമേ പറഞ്ഞ് വിടൂ അതിന് പ്രതിഫലവും നൽകും.

വർത്തമാനകാല വിശേഷങ്ങൾ അറിയുവാനും താൽപ്പര്യം കാണിച്ചിരുന്നു. പത്രം വായിച്ച് കേൾക്കും. വാണിയന്നൂരാണെങ്കിൽ പത്രം വായിച്ച് കേൾക്കാൻ ചിലപ്പോൾ എന്നോടാണ് ആവശ്യപ്പെടുക. കടലുണ്ടി സയ്യിദ് ഇമ്പിച്ചിക്കോയ തങ്ങളാകും പത്രം കൊണ്ട് വരിക. ഓരോ വാർത്തകളും വായിച്ച് കൊടുക്കാൻ തങ്ങൾ എന്നോട്പറയും. വിവാദമായൊരു മാസപ്പിറവി വാർത്ത വായിച്ച് കൊടുത്ത് വലിയ രീതിയിൽ ചർച്ച ചെയ്തത് ഇന്നും ഓർമ്മയിലുണ്ട്.

ഉപ്പയോടൊപ്പം യാത്രാനുഭവങ്ങളും ഏറെയുണ്ട്. യാത്രകൾ ഏറെയും ട്രെയിനിലാണ് സ്ഥിരം യാത്ര ചെയ്യുന്ന സ്റ്റേഷനുകളിൽ ട്രെയിൻ വിവരങ്ങൾക്കായി സഹായം തേടിയിരുന്നത് ചുമട് എടുക്കുന്ന പോർട്ടർമാരോടായിരുന്നു. തിരൂരായാലും കോഴിക്കോട് ആയാലും വടകര സ്റ്റേഷനിലായാലും ഉപ്പയെ കണ്ടാൽ ഓടി വരുന്ന പോർട്ടർമാർ ഓർമയിൽ നിൽക്കുന്നു. ഏത് പ്ലാറ്റ്ഫോമിൽ എപ്പോൾ വണ്ടി വരുമെന്ന കാര്യം പോർട്ടർമാരോട് ചോദിച്ച് തയ്യാറായിരിക്കും.

പഠനത്തിനായി എന്നെ കാരന്തൂർ മർകസിലേക്ക് പറഞ്ഞയച്ചത് ഉപ്പയാണ്. പഠനകാലത്തെ എന്റെ വിശേഷങ്ങൾ അറിയാൻ നടക്കാവ് അബൂബക്കർ ഹാജിയുടെ മകൻ അബ്ദുസലാമിനേയും ചുമതലപ്പെടുത്തി.

ഇങ്ങനെ ഒരു കുറിപ്പിൽ ഒതുക്കാവുന്നതിലപ്പുറമാണ് അനുഭവങ്ങൾ. ഉപ്പയോടുള്ള ചെറുപ്പകാലം പിന്നീടുള്ള ജീവിതത്തിൽ ഇന്നും വലിയ സ്വാധീനം ചെലുത്തുന്നു.

# ശൈഖുനയുടെ ചാരത്ത് നിന്നും മദീനയിലേക്ക്

**ഉമർ സഖാഫി അൽ അസ്ഹരി**
(മുദരിസ്, മലയിൽ മഖാം)

മഹാനവർകളുമായി ജീവിതകാലത്ത് സംഗമിക്കാനോ മഹാന്റെ കറാമത്തുകൾക്ക് ജീവിതകാലത്ത് പാത്രമാകാനോ എനിക്ക് സാധിച്ചിട്ടില്ല. എന്നിരുന്നാലും അവിടുത്തെ ഭൗതിക വേർപാടിന് ശേഷമാണെങ്കിലും ആ സവിധത്തിൽ വന്നണയാനും അവിടുന്ന് ഏറ്റവും സ്നേഹിച്ചതും ആഗ്രഹിച്ചതുമായ ഒരു മതപഠന കേന്ദ്രത്തിന് നേതൃത്വം നൽകാനും കഴിഞ്ഞു. അല്ലാഹുവിന്റെ ഔലിയാക്കൾ അവരുടെ ജീവിത കാലത്തേക്കാൾ ഉപരിയായി ശക്തി പ്രാപിക്കുക വഫാത്തിന് ശേഷമാണെന്നാണ് പൂർവ്വസൂരികളും പണ്ഡിത ശ്രേഷ്ഠരും നമ്മെ പഠിപ്പിച്ചിട്ടുള്ളത്.

അതുകൊണ്ടുതന്നെ മഹാന്റെ സവിധത്തിൽ ദർസ് ആരംഭിക്കുവാൻ എന്നെ ക്ഷണിച്ചപ്പോൾ ഞാൻ അതിയായി സന്തോഷിച്ചു. അവിടുത്തെ പ്രീതി സമ്പാദിക്കാൻ ഇതിലും നല്ലൊരവസരം ഇല്ലെന്ന് എനിക്ക് തീർച്ചയായിരുന്നു. ആ ഹള്റത്തിൽ വച്ചു നടത്തുന്ന ദർസും ആത്മീയ സദസ്സുകളും ആത്മീയ ഉന്നതിക്ക് മതിയായതാണെന്ന ഉത്തമ ബോധ്യത്തോടെ തന്നെയാണ് ഞാൻ ആ ക്ഷണം സ്വീകരിച്ചത്.

അവിടുത്തെ സാമീപ്യം മുതലെടുക്കാൻ തന്നെയായിരുന്നു തീരുമാനം. ദർസിന്റെയും മുതഅല്ലിമുകളുടെയും പ്രത്യേകിച്ച് എന്റെയും ആത്മീയ പുരോഗതി ലക്ഷ്യംവെച്ച് നിരവധി ആത്മീയ സദസ്സുകൾക്ക് രൂപം നൽകി. എല്ലാ ഞായറാഴ്ച അസ്വറിന് ശേഷവും നടക്കുന്ന അസ്മാഉൽ ബദ്ർ മജ്ലിസ്, എല്ലാ ദിവസവും നടക്കുന്ന അസ്മാഉൽ ഹുസ്ന മജ്ലിസ് തുടങ്ങിയവ അവയിൽ ചിലത് മാത്രം.

അൽഹംദുലില്ലാഹ് അവിടുത്തെ സ്നേഹവും സാമീപ്യവും കൊതിച്ച് അവിടുത്തെ സ്നേഹിച്ച് അവിടുത്തെ ഖാദിമായി ഇവിടെ കൂടിയപ്പോൾ നിരവധി കറാമത്തുകൾ അനുഭവിക്കാൻ എനിക്കായി. കുട്ടികളും അവരുടെ രക്ഷിതാക്കളും എന്തു പ്രശ്നം പറഞ്ഞ് സമീപിക്കുമ്പോഴും അവരുടെ പേരിൽ യാസീൻ ഓതി ദുആ ചെയ്യാൻ നിർദ്ദേശിക്കാറാണ് പതിവ് ഉടനടി അതിന് പരിഹാരമുണ്ടാകാറുമുണ്ട്. മഹാനിൽ നിന്നും ഇവിടെ ദർസ് ആരംഭിച്ച ശേഷം ഞാൻ അനുഭവിച്ചറിഞ്ഞ കറാമത്തുകൾ തന്നെ നിരവധി വിവരിക്കാനുണ്ട്. സുദീർഘമാകുമെന്ന ഭയം എന്നെ ഒരു വിഷയത്തിൽ പരിമിതപ്പെടുത്താൻ നിർബന്ധിതനാകുന്നതുകൊണ്ട് ഒരു അനുഭവം മാത്രം ഇവിടെ ചേർക്കുന്നു.

നഫീസബീവി (റ), സുൽത്താനുൽഹിന്ദ് ഖാജാമുഈനുദ്ധീൻ ചിശ്തി(റ) തുടങ്ങിയ മഹത്തുക്കളുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്നത്, അവരുടെ വളർച്ചക്ക് നിദാനമായത് അവരുടെ മാതാപിതാക്കളും ഉസ്താദുമാരും തിരുനബി സവിധത്തിൽ അവരെ കൊണ്ടുപോയി ഏൽപിച്ചതാണ് എന്ന വലിയപാഠമാണ്. വിശിഷ്യാ നഫീസബീവി (റ)യെ അവിടുത്തെ പിതാവ് തിരുനബി (സ)യുടെ സവിധത്തിൽ കൊണ്ടുചെന്ന് എന്റെ മോളെ എനിക്ക് പൂർണ്ണ തൃപ്തിയാണ് എന്റെ ഹബീബെ അവിടുന്നും ഈകുട്ടിയെ തൃപ്തിപെടണെ എന്ന് പറഞ്ഞ് ദുആ ചെയ്തപ്പോൾ അന്നുരാത്രി മുത്ത്നബി അദ്ദേഹത്തിന്റെ

സ്വപ്നത്തിൽ വരികയും നിങ്ങളുടെ മോളെ ഞാനും തൃപ്തിപ്പെട്ടിരിക്കുന്നു. ഞാൻ തൃപ്തിപ്പെട്ടതുമൂലം അല്ലാഹുവും തൃപ്തിപ്പെട്ടിരിക്കുന്നു എന്ന സുവിശേഷം അറിയിക്കുകയും ശേഷമുള്ള മഹതിയുടെ ജീവിതയാത്രയിൽ ഉടനീളം നബി (സ) തങ്ങളുടെ സഹായവും സംരക്ഷണവും ഉണ്ടായതും സുപരിചിതമായ ചരിത്രമാണല്ലോ?

ഈ ചരിത്രങ്ങളിൽനിന്ന് പാഠമുൾക്കൊണ്ടതുമുതൽ വർഷങ്ങളേറേയായി ആഗ്രഹിക്കുന്നതാണ് മാതാപിതാക്കളോടും ഉസ്താദുമാരോടും വിശിഷ്യ ശൈഖുനാ എ.പി. ഉസ്താദുമായും വിശുദ്ധ മക്കയിലും പുണ്യ മദീനയിലും ഒത്തുചേരാനും അവരുടെ പ്രാർത്ഥനകൾ നേടിയെടുക്കാനും എന്നാൽ ഏതാനും വർഷങ്ങൾക്ക് മുൻപ് മാതാപിതാക്കളുമൊത്ത് ആ വിശുദ്ധ നഗരത്തിലേക്ക് പോകാൻ ഭാഗ്യം സിദ്ധിച്ചുവെങ്കിലും ശൈഖുനയുമൊത്തുള്ള ആവിശുദ്ധ നഗരത്തിലെ സംഗമം ഒരു സ്വപ്നം മാത്രമായി അവശേഷിച്ചു. മനസിനെ തീവ്രമായ ആഗ്രഹം സഫലീകരിക്കാൻ ഒരുപാട് പ്രാർത്ഥിച്ചു. പക്ഷേ നിരവധി പ്രമുഖരുൾപ്പെടുന്ന വലിയ ശിഷ്യ സമ്പത്തുള്ള ശൈഖുനയുടെ എളിയ ശിഷ്യനായ എനിക്ക് ആ മഹാഭാഗ്യം എങ്ങിനെ കൈവരിക്കാനാണ്. വിശുദ്ധഭൂമിയിൽ സംഗമിക്കാനായാൽ തന്നെ ഉസ്താദിനു ചുറ്റുമുള്ള പണ്ഡിത ശ്രേഷ്ഠന്മാരുടെയും സദാത്തുക്കളുടെയും പൗരപ്രമുഖരുടെയും സംഘടനാസാരഥികളുടേയും വലിയ വലയം ഭേദിച്ച് എങ്ങിനെ ചാരത്തെത്തും, എങ്ങിനെ ദുആ ചെയ്യിക്കും. തീർത്തും അസാദ്ധ്യം തന്നെ. എന്നാൽ പോലും അല്ലാഹുവിലുള്ള വിശ്വാസവും മഹത്തുക്കളുടെ സഹായത്തിലുള്ള വിശ്വാസവും ആ ഉദ്യമത്തിൽ നിന്ന് എന്നെ പിന്തിരിപ്പിച്ചില്ല.

മലയിൽ മഖാമിൽ ദർസ് ആരംഭിക്കുകയും ഉപ്പാപ്പയെകുറിച്ച് അനുഭവസ്ഥരിൽ നിന്ന് കൂടുതൽ അടുത്തറിയാൻ കഴിയുകയും ചെയ്തതോടെ എന്റെ ആഗ്രഹം പതിന്മടങ്ങ് വർദ്ധിച്ചു. എനിക്കും മുതഅല്ലിമുകൾക്കും തിരുനബി (സ) യുടെ ചാരത്തണയാനും അവിടെ വെച്ച് ശൈഖുനയുമായി സംഗമിക്കാനും ഭാഗ്യം ലഭിക്കാൻ മഹാനവർകളോട് ഒറ്റയ്ക്കും കൂട്ടമായും ഞാനും മുതഅല്ലിമുകളും പറഞ്ഞുകൊണ്ടേയിരുന്നു.

മഹാത്ഭുതമെന്ന് പറയട്ടെ, ദർസ് തുടങ്ങി ഒരു വർഷം

പൂർത്തിയാകും മുമ്പ് തന്നെ ഉപ്പാപ്പയുടെ മുഹിബ്ബുകളിൽ പ്രധാനിയായ മക്കയിലെ ബഷീർ ഹാജി ഉംറക്കായി എന്നെ മക്കയിലേക്ക് ക്ഷണിച്ചു. ഞാൻ കുട്ടികളെ വിവരമറിയിക്കുകയും പലരും ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു. സാമ്പത്തിക പരാധീനതകളും പ്രതികൂല സാഹചര്യങ്ങളും ഏറെയുണ്ടെങ്കിലും മഹാനവർകളോട് പറഞ്ഞാൽ എല്ലാം ശരിയാകുമെന്ന ഉറച്ച വിശ്വാസം മുതഅല്ലിമുകൾക്കുമുള്ളതിനാൽ ഞങ്ങൾ ഒരുക്കങ്ങൾ തുടങ്ങി. എപ്പോഴും സാഹചര്യങ്ങൾ അനുകൂലമാക്കാനും യാത്ര സുഗമമാക്കാനും വിശിഷ്യാ ശൈഖുനയുടെ സാമീപ്യം ലഭിക്കാനും ഉപ്പാപ്പയുടെ സഹായം തേടിക്കൊണ്ടേയിരുന്നു. പക്ഷെ ഒന്നിനു പുറകെ ഒന്നായി പ്രതിസന്ധികളുടെ പ്രവാഹമായിരുന്നു എനിക്കും കുട്ടികൾക്കും നേരിടേണ്ടി വന്നത്. ഹറമിൽ പണി നടക്കുന്നതിനാൽ ഉംറ വിസ ബ്ലോക്ക് ചെയ്തെന്ന് ട്രാവൽസുകൾ പറയുന്നു. എങ്കിൽ വിസിറ്റിംഗ് വിസക്കായി ശ്രമം. വിസിറ്റിംഗ് വിസയുടെ ചാർജ്ജ് കുത്തനെ കൂടിയിട്ടുണ്ടെന്നും അതുതന്നെ ഒരാഴ്ചത്തേക്കുമാത്രമേ ലഭ്യമാകു എന്നുമായിരുന്നു ട്രാവൽ ഏജൻസികൾ പിന്നീട് പറഞ്ഞത്. പ്രതീക്ഷയുടെ മേൽ കരിനിഴൽ വീണുതുടങ്ങിയപ്പോഴും ഉപ്പാപ്പ കൈവെടിയില്ലെന്ന വിശ്വാസത്തിൽ ഉറച്ചുനിന്നു. ട്രാവൽസുകളിലേക്ക് മാറിമാറി നിരന്തരം വിളിച്ചുകൊണ്ടേയിരുന്നു. അത്ഭുതമെന്നുപറയാം അപ്രതീക്ഷിതമായാണ് എനിക്ക് ഒരു മാസത്തെ വിസിറ്റിംഗ് വിസ അനുവദിച്ചതായി ഒരു ട്രാവൽ ഏജൻസിയിൽ നിന്നും വിളിവന്നത്. കുട്ടികൾക്ക് കൂടെ പോരാനാവാത്ത വിഷമം എന്റെ മുന്നിലവതരിപ്പിച്ചപ്പോൾ ഞങ്ങൾ വീണ്ടും ഉപ്പാപ്പയോട് കാര്യങ്ങൾ പറഞ്ഞു. അൽഹംദുലില്ലാഹ് അൽപ ദിവസത്തെ വ്യത്യാസത്തിൽ അവർക്കും ഒരു മാസത്തെ വിസിറ്റിംഗ് വിസ ലഭ്യമായി.

ജീവിച്ചിരിക്കുന്നവരും വഫാത്തായവരുമായ മഹാന്മാരോടെല്ലാം യാത്രപറഞ്ഞാവണം മദീനയാത്രയെന്നത് ഒരു മോഹമായിരുന്നു. സുൽത്താനുൽ ഹിന്ദ് ഖാജാ തങ്ങളുടെ ചാരത്ത് ചെന്ന് അനുമതി തേടി. സി.എം. മടവൂർ തങ്ങളും, മമ്പുറം തങ്ങളും, ഉമർഖാളിയും അടക്കമുള്ള ഒരുപാട് മഹാരഥന്മാരെ സിയാറത്ത്ചെയ്തു. ശൈഖുനയോട് യാത്രപറയണമെന്ന് അതിയായ ആഗ്രഹമുണ്ടയിരുന്നെങ്കിലും അവസരങ്ങൾ ഒന്നും ഒത്തുവന്നിരുന്നില്ല. മാത്രമല്ല ഉസ്താദവർകൾ അജ്മീറിലാണെന്നാണ്

അറിഞ്ഞത്. ഉംറയ്ക്ക് ക്ഷണം ലഭിച്ച ഉടനെ ഒരുവേള ശൈഖുനയുമായി കണ്ടുമുട്ടിയപ്പോൾ യാത്രകാര്യം സൂചിപ്പിക്കുകയും ദർസ് പൂട്ടുമ്പോൾ (റമളാൻ ലീവിന്) പോയിക്കോളൂ എന്ന് മറുപടി പറയുകയും ചെയ്തെങ്കിലും യാത്ര ചോദിക്കണമെന്ന ആഗ്രഹം വല്ലാതെ മനസ്സിനെ ഉലച്ചു. ഉപ്പാപ്പ തന്നെ എല്ലാത്തിനും അഭയം. അവിടുത്തോട് കാര്യങ്ങൾ കരഞ്ഞുപറഞ്ഞു. അങ്ങിനെ യാത്രയുടെ ഒരു ദിവസം മുമ്പ് മാതാപിതാക്കളോടും വീട്ടുകാരോടും യാത്രപറഞ്ഞിറങ്ങി (ഹബീബിന്റെ അടുത്തേക്കുള്ള യാത്ര അവിടുത്തെ ചാരത്തുനിന്നാവണമെന്ന ആഗ്രഹമായിരുന്നു മനസ്സിൽ) മഖാമിലേക്ക് തിരിക്കവേ വഴിയിൽ വെച്ച് ശേഖുനയുടെ വണ്ടികണ്ട് നിർത്തി കാര്യമന്വേഷിച്ചപ്പോൾ ഒരു പള്ളിയുടെ ഉദ്ഘാടനത്തിന് ശൈഖുന പെട്ടെന്ന് എത്തിയതാണെന്ന അറിവ് കിട്ടി. ഉടനെ അവിടെ ഇറങ്ങി അൽപസമയത്തിനകം തന്നെ ശൈഖുനയെ കാണാനും സമ്മതം ചോദിക്കാനും അവസരം ലഭിച്ചു.

എയർ ഇന്ത്യയിലുള്ള യാത്രയെ പലരും വിമർശിച്ചിരുന്നു. അത് മണിക്കൂറുകൾ വൈകുമെന്നതായിരുന്നു ന്യായം. എന്നാൽ മഹാന്റെ സവിധത്തിൽ നിന്നും പുണ്യനബിയുടെ മദ്ഹുകൾ പാടിയും പറഞ്ഞും ഉപ്പാപ്പയോട് യാത്രയിലുടനീളവും വിശുദ്ധനാടുകളിലും അവിടുത്തെ സഹായവും സംരക്ഷണവും ആവശ്യപ്പെട്ട് പ്രാർത്ഥനയോടെ ഞാൻ പുറത്തിറങ്ങിയതിന്റെ ഫലമായി എയർ ഇന്ത്യ കൃത്യസമയം തന്നെ പാലിച്ചു. മടക്കയാത്രയിലും ഫ്ളൈറ്റ് 2-3 മണിക്കൂർ വൈകിയേക്കുമെന്ന് അറിയിപ്പ് കിട്ടയതനുസരിച്ച് റൂമിൽ നിന്നും അൽപം കഴിഞ്ഞ് പുറപ്പെട്ടാൽ മതിയെന്ന് പലരും പറഞ്ഞെങ്കിലും അത് പരിഗണിക്കാതെ എയർപോർട്ടിൽ എത്തിയ ഞങ്ങളെ അമ്പരപ്പെടുത്തിക്കൊണ്ട് എയർ ഇന്ത്യ കൃത്യസമയം പാലിച്ചു.

പുണ്യനബിയുടെ ചരിത്രസ്മരണകളിരമ്പുന്ന ആ വിശുദ്ധ നാടുകളിൽ ഓറുപ്പാപ്പ ഞങ്ങൾക്കൊരുക്കിയ സ്വീകരണം തെല്ലൊന്നുമല്ല ഞങ്ങളെ അമ്പരിപ്പിച്ചത്. നിങ്ങൾ ഓർപ്പാപ്പാന്റെ മുദരിസും ഇവർ ഓർപ്പാപ്പാന്റെ മുതഅല്ലിമുകളും ആണെന്ന് പറഞ്ഞ് ബഷീർഹാജി മക്ക ഹറമിനടുത്തായി എല്ലാ സൗകര്യവുമുള്ള ഒരു ഫ്ളാറ്റും ഒരു ഹോട്ടലിൽ ഭക്ഷണവും ഏർപ്പാട് ചെയ്തു. ഉംറകൾക്ക് ഇഹ്റാം കെട്ടാനായി മീഖാത്തുകളിലേക്ക് ഞങ്ങളെ ആനയിക്കാൻ

പലരും വാഹനവുമായെത്തി. പല രാഷ്ട്രങ്ങളിലേയും പണ്ഡിതന്മാർ സംഗമിക്കുന്ന ആത്മീയ സദസ്സുകളിൽ പങ്കെടുക്കാനും അവരുടെ ബറകത്തെടുക്കാനും സാധിച്ചു.

അപ്രതീക്ഷിതമായാണ് ആ സ്വപ്നം സാക്ഷാത്കരിച്ച് വിശുദ്ധ ഹറമിൽ വച്ച് ഉസ്താദിനെ കണ്ടുമുട്ടുകയും ഉസ്താദ് ദുആ ചെയ്തു തരികയും ചെയ്തപ്പോൾ മനസ്സിലേറെക്കാലം കൊണ്ടുനടന്ന സ്വപ്നം പൂവണിയുകയായിരുന്നു. ആ സന്തോഷം പറഞ്ഞറിയിക്കാനാവില്ല. അവിടെവെച്ച് നിങ്ങൾ മദീനയിൽ പോയോ എന്ന് ഉസ്താദ് ഞങ്ങളോട് ചോദിച്ചപ്പോൾ ഇല്ല എന്ന ഞാൻ മറുപടി പറഞ്ഞു. അപ്പോൾ ഞാൻ മദീനയിൽ പോയി, ഇനി ദുബൈയിൽ പോവുകയാണ് എന്നായിരുന്നു ശൈഖുനയുടെ മറുപടി.

ഞങ്ങൾ അന്വേഷിച്ചപ്പോൾ ഞാനും കുട്ടികളും തിരിച്ചുനാട്ടിലേക്ക് മടങ്ങുന്നതിന് മുമ്പ് ഉസ്താദ് ഇനി മദീനയിലേക്കെത്തില്ലെന്നാണ് അറിഞ്ഞത്. ഞാൻ ഏറെ വിഷമത്തിലായി. മദീയിൽ വെച്ച് ഉസ്താദിന്റെ ദുആ കിട്ടില്ലെന്നറിഞ്ഞപ്പോൾ മനസ്സാകെ ഉലഞ്ഞു എങ്കിലും ഉപ്പാപ്പ കൈവെടിയില്ലെന്ന വിശ്വാസത്തോടെ ഞങ്ങൾ നീങ്ങി.

മക്കയിൽ നിന്നുള്ള മദീനയിലേക്കുള്ള യാത്രയിലും ഉപ്പാപ്പാന്റെ സഹായങ്ങൾ തുടർന്നുകൊണ്ടേയിരുന്നു. മക്ക-മദീന യാത്രയ്ക്ക് വാഹനങ്ങളും ഭക്ഷണവുമായി നിലമ്പൂരിലെ ചെറിയാപ്പുഹാജിയെത്തി. മൗലിദും ബുർദ്ദയും ചൊല്ലി ബദ്രീങ്ങളെ സിയാറത്ത് ചെയ്ത് നടത്തിയ ആ യാത്രകഴിഞ്ഞ് മദീനയിലെത്തിയപ്പോൾ അവിടുത്തെ സുന്നി പ്രവർത്തകർ ഞങ്ങൾക്കാവശ്യമുള്ള സൗകര്യങ്ങളെല്ലാം ഒരുക്കിയിരുന്നു. ഓറുപ്പാപ്പയുടെ മക്കൾക്കും ഉസ്താദിനും സൗകര്യങ്ങൾ ഒരുക്കാൻ അവർക്ക് വലിയ ആവേശം കണ്ടു. അവരതിന് പ്രതിഫലമായാവശ്യപ്പെട്ടത് ഉപ്പാപ്പയുടെ സവിധത്തിൽ വച്ചുള്ള പ്രാർത്ഥനയായിരുന്നു.

റമളാൻ 17 ന് ബദ്ർ ദിനത്തിൽ തന്നെ പണ്ഡിതനും സയ്യിദും സുന്നീനേതാവുമായ സയ്യിദ് തുറാബ് തങ്ങളോടൊത്ത് ബദ്ർ സന്ദർശിക്കാനും ബദ്രീങ്ങളെ സിയാറത്ത് ചെയ്യാനും അവസരം ലഭിച്ചു. ഒരു ഹാജിയാർ ഞങ്ങൾക്ക് വാഹനമൊരുക്കി തരികയും ഞങ്ങൾ സയ്യിദവർകളോടൊപ്പം അവിടെ എത്തുകയും ചെയ്തു.

സാധാരണ അവിടെ വെച്ച് ദുആ ചെയ്യാനോ സിയാറത്തിനോ തദ്ദേശീയ വഹാബികളോ പോലീസോ അനുവദിക്കാറില്ലെങ്കിലും ഉപ്പാപ്പയുടെ മഹത്തായ സഹായത്താൽ ഞങ്ങളെ ആരും തടഞ്ഞില്ല. ബദ്ർ നടന്ന ദിവസം ബദ്ർ നടന്ന സമയം മുത്ത് നബിയുടെ പേരക്കുട്ടിയോടൊത്ത് ബദ്ർ സന്ദർശിക്കാനും ദീർഘസമയം സിയാറത്ത് ചെയ്യാൻ കഴിഞ്ഞതും അവിടുത്തെ സഹായമാണെന്നത് തീർച്ചയാണ്.

റമളാൻ 16ന് മദീനയിൽ ശൈഖുന ആരെയും അറിയിക്കാതെ മദീനയിലെ ഒരു അറബിയുടെ വീട്ടിൽ എത്തുന്ന വിവരം അറിയാനിടയായി. ഞാനും കുട്ടികളും ബുർദ്ദ പൂർണ്ണമായും ചൊല്ലി ദുആ ചെയ്ത് മദീനയിൽ ശൈഖുന എത്തിയാൽ സൗകര്യങ്ങൾ ഒരുക്കി നൽകുന്ന ത്വൽഹ സഖാഫിയെ ബന്ധപ്പെടുകയും ഉസ്താദ് എത്തിയാൽ അറിയിക്കാനാവശ്യപ്പെടുകയും ചെയ്തു.

റമളാൻ 17 ന് അസ്റിന് ശേഷം ഞങ്ങൾ മസ്ജിദുന്നബവിയിൽ നിന്നും ദർസ് കഴിഞ്ഞ് പുറത്തിറങ്ങിയ സമയം ത്വൽഹ സഖാഫി വിളിക്കുകയും ശൈഖുന സിയാറത്തിനായി ബാബുസ്സലാമിലൂടെ പ്രവേശിച്ചിട്ടുണ്ടെന്നും അറിയിച്ച് പെട്ടെന്ന് വരാനാവശ്യപ്പെടുകയും ചെയ്തു. ഞങ്ങൾ ഓടിച്ചെന്നെങ്കിലും വലിയ തിരക്കായിരുന്നു അവിടെ. ഏറെ പ്രയാസം സഹിച്ച് ഉസ്താദിന്റെ സമീപത്തെത്തിയെങ്കിലും ഉസ്താദിന്റെ ശ്രദ്ധ പിടിച്ചുപറ്റാൻ കഴിയാതെ വന്നു. ഇനി വൈകിയാൽ ഉസ്താദ് അവിടെ നിന്ന് പോകും എന്നുറപ്പായപ്പോൾ ഞാൻ ഉസ്താദിനെ ഒന്ന് തോണ്ടുകയും ഉസ്താദ് തിരിഞ്ഞുനോക്കിയപ്പോൾ വിനീതനായ എന്നെ കാണുകയും ചെയ്തു. വന്ദ്യരായ ശൈഖുന അവിടെ വെച്ച് എനിക്ക് ദുആ ചെയ്തുതരികയും ചെയ്തു.

ശേഷം ശൈഖുന അദ്കാറുകൾക്കും പ്രാർത്ഥകൾക്കും നോമ്പുതുറയ്ക്കും വേണ്ടി കുറച്ചകലത്തേക്ക് മാറി. അപ്പോഴും പലപ്രമുഖരും ഉസ്താദിന് ചുറ്റും വലയം തീർത്തിരുന്നു. ഉസ്താദിനെ ഒന്നുകൂടി കാണാനും ദുആ ചെയ്യിപ്പിക്കാനും എനിക്കാഗ്രഹം ഉണ്ടായിരുന്നു. ഞാൻ അവിടെ വെച്ച് തന്നെ സി.എം. വലിയുല്ലാഹിയുടെയും ഓറുപ്പാപ്പന്റേയും പേരിൽ ഒരു യാസീൻ ഓതി വഇലൈഹി തുർജഊൻ എന്ന അവസാനവാക്യം ഉച്ചരിച്ചതും ശൈഖുന പെട്ടെന്ന് പിറകോട്ട് തിരിയുകയും എന്നെ വിളിക്കുകയും

അവിടെ വെച്ച് വിശദമായി ദുആ ചെയ്തുതരികയും ചെയ്തപ്പോൾ ചിരകാല സ്വപ്ന സാക്ഷാത്കാരത്തിന്റെ ആനന്ദം ഞാൻ അറിഞ്ഞു. ഓറുപ്പാപ്പയുടെ സഹായത്തിന്റെ ആഴമെന്തെന്ന് എനിക്ക് ശരിക്കും മനസ്സിലായി.

മുസാ നബി (അ) നെ സിയാറത്ത് ചെയ്ത് ഇലാഹീ സന്നിധിയിലേക്ക് യാത്രതിരിച്ച പ്രവാചകർ (സ) ക്ക് യാത്രയിലുടനീളം സഹായ ഹസ്തവുമായി മൂസാനബി (അ) കടന്നുവന്നത് അനുസ്മരിപ്പിക്കുംവിധം മഹാന്റെ സവിധത്തിൽ നിന്നും സഹായം തേടി യാത്രപുറപ്പെട്ടപ്പോൾ യാത്രയിലുടനീളം അമ്പരപ്പിക്കുന്ന സഹായവും സംരക്ഷണവുമായി അവിടുന്ന് കൂടെ നിന്നു. യാത്രയിലുണ്ടായിരുന്ന മുഴുവൻ ആഗ്രഹങ്ങളും സഫലീകരിക്കാനായതും ആ മഹാന്റെ നിയന്ത്രണത്തിന്റെ ഉത്തമ ഉദാഹരണമാണ്.

മത വൈജ്ഞാനിക മേഖലയ്ക്ക് വലിയ പ്രാധാന്യം കൽപ്പിക്കുകയും ദീർഘകാലം അതിൽ ചിലവഴിക്കുകയും അതിനെ വലിയതോതിൽ പ്രോത്സാഹിപ്പിക്കുകയും ചെയ്ത മഹാനവർകളുടെ ചാരത്തായി 70 ലധികം വരുന്ന വിദ്യാർത്ഥിക്ക് മതവിദ്യ പകർന്നുകൊണ്ട് അവിടുന്ന് ഏറ്റവും സന്തോഷിക്കുന്ന രൂപത്തിൽ അവിടുത്തേക്ക് സേവനം ചെയ്തതാണ് അവിടുത്തെ സംരക്ഷണത്തിനും സഹായത്തിനും നിദാനമായത് എന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു. ഉപ്പാപ്പയുടെ ദർസിന് സേവനം ചെയ്യുന്നവർക്ക് അവിടുന്ന് തണലാകുമെന്നാണ് ഈ അനുഭവം നമ്മെ പഠിപ്പിക്കുന്നത് അറിവ് പകർന്നു നൽകൽ മാത്രമല്ല. അവിടുത്തെ മക്കളായ ദർസിലെ മുതഅല്ലിമുകൾക്ക് ഖിദ്മത്ത് ചെയ്യലും അവർക്കാവശ്യമായതെല്ലാം ഒരുക്കികൊടുക്കലും ദർസിനെ സഹായിക്കലും പ്രോത്സാഹിപ്പിക്കലും ഒക്കെ അവിടുത്തെ പ്രീതിക്ക് ഹേതുവാകും. നാഥൻ അവിടുത്തെ തൃപ്തിയും സ്നേഹവും കരസ്ഥമാക്കി അതുവഴി ഈ ലോകത്തും അവരുടെ സംരക്ഷണവും സഹായവും ലഭിക്കുന്ന വിജയികളിൽ നമ്മെ ഉൾപ്പെടുത്തട്ടെ.

# മഹാനായ ഓറുപ്പ

**പി.സി. അഹ്മദ് ഹാജി കണ്ടിത്താഴ**

(വടകര മുഹമ്മദ് ഹാജി തങ്ങളുടെ മരുമകൻ)

ദീർഘകാലം ഉപ്പാപ്പയുടെ ഖാദിമായിരുന്ന കൊയിലാണ്ടി അഹ്മദ് മുസ്ലിയാർ പങ്കുവെക്കുന്ന ചില അനുഭവങ്ങൾ ഞാൻ പറയാം. ഹജ്ജിന് പോയി വന്ന് മജ്ദൂബായി നടന്നകാലം. തോട്ടോളി മഖാമിൽ കുറേകാലം കൂടിയിരുന്നു. ആരും കടന്ന് ചെല്ലാൻ മടിക്കുന്ന പാമ്പുകളും മറ്റും നിറഞ്ഞ സ്ഥലത്ത് ഒറ്റക്ക് നിലത്തിരുന്നു. ഓറെ ശരീരത്തിലൂടെ പാമ്പ് ഇഴയുമായിരുന്നു. ഓറെ കാണാൻ വരുന്ന മുഹിബ്ബീങ്ങളോട് അവിടെയുള്ള കുളത്തിൽ കുളിക്കാനും പറയുമായിരുന്നു. പക്ഷേ പാമ്പുകളെ ഒന്നും ചെയ്യരുതെന്നും പ്രത്യേകം പറയുമായിരുന്നു.

വടകര പ്രദേശത്ത് വസൂരി പടർന്ന കാലത്ത് വസൂരി കാരണം മരിച്ചവരുടെ മയ്യിത്ത് മറമാടാൻ പോലും ആരും തയ്യാറായിരുന്നില്ല. പക്ഷേ മഹാനവർകൾ എല്ലാവരേയും എടുത്ത് മറവ് ചെയ്തു. ജനങ്ങൾ പുറത്തിറങ്ങുക പോലും ചെയ്യാത്ത കാലമായിരുന്നു അത്.

ദീർഘയാത്ര കഴിഞ്ഞ് വടകരയിലും തോട്ടോളി, അയിത്തല പോലോത്ത പ്രദേശങ്ങളിൽ മജ്ദൂബായി നടക്കുകയും പിന്നീട് ചെറുകോട്ട് കുന്നത്ത് മൊയ്തീൻ മുസ്ലിയാരുടെ നാടായ ആവളയിലേക്ക് മുസ്ലിയാരുടെ ക്ഷണപ്രകാരം വരികയും ചെയ്തു. മൊയ്തീൻ മുസ്ലിയാർ ഉറ്റ ചങ്ങാതി ആയിരുന്നു. ആവള എത്തിയിട്ടുണ്ടെന്നറിഞ്ഞ പെങ്ങളുൾപ്പെടെയുള്ള ബന്ധുക്കൾ മഹാനെ ചെറുവണ്ണൂരിലേക്ക് കൂട്ടിക്കൊണ്ടുവന്നു. ആദ്യഹജ്ജിന് ശേഷം എത്ര കാലം നാട്ടിൽ നിന്ന് അകന്ന് നിന്നു എന്നത് പറയാനാവില്ല.

പെരുമുഖം ബിച്ച ഹാജി വലിയ സമ്പന്നനായിരുന്നു. കച്ചവടത്തിൽ വളരെ അധികം ലാഭത്തോടെ മുന്നോട്ട് പോകുമ്പോൾ ഒരു ദിവസം ശരീരത്തിന് അസ്വസ്ഥത തോന്നുകയും ഹോസ്പിറ്റലിൽ ചെന്നപ്പോൾ ടെസ്റ്റ് ചെയ്ത് ക്യാൻസറാണെന്ന് പറയുകയും ചെയ്തു. അതോടെ അദ്ദേഹം മാനസികമായി തളർന്നുപോയി. വടകര

റെയിൽവേസ്റ്റേഷനിൽ യാദൃശ്ചികമായി എത്തിപ്പെട്ട ബിച്ച ഹാജി കണ്ടത് അവിടെയിരുന്ന് ഓറഞ്ച് തിന്നുന്ന വടകര ഉപ്പാപ്പയെയാണ്. ആളെ മനസ്സിലായില്ലെങ്കിലും വിഷമം പറഞ്ഞപ്പോൾ ഓറഞ്ച് കൊടുത്ത് 'ദാ ലങ്കറ് കുടിച്ചോളീ' എന്ന് പറഞ്ഞു. ഇതിന്റെ ഉദ്ദേശ്യം അന്വേഷിച്ചറിയുകയും അജ്മീറിലെ കഞ്ഞിക്കാണ് ലങ്കർ എന്ന് പറയുന്നതെന്നും അജ്മീറിൽ പോകാനാണ് നിർദ്ദേശമെന്നും മനസ്സിലാക്കി. അങ്ങനെ അജ്മീറിൽ പോവുകയും ലങ്കർ കുടിച്ച് മാസങ്ങളോളം കഴിയുകയും ചെയ്തു. തിരിച്ചുവന്ന് പരിശോധിച്ചപ്പോൾ ക്യാൻസർ മാറിപ്പോയിരുന്നു. ഇതിന്റെ ഫലമായി മഹാനുമായി ബിച്ചാഹാജി ബന്ധം സ്ഥാപിക്കുകയും ചെയ്തു.

ഉച്ചയോട് അടുത്ത സമയത്ത് കുളിക്കുന്ന പതിവുണ്ടായിരുന്നു. ഓർപ്പാക്ക്. കുളി കഴിഞ്ഞ് വന്നിട്ട് ളുഹാ നിസ്കാരം കഴിഞ്ഞ് പുറത്തിറങ്ങുന്നത് വരെയും ഒന്നും സംസാരിക്കുമായിരുന്നില്ല. ഒരിക്കൽ കുളികഴിഞ്ഞ് ഞാനും തറുവയിയും കൈ പിടിച്ച് കൊണ്ടുവരികയായിരുന്നു. ഒരാൾ ഒരു കുട്ടിയേയും പിടിച്ച് മുറ്റത്തു നിൽക്കുന്നു. എന്താ കാര്യം? മഹാൻ ചോദിച്ചു. കുട്ടിക്ക് ബ്ലഡ് ക്യാൻസറാണ്. എന്നാൽ ആട്ടിൻപാലിൽ പഞ്ചസാരയും ചേർത്ത് കൊടുക്ക്. ഒരാഴ്ച പറഞ്ഞതുപോലെ ചെയ്ത് പരിശോധന നടത്തിയപ്പോൾ ക്യാൻസർ മാറിപ്പോയി എന്ന വാർത്ത അദ്ദേഹം പിന്നീട് ഞങ്ങളോട് വന്നുപറഞ്ഞു.

ഒരിക്കൽ കക്കോടൻ മമ്മുഹാജിയുടെ കൂടെ വയനാട്ടിലെ തേയിലത്തോട്ടം കാണാൻ പുറപ്പെട്ടു. തോട്ടത്തിലെത്തിയപ്പോൾ ഒരുപാട് വിനോദസഞ്ചാരികളും അവിടെയുണ്ടായിരന്നു. മമ്മു ഹാജി ഒരു സായിപ്പിന് മഹാനവർകളെ പരിചയപ്പെടുത്തി. ഇവർ വലിയ മഹാനാണെന്നും അത്ഭുതങ്ങൾ കാണിക്കുന്ന ആളാണെന്നും സായിപ്പിനോട് പറഞ്ഞു. സായിപ്പ് മമ്മു ഹാജിയോട് പറഞ്ഞു. എങ്കിൽ നിങ്ങളുടെ മഹാനോട് ഇവിടുത്തെ കൃഷി ഉണങ്ങിപ്പോകുന്നത് വേണ്ടത്ര മഴ ലഭിക്കാത്തത് കൊണ്ടാണെന്നും ഇവിടെ മഴ പെയ്യിക്കാൻ ആവശ്യപ്പെടണമെന്നും പറഞ്ഞു. പറഞ്ഞുതീരേണ്ട സമയം കനത്ത മഴ മണിക്കൂറോളം പെയ്തു. തോട്ടത്തിൽ നിന്ന് പുറത്തിറങ്ങി മമ്മു ഹാജി തന്റെ തോട്ടത്തിലേക്ക് പോയി നോക്കിയപ്പോൾ മഴ പെയ്ത യാതൊരു ലക്ഷണവുമില്ല. എനിക്ക് മഴ കിട്ടിയില്ലെന്ന് മമ്മുഹാജി പറഞ്ഞപ്പോൾ ആദ്യം ചോദിച്ചത് സായിപ്പല്ലേയെന്ന് മഹാനവർകൾ ചിരിച്ചു കൊണ്ടു പറഞ്ഞു.

# സ്നേഹം സമ്മാനിച്ച മൂത്താപ്പ

**അബ്ദുൽ ഹമീദ് സഖാഫി കണ്ടിയിൽ**
(വടകര മുഹമ്മദ് ഹാജി തങ്ങളുടെ സഹോദര പുത്രൻ)

എന്റെ കുട്ടിക്കാലത്ത് മൂത്താപ്പയുമായി ഒരുപാട് സമയം ചിലവഴിക്കാൻ ഭാഗ്യം ലഭിച്ചത് ജീവിതത്തിലെ മഹത്തായ സൗഭാഗ്യമായി കരുതുന്നു. എന്റെ ഉപ്പ അഥവാ മഹാനവർകളുടെ അനുജൻ കണ്ടിയിൽ അബ്ദുല്ല മുസ്‌ലിയാർ ഓറുപ്പാനോട് ആദരവോടെ സമീപിക്കുന്നത് കണ്ടാണ് ഞങ്ങൾ വളർന്നത്. മൂത്താപ്പ നിർദ്ദേശിക്കുന്ന കുടുംബ ആവശ്യങ്ങളും വീട് നിർമ്മാണവുമെല്ലാം മുൻകൈയ്യെടുത്ത് ചെയ്തിരുന്നത് ഉപ്പയായിരുന്നു. അറിയപ്പെട്ട പണ്ഡിതനായിട്ടു പോലും മൂത്താപ്പയുടെ ഖിദ്മത്തിലായി ചെലവഴിക്കാൻ ഉപ്പ സമയം കണ്ടെത്തുമായിരുന്നു. സുബ്ഹിക്ക് ശേഷം കോലായിലിരുന്ന് തഫ്സീറിൽ നോക്കി ഈണത്തിൽ ഖുർആനോതുന്ന ഉപ്പയുടെ ചിത്രം ഇന്നും മനസ്സിൽ മായാതെ നിൽക്കുന്നു.

കുട്ടികളായ ഞങ്ങൾക്ക് മൂത്താപ്പയുടെ അടുത്ത് പോകാൻ പേടിയായിരുന്നു. മലയിലെ വീട്ടിൽ നിന്ന് കണ്ടീത്താഴ പള്ളിയിലേക്ക് എല്ലാ വഖ്തിനും നിസ്കരിക്കാൻ വരുമ്പോഴൊക്കെ തറവാട്ടിൽ കയറി മുറുക്കിയതിന് ശേഷമാണ് പോവുക. മൂത്താപ്പാക്ക് മുറുക്കാൻ ഇടിച്ച് കൊടുക്കാൻ ഞങ്ങൾ മത്സരിക്കുമായിരുന്നു. മൂത്താപ്പയുടെ അടുക്കലേക്ക് ഞാനെപ്പോൾ ചെന്നാലും സ്നേഹത്തോടെ ചോദിക്കും. “ആ... ഹമീദെന്നോറാ...”

മൂത്താപ്പയെ പ്രതീക്ഷിച്ച് മലയിൽ വീട്ടിലേക്ക് വരാത്ത മഹാന്മാർ കേരളത്തിലില്ലെന്ന് തന്നെ പറയാം. അക്കൂട്ടത്തിലൊരാളായിരുന്നു മഹാനായ സി.എം. വലിയുല്ലാഹി (ഖ:സി). ഒരു വലിയ്യിനെ തിരിച്ചറിയാൻ മറ്റൊരു വലിയ്യിനേ സാധിക്കൂ എന്നാണല്ലോ. കണ്ടിയിൽ തറവാട്ടിലെ ഒരംഗത്തെപ്പോലെ സി.എം. വലിയുള്ളാഹി വീട്ടിൽ ഇടക്കിടെ വന്ന് താമസിക്കാറുണ്ടായിരുന്നു.

ഒരിക്കൽ ഞാൻ മൂത്താപ്പയുമായി പ്രസിദ്ധമായ അപ്പവാണിഭ നേർച്ച നടക്കുന്ന ഇടിയങ്ങരയിലേക്ക് പോയി. ഇടിയങ്ങരയിൽ ഉറൂസ് അടുത്താൽ മൂത്താപ്പ ഒരാഴ്ച അവിടെപ്പോയി തങ്ങുന്ന പതിവുണ്ടായിരുന്നു. ഒരുദിവസം ഞാൻ ഇടിയങ്ങര മഖാം സിയാറത്തിന് ശേഷം നാടുകാണാമെന്ന ഉദ്ദേശ്യത്തിൽ റോഡിലേക്കിറങ്ങി നടന്നു. കുറച്ചപ്പുറത്ത് ഒരു നീണ്ട നിരയിൽ ആൾക്കാർ ഭക്ഷണം വാങ്ങാനെന്ന പോലെ നിശ്ശബ്ദമായി നിൽക്കുന്നു. ഒരു വീടിന്റെ അകത്താണ് നിര അവസാനിക്കുന്നത്. മഹനായ സി.എം. വലിയുള്ളാഹി (ഖ:സ) ഇടക്കിടെ വന്നിരിക്കാറുള്ള കോഴിക്കോട് മൂപ്പന്റെ വീടായിരുന്നു അത്. വാസ്തവമറിയില്ലെങ്കിലും ഞാനും നിരയിൽ ഒരംഗമായി നിന്നു.

അച്ചടക്കത്തോടെ ജനങ്ങൾ വീട്ടിനകത്തുള്ള റൂമിലേക്ക് കയറി തിരിച്ചിറങ്ങുന്നു. അങ്ങനെ, എന്റെ ഊഴമെത്തി. സി.എം. വലിയുല്ലാഹി (ഖ:സി) ഒരു കട്ടിലിൽ നിവർന്നങ്ങനെ കിടക്കുകയാണ്. സന്ദർശകരെയെല്ലാം ശുദ്ധമായ ഭാഷയിൽ സമാധാനിപ്പിച്ച് തിരിച്ചയക്കുന്നു. എന്നെ കണ്ടതും അൽപം ഗൗരവത്തോടെ നോക്കിനിന്നു. എന്റെ പുറകിലൂടെ കയ്യിട്ട് മഹാനവർകളുടെ മുഖത്തേക്ക് അടുപ്പിച്ചു. "എവിടെ നിന്നാ മോൻ വരുന്നത്?" ചെറുവണ്ണൂർ കണ്ടിത്താഴയിൽ നിന്നാ." "മമ്മദാജിയുടെ ആരാ നിങ്ങൾ?" ഞാൻ പറഞ്ഞു: "അനുജന്റെ മോനാ." "ആ ഉമ്മാക്കും പെങ്ങന്മാർക്കുമൊക്കെ സുഖമല്ലേ... ഞാൻ അന്വേഷിച്ചെന്ന് പറയണം. ഞാൻ ദുആ ചെയ്യും." എന്നിട്ട് മൂത്താപ്പയെക്കുറിച്ചന്വേഷിച്ചു. "എവിടാ ഉള്ളത്?" ഞങ്ങൾ ഇടിയങ്ങര ഉറൂസിന് വന്നതാണെന്നും മൂത്താപ്പ അവിടെയുണ്ടെന്നും പറഞ്ഞു.

തിരിച്ചു പോന്നെങ്കിലും ഞാൻ തരിച്ച് നിൽക്കുകയാണ്. ജീവിതത്തിലിന്നുവരെയും കണ്ടിട്ടില്ലാത്ത യാദൃശ്ചികമായി കണ്ടുമുട്ടിയ മനുഷ്യൻ എന്റെ കുടുംബത്തെക്കുറിച്ചന്വേഷിക്കുന്നു. ഞാൻ വിവരം

വീട്ടിൽ ചെന്നപ്പോൾ ഉമ്മയോട് പറഞ്ഞു. മഹാനായ സി.എം. വലിയുല്ലാഹിയാണ് അതെന്നും മഹാനവർകൾക്ക് വേണ്ടി ഒരുപാട് വെള്ളം ചൂടാക്കിയും ഭക്ഷണം കൊടുത്തും ഞങ്ങൾ ഖിദ്മത്ത് ചെയ്തിട്ടുണ്ടെന്നും ഉമ്മ പറഞ്ഞു. മഹാന്മാരുടെ അകക്കണ്ണിന്റെ ആഴം എത്ര വിശാലമാണെന്ന് ബോധ്യപ്പെട്ട സന്ദർഭമായിരുന്നു അത്.

ഞാൻ എന്തു കാര്യത്തിന്നിറങ്ങിയാലും മൂത്താപ്പയോടു സമ്മതം ചോദിക്കാതെ ചെയ്തിരുന്നില്ല. എന്നെ തിരുവണ്ണൂർ നെടുമ്പമണ്ണ പള്ളിദർസിൽ കൊണ്ടാക്കുന്നതും മൂത്താപ്പയാണ്. ദർസിൽ ചേരുന്ന ദിവസം വീട്ടിൽ നിന്ന് യാത്രപറഞ്ഞ് മൂത്താപ്പയെ കാണാൻ ചെന്നു. എന്റെ ഉപ്പയോട് മൂത്താപ്പ പറഞ്ഞു. "ഇവൻ മർകസിലെത്തും" അൽഹംദുലില്ലാ ആ വാക്കിന്റെ പുലർച്ചയെന്നോണം മർകസിൽ നിന്ന് മൂത്താപ്പയുടെ കൈയ്യിൽ നിന്ന് തന്നെ സനദ് വാങ്ങാനും ശേഷം മർകസിൽ സേവനനുഷ്ഠിക്കാനും സാധിച്ചു. മൂത്താപ്പയുടെ വഫാത്ത് വരെയുള്ള മർകസിലെ സനദ് ദാന ചടങ്ങുകളിലെല്ലാം മൂത്താപ്പയായിരുന്നു സഖാഫികൾക്ക് കോട്ട് കൊടുത്തിരുന്നത്. എനിക്ക് സനദ് കിട്ടിയ വർഷം സമ്മേളനം കഴിഞ്ഞ് കണ്ടിയിലെ വീട്ടിൽ വന്ന മൂത്താപ്പ എന്റെ ഉമ്മയെ വിളിച്ച് പറഞ്ഞു. "നിങ്ങളെ മോന് ഞാൻ കോട്ട് കൊടുത്തിട്ടുണ്ട്. ഇനി എല്ലാ കാര്യവും എ.പി. യോട് പറഞ്ഞാൽ മതി". അല്ലാഹുവിനെ അനുഗ്രഹത്താൽ ശൈഖുനാ ഏ.പി. ഉസ്താദിന്റെ തണലിലായി തന്നെ ഞങ്ങളുടെ കുടുംബം ഇന്നും ജീവിക്കുന്നു.

# എന്നാൽ, നമുക്ക് അടുത്തവണ്ടിയിൽ പോകാം

**കുഞ്ഞിമോൻ ഹാജി വാണിയന്നൂർ**

വലിയുള്ളാഹി വടകര മുഹമ്മദാജി തങ്ങളോടൊപ്പം ഹജ്ജ് യാത്രയിൽ സഹവസിച്ച പഴമള്ളൂർ മമ്മദ് മുസ്‌ലിയാർ എന്നോട് പറഞ്ഞു. അദ്ദേഹത്തോട് തന്റെ ഉമ്മ വസിയത്ത് ചെയ്തിരുന്നുവത്രെ. ജനങ്ങളുടെ ഇടയിൽ പൊടിയും ചെളിയും പുരണ്ട് ചില ഔലിയാക്കളുണ്ടാകും. അവരോട് അടുക്കുമ്പോൾ നന്നായി ശ്രദ്ധിക്കണം. അവർ മണ്ണ് വാരിത്തന്നാൽ അത് സ്വർണമാകും.

മമ്മദ് മുസ്‌ലിയാർ കൊയിലാണ്ടിയിൽ പഠനം നടത്തിയിരുന്ന കാലത്ത് ചിലപ്പോൾ മമ്മദാജിയുപ്പാപ്പ അവിടേക്ക് വരാറുണ്ട്. മടവൂർ സി.എം.വലിയുല്ല അന്ന് ദർസിൽ ചേർന്നിട്ടേ ഉള്ളൂ. ഉമ്മാന്റെ വസിയ്യത്ത് മനസ്സിലാക്കി ഔലിയാക്കളോട് അടുക്കണമെന്ന് ആഗ്രഹിച്ച അദ്ദേഹം മമ്മദാജിയുപ്പാപ്പയോട് പലപ്പോഴും അടുക്കാൻ ശ്രമിച്ചു. എന്നാൽ മഹാനവർകൾ ഒരക്ഷരവും മിണ്ടാത്ത കാലമായിരുന്നു അത്. കണ്ടാൽ ഭ്രാന്തനാണെന്ന് തോന്നിപ്പോകും. മുടിയും താടിയുമെല്ലാം ജഡകുത്തി താടിയിലൂടെയൊക്കെ പേനിഴഞ്ഞ് നടക്കുമായിരുന്നു. മുറുക്കാൻ ചവച്ച തുപ്പുനീര് താടിയിലൂടെ ഒലിച്ച് ആരും അടുക്കാൻ വെറുക്കുന്ന രൂപം. അദ്ദേഹം മഹാനവർകളോട് അടുക്കാൻ ശ്രമിച്ചു. അടുത്തുപോയി ഇരുന്ന് പേൻ പൊട്ടിച്ച് കൊടുക്കുത്തു. സലാം പറഞ്ഞുനോക്കി മടക്കിയില്ല. എന്തു പറഞ്ഞാലും ചിരി മാത്രം. കൊയിലാണ്ടി പരിസരത്ത് മഹാനെ കണ്ടാൽ മമ്മദ് മുസ്‌ലിയാർ പോയി കുടചൂടിക്കൊടുക്കും. ഭ്രാന്തന് കുട ചൂടി കൊടുക്കാൻ നിനക്ക് ഭ്രാന്താണോ എന്ന് നാട്ടുകാർ ചോദിക്കുമായിരുന്നുവത്രെ.

എന്തുപറഞ്ഞാലും ഒരു മറുപടി ഇല്ലാത്തതുകൊണ്ട് അദ്ദേഹത്തിനും മടുത്തു. പിന്നെ പഴയപോലെ അടുത്ത് പോകാറില്ലായിരുന്നു. മമ്മദ് മുസ്‌ലിയാരുടെ ഉപ്പ അദ്ദേഹം വിവാഹം കഴിക്കാൻ വല്ലാതെ നിർബന്ധിക്കുന്നുണ്ടായിരുന്നു. ഗതികെട്ട് നിക്കാ

ഹിന് തയ്യാറായി. മഹാനവർകളോട് സമ്മതം ചോദിക്കാൻ വടകര തോട്ടോളി മഖാമിലെത്തി. അവിടെ കണ്ട കാഴ്ച ഞെട്ടിപ്പിക്കുന്നതായിരുന്നു. മഖാമിന്റെ മുമ്പിലെ ചെരുവിൽ മഹാനവർകൾ കിടക്കുന്നു. ശരീരത്തിലൂടെ പാമ്പുകൾ ഇഴയുന്നുണ്ട്. മമ്മദ് മുസ്‌ലിയാർ ദൂരെ മാറിനിന്ന് സലാം പറഞ്ഞു. വിവരം പറഞ്ഞു: "ഉപ്പ കല്യാണം കഴിക്കാൻ നിർബന്ധിക്കുന്നുണ്ട്. ഞാനെന്ത് ചെയ്യണം." അന്നാണ് ആദ്യമായി എന്നോട് സംസാരിച്ചത്. "ബയ്യെ കൊണ്ട് മോശമാണ്." അതായത് കാലംകൊണ്ട് മോശമാണ്. കല്യാണം കഴിഞ്ഞാൽ കുടുംബവും മക്കളുമൊക്കെ ആയാൽ ബുദ്ധിമുട്ടാണ് എന്നായിരിക്കാം അതിന്റെ അർത്ഥം. ഏതായാലും ഉപ്പയുടെ നിർബന്ധത്തിന് വഴങ്ങി മമ്മദ് മുസ്‌ലിയാർക്ക് കല്യാണം കഴിക്കേണ്ടി വന്നു. ഭാര്യയും മക്കളുമായപ്പോൾ ചിലവ് താങ്ങാൻ വയ്യാതെയായി. കാര്യമായി ജോലിയൊന്നും തരപ്പെട്ടതുമില്ല. അവസാനം നാടുവിടേണ്ടി വന്നു. നേരെ ചെന്നത് മദ്രാസിലേക്ക്. അലഞ്ഞുതിരിഞ്ഞ് അവസാനം ഒരു ഹോട്ടലിൽ വിറക് കീറുന്ന പണി കിട്ടി. ഏറെനാൾ അവിടെ കഴിഞ്ഞു. യാദൃശ്ചികമായി മദ്രാസിലെത്തിയ മമ്മദ് മുസ്‌ലിയാരുടെ ഉസ്താദ് അവിടെ ചായ കുടിക്കാൻ കയറി. തന്റെ ശിഷ്യൻ മുറ്റത്ത് നിന്ന് വിറക് കീറുന്നത് അദ്ദേഹം കണ്ടു. "മമ്മദേ നിങ്ങളെന്താ ഇവിടെ, പഠിച്ച് വലിയ മുസ്‌ലിയാരായിട്ട് ഇവിടെ വന്നു പണിയെടുക്കുന്നോ?" തന്റെ ദാരിദ്ര്യം ഉസ്താദിനോട് മമ്മദ് മുസ്‌ലിയാർ വിവരിച്ചുകൊടുത്തു. നാട്ടിൽ എന്തെങ്കിലും ജോലി തരപ്പെടുകയാണെങ്കിൽ അറിയിക്കാമെന്ന് പറഞ്ഞ് ഉസ്താദ് മടങ്ങി.

ഏതാനും ദിവസങ്ങൾക്കു ശേഷം മമ്മദ് മുസ്‌ലിയാർക്ക് ഉസ്താദിന്റെ കത്തുവന്നു. നാട്ടിൽ ഒരു മദ്രസയിൽ ജോലി തരപ്പെട്ടിട്ടുണ്ട്. നാട്ടിലെത്തി മദ്രസയിൽ ജോലി ഏൽക്കുകയും അവിടെനിന്ന് മറ്റൊരു വിവാഹം കഴിക്കുകയും ചെയ്തു. ഇതിനിടക്ക് മമ്മദ് മുസ്‌ലിയാർ ഒരു മസ്താനുമായി പരിചയത്തിലായി. തോട്ടോളി മഖാമിൽ മഹാനായ വടകര ഉപ്പാപ്പ ഉണ്ടെന്നറിഞ്ഞ് മമ്മദ് മുസ്‌ലിയാർ ആ മസ്താനുമായി മഹാനവർകളെ കാണാൻ ചെന്നു. പോകുന്ന സമയത്ത് മമ്മദ് മുസ്‌ലിയാർ മസ്താനോട് പറഞ്ഞിരുന്നു. "നമുക്ക് മഹാനവർകളെ കാണുന്നതു വഴി ഖൽബിന്ന് ഈമാനിന്റെ പ്രകാശം കിട്ടുമല്ലോ". വളരെ സാഹസികമായി ആരും കടന്നുചെല്ലാൻ മടിക്കുന്ന തോട്ടോളി മഖാമിലേക്ക് മമ്മദ് മുസ്‌ലിയാരും മസ്താനും ചെന്നു. ദൂരെ നിന്ന്

മഹാനവർകൾ ടോർച്ച് ഇവരുടെ മുഖത്ത് അടിച്ചു കൊണ്ട് ചോദി ച്ചു. "മുസ്ലിയാരെ ഈ പകാശം മതിയോ?"

എന്നാൽ മമ്മദ് മുസ്ലിയാരുടെ കൂടെപ്പോയ മസ്താന് മഹാന വർകളെ വേണ്ടത്ര മനസ്സിലായില്ല. അവിടെ ഉപ്പാപ്പയുടെ ഖിദ്മതി നായി കേൾവിയും സംസാരശേഷിയുമില്ലാത്ത ഒരു വ്യക്തി ഉണ്ടാ യിരുന്നു. മഹാനവർകൾക്ക് മുറുക്കാൻ ഇടിച്ച് കൊടുക്കലാണ് അയാ ളുടെ പണി. കൂടെപ്പോയ മസ്താൻ മമ്മദ് മുസ്ലിയാരോട് ചോദിച്ചു: "ഇയാൾ വലിയ്യാണെങ്കിൽ ആ പൊട്ടനെന്നോ സംസാരിച്ചേനേ." പറഞ്ഞുതീർന്നതും മുറുക്കാൻ ഇടിച്ചുകൊണ്ടിരുന്ന മൂകനായ സേവകൻ യാ ലത്വീഫ് യാ ലത്വീഫ് എന്നിങ്ങനെ പറയാൻ തുടങ്ങി. അവിടെനിന്നും വളരെ സന്തോഷത്തോടെ മടങ്ങിയ മമ്മദ് മുസ്ലി യാർ ഇക്കാര്യം ജനങ്ങളോട് പറയുകയും തോട്ടോളി മഖാമിലിരിക്കു ന്നത് മഹാന്റെ മഹത്വം ജനങ്ങളെ ബോധ്യപ്പെടുത്താൻ ശ്രമിക്കുകയും ചെയ്തു. പിന്നീടൊരിക്കൽ മഹാനവർകളെ കാണാൻ ചെന്ന മമ്മദ് മുസ്ലിയാരോട് ദേഷ്യപ്പെട്ടു സംസാരിച്ചു. "നിനക്ക് നിന്റെ പണി എടുത്താൽ പോരെ. എന്തിനാണ് ജനങ്ങളോട് പറയുന്നത്." മമ്മദ് മുസ്ലിയാർ ആകെ വിറച്ചുപോയി. പിന്നീടദ്ദേഹം തന്റെ എല്ലാ ദുആ കളിലും പ്രത്യേകിച്ച് തഹജ്ജുദിനു ശേഷം മഹാനായ വടകര ഉപ്പാ പ്പയെ മശ്ഹൂറാക്കണമെന്നും ജനങ്ങൾക്ക് അവരെക്കൊണ്ട് ഹിദാ യത്ത് കൊടുക്കണമെന്നുമുള്ള പ്രാർത്ഥന പതിവാക്കി.

മഹാനായ സി.എം. വലിയുള്ളാഹി (ഖ:സി) മമ്മദ് മുസ്ലിയാർ പഠിച്ച കൊയിലാണ്ടിയിലെ ദർസിൽ പഠിച്ചിരുന്നു. മമ്മദ് മുസ്ലി യാരും വടകര ഉപ്പാപ്പയും തമ്മിലുള്ള ബന്ധം മനസ്സിലാക്കിയ സി. എം. വലിയുള്ളാഹി എന്നെയും വടകര ഉപ്പാപ്പയെ ഒന്ന് പരിചയപ്പെ ടുത്തണമെന്ന് മമ്മദ് മുസ്ലിയാരോട് അതിയായ ആഗ്രഹം പറഞ്ഞു. അങ്ങനെ തോട്ടോളി മഖാമിൽ പോയെങ്കിലും കാണാതെ മടങ്ങി. ശേഷം മഹാനെ തേടി വടകര റെയിൽവേസ്റ്റേഷനിലെത്തി. അപ്പോൾ ഒരു തീവണ്ടി വന്നു നിൽക്കുകയും അതിൽനിന്ന് ഒരു കെട്ട് കിതാബും ചുമന്ന് മഹാനവർകൾ ഇറങ്ങിവന്നു. സ്റ്റേഷന്റെ പുറത്തുകടന്ന് അകലെയുള്ള ഒരു കല്ലിൽ കിതാബുകൾ വെച്ച് അവിടെ ഇരുന്നു.

മമ്മദ് മുസ്ലിയാർ സി.എം വലിയുല്ലയോട് അവരുടെ പെരുമാറ്റത്തെ കുറിച്ച് ആദ്യമേ സൂചന കൊടുത്തിരുന്നു. മടവൂർ ഓർ

അവരുടെ അടുത്തെത്തി സലാം പറഞ്ഞു. “പോടാ, പോടാ, പോടാ” എന്നിങ്ങനെ പ്രതികരിച്ചു. മമ്മദ് മുസ്ലിയാർ മടവൂരിനെ ആശ്വസിപ്പിച്ചു. എന്നാൽ സന്തോഷത്തോടെ മടവൂർ പറഞ്ഞു “മഹാനവർകൾ പോകാൻ പറഞ്ഞത് എന്നോട് ഉപരിപഠനത്തിന് ബാഖിയാതിൽ പോകാനാണ്.” മഹാനായ മടവൂർ കോളേജിൽ പോകാൻ സമ്മതം ചോദിക്കാൻ വേണ്ടിയായിരുന്നു വടകര ഉപ്പാപ്പയുടെ അടുത്തുചെന്നത്. രണ്ട് മഹാന്മാരുടെ ഹൃദയങ്ങൾ പരസ്പരം സംസാരിക്കുകയായിരുന്നു.

മറ്റൊരിക്കൽ, മഹാനായ വടകര ഉപ്പാപ്പ ഹജ്ജിന് പോകുന്നുണ്ടെന്നറിഞ്ഞ്, മമ്മദ് മുസ്ലിയാർ തനിക്കും ഹജ്ജിന് പോകണമെന്ന് മഹാനോട് ആഗ്രഹം പറഞ്ഞു. അക്കാലത്ത് ബോംബെയിൽ ചെന്ന് അവിടെ നിന്നും കപ്പൽ കയറിയാണ് ഹജ്ജിന് പോവാറുള്ളത്. ഹജ്ജിന് പോകാൻ മമ്മദ് മുസ്ലിയാരും കൊയിലാണ്ടി മൊയ്തീൻ മുസ്ലിയാരുമുൾപ്പെടെയുള്ളവർ തയ്യാറെടുത്തു. അവരോട് മംഗലാപുരത്ത് നിന്ന് ബോംബെയിലേക്ക് പോകുന്ന ചെന്നൈ മെയിലിൽ കോഴിക്കോട് നിന്നും കയറാൻ വടകര ഉപ്പാപ്പ നിർദ്ദേശിച്ചു. മഹാനവർകൾ വണ്ടിയിലുണ്ടാകുമെന്നും പറഞ്ഞു. എന്നാൽ മഹാനവർകൾ യാത്രയ്ക്ക് മുൻകൂട്ടി ഒരു തയ്യാറെടുപ്പും നടത്തിയിരുന്നില്ല. അന്നും ആരും അടുക്കാത്ത രൂപത്തിലായിരുന്നു രൂപവും വേഷവുമെല്ലാം. ലോക്കൽ ടിക്കറ്റെടുത്ത് എ.സി. ഫസ്റ്റ് ക്ളാസിൽ കയറി കാലുകൾ സീറ്റിന്മേൽ പൊക്കി വെച്ച് ഇരിപ്പായി.

ടി.ടി.ആർ വന്ന് ടിക്കറ്റ് ചോദിച്ചു. തലേക്കെട്ടിന്റെ അറ്റത്ത് കെട്ടിയിരുന്ന ടിക്കറ്റെടുത്ത് കൊടുത്തു. “ഇതു ലോക്കൽ ടിക്കറ്റാണല്ലോ. ഇവിടെയിറങ്ങി മാറിക്കയറണം.” മഹാനവർകൾ ചോദിച്ചു. “ഇതു തീവണ്ടിയല്ലേ. ഇതാ ടിക്കറ്റ്” ഒരു നിലക്കും വഴങ്ങാതിരുന്നപ്പോൾ ടി.ടി. ആറിന് ദേഷ്യം പിടിച്ചു. അപ്പോഴേക്കും വണ്ടി വടകരയിലെത്തിയിരുന്നു. ടി.ടി. ആർ ഉന്തിത്തള്ളി പുറത്തിറക്കി. “എന്നാൽ നമുക്ക് അടുത്ത വണ്ടിയിൽ പോകാം” എന്നു പറഞ്ഞ് മഹാൻ വടകര സ്റ്റേഷന് പരിസരത്തുള്ള ചായപ്പീടികയിൽ പോയിയിരുന്നു. ആരു വന്നു എന്തു ചോദിച്ചാലും ഒറ്റ മറുപടി. “നമുക്ക് അടുത്ത വണ്ടിയിൽ പോകാം. ” അത്ഭുതം!! എഞ്ചിൻ വർക്ക് ചെയ്യുന്നുണ്ട്. എന്തുചെയ്തിട്ടും വണ്ടി മുന്നോട്ട് നീങ്ങുന്നില്ല. ഒരുപാട് സമയം കാത്ത്നിന്നു, വണ്ടി അനങ്ങിയില്ല. ജനങ്ങളൊക്കെ വലഞ്ഞു. എല്ലാം ദീർഘദൂരയാത്ര

ക്കാരാണ്. അവസാനം മെയിൻസ്റ്റേഷനായ കോഴിക്കോട്ടേക്ക് വിവര മറിയിച്ച് പുതിയ എൻജിൻ കൊണ്ടുവന്നു. എഞ്ചിൻ വണ്ടിയുടെ പിന്നിൽ ഘടിപ്പിച്ച് പിറകോട്ടും വലിച്ച് നോക്കി തീവണ്ടി അനങ്ങു ന്നില്ല.

അവസാനം സ്റ്റേഷൻ മാസ്റ്റർ വന്ന് എന്തെങ്കിലും അനിഷ്ട സംഭവമുണ്ടായോയെന്ന് ടി.ടി.ആറിനോട് അന്വേഷിച്ചു. ഇതിൽ ലോക്കൽ ടിക്കറ്റെടുത്ത് കയറിയ ഒരു ഭ്രാന്തനുണ്ടായിരുന്നെന്നും പറഞ്ഞതു കേൾക്കാത്തതിനാൽ ഞാൻ തള്ളിപ്പുറത്താക്കിയെന്നും പറഞ്ഞു. സ്ഥിരമായി വടകര സ്റ്റേഷനിൽ മഹാനവർകളെ കാണാ റുള്ള സ്റ്റേഷൻമാസ്റ്റർ പരിസരത്തെല്ലാം മഹാനെ അന്വേഷിച്ച് ഓട്ട മായി. മഹാനവർകൾ ആ ചായക്കടയിലുണ്ടെന്ന് ആരൊക്കെയോ വിവരം പറഞ്ഞു. സ്റ്റേഷൻ മാസ്റ്റർ ചെന്നപ്പോഴും 'നമുക്ക് അടുത്ത വണ്ടിക്ക് പോവാം' എന്നായിരുന്നു മറുപടി. കാലിൽ വീണ് മാപ്പ് ചോദിച്ചു. ഒരുപാട് ആൾക്കാർ ബുദ്ധിമുട്ടുകയാണെന്നും എല്ലാ തീവ ണ്ടികളും ബ്ലോക്കായിട്ടുണ്ടെന്നും പറഞ്ഞു.

ആദരപൂർവ്വം മഹാനവർകളെ ഫസ്റ്റ് ക്ലാസ് എ.സി.യിൽ കൊണ്ടു പോയി ഇരുത്തി. എന്നിട്ടും വണ്ടി പോകുന്നില്ല. അവസാനം മഹാൻ 'നമുക്ക് പോകാം' എന്ന് പറഞ്ഞപ്പോഴാണ് വണ്ടി നീങ്ങിയത്. മണി ക്കൂറുകളോളം കാത്തിരുന്ന ജനങ്ങൾക്ക് സന്തോഷത്തിന് അതിരു ണ്ടായില്ല. ട്രെയിനിലുള്ള ജനങ്ങൾ മഹാനെ കാണാൻ കൂട്ടംകൂട്ട മായി വന്നു. ഇനിയുള്ള ഓരോ സ്റ്റോപ്പുകളിലും മഹാന്റെ നിർദ്ദേശ മില്ലാതെ മുന്നോട്ടെടുക്കരുതെന്ന് ഉദ്യോഗസ്ഥർ മുന്നറിയിപ്പുനൽകി. അങ്ങനെയാണ് ബോംബെ വരെ എത്തിയത്. ഈ സംഭവത്തോടെ യാണ് ജനങ്ങൾക്കിടയിൽ ഓർ പ്രസിദ്ധരായത്.

ബോംബെയിറങ്ങിയ അവർ കപ്പൽ ലക്ഷ്യം വെച്ച് തുറമുഖത്തെ ത്തി മുസാഫർ ഖാനയിൽ തങ്ങി. ബോംബെക്കാരനായ ഹമീദ് ഭായി മഹാനുമായി നേരത്തെ തന്നെ ബന്ധമുണ്ടായിരുന്നു. അവരാണ് അവിടെ എത്തുമ്പോഴെല്ലാം മഹാന് വേണ്ട ഒത്താശകളെല്ലാം ചെയ്തി രുന്നത്. പാസ്പോർട്ടും മറ്റുയാത്രക്ക് വേണ്ട പേപ്പറുകളൊന്നുമില്ലാ തെയാണ് മഹാൻ വന്നിരിക്കുന്നത്. ഹമീദ് ഭായി കപ്പൽ ഓഫീസർമാ രോട് കാര്യങ്ങൾ അവതരിപ്പിച്ചു. അയാൾക്ക് ഇംഗ്ലീഷ് ഭാഷയിൽ നല്ല കഴിവുണ്ടായിരുന്നു. മഹാനെ കൂട്ടാതെ അവരുടെ ഇസ്ലാമിക്

കപ്പൽ എന്നു പേരുള്ള ആ കപ്പൽ മുന്നോട്ടു പോകില്ലെന്ന് ഹമീദ് ഭായി പറഞ്ഞു. മഹാനെ മനസിലാക്കിയിട്ടില്ലാത്ത നേവൽ ഓഫീസർമാർ ഒരു നിലക്കുമുള്ള വിട്ടുവീഴ്ചകൾക്കും തയ്യാറായിരുന്നില്ല. “സംഗതി ഇങ്ങനെയൊക്കെയാണെങ്കിൽ നിങ്ങൾ പൊയ്ക്കോളൂ. ഞാനങ്ങ് എത്താം” എന്ന് മഹാനവർകൾ പറഞ്ഞപ്പോൾ മഹാന വർകളുടെ മുന്നിൽ വെച്ച് മമ്മദ് മുസ്‌ലിയാർ തന്റെ പാസ്‌പോർട്ട് കീറുകയാണെന്നും മഹാനില്ലാതെ പോകുന്നില്ലെന്നും പറഞ്ഞപ്പോൾ “കീറല്ലെടാ ഞാനുമുണ്ട്” എന്നുപറഞ്ഞു. കപ്പൽ പോകേണ്ട സമയ മായി. എൻജിൻ ഓണായിട്ടും കപ്പൽ ചലിക്കുന്നില്ല. മഹാനെ കൂട്ടാതെ നിങ്ങളുടെ ഇസ്‌ലാമിക് കപ്പൽ മുന്നോട്ടു പോകില്ലെന്നത് ഒരു വെല്ലു വിളിയായി കരുതിയ ഓഫീസർമാർ മഹാനെ ഉപദ്രവിക്കാൻ രണ്ടു പേരെ ഏർപ്പാടാക്കി. ആ മല്ലന്മാർ മഹാനവർകളെ തല്ലാനായി വന്ന പ്പോൾ അടുപ്പുകൂട്ടി തിളച്ചവെള്ളമുണ്ടാക്കി അതിൽ കാലിട്ടിരിക്കുന്ന മഹാനെയാണ് കാണാൻ കഴിഞ്ഞത്. അതോടെ അവർ പിന്തിരിഞ്ഞോടി. അവർ ഓഫീസർമാരോട് പറഞ്ഞു ‘അയാൾ സാധാ രണക്കാരനല്ല, ഞങ്ങളെക്കൊണ്ടൊന്നും സാധിക്കില്ല’. കപ്പൽ വൈകി യതോടെ ജനങ്ങൾ പ്രശ്നമുണ്ടാക്കാൻ തുടങ്ങി. ഓഫീസർ ആകെ അങ്കലാപ്പിലായി. മഹാനോട് കാലിൽ വീണു മാപ്പുചോദിച്ചു. പരി ശുദ്ധഹജ്ജിനായതുകൊണ്ട് മാത്രം സമ്മതിച്ചു. കപ്പലിൽ കയറിയ മഹാൻ സ്നേഹിതന്മാരോടായി പറഞ്ഞു ‘നമ്മുടെ കൂട്ടത്തിലൊരു മയ്യിത്തുണ്ട്’. ആർക്കും അതിന്റെ പൊരുൾ മനസ്സിലായില്ല. ഹജ്ജ് കഴിഞ്ഞ് മടക്കയാത്രയിൽ സംഘത്തിലുണ്ടായിരുന്ന ഒരാൾ ജിദ്ദയിൽ വെച്ച് മരണപ്പെട്ടു.

ജീവിതം മുഴുവൻ അവരോട് ചേർന്നു നിൽക്കാൻ എനിക്കായി. 1990-ൽ വടകര മുഹമ്മദ് ഹാജി തങ്ങൾ പുതുക്കിപ്പണിത മസ്ജി ദുൽ മിഅ്റാജിന്റെ ഇമാമായി എന്നെ നിയമിച്ചു. ‘അഞ്ചു പൈസ തരൂല’ എന്നും പറഞ്ഞിരുന്നു. മുസ്‌ലിയാരുപ്പാപ്പയുമായി കൂടുതൽ ഹൃദയബന്ധം സ്ഥാപിക്കാനുള്ള അവസരമായാണ് ഞാൻ അതിനെ കണ്ടത്. എന്റെ ഉപ്പ ഏനുഹാജിയാണ് മഹാനവർകളെ വാണിയ ന്നൂരിൽ കൊണ്ടുവരുന്നതും നികാഹ് ചെയ്യിപ്പിക്കുന്നതുമെല്ലാം. ഉപ്പ യോടുള്ള സ്നേഹമായിരുന്നു ഞങ്ങളോടും മഹാൻ കാണിച്ചത്. ഒരു ദിവസം മഹാനവർകൾ ഞാൻ സ്വപ്നത്തിൽ പോലും വിചാരിക്കാത്ത ഒരു കാര്യം എന്നോട് പറഞ്ഞു. “നിങ്ങൾക്ക് ഹജ്ജിന് പൂതീണ്ടോ?

ഞാൻ ഈ റമളാനിൽ പോകുന്നുണ്ട്. നിങ്ങൾ ശവ്വാൽ ആദ്യം വന്നോ ളീ. അതിന്നു വേണ്ടതൊക്കെ ഞാൻ ഏർപ്പാടാക്കീട്ടുണ്ട്. കരുവൻതിരു ത്തിയിലെ ഇരുപത്തഞ്ചാജിയെ പോയി കണ്ടാൽ മതി''. കരു വൻതിരുത്തി ഇമ്പിച്ചിഹാജിയെ മഹാനവർകൾ അങ്ങനെയായിരുന്നു വിളിച്ചിരുന്നത്. അങ്ങനെ ഖലീൽ തങ്ങൾ അമീറായ ഗ്രൂപ്പിൽ ഞാനും പുറപ്പെടാനൊരുങ്ങി. ബോംബെയിലേക്ക് പോകാൻ റെയിൽവേ സ്റ്റേ ഷനിലിരിക്കുമ്പോൾ ഗ്രൂപ്പ് മാനേജരായ ഇമ്പിച്ചി ഹാജി എന്നോട് പറഞ്ഞു: നിങ്ങൾ കുറച്ചധികം പൈസ തരികയാണെങ്കിൽ നമുക്ക് ബഗ്ദാദിലും പോകാം. കിട്ടിയ അവസരം മുതലാക്കാമെന്ന് ആലോ ചിച്ച ഞാൻ മഹാനവർകളോട് സമ്മതം ചോദിച്ചു: 'നിങ്ങളിപ്പോ എവി ടേക്കും പോണ്ട, മക്കത്തേക്ക് മാത്രം പോയാൽ മതി.'' അങ്ങനെ ഞങ്ങൾ മക്കയിലെത്തി. അനിയന്ത്രിതമായ തിരക്കിൽ പെട്ട് ഞാൻ കൂട്ടം തെറ്റി. മൂന്ന് ദിവസത്തോളം അലഞ്ഞുനടന്നു. എന്നാൽ, മഹാ നവർകൾ എന്നെ തിരയാൻ ഓറെ മുഹിബ്ബായ ബഷീർഹാജിയെ എൽപ്പിച്ചു. ബഷീർഹാജി എന്നെ കണ്ടെത്തി. മഹാന്റെ അടുക്കലേക്ക് കൂട്ടിക്കൊണ്ടുപോയി. മഹാനവർകളോട് എങ്ങനെ പ്രതികരിക്കും എന്ന പേടിയിലായിരുന്നു ഞാൻ. പക്ഷേ കണ്ടപ്പോൾ ചിരിച്ചു കൊണ്ട് "എവിടായിരുന്നു, നിങ്ങളുടെ തിരൂരും വാണിയന്നൂരുമൊന്നുമല്ല ഇത്"എന്ന് പറഞ്ഞു. എന്നെ നല്ലോണം ശ്രദ്ധിക്കണമെന്ന് അമീറൻമാ രോട് പ്രത്യേകം ഏൽപിക്കുകയും ചെയ്തു. എന്നിട്ടു പറഞ്ഞു. "ഇവി ടേക്ക് വിമാനത്തിലല്ല, നടന്നാണ് വരേണ്ടത് "മഹാനവർകളുടെ മുമ്പിൽ ചെറിയ കുട്ടിയെപ്പോലെ ഞാൻ പറഞ്ഞു. 'ഇവിടുന്നങ്ങോട്ട് ഞാൻ നടന്നോളാം.' ഈ കരാറിന്റെ അടിസ്ഥാനത്തിൽ മക്കയിൽ നിന്ന് സിയാറത്ത് ആവശ്യമായി ഗ്രൂപ്പിന്റെ കീഴിൽ ബസ്സുണ്ടെങ്കിലും ഞാൻ നടന്നിട്ടായിരുന്നു പോയിരുന്നത്.

ഗ്രൂപ്പ് അമീറന്മാരുടെ നിർദ്ദേശം പാലിക്കാതെ നടന്നതുകൊണ്ട് അമീറന്മാരുൾപ്പെടെ എന്നെ ശകാരിക്കുകയും ഉപദേശിക്കുകയും ചെയ്തു. എന്നാൽ മഹാനവർകളുമായുള്ള കരാറിന്റെ അടിസ്ഥാന ത്തിൽ ഒരു നിലക്കുമുള്ള പിൻവാങ്ങലിനും ഞാൻ തയ്യാറായിരുന്നി ല്ല. അക്കൊല്ലമാണ് മക്കയെ നടുക്കിയ ദുരന്തമുണ്ടായത്. തിക്കിലും തിരക്കിലും പെട്ട് മരിച്ച പതിനായിരങ്ങളുടെ കൂട്ടത്തിൽ ഞങ്ങളുടെ ഗ്രൂപ്പിലെ 90% ആൾക്കാരുമുണ്ടായിരുന്നു. അറഫയിൽ നിന്ന് മുസ്ദ ലിഫയിലേക്ക് പോകുന്ന തിരക്കിൽപെട്ടായിരുന്നു അപകടം. ഇതൊ ന്നുമറിയാതെ അറഫയിൽ നിന്ന് മുസ്ദലിഫയിലേക്ക് മഹാനോടുള്ള

കരാർ പാലിച്ച് ഞാൻ നടന്നു. ഗ്രൂപ്പിന്റെ തമ്പിലെത്തി. ഒന്നാം തഹ ല്ലുലിന് വേണ്ടി കണ്ണാടിയിൽ നോക്കി മുടികളഞ്ഞുകൊണ്ടിരിക്കു ന്നിനിടയിൽ ഗ്രൂപ്പിന്റെ അമീറായ ഖലീൽ തങ്ങളും ഇമ്പിച്ചിഹാജിയും റൂമിലേക്ക് കടന്നുവന്നു. ആകെ വിഷാദം തളംകെട്ടിയ മുഖം. എന്തു പറ്റിയെന്ന് ചോദിച്ചിട്ടും വിവരം പറയാൻ അവരുടെ നാവുകൾക്ക് കഴിയുന്നില്ല. നിങ്ങളെങ്ങനെ ഇവിടയെത്തി എന്ന് എന്നോട് ചോദി ച്ചപ്പോൾ ഞാൻ നടന്നാണ് വന്നതെന്നും മക്കത്ത് മുഴുവൻ നടക്കാൻ മഹാനോട് ഞാൻ വാഗ്ദത്തം ചെയ്തിട്ടുണ്ടെന്നും പറഞ്ഞു. നിങ്ങൾ നടന്നത് നന്നായി. എന്നാൽ കൂട്ടത്തിലുള്ളവരെക്കൂടി നടത്തിക്കൂടാ യിരുന്നോ? എന്ന് എന്നോട് ചോദിച്ചപ്പോൾ ഞാൻ പറഞ്ഞു. "മഹാൻ പറഞ്ഞെങ്കിൽ ചെയ്യുമായിരുന്നു.'' സംഭവം കേട്ടപ്പോൾ മഹാന വർകളെ എനിക്ക് കാണണമെന്ന് ഖലീൽ തങ്ങൾ പറഞ്ഞതിന്റെ അടി സ്ഥാനത്തിൽ ഞാൻ മഹാനവർകളെ പരിചയപ്പെടുത്തികൊടുത്തു.

ഇവിടെക്കൊണ്ടും അവസാനിക്കുന്നില്ല. മക്കയിൽ നിന്ന് തിരി ച്ചുവരാനുള്ള രേഖകൾ ശരിയാവാത്ത എന്റെ മടക്കയാത്ര ശരി ആയതും മഹാനവർകളെ കൊണ്ടാണ്. ടിക്കറ്റിൽ ഒ.കെ. ഇല്ലാതെ ഞാനെന്ത് ചെയ്യണമെന്ന് മഹാനവർകളോട് ചോദിച്ചപ്പോൾ, "നിങ്ങൾ അങ്ങനെയും ഇങ്ങനെയും അങ്ങെത്തിക്കോളും" എന്ന് പറഞ്ഞു.

എയർപോർട്ടിലെത്തി നട്ടം തിരിഞ്ഞ ഞാൻ എന്തുചെയ്യണമെ ന്നറിയാതെ ഒരിടത്തിരുന്നു. ആളൊഴിഞ്ഞ ഓഫീസിൽ ഒരു അറബി യെക്കണ്ടപ്പോൾ അദ്ദേഹത്തോട് വിവരം പറയാമെന്ന് കരുതി പാസ്പോർട്ടും ടിക്കറ്റും അയാളുടെ കയ്യിൽ കൊടുത്തു. ഇത് കള്ള ടിക്കറ്റാണെന്നും മക്കത്ത് നിന്ന് തിരിച്ചുപോകാൻ യാതൊരു നിർവാ ഹമില്ലെന്നും പറഞ്ഞപ്പോൾ ഞാനെന്റെ അശക്തത അയാളോട് വിവ രിച്ചു. എങ്കിൽ ഞാൻ തൽക്കാലം ഒരു വഴി പറഞ്ഞുതരാമെന്നും പറഞ്ഞ് വേറൊരു ടിക്കറ്റ് റഡിയാക്കി ഒരുപാട് എയർപോർട്ടുകൾ കയറി ഇറങ്ങിപ്പോകാനുള്ള സംവിധാനമൊരുക്കുകയും ചെയ്തു. അങ്ങനെ, ജിദ്ദയിൽ നിന്നും റിയാദിലിറങ്ങി. റിയാദിൽ നിന്നും കുവൈ ത്തിലിറങ്ങി. കുവൈത്തിൽ നിന്ന് ബോംബെയിൽ ഇറങ്ങുകയും ചെയ്തു. അവിടെ നിന്ന് ട്രെയിൻമാർഗ്ഗം കോഴിക്കോട് വന്ന് വാണി യന്നൂരിലെത്തിയപ്പോൾ എന്റെ കയ്യിൽ അവശേഷിച്ചിരുന്ന രണ്ടുരൂ പയും തീർന്നു. അങ്ങനെ പൈസയില്ലാതെ എന്നെ മഹാന്റെ ഔദാ ര്യത്തിൽ ഹജ്ജ് ചെയ്യിപ്പിച്ചു.

# നിധി പോലെ മുപ്പത് വർഷങ്ങൾ

**അബൂബക്കർ ഹാജി നടക്കാവ്**

നടക്കാവ് റോഡിലൂടെ സ്പീഡിൽ നടന്നുപോകുന്ന മുഹമ്മദ് ഹാജി തങ്ങൾ, കൺനിറയെ നോക്കി നിന്ന ഞാൻ പതിയേ അദ്ദേ ഹത്തെ സമീപിച്ചു സലാം പറഞ്ഞു. ആദരപൂർവം വീട്ടിലേക്ക് ക്ഷണി ച്ചു. 'ഇൻഷാ അല്ലാഹ്' പിന്നീട് വരാം. തങ്ങൾ പറഞ്ഞു.

ആ പറച്ചിൽ എന്റെ മനസ്സിൽ പൂവിട്ട് വളർന്നു. തങ്ങളെ കാണാൻ മനസ്സിന് സദാ വെമ്പൽ, നാൾക്കുനാൾ മോഹം വർദ്ധിച്ചുകൊണ്ടിരു ന്നു. എങ്ങനെ പോകും...? തനിച്ചുപോയാൽ മതിയോ? മനസ്സ് സംഘർഷത്താൽ വീർപ്പുമുട്ടി. ഒടുവിൽ ഒരുനാൾ ഞാൻ തനിച്ചു തന്നെ ചെറുവണ്ണൂരിലെത്തി. എനിക്കന്ന് ഇരുപത്തെട്ട് വയസ്സ് പ്രായ മായിരുന്നു. കണ്ടിത്താഴ സ്രാമ്പ്യയുടെ വടക്ക് ഭാഗത്ത് എന്തിനോ തയ്യാറെടുത്തു നിൽക്കുന്ന തങ്ങളെയാണ് ഞാൻ അപ്പോൾ കണ്ടത്. 'മനുഷ്യന്മാർ ഭ്രാന്തന്മാരായി ദുനിയാവിന്റെ പിന്നാലെയുണ്ട്. ആഖി റത്തിന്റെ കാര്യം പറയാനാരുണ്ട്. ഇത്രയും പറഞ്ഞ് തങ്ങൾ നോക്കി യത് എന്റെ മുഖത്തേക്കാണ്. ഗൗരവം സ്ഫുരിക്കുന്ന ആ നോട്ടത്തിൽ ഞാൻ വല്ലാതെയായി... എങ്കിലും മനസ്സ് കൊണ്ട് ഞാൻ തങ്ങൾക്ക് മറുപടി നൽകി. "ഞാനിവിടെ വന്നത് ആഖിറത്തിന്റെ കാര്യത്തി നാണ്" എന്റെ മനസ്സ് വായിച്ച തങ്ങൾ എന്നെ വീട്ടിലേക്ക് ക്ഷണിച്ചു. തങ്ങളോടൊത്ത് ഭക്ഷണം കഴിച്ചു. "ഇന്നിവിടെ നിൽക്കുന്നോ, അതോ പോണോ? വടകര തങ്ങളുടെ ചോദ്യം. 'സമ്മതം തരികയാണെങ്കിൽ പോകാം' ഞാൻ പറഞ്ഞു. അന്ന് യാത്ര പറഞ്ഞിറങ്ങി.

വളരെ വർഷങ്ങൾക്കു മുമ്പാണീ സംഭവം നടക്കുന്നത്. പിന്നീട് നിരന്തര ബന്ധം പുലർത്തിക്കൊണ്ടിരുന്നു. ഈ ബന്ധത്തിനിടയിൽ എന്നോട് ഇടക്കിടെ 'കോഴിക്കോട്ടുകാർ നാൽപതാള് വേണം' എന്ന് പറയാറുണ്ടായിരുന്നു. ഇത് കേൾക്കുന്നവർ മിഅ്റാജ് നേർച്ചക്ക് നാൽപത് പേർ വളണ്ടിയർമാരായി വേണമെന്നാണ് തങ്ങൾ പറയു

ന്നതെന്ന് എന്നോട് പറയാറുണ്ടെങ്കിലും അതിലുമപ്പുറം വേറെ പല തുമുണ്ടെന്ന് ഞാൻ പ്രതികരിച്ചു. തങ്ങളുമായുള്ള എന്റെ ബന്ധം വളർന്നുകൊണ്ടിരുന്നു. മഹാനവർകളുടെ അനുജന്മാർ, മക്കൾ, കുടും ബങ്ങൾ എന്നിവരുമായി ഞാൻ ഉറ്റ ബന്ധം സ്ഥാപിച്ചു. പലപ്പോഴും തങ്ങളോടൊത്ത് അവർ നടക്കാവിലെ എന്റെ വീട് സന്ദർശിച്ചു. കോഴി ക്കോട്ടേക്ക് എന്ത് ആവശ്യത്തിന് വരികയാണെങ്കിലും നടക്കാവ് അബൂ ബക്കർ ഹാജിയുമായി ബന്ധപ്പെടുക എന്ന് തങ്ങൾ കുടുംബാംഗങ്ങ ളോട് പറയാറുണ്ടായിരുന്നു. മഹാനവർകൾ കോഴിക്കോട് വഴി കട ന്നുപോകേണ്ടി വന്നാൽ നടക്കാവിലെ റാഹത്ത് മൻസിലിൽ കയറി യിട്ടേ പോകാറുള്ളൂ. മഹാനവർകൾ നടക്കാവിലുണ്ടെന്നറിഞ്ഞാൽ പിന്നെ ജനപ്രവാഹമാണ്. സങ്കടങ്ങളും, ആവലാതികളും സഹായ ങ്ങൾ തേടിയുമെല്ലാം വരുന്ന ആയിരങ്ങൾ. ചിലർ മഹാനോടൊത്ത് രണ്ടു ദിവസം ചിലവഴിക്കാമെന്നുദ്ദേശിച്ച് സോപ്പും പായയുമായി വരും. അവരെ ചിലപ്പോൾ അപ്പോൾ തന്നെ മടക്കി അയച്ചെന്നിരി ക്കും. ചിലർ കൃത്യസമയത്തെ വണ്ടി സമയം കണക്കാക്കി വരുന്നവ രുമുണ്ടാകും. അവരെ ചിലപ്പോൾ പിറ്റേ ദിവസമേ വിടാറുള്ളൂ.

മഹാനവർകൾ വെറുതെ സംസാരിക്കുന്നയാളല്ല. കുറച്ചേ പറ യൂവെങ്കിലും അത് സ്വർണമായിരിക്കും. തമാശ പറഞ്ഞാലും കാര്യ ഗൗരവമുള്ളതല്ലാതെ പറയുകയില്ല. മഹാനവർകൾ മിഅ്റാജ് നേർച്ച യെയും മസ്ജിദുൽ മിഅ്റാജിനെയും അതിയായി സ്നേഹിച്ചിരുന്നു. മഹാന്റെ സവിധത്തിലായി ഒരു ദർസ് ഉണ്ടാവണമെന്നും പറയുമാ യിരുന്നു. ഒരിക്കൽ മഹാനവർകളുടെ ചെറുവണ്ണൂരിലെ മലയിലെ വീട്ടിലെ മുകളിലായുള്ള മലമ്പ്രദേശത്തേക്ക് എന്റെ കൈയ്യും പിടിച്ച് മഹാനവർകൾ വെറുതെ നടക്കാനിറങ്ങി. കൂടെ കണ്ണൂർകാരനായ ഹസ്സൻകുട്ടിക്കയുമുണ്ടായിരുന്നു. 'ഇവിടം ഉള്ളാളം മാതിരി ആകണം' ശേഷം കൂടെയുണ്ടായിരുന്ന ഹസ്സൻ കുട്ടിയോട് പറഞ്ഞു: 'ഏയ് നിങ്ങൾ ഉദ്ദേശിച്ചതിനല്ല' പിന്നീട് ഞാൻ അദ്ദേഹത്തോട് നിങ്ങളോ ടങ്ങനെ പറയാൻ കാരണമെന്താണെന്നന്വേഷിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: ഉള്ളാളം പോലെ ആകണമെന്ന് മഹാൻ പറഞ്ഞപ്പോൾ ഞാൻ ചിന്തിച്ചുപോയി. നാളുകളിത്രയായിട്ടും മഹാന്റെ കൂടെ നട ക്കുന്ന എനിക്ക് ഒന്നുമില്ല. അവരിപ്പോ വീടും കുടുംബവുമൊക്കെ യായി ജീവിക്കുകയും ചെയ്യുന്നു. അതു കണ്ടറിഞ്ഞ് തിരുത്തിക്കൊ ടുക്കുകയായിരുന്നു മഹാൻ.

സുന്നത്ത് ജമാഅത്തിന്റെ പണ്ഡിതന്മാർക്ക് അവസാന വാക്കും സ്ഥാപന സമുച്ചയങ്ങൾക്ക് തണലുമായിരുന്നു തങ്ങൾ. മലബാറിലുള്ള അധിക സ്ഥാപനങ്ങളുടെയും ഉദ്ഘാടനവും തറക്കല്ലിടലുമൊക്കെ നിർവഹിച്ചിരുന്നത് മഹാനവർകളാണ്. കാരന്തൂർ മർകസിന്റെയും കാന്തപുരം ഉസ്താദിന്റെയുമൊക്കെ പ്രവർത്തനങ്ങൾക്ക് മഹാനവർകളുടെ ദുആ ബറകത്തിന്റെ പിന്തുണയുണ്ട്. കാന്തപുരം ഉസ്താദ് ഏത് പുതിയ പദ്ധതി തുടങ്ങുകയാണെങ്കിലും തങ്ങളുടെ അടുക്കൽ വരുമായിരുന്നു. ഒരിക്കൽ ഉസ്താദ് മഹാനവർകളെ കാണാൻ നടക്കാവിലെ എന്റെ വീട്ടിലെത്തി. സുഖ വിവരങ്ങളന്വേഷിച്ച് ഇരുവരും സംസാരത്തിലേർപ്പെട്ടു. മർകസിന്റെ നിർമാണത്തിന് കാരന്തൂരുള്ള ഒരാളുടെ കൈയ്യിൽ നിന്നും സ്ഥലം വാങ്ങിയിട്ടുണ്ടെന്നും മതിയായ കാശ് സ്വരൂപിച്ചിട്ടില്ലെന്നും പറഞ്ഞു. മഹാൻ പ്രതികരിച്ചു: "എത്ര കോടി വേണം മോല്യാരേ?" കോടി എന്ന പ്രയോഗം തന്നെ വ്യാപകമാകാത്ത കാലമായിരുന്നു അത്. വിനയാന്വിതനായി ഉസ്താദ് പറഞ്ഞു: "കോടിയൊന്നും വേണ്ട തങ്ങളേ, തങ്ങളുടെ പൊരുത്തമുണ്ടെങ്കിൽ എത്രയും ആയിക്കോട്ടെ." നോളജ് സിറ്റിയും മസ്ജിദുൽ ആസാറുമായി മർകസിന്റെ ലോക വ്യാപകമായ കോടികളുടെ പദ്ധതികളെ ദീർഘ വീക്ഷണത്തോടെ കാണുകയായിരുന്നു മഹാനവർകൾ.

സമസ്ത പിളർപ്പിനെ തുടർന്ന് എ.പി. ഉസ്താദിന്റേയും ഉള്ളാൾ തങ്ങളുടെയും നേതൃത്വത്തിൽ പ്രവർത്തനങ്ങൾ മുന്നേറുന്ന സമയം. മാനാഞ്ചിറ മൈതാനിയിൽ സുന്നി സമ്മേളനം നടത്താൻ തീരുമാനിച്ചു. എന്നാൽ ശക്തമായ മഴക്കാലമായിരുന്നു അത്. സമ്മേളനത്തിന് യോജിച്ച സാഹചര്യമല്ലായിരുന്നു.

സമ്മേളന ദിവസമായിട്ടും മഴക്ക് ഒരു കുറവുമില്ല. മഹാനവർകളുമായി നേതാക്കൾ സംസാരിച്ചു. അവിടുന്ന് പ്രതികരിച്ചു: 'മഴ പെയ്തോട്ടെ, മഴ അല്ലാഹുവിന്റെ റഹ്മത്തല്ലേ... അതിനെന്താ" മഹാനവർകൾ എന്താണ് ഉദ്ദേശിക്കുന്നതെന്നറിയാതെ ഉസ്താദ് എന്റെ മുഖത്ത് നോക്കി. തുടർന്ന് മഹാനവർകൾ പ്രതികരിച്ചു: 'നിങ്ങൾക്ക് സമ്മേളനം വിജയിച്ചാ പോരേ...' ഉസ്താദിന്റെ മുഖം പ്രസന്നമായി. സന്തോഷത്തോടെ സലാം പറഞ്ഞിറങ്ങി. മഗ്‌രിബിനോടടുത്ത് സമ്മേളനം തുടങ്ങാറയപ്പോഴേക്കും മഴ കുറഞ്ഞുകുറഞ്ഞ് വന്നു. സമ്മേളനം സംഭവ ബഹുലമായി. സമ്മേളന വേദിയിൽ വെച്ച് എ.പി.

ഉസ്താദ് ഔലിയാഇന്റെ കറാമത്തിനെക്കുറിച്ച് പറയുകയും അന്ന് നടന്ന സംഭവം എടുത്തു പറയുകയും ചെയ്തു.

1971 ൽ നേത്ര ശസ്ത്രക്രിയക്ക് വേണ്ടി എന്റെ വീട്ടിൽ വടകര തങ്ങൾ കുടുംബ സമ്മേതം വന്നു. കൂട്ടത്തിൽ സമസ്തയുമായി നിര ന്തര ബന്ധമുള്ള ചെറുവണ്ണൂർ സി.കെ. അബ്ദുല്ല മുസ്‌ലിയാരും വേറെ ചിലരുമുണ്ടായിരുന്നു. "തങ്ങളുടെ കണ്ണ് ഓപ്പറേഷൻ ചെയ്യണം" കൂടെ വന്നവർ എന്നോട് പറഞ്ഞു. ഇതുകേട്ട ഞാൻ തെല്ലൊന്നമ്പരന്നു. 'ഞാൻ തങ്ങളോട് വളരെ രഹസ്യമായി ചോദിച്ചു: 'എന്ത് ചെയ്യണം?' ഇവരെല്ലാവരും ഇങ്ങനെയാണല്ലോ പറയുന്നത്. ഇവർ പറയുന്നതെ നിക്ക് സ്വീകാര്യമല്ല. നിങ്ങളെന്ത് പറയുന്നു? ഞാൻ പറഞ്ഞു: 'ഓപ്പ റേഷൻ ചെയ്യാനല്ലേ ഡോക്ടർ പറഞ്ഞത്. മഹാൻ പ്രതികരിച്ചു: 'എന്നാൽ ചെയ്തേക്കാം.'

കോഴിക്കോട് മെഡിക്കൽ കോളേജ് കണ്ണ് സ്പെഷ്യലിസ്റ്റും കോളേജ് സൂപ്രണ്ടുമായിരുന്ന 'ശങ്കർ' ഡോക്ടറെ ഞാൻ ഈ ആവ ശ്യത്തിനായി സമീപിച്ചു. ഗൗരവ പ്രകൃതക്കാരനായ ശങ്കറിനോട് വട കര തങ്ങളെക്കുറിച്ച് വിരമെല്ലാം ഞാൻ പറഞ്ഞു ധരിപ്പിച്ചു. "തങ്ങ ളാണോ?" ഡോക്ടർ ചോദിച്ചു: അതേ. ഞാൻ പറഞ്ഞു: അന്നു തന്നെ ഞങ്ങൾ വടകര തങ്ങളെയും കൊണ്ട് ഡോ. ശങ്കറെ സമീപിച്ചു. ഞാനും തങ്ങളും മാത്രം റൂമിൽ കടന്നു. കൂടെ വന്നവർ പുറത്തുനി ന്നു.

'ചാർട്ട് നോക്കി അക്ഷരങ്ങൾ വായിക്കാൻ' ഡോക്ടർ തങ്ങ ളോടാവശ്യപ്പെട്ടെങ്കിലും വിപരീതമായാണ് തങ്ങൾ അക്ഷരങ്ങൾ വായിച്ചത്. പ്രഥമ ദൃഷ്ട്യാ തന്നെ കണ്ണിന് തകരാറുണ്ടെന്ന് മനസ്സി ലാക്കിയ ഡോക്ടർ ഓപ്പറേഷൻ നടത്താൻ തീരുമാനിച്ചു. തങ്ങളെ ആശുപത്രിയിൽ അഡ്മിറ്റ് ചെയ്തു. പിറ്റേന്ന് ഓപ്പറേഷൻ നടത്തി. മുന്നു മണിക്കൂറിൽ കൂടുതൽ നീണ്ട ഓപ്പറേഷനായിരുന്നു അത്. തങ്ങളെ ആശുപത്രിയിൽ പ്രവേശിച്ചതറിഞ്ഞ് ജനങ്ങൾ തങ്ങളെ തിരക്കി ആശുപത്രിയിലെത്തിക്കൊണ്ടിരുന്നു.

ശസ്ത്രക്രിയക്ക് ശേഷം വാർഡിലേക്ക് മാറ്റി. എന്നോട് ചോദിച്ചു: സമയമെത്രയായി. മൂന്ന് മണി കഴിഞ്ഞു ഞാൻ പറഞ്ഞു: ളുഹ്റിന്റെ സമയം ഖളാആകാനായി. ഉടനെ നിസ്കരിക്കുക എന്നു പറഞ്ഞ് കണ്ണിലെ കെട്ട് എടുത്തുമാറ്റി പച്ച വെള്ളം കൊണ്ട് വുളൂഅ് എടു

ത്തു. വിവരമറിഞ്ഞെത്തിയ ഡോക്ടർമാർ തങ്ങളോട് ചോദിച്ചു: 'തങ്ങളേ, കെട്ടെവിടെ' ഉടനെ കൈകൊണ്ട് കെട്ട് പൂർവ്വസ്ഥിതിയിലാക്കി. ഈ പ്രവർത്തി ആശ്ചര്യത്തോടെ നോക്കി നിന്ന ശങ്കർ ഡോക്ടർ സഹപ്രവർത്തകരോടായി പറഞ്ഞു: ഇദ്ദേഹം സാധാരണ മനുഷ്യനോ, അസാധാരണ മനുഷ്യനോ, അവർക്കൊന്നും പറയാനില്ലായിരുന്നു.

മുറിവുണങ്ങാനുള്ള ഗുളിക കൊടുക്കുമെങ്കിലും വായിലിട്ട് തുപ്പിക്കളയും. മരുന്ന് കഴിച്ചതായി എന്റെ ദൃഷ്ടിയിൽ പെട്ടിട്ടില്ല. രണ്ടു ദിവസത്തിനുള്ളിൽ പൂർണ സുഖത്തോടെ ആശുപത്രി വിട്ടു.

1972-ൽ തങ്ങളുടെ തോളെല്ല് ഒരു വീഴ്ചയിൽ പൊട്ടി. ഉടനെ കൊയിലാണ്ടി നേഴ്സിംഗ് ഹോമിൽ പ്രവേശിപ്പിച്ചു. വേണ്ട ശുശ്രൂഷകൾ നടത്തി. തങ്ങളുടെ അനുജൻ ഇബ്രാഹീം ഹാജി അറിയിച്ചതനുസരിച്ച് ഞാൻ ആശുപത്രിയിൽ ചെന്നു. ചെന്നയുടനെ എക്സറേ ഷീറ്റ് എടുത്തു നീട്ടി പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു: 'ഇരുപത്തിനാലു മണിക്കൂർ കൊണ്ട് മരിച്ചുപോകുമെന്നാ ഡോക്ടർ പറഞ്ഞത്. നേരം പുലർന്നപ്പോൾ പറഞ്ഞു: "ആശുപത്രിയിൽ കാശ് കൊട്, നമുക്ക് പോകാം' പൊട്ടിയ തോളെല്ല് എന്തായി എന്ന് മരണം വരെ പിന്നീട് ഞാൻ ചോദിച്ചിട്ടില്ല.

വളവന്നൂർ യതീംഖാനയിലെ ഒരു പൊതുപരിപാടിയിൽ തങ്ങൾ പങ്കെടുത്തു. കൂട്ടത്തിൽ ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാരും ഞാനുമുണ്ടായിരുന്നു. എന്നെ ചൂണ്ടി ബാപ്പു മുസ്‌ലിയാരോടായി തങ്ങൾ പറഞ്ഞു:'അബൂബക്കറിന്റെ പുരയിൽ ദിക്ർ സ്ഥാപിക്കണം' നിങ്ങളുടെ അഭിപ്രായമെന്ത്?

നടക്കാവിൽ ദിക്ർ സ്ഥാപിക്കാൻ എന്നോടെന്തിന് അന്വേഷിക്കുന്നതെന്ന് ബാപ്പു മുസ്‌ലിയാർ സംശയം പറഞ്ഞു. "നിങ്ങൾ അറിയണം" തങ്ങളുടെ മറുപടി. ദിവസങ്ങൾ കഴിഞ്ഞതിന് ശേഷം നടക്കാവിൽ ദിക്റ് സ്ഥാപിച്ചു. 'കോഴിക്കോട്ടുക്കാർ നാൽപതാള് വേണം' അതു 60 ശാദുലിയാക്കളാവട്ടെ തങ്ങൾ നേരത്തെ പറഞ്ഞതിന്റെ പൊരുൾ.

ശാദുലി ദിക്ർ സ്ഥാപിച്ച് മുപ്പത് വർഷം പിന്നിട്ടു. എല്ലാ അറബി മാസവും പതിനേഴാം രാവിലാണ് റാത്തീബ് നടത്താറ്. ഇന്നും പതിവായി നടന്നുവരുന്നു. എന്റെ വീടിന് 'റാഹത്ത് മൻസിൽ' എന്ന് നാമകരണം ചെയ്തത് തങ്ങളുടെ നിർദ്ദേശത്തിൽ സി.കെ. അബ്ദുല്ല

മുസ്‌ലിയാർ ചെറുവണ്ണൂരായിരുന്നു.

അവിടുത്തെ പ്രവർത്തനങ്ങളിലൊക്കെ ഒരു ആന്തരികാർത്ഥം ഒളിച്ചുകിടന്നിരുന്നു. ചിലർക്കത് അപ്പോൾ തന്നെ മനസ്സിലാകും. എറ ണാകുളത്ത് മഹാനവർകളുടെ മുഹിബ്ബായ മൂസ മുസ്‌ലിയാരുടെ ക്ഷണപ്രകാരം ഒരു ചെരുപ്പുകട ഉദ്ഘാടനത്തിന് പോയി. മഹാന വർകളെത്തിയതോടെ അന്നാട്ടുകാർക്ക് പെരുന്നാളായിരുന്നു. വീട്ടിൽ കയറി ഷർട്ട് അഴിച്ചുവെച്ച് കട്ടിലിൽ ഇരുന്നു. തങ്ങളുടെ ഒരു ഫോട്ടോ എടുക്കാൻ വീട്ടുകാരൻ ഫോട്ടോഗ്രാഫറെ ഏർപാട് ചെയ്തിരുന്നു. ഫോട്ടോ എടുക്കാൻ സമ്മതം തന്ന തങ്ങളോട് എപ്പോഴും തങ്ങ ളുടെ കൈവശമുണ്ടാകുന്ന ബാഗ് അൽപ നേരത്തേക്ക് മാറ്റിവെ ക്കാമോ എന്നന്വേഷിച്ചു. മഹാനവർകൾ പ്രതികരിച്ചു: 'ബാഗ് ഇല്ലാ തിരുനന്നാൽ പോരെ, എടുത്തോളീ. ഫോട്ടോ കഴുകി വന്നപ്പോൾ മഹാനവർകൾ കൂട്ടിപിടിച്ചിരുന്ന ബാഗ് അതിലില്ലായിരുന്നു. ആ ഫോട്ടോ അവർ തങ്ങൾക്ക് അയച്ചുകൊടുക്കുകയുണ്ടായി.

ഒരിക്കൽ എന്റെ ബിസിനസാവശ്യാർത്ഥം തിരുവനന്തപുരത്ത് പോകേണ്ടതുണ്ടായിരുന്നു. സമ്മതം ചോദിക്കാനായി മഹാനവർക ളുടെ അടുത്തെത്തിയപ്പോൾ ആമുഖമില്ലാതെ എന്നോട് പറഞ്ഞു. 'ഞാനും തിരുവനന്തപുരം കണ്ടിട്ടില്ല.' ഞാൻ ചിരിച്ചുപോയി. അന്ന് ബാഫഖി തങ്ങൾ മരണപ്പെട്ട് മൂന്നാം ദിവസമായിരുന്നു. ബാഫഖി തങ്ങളുടെ നാൽപതാം അടിയന്തിരത്തിന് കൂടി ദുആ ചെയ്ത് അന്ന് രാത്രി നമുക്ക് തിരുവനന്തപുരത്തേക്ക് പോകാമെന്നും വണ്ടി ബുക്ക് ചെയ്യാനും എന്നോട് പറഞ്ഞു. ഞങ്ങൾ ഏഴ് പേരുണ്ടായിരുന്നു. പോകുന്ന വഴിയിൽ ആലുവയിൽ ഇറങ്ങി. ആലുവ അബൂബക്കർ മുസ്‌ലിയാരെ കാണണമെന്ന് കൂട്ടത്തിലുള്ള ഒരാൾ നിർദ്ദേശം വെച്ചു. തങ്ങൾ ഒന്നും മിണ്ടിയില്ല. തങ്ങൾ എന്നോട് പറഞ്ഞു: "അവർ പല മട്ടാണ്, നമുക്ക് പിന്നീട് പോകാം' മറ്റുള്ളവർ ആലുവയിലിറങ്ങി അബൂ ബക്കർ മുസ്‌ലിയാരെ കാണാൻ പോയെങ്കിലും കാണാൻ സാധിച്ചി ല്ല.

അങ്ങനെ ഞങ്ങൾ തിരുവനന്തപുരത്തെത്തി. ഒരു മുഹിബ്ബിന്റെ കാറിൽ മന്ത്രിമാരുടെ യോഗം നടക്കുന്ന ക്ലിഫ് ഹൗസിലേക്ക് പുറ പ്പെട്ടു. സാധാരണ യോഗം നടക്കുന്ന സമയത്ത് ആര് വന്നാലും പ്രവേ ശനമനുവദിക്കാത്ത സ്ഥലത്ത് മഹാനവർകളുടെ കാറ് എത്തിയപ്പോ

ഴേക്കും ഗേറ്റ് തുറന്നു. സെക്യൂരിറ്റിയോട് സമ്മതം ചോദിച്ചെങ്കിൽ ഒരുപക്ഷേ കടത്തിവിടില്ലായിരുന്നു. സി.എച്ച്. മുഹമ്മദ് കോയ മുഖ്യ മന്ത്രി ആയിരുന്ന കാലമായിരുന്നു അത്. തങ്ങൾ വന്നിട്ടുണ്ടെന്ന് പറ യാൻ ഉദ്യോഗസ്ഥരോട് ഏൽപിച്ചു. മീറ്റിംഗിലായിരുന്ന സി.എച്ച്. യോഗം നിർത്തിവെച്ച് തങ്ങളുടെ അടുത്തേക്ക് വന്നു. കോഴിക്കോട്ടു കാരനായ തങ്ങളെ ക്ലിഫ് ഹൗസിനുള്ളിൽ അദ്ദേഹം ഒരിക്കലും പ്രതീ ക്ഷിച്ചിരുന്നില്ല. അദ്ദേഹം വന്ന് തങ്ങളെക്കണ്ട് സ്തബ്ധനായി നിന്നു. "തങ്ങളോ, തങ്ങളെങ്ങിനെ ഇവിടെ" സി.എച്ച്. മഹാനവർകളെ സ്വീക രണ മുറിയിലേക്ക് കൊണ്ടുപോയി. ആദരിക്കപ്പെടേണ്ട ഒരാൾ വന്നി ട്ടുണ്ടെന്നും മീറ്റിംഗ് നിർത്തിവെക്കാനും ഓർഡറിട്ടു. അപ്പോൾ ഇ. അഹമ്മദുൾപ്പെടെയുള്ള മന്ത്രിമാർ വന്നു ദുആ ചെയ്യണമെന്ന് ആവ ശ്യപ്പെട്ടു. അങ്ങനെ കിട്ടിയ അവസരത്തിൽ ഞാനെന്റെ പേപ്പർ വർക്കും പൂർത്തിയാക്കി. പിന്നീടൊരിക്കൽ ആലുവ അബൂബക്കർ മുസ്‌ലിയാരുടെ വഫാത്തിന്റെ മുമ്പായി അവരുമായി ബന്ധപ്പെടുകയും ക്ഷണപ്രകാരം മമ്മദാജി തങ്ങളും ഞാനും അബൂബക്കർ മുസ്‌ലിയാ രുടെ നാൽപതാം അടിയന്തിരത്തിന് പോയി. നമുക്ക് പിന്നീട് പോകാം എന്ന് മഹാനവർകൾ പറഞ്ഞതിന്റെ പൊരുൾ അന്നാണെനിക്ക് മന സ്സിലായത്.

1973 ലാണ് മഹാനവർകളുമൊത്തുള്ള എന്റെ പ്രഥമ ഹജ്ജ് യാത്ര. മൂന്ന് പ്രാവശ്യം തങ്ങളോടൊത്ത് കപ്പലിൽ ഹജ്ജിന് എനിക്കവസരം കിട്ടിയിട്ടുണ്ട്. യാത്രക്കിടയിൽ ഏദൻ എന്ന സ്ഥലത്തിനടുത്തായി കപ്പൽ നങ്കൂരമിട്ടപ്പോൾ മഹാനവർകൾ എന്നോട് പറഞ്ഞു: 'ഞാനി തിലൂടെയൊക്കെ നടന്ന് ഒരു കാലത്ത് ഹജ്ജിന് പോയിട്ടുണ്ട്' പഠന കാലത്ത് മഹാൻ അങ്ങനെയൊരു യാത്ര നടത്തിയതായി കേട്ടറിവു ണ്ട്. അതിനെ സംബന്ധിച്ചായിരിക്കും പറഞ്ഞത്. ഹറമിൽ ചെന്നാൽ മക്കയിലെ പൗര പ്രമുഖരും പണ്ഡിതരുമെല്ലാം വളരെ ആദരവോടെ യാണ് തങ്ങളുമായി സമീപിച്ചത്. പലരും സ്വന്തം വീടുകളിലേക്ക് സൽകാരത്തിനും ദിക്റ് മജ്‌ലിസിലേക്കും മുഖ്യാതിഥിയായി തങ്ങളെ ക്ഷണിക്കാറുണ്ട്. തങ്ങൾ സന്തോഷപൂർവം അത്തരം സദസ്സുകളിൽ പങ്കെടുക്കാറുമുണ്ട്.

ആദ്യയാത്രയിൽ മദീനയിലെത്തിയ ഉടനെ മഹാനവർകൾ എനി ക്കൊരു സാരവത്തായ ഉപദേശം നൽകി. "റൗളാ ശരീഫിനു വളരെ ദൂരെ നിന്ന് ആദരവോടെ മാത്രമേ ദുആ ചെയ്യാവൂ... ഇടിച്ചു കയററു

ത്.” മദീനയിലെ താമസക്കാലയളവിലൊന്നും മഹാനവർകൾ റൗളാ ശരീഫിനടുക്കൽ വന്നതായി എന്റെ ദൃഷ്ടിയിൽ പെട്ടിട്ടില്ല. ഒരിക്കൽ ഞാൻ നിർബന്ധിച്ചത് കാരണം വളരെ ദൂരെ മാറി നിന്ന് ദുആ ചെയ്തു തന്നു.

ഹജ്ജ് കഴിഞ്ഞ് തിരിക്കും നേരം ഒട്ടേറെ കിതാബുകൾ തങ്ങൾ വാങ്ങിക്കൊണ്ടുപോകുമായിരുന്നു. കിതാബുകളുമായുള്ള മഹാനവർകളുടെ ബന്ധത്തിന് യാതൊരു മങ്ങലും ഏറ്റിട്ടില്ല. യാത്ര ചെയ്യുന്നത് തങ്ങൾക്ക് വളരെ പ്രിയമായിരുന്നു. വാഹനത്തിലും കാൽനടയായിട്ടും ദീർഘ യാത്രകൾ അദ്ദേഹം നടത്തിയിട്ടുണ്ട്. സിംഗപ്പൂർ, മുംബെ, മലേഷ്യ, സിലോൺ എന്നിവിടങ്ങൾ സന്ദർശിച്ച മഹാൻ വർഷം തോറും ബോംബെയും അജ്മീറും സന്ദർശിക്കുക പതിവായിരുന്നു. ബോംബെയുമായുള്ള തങ്ങളുടെ ബന്ധത്തിന് നാൽപത് വർഷത്തോളം പഴക്കമുണ്ട്. ബോംബെ മിസ്തി മൊഹല്ല ‘ഡോസന്റ്’, ക്രോസ് ലൈനിലുള്ള കണ്ണൂർ പുതിയ തെരു സ്വദേശി ഉമ്മർ കുട്ടി ഹാജിയുടെ ഫ്‌ളാറ്റിലാണ് മഹാനവർകൾ സ്ഥിരമായി താമസിക്കാറുള്ളത്.

വർസോമ്പ, അന്തേരി, കട്‌കോപ്ര തുടങ്ങി ബോംബെയുടെ പ്രവിശാല ക്രമികയിൽ അനേകം മുരീദന്മാരും ഹിന്ദുസ്ഥാനികളും മേമൻമാരടങ്ങുന്ന ശിഷ്യഗണങ്ങളും മഹാനവർകളുടെ മഹത്വത്തിന്റെ നിറകുടങ്ങളായി ജീവിക്കുന്നു. ബാംഗ്ലൂർ, മദ്രാസ്, വിജയവാഡ, കർണാടക തുടങ്ങി ഇന്ത്യയുടെ വിവിധ സംസ്ഥാനങ്ങളിൽ അനേകം ശിഷ്യസമ്പത്ത് തങ്ങൾക്കുണ്ട്. ശാദുലി മജ്‌ലിസുമായി ബന്ധപ്പെട്ടവരാണ് ശിഷ്യന്മാരിലധികവും.

ചരിത്രപരമായി ശാദുലിക്ക് വളരെയധികം പ്രാധാന്യവും പിൻബലവുമുണ്ടെങ്കിലും കോഴിക്കോട്ടുകാരെ സംബന്ധിച്ചിടത്തോളം ശാദുലി പ്രശസ്തമാകുന്നത് മഹാനവർകൾ മുഖേനയാണ്. ചെറുവണ്ണൂർ നടക്കാവ്, വെള്ളിമാട് കുന്ന്, വാണിയന്നൂർ, കാന്തപുരം എന്നിവിടങ്ങളിലുള്ള ശാദുലി മജ്‌ലിസുകൾ പ്രശസ്തമാണ്.

# ‘തങ്ങൾ ഉള്ളാളം, ഉള്ളാളം തങ്ങൾ’

**കരിമ്പുവളപ്പിൽ അബ്ദുല്ല ഹാജി പള്ളിക്കര**

മഹാനായ സി.എം. വലിയുള്ളാഹി (ഖ.സി) എന്നോട് ഇങ്ങനെ പറഞ്ഞിട്ടുണ്ടായിരുന്നു: “എന്റെയടുക്കലേക്ക് വരുമ്പോൾ വടകര മുഹമ്മദ് ഹാജി തങ്ങളെ കാണണം”. ഞാൻ എന്റെ ജീവിതത്തിൽ അങ്ങനെയേ ചെയ്തിട്ടുള്ളു. ഞാൻ എപ്പോൾ പോയാലും സി.എം. ചോദിക്കും: വടകരയെ കണ്ടോ? ഞാൻ കണ്ടു എന്ന് പറഞ്ഞാൽ ‘റാഹത്തുണ്ട്... റാഹത്തുണ്ട്’ എന്നായിരുന്നു മറുപടി. ഞാൻ ഇപ്പോഴും വടകര മുഹമ്മദ് ഹാജി തങ്ങളെ സിയാറത്ത് ചെയ്തതിന് ശേഷമേ മടവൂരിലേക്ക് പോവാറുള്ളൂ. അതാണല്ലോ സി.എം. അവർകളുടെ ആഗ്രഹം.

ഒരു ദിവസം തങ്ങൾ ചെറുവണ്ണൂർ ടൗൺ പള്ളിയിൽ ഇരിക്കുന്ന അവസരത്തിൽ പൊന്നാനിയിൽ നിന്നും അബ്ദുല്ല മുസ്‌ലിയാർ എന്ന വ്യക്തി വന്നു പറഞ്ഞു, വിവാഹ പ്രായമെത്തിയ രണ്ടു പെൺമക്കളുണ്ട്. തങ്ങൾ ദുആ ചെയ്യണം. ഉടനെ തങ്ങൾ പറഞ്ഞു: എനിക്ക് കെട്ടിച്ച് തരുക. അവിടെ ഒരുമിച്ചുകൂടിയവരൊക്കെ സ്തംഭിച്ചുപോയി. എന്നാൽ ഇതുകേട്ട പൊന്നാനിക്കാരനായ അബ്ദുല്ല മുസ്‌ലിയാർക്ക് സന്തോഷമായി. തന്റെ മകൾക്ക് നല്ലൊരു സ്വാലിഹിനെ തന്നെ കിട്ടിയല്ലോ എന്ന നിലക്ക്. അങ്ങനെ ആ സദസിൽ വെച്ചു തന്നെ തന്റെ മകളെ തങ്ങൾക്ക് നികാഹ് ചെയ്തുകൊടുത്തു. എന്നാൽ നികാഹ് ചെയ്തിട്ടും തങ്ങൾ ഭാര്യയുടെ അടുത്തേക്ക് പോകുന്നില്ല. അങ്ങനെ തീരെ പോകാതിരിക്കുന്ന അവസ്ഥ കണ്ട് ഭാര്യപിതാവ് മമ്പുറത്തെ മഖാമിൽ ഇരുന്ന് ഖുർആൻ ഓതിത്തീർക്കാൻ തീരുമാനിച്ചു. അങ്ങനെ ഒരു മാസം കഴിഞ്ഞു. മമ്പുറം തങ്ങളുടെ അടുക്കലിരുന്ന് ഖുർആൻ ഓതിക്കഴിഞ്ഞപ്പോൾ വടകര ഓർ പൊന്നാനിയിലെ പള്ളിയിലേക്ക് വന്നു. ആ കാലയളവിൽ വടകര ഓറെ കുറിച്ച് ആ

ഭാഗത്തൊക്കെ പ്രശസ്തി പരന്നിട്ടുണ്ടായിരുന്നു. പള്ളിയിലുള്ളവർ വടകര തങ്ങളെ തിരിച്ചറിയുകയും ഭാര്യവീട്ടിലേക്ക് എത്തിക്കുകയും ചെയ്തു. അന്ന് അവിടെ ഭക്ഷണം ഒരുക്കുകയും ഭാര്യയെ കാണിക്കുകയും ചെയ്തു.

പിന്നെ ഭാര്യ പിതാവും ഓറും തമ്മിൽ നല്ല ബന്ധമായി. ഭാര്യ പിതാവ് കാസർഗോഡ് ഭാഗത്ത് സ്ഥിരമായി വരുന്ന ആളാണ്. അന്ന് എനിക്ക് പള്ളിക്കര റെയിൽവേ സ്റ്റേഷന് പിന്നിൽ ഒരു ഹോട്ടൽ ഉണ്ടായിരുന്നു. ആ ഹോട്ടലിൽ ഭാര്യപിതാവ് വരാറുണ്ടായിരുന്നു. അങ്ങനെ വടകര ഓറെക്കുറിച്ച് എനിക്ക് കുറേ പറഞ്ഞുതന്നു. ഇതു കേട്ട എനിക്ക് വടകര ഓറെ കാണാൻ വലിയ ആഗ്രഹമായി. അങ്ങനെ രണ്ടാഴ്ച കഴിയുമ്പോഴതാ ഒരു വൈകുന്നേരം ഒരു മെലിഞ്ഞ വ്യക്തിയും പിന്നിലായി ഖാദിമീങ്ങളെ പോലോത്ത രണ്ടാളും പള്ളിക്കര റെയിൽവേ സ്റ്റേഷനിൽ വന്നിറങ്ങി. എന്റെ ഹോട്ടലിലേക്ക് കയറിവരുന്നു. അവരെ കണ്ടപ്പോൾ തന്നെ നല്ല മനുഷ്യരാണെന്നു തോന്നിയതിനാൽ പെട്ടെന്ന് ചായയെടുത്ത് കൊടുത്തു. പിന്നീട് ഖാദിമീങ്ങളിൽ ഒരാളോട് കാര്യമന്വേഷിച്ചു. ഖാദിം എല്ലാം വിശദീകരിച്ചു തന്നു. അപ്പോൾ എനിക്ക് കാര്യം മനസിലായി. ഞാൻ പറഞ്ഞുകേട്ട, കാണാൻ കൊതിച്ച വടകര മുഹമ്മദാജി തങ്ങളാണ് തന്റെ ഹോട്ടലിൽ ചായ കുടിക്കുന്നതെന്ന്. ഞാൻ പെട്ടെന്നു തന്നെ വടകര ഓറെ അരികിൽ ചെന്ന് പറഞ്ഞു. ഇന്ന് എന്റെ വീട്ടിൽ താമസിച്ച് നാളെ പോകാമെന്ന്. അപ്പോൾ ഓർ ചോദിച്ചു, അതെന്താ അങ്ങനെ പറഞ്ഞത് എന്ന്. അപ്പോൾ ഞാൻ പറഞ്ഞു: വൈകുന്നേരമായില്ലേ, കുളിച്ച് വൃത്തിയായി ഭക്ഷണമൊക്കെ കഴിച്ച് നാളെ പോകാമെന്ന്. തങ്ങൾ സമ്മതിച്ചു. അങ്ങനെ കടയിലുള്ള ജോലിക്കാരോട് കടയടക്കാൻ പറഞ്ഞ് ഞാൻ ഓറെയും കൂട്ടി വീട്ടിലേക്ക് ചെന്നു.

വീട്ടിൽ വിശ്രമിക്കുന്നതിനിടയിൽ അബ്ദുറഹിമാൻ എന്ന വ്യക്തി തന്റെ കുട്ടിയുടെ ഓപ്പറേഷന്റെ കാര്യം ഓറെ അറിയിക്കണമെന്നു പറഞ്ഞ് വീട്ടിലേക്ക് ക്ഷണിച്ചു. ഓറ് ആ വീട്ടിൽ ചെന്ന് കുട്ടിക്ക് ദുആ ചെയ്യുകയും രാത്രി ഭക്ഷണം അവിടെനിന്ന് കഴിച്ച് രാത്രി അവിടെ തങ്ങി. രാവിലെ സ്വുബ്ഹി നിസ്കരിച്ച് എന്റെ വീട്ടിലേക്ക് വന്നു. രാവിലത്തെ പ്രാതൽ വീട്ടിൽ നിന്ന് കഴിച്ച് തിരിച്ചുപോകാൻ റെയിൽവേ സ്റ്റേഷനിലേക്ക് നടക്കുമ്പോൾ കടലിനെ ചൂണ്ടി പറഞ്ഞു, 'ഇവിടെ കുറേ നഷ്ടങ്ങൾ സംഭവിക്കാനുണ്ട്' ഇതുകേട്ട ഞാൻ പേടിച്ചുപോയി. കാരണം, കടലിൽ വെള്ളപ്പൊക്കമുണ്ടാകുമോ എന്ന് കരു

തി. ഇനി വരാനിരിക്കുന്നത് വർഷകാലവുമാണ്. ഞാൻ ഓറോട് പാഞ്ഞു. ഒന്നും സംഭവിക്കാതിരിക്കാൻ ദുആ ചെയ്യണം. അപ്പോൾ അവർ പറഞ്ഞു: അല്ലാഹു തആല കാക്കട്ടെ എന്ന്. അങ്ങനെ 10 മണിക്കുള്ള ട്രെയിനിനു അവർ പോയി. അൽപ ദിവസങ്ങൾക്കുശേഷം ഒരു ബറാഅത്ത് രാവിൽ ഭയങ്കരമായ വെള്ളപ്പൊക്കം വന്നു. കട ലിലെ തോണികളും ബോട്ടുകളും മുങ്ങി 20 പേർ മരിച്ചു. മരങ്ങളും വീടുകളും കടപുഴകി വീണു. കുറേ സ്ഥലത്ത് കടൽ കയറി. എന്റെ പുകയില കൃഷി കാറ്റിൽ ചെരിഞ്ഞുപോയി. എന്നാൽ പിറ്റെ ദിവ സത്തെ മഞ്ഞിൽ പുകയില തൈകൾ എല്ലാം എണീറ്റ് നിൽക്കുകയും പഴയതുപോലെ തന്നെ ആവുകയും ചെയ്തു. അവിടെ കടൽ കയറി യിരുന്നെങ്കിൽ കൃഷി മൊത്തം നശിക്കുകയും നഷ്ടങ്ങൾ സംഭവി ക്കുകയും ചെയ്യുമായിരുന്നു. പരിസരത്തെല്ലാം കടൽ കയറി കൃഷി കൾ നശിച്ചിരുന്നു. എന്നാൽ ഇവിടെ മാത്രം ഓറെ ദുആഇന്റെ കാരണം ഒന്നും സംഭവിച്ചില്ല. ഈ വിവരം ഞാൻ നാട്ടുകാരോടൊക്കെ പറഞ്ഞു. തങ്ങൾ ദുആ ചെയ്തതിന്റെ ഫലമാണ് അന്ന് കണ്ടത് എന്ന്. അങ്ങനെയാണ് വടകര ഓറുമായി ബന്ധം ദൃഢമാകുന്നത്.

പിന്നെ ഓറെ കാണാൻ പോകൽ പതിവായി. അവർ ഈ വഴിക്ക് വരുമ്പോൾ ഇവിടെയിറങ്ങുകയും ചെയ്യും. എല്ലാ റമളാനിലും ഒരു ദിവസം നോമ്പുതുറക്ക് വരാൻ തുടങ്ങി. ഒരു നോമ്പുകാലത്ത് വട കര ഓറെ കൂട്ടി വീട്ടിലേക്ക് നോമ്പു തുറക്കാൻ കൊണ്ടുവരുന്ന അവ സരത്തിൽ വൈകുന്നേരം 3 മണിക്ക് വീട്ടിൽ എത്തി. അൽപസമയം കഴിഞ്ഞ് എന്നെ വിളിച്ച് പറഞ്ഞു ഔളാ (എന്നെ ഔളാ എന്നാണ് ഓറ് വിളിക്കാറ്). ഇവിടെനിന്നും ഉള്ളാളത്തേക്ക് നല്ല ദൂരമുണ്ടോ എന്ന്. ഞാൻ പറഞ്ഞു: വലിയ ദൂരമില്ല. തങ്ങൾക്ക് താൽപര്യമുണ്ടെ ങ്കിൽ പോകാമെന്ന് പറഞ്ഞ് ബേക്കലിലുള്ള എന്റെ ബന്ധുവിന്റെ ടാക്സിക്കാർ ഏർപ്പാടാക്കി. ഉള്ളാളത്തേക്ക് യാത്ര തിരിച്ചു. അന്ന് താജുൽ ഉലമ ഉള്ളാൾ തങ്ങൾ അവിടെ 12 വർഷമായി ദർസ് നട ത്തിവരുന്ന സമയമാണ്. എന്നാൽ താജുൽ ഉലമ അവിടെനിന്ന് ദർസ് നിർത്തിപ്പോകാൻ തീരുമാനിച്ച് കിതാബുകളെല്ലാം വീട്ടിലെത്തിച്ച സമയമായിരുന്നു അത്. അങ്ങിനെ വടകര ഓർ അവിടെയെത്തിയ പ്പോൾ താജുൽ ഉലമ സ്വീകരിച്ചിരുത്തിയപ്പോൾ വടകര ഓർ രണ്ടു മൂന്നു തവണ ആവർത്തിച്ചു പറഞ്ഞു, 'തങ്ങൾ ഉള്ളാളം, ഉള്ളാളം തങ്ങൾ' ശേഷം ഓർ ചോദിച്ചു: എന്താ തങ്ങളേ, ഇങ്ങനെ കുത്തിരി ക്കുന്നത്? അപ്പോൾ താജുൽ ഉലമ പറഞ്ഞു: അല്ല തങ്ങളെ, ഞാൻ

നാളെ ജുമുഅ കഴിഞ്ഞ് പോവാൻ നിൽക്കുകയാണ്. കിതാബുക ളെല്ലാം മകന്റെ കയ്യിൽ കൊടുത്തുവിട്ടിരിക്കുകയാണ് എന്ന്. അപ്പോൾ വടകര ഓർ വീണ്ടും ആവർത്തിച്ചു പറഞ്ഞു: തങ്ങൾ ഉള്ളാളം, ഉള്ളാളം തങ്ങൾ. അപ്പോൾ താജുൽ ഉലമ പറഞ്ഞു: നിങ്ങൾ നിർബ ന്ധിക്കുകയാണെങ്കിൽ ഞാനിവിടെത്തന്നെ നിൽക്കാമെന്ന്. അപ്പോ ഴാണ് എനിക്ക് മനസിലായത് വടകര ഓർ പറഞ്ഞതിന്റെ അർത്ഥം ഇതാണെന്ന്. എന്നിട്ട് വടകര ഓർ പറഞ്ഞു: 'ആ നിങ്ങൾ ഇവിടെ നിൽക്കണം. എവിടെ കമ്മിറ്റിക്കാർ എന്നു പറഞ്ഞ് കമ്മിറ്റിക്കാരെ വിളിച്ചുവരുത്തി കമ്മിറ്റിക്കാരോടും പറഞ്ഞു: 'തങ്ങൾ ഉള്ളാളം, ഉള്ളാളം തങ്ങൾ' എന്ന്.അപ്പോൾ കമ്മിറ്റിക്കാർ പറഞ്ഞു: താജുൽ ഉലമ ഇവിടെ നിൽക്കുന്നതുതന്നെയാണ് താൽപര്യം. പക്ഷെ താജുൽ ഉലമ സ്വയം തീരുമാനമെടുത്ത് പോവുകയാണെന്ന്. അപ്പോൾ വട കര ഓർ താജുൽ ഉലമയോട് അവിടെത്തന്നെ നിൽക്കാൻ ആവശ്യ പ്പെടുകയും താജുൽ ഉലമ അവസാനം വഫാത്ത് വരെ അവിടെത്തന്നെ ദർസ് നടത്തുകയും ചെയ്തു. ഈ സംഭവം താജുൽ ഉലമയും പല സ്ഥലങ്ങളിലായി പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്.

പിന്നീടങ്ങോട്ട് അടുപ്പം കൂടിക്കൂടി വന്നു. തങ്ങളുടെ കൂടെ ഖാദി മായി നടന്നു. കാസർഗോഡ് ഭാഗത്ത് നിന്നും ആര് വടകര ഓറെ കാണാൻ വന്നാലും കരിമ്പുവളപ്പിൽ അബ്ദുല്ല ഹാജിയെ കണ്ടി രുന്നോ എന്നു ചോദിക്കുകയും കണ്ടില്ലെങ്കിൽ കണ്ടുവരാൻ പറയു കയും ചെയ്യും. അങ്ങിനെ പലരും എന്നെ കാണാൻ പള്ളിക്കരയിൽ വരുകയും ചെയ്തിട്ടുണ്ട്. വടകര ഓർ എന്നാണ് വടകരക്കാർ വിളി ച്ചിരുന്നത്. ഓർക്ക് ഒരുപാട് കറാമത്തുകൾ ഉണ്ടായിരുന്നു. അത് കേര ളത്തിലും ബോംബെയിലും പോയ സ്ഥലങ്ങലിലെല്ലായിടത്തും ഉണ്ടാ യിട്ടുണ്ട്. ഞാൻ കറാമത്ത് പറയുമ്പോൾ ഓറ് പറയാൻ സമ്മതിക്കി ല്ല. പറയുന്നതിനിടയിൽ 'ഔളാ ഇവിടെ വാ, ഇവിടെ ഇരി' എന്നു പറഞ്ഞ് കറാമത്തുകൾ മറ്റുള്ളവരോട് പറയാൻ സമ്മതിക്കില്ല.

കല്ലട്ര അബ്ദുൽ ഖാദർ ഹാജി ഒരു കേസിൽ അറസ്റ്റിലായ പ്പോൾ കല്ലട്ര ഹാജിയെ കാണാൻ പോവണം എന്നു പറഞ്ഞു. അപ്പോൾ കല്ലട്ര ഹാജി കോഴിക്കോട് മെഡിക്കൽ കോളേജിൽ പോലീസ് കാവലിൽ അഡ്മിറ്റായിരുന്നു. മൂന്നാം നിലയിലാണ് അദ്ദേഹമുള്ളത്. താഴെയുള്ള രണ്ട് നിലയിലും പോലീസിന്റെ സ്ക്വാഡ് കാവലിരിക്കുന്നു. വടകര ഓർ ഹാജിയെ കാണണം എന്നു പറഞ്ഞ പ്പോൾ പോലീസുകാരൊക്കെ അനുവാദം നൽകി. അങ്ങനെ അബ്ദുൽ

ഖാദർ ഹാജിയെ കാണുകയും കൂടുതൽ സമയം സംസാരിക്കുകയും ദുആ ചെയ്തുകൊടുക്കുകയും ചെയ്തു. അതിന്റെ ഫലമായി ഒരു വലിയ കേസിൽ നിന്നും ഒരാഴ്ചകൊണ്ട് അബ്ദുൽ ഖാദർ ഹാജി മോചിതനായി.

ചേകന്നൂരിനെ ആദ്യമായി കാഫിർ എന്നു വിളിച്ചതും വടകര ഓർ തന്നെയാണ്. സമസ്ത ആദ്യം രൂപീകരിക്കാൻ മീറ്റിംഗ് വിളിച്ചപ്പോൾ വടകര ഓറും മറ്റു പണ്ഡിതരും ഒരുമിച്ചുകൂടിയ സദസ്സിലേക്ക് ചേകന്നൂരും ക്ഷണിക്കപ്പെട്ടിരുന്നു. ചേകന്നൂർ കടന്നുവരുമ്പോൾ വടകര ഓർ ഉറക്കെ പറഞ്ഞു. 'കുഫ്റ് മണക്കുന്നു, കുഫ്റ് മണക്കുന്നു'. അപ്പോൾ ആർക്കും ആരെക്കുറിച്ചാണ് പറഞ്ഞത് എന്നു മനസ്സിലായില്ല. പിന്നെയാണ് ചേകന്നൂർ പുതിയ ഇസ്‌ലാമുമായി കടന്നുവന്നത്. അപ്പോഴാണ് പണ്ഡിതർക്ക് വടകര ഓർ പറഞ്ഞതിന്റെ പൊരുൾ മനസ്സിലായത്.

അബ്ദുറഹിമാൻ ബാഫഖി തങ്ങളും ഇ.കെ. ഉസ്താദും പല കാര്യങ്ങൾ ചർച്ച ചെയ്യാനും വടകര ഓറെ ക്ഷണിക്കാറുണ്ടായിരുന്നു. വടകര ഓർ വലിയ്യായിരിക്കെത്തന്നെ തികഞ്ഞ പണ്ഡിതനും കൂടിയായിരുന്നു. ഒരുപാട് കാലം നാടും വീടും വിട്ട് മക്കത്തും മദീനത്തും കൂടി മറ്റു പല സ്ഥലങ്ങളിലും കൂടി തിരിച്ച് വന്നപ്പോൾ വീട്ടുകാർക്കു തന്നെ തിരിച്ചറിയാൻ പ്രയാസമായിപ്പോയി. ആ കാലയളവിലുള്ള കറാമത്തുകളും ജീവിതവും കൂടുതൽ രേഖപ്പെട്ടിട്ടില്ല.

ഒരു പ്രാവശ്യം ഓറെയും കൂട്ടി ഉംറക്കു പോകാൻ എയർപോർട്ടിൽ പോയി. ഓർ ഹജ്ജിനും ഉംറക്കും സിയാറത്തിനും വേണ്ടി മാത്രമേ വിദേശത്തേക്ക് പോകാറുള്ളൂ. അതും കപ്പലിൽ മാത്രം. മക്കയോടും മദീനയോടുമുള്ള ആദരവു കാരണം ഫ്ളൈയ്റ്റിൽ കയറി മക്കയുടെയും മദീനയുടെയും മുകളിലൂടെ പറക്കാതിരിക്കാൻ വേണ്ടിയാണവർ കപ്പലിൽ തന്നെ യാത്ര ചെയ്തത്. അങ്ങനെ ഓർ ഫ്ളൈയ്റ്റിൽ പൊങ്ങുന്നതും ഇറങ്ങുന്നതുമൊക്കെ കണ്ട് എന്നോട് പറഞ്ഞു, നീ പറക്കൗളാ, ഇഷ്ടംപോലെ പറക്ക്. ഞാൻ ഇതിൽ വരുന്നില്ല. ഞാൻ കപ്പലിൽ വരാമെന്ന്. അതിനുശേഷം ഞാൻ നിരവധി തവണ ഫ്ളൈയ്റ്റിൽ ജോലിയാവശ്യാർത്ഥവും ഹജ്ജിനും ഉംറക്കുമൊക്കെ വേണ്ടി ഫ്ളൈയ്റ്റ് കയറിയിരുന്നു. അത് ഓർ പറഞ്ഞതിന്റെ സാക്ഷാൽകാരമായിരുന്നു. അങ്ങനെ ഓർ ആ വർഷം കപ്പലിൽ തന്നെ ഹജ്ജിനു വന്നു. അതോടുകൂടി ഹജ്ജിനു കപ്പൽ സർവീസ്

നിർത്തി. അതിനുശേഷം അവർ ഹജ്ജിനു പോയില്ല.

ഒരു പ്രാവശ്യം ഹജ്ജിനു പോയപ്പോൾ മക്കത്തെ മുത്വവ്വഫിന്റെ കീഴിലുള്ള ഉദ്യോഗസ്ഥനായ ബശീർ ഹാജിയെന്ന വ്യക്തിയെ പരിചയപ്പെട്ടു. ബശീർ ഹാജിക്ക് ഓർ വലിയ കാര്യമായിരുന്നു. വടകര ഓറെക്കുറിച്ച് ബശീർ ഹാജിയോട് പറഞ്ഞപ്പോൾ അദ്ദേഹം ഒരു സംഭവം പറഞ്ഞുതന്നു. ബശീർ ഹാജി മുത്വവഫിന്റെ കീഴിൽ ജോലി ചെയ്തുകൊണ്ടിരിക്കുമ്പോൾ മുത്വവഫിന്റെ അനുജന്റെ മകൾക്ക് ബശീർ ഹാജിയെ കല്യാണം കഴിപ്പിക്കണമെന്ന് ചർച്ചയുണ്ടായി. അങ്ങനെ മുത്വവ്വഫിന് സമ്മതമാവുകയും കുടുംബക്കാരൊക്കെ സമ്മതം മൂളുകയും ചെയ്തു. എന്നാൽ അവിടുത്തെ ഗവൺമെന്റ് സമ്മതിക്കുന്നില്ല. അറബിപ്പെണ്ണിനെ മലബാരിക്ക് കൊടുക്കില്ല എന്നാണ് ഗവൺമെന്റിന്റെ വാദം. ഇത് രണ്ടുകൂട്ടർക്കും വിഷമമുണ്ടാക്കി. അതിനിടെ ബശീർ ഹാജി നാട്ടിലേക്ക് ലീവിനു വന്നു. വടകര ഓറെ കണ്ട് ഓറ് നടത്തിവരുന്ന മിഅ്റാജ് നേർച്ചക്ക് 50 ചാക്ക് അരി നേർച്ചയാക്കി. ശേഷം പ്രശ്നങ്ങളെല്ലാം ഓറോട് ബോധിപ്പിച്ചു. ഓർ പറഞ്ഞു, ഒരു പ്രശ്നവുമില്ല, പോയി കല്യാണം കഴിച്ചോളൂ എന്ന്. അങ്ങനെ ബശീർ ഹാജി മടങ്ങിപ്പോയപ്പോൾ പ്രശ്നങ്ങളൊക്കെ പരിഹരിക്കപ്പെടുകയും നിശ്ചയിച്ച വിവാഹം നടക്കുകയും പെണ്ണിനെയും കൊണ്ട് നാട്ടിലേക്ക് വന്ന് വടകര ഓറെ അടുക്കൽ വരികയും ചെയ്തു. പിന്നീട് ഒരുപാട് കാലം നാട്ടിൽ താമസിക്കുകയും വെള്ളിമാട്കുന്ന് സ്ഥലം വാങ്ങുകയും വീടുണ്ടാക്കുകയും ചെയ്തു. ഇപ്പോൾ അദ്ദേഹം ജോലിയും കുടുംബവുമൊക്കെയായി അവിടത്തെ പൗരനായി ജീവിക്കുന്നു. മക്കയിൽ വടകര ഓറുമായി ബന്ധപ്പെട്ട ആരു പോയാലും നല്ല സ്വീകരണവും സഹകരണവും അദ്ദേഹം നൽകാറുണ്ട്.

മക്കയിലെ സുന്നീ പണ്ഡിതരായ അലവി മാലിക്കി, അബ്ബാസ് മാലിക്കി തുടങ്ങിയവരുമായി നല്ല ബന്ധമായിരുന്നു വടകര ഓർക്ക്. മക്കയിലെ പണ്ഡിതർ കാരന്തൂർ മർകസിൽ സമ്മേളനത്തിനൊക്കെ വന്നാൽ വടകര ഓർ സൗഹൃദം പുതുക്കാറുണ്ട്. മക്കത്തും മദീനത്തും അഞ്ചോ ആറോ വർഷം മുത്ത് നബിയുടെ സ്നേഹത്തിലായിക്കഴിഞ്ഞപ്പോൾ മുത്ത് നബി ചുമലിൽ തട്ടി ഇനി നാട്ടിൽ പോയിക്കോ എന്ന് ഓറോട് പറഞ്ഞപ്പോഴാണ് നാട്ടിലേക്ക് തിരിക്കാൻ കൂട്ടാക്കിയത്. അന്ന് ചുമലിൽ മുത്ത് നബി തട്ടിയതിന്റെ അടയാളം നമ്മളെല്ലാം ദർശിച്ചതാണ്. ആ അടയാളം കുറേക്കാലം നിലനിന്നിരുന്നു. അതിനുശേഷം നാട്ടിൽ എത്തിയപ്പോൾ ദുനിയാവിനെ ത്വലാഖ് ചൊല്ലിയ

ഓർക്ക് ദുനിയാവിന്റെ എല്ലാ ഐശ്വര്യങ്ങളും അല്ലാഹു ഔദാര്യ മായി വാരിക്കോരി കൊടുത്തു. അതും തൊണ്ണൂറാം വയസ്സിൽ മക്കൾ ഉണ്ടായി. ഒരുപാട് സ്വത്തുക്കൾ ജനങ്ങൾ അവിടത്തേക്ക് സമർപ്പി ച്ചു. പള്ളിയും മഖാമും നിർമിച്ചുനൽകി. അവിടെ വരുന്ന ആയിര ങ്ങൾക്ക് സ്ഥലകാല, ജാതിമത വ്യത്യാസമില്ലാതെ ഭക്ഷണവും സഹാ യവും നൽകി.

ഒരിക്കൽ ഞാൻ ഗൗസുൽ അഅ്ളമിനെ സിയാറത്ത് ചെയ്യാൻ വേണ്ടി ബഗ്ദാദിലേക്ക് പോകാൻ ഓറോട് അനുവാദം വാങ്ങി. കോഴി ക്കോട് ചെന്ന് പ്രതിരോധ കുത്തിവെപ്പൊക്കെ നടത്തി മടങ്ങുമ്പോൾ ആക്സിഡന്റിൽ പെട്ട് പരിക്കുപറ്റി കോഴിക്കോട് മെഡിക്കൽ കോളേ ജിൽ അഡ്മിറ്റ് ആയി. പിറ്റേന്ന് രാവിലെത്തന്നെ ഓർ മെഡിക്കൽ കോളേജിൽ വന്ന് എന്നോട് പറഞ്ഞു: എന്താ ഔളാ കിടക്കുന്നത്, ബഗ്ദാദിൽ പോണ്ടേ, പെട്ടെന്ന് എണീറ്റ് പോയ്ക്കോ എന്നും പറ ഞ്ഞപ്പോൾ ക്ഷീണിച്ചവശനായ ഞാൻ അറിയാതെ എണീറ്റിരുന്നു പോയി. ശേഷം ഡോക്ടർമാരോട് ഡിസ്ചാർജാക്കാൻ പറഞ്ഞപ്പോൾ അവർ വിസമ്മതിച്ചു. എന്നാൽ ഓർ പറഞ്ഞതിനാൽ ഞാൻ നിർബ ന്ധിപ്പിച്ച് ഡിസ്ചാർജാക്കിപ്പിച്ചു. ശേഷം മംഗലാപുരം ഒരു സ്പെഷ്യ ലിസ്റ്റിനെ കാണിച്ച് ചെക്ക് ചെയ്തപ്പോൾ ആ ഡോക്ടർ പറഞ്ഞു: ഒരു കുഴപ്പവുമില്ല. നിങ്ങൾക്ക് യാത്ര ചെയ്യാൻ പറ്റുമെന്ന്. പിന്നെ ഓറുടെ അനുവാദത്തോടെ സുഖമായി മുഹ്‌യുദ്ദീൻ ശൈഖിനെയും ബഗ്ദാദിലെ മറ്റു മഹാന്മാരെയും സിയാറത്ത് ചെയ്തു മടങ്ങി.

കാസർഗോഡ് യഹ്‌യൽ ബുഖാരി തങ്ങളുടെ വളർച്ചയുടെ ഓരോ ഘട്ടത്തിലും വടകര ഓറെ പ്രത്യേക സഹായം ഉണ്ടായിരു ന്നു. യഹ്‌യൽ ബുഖാരി തങ്ങൾ ഓറെ കൂടെ ഒരുപാട് കാലം ജീവി ച്ചവരായിരുന്നു.

ഒരുപാട് മരണവാർത്തകൾ മുമ്പേ പറയാറുണ്ട്. ഒരു ദിവസം കൂടെ പോകുന്ന അവസരത്തിൽ എന്നോട് പറഞ്ഞു: ആരോ പെട്ടെന്നു മരിക്കുന്നുണ്ട് എന്ന്. അപ്പോൾ ഞാൻ ആകെ വിഷമത്തിലായി. രാത്രി യാണ് പറഞ്ഞത്. രാവിലെയാകുമ്പോഴേക്ക് ഒരു വാർത്ത കേട്ടു. ഓറു മായി നല്ല ബന്ധത്തിലായിരുന്ന ആളും കർണാടക മുസ്‌ലിംലീഗിന്റെ പ്രസിഡണ്ടുമായ ഹമീദ് ഭായി എന്നവർ രാത്രി ഡൽഹിയിൽനിന്ന് മരണപ്പെട്ടു എന്ന്. അതുപോലെ ഒരു ദിവസം നോമ്പു തുറക്കുമ്പോൾ ബശീർ ഹാജിയുടെ (മക്ക) ബാപ്പയോടു പറഞ്ഞു: റമളാനിൽ മരി

ച്ചാൽ അല്ലാഹുവിന്റടുക്കലിൽ നിന്ന് ഹിസാബുണ്ടാകില്ല എന്ന്. അത് ആവർത്തിച്ചാവർത്തിച്ച് അദ്ദേഹത്തോട് പറഞ്ഞു. പറഞ്ഞിട്ട് മൂന്ന് ദിവസമായപ്പോഴേക്കും ആരോഗ്യവാനായിരുന്ന ബശീർ ഹാജിയുടെ ബാപ്പ റമളാനിൽ തന്നെ മരണപ്പെട്ടു. കുമ്പോലിലുള്ള ഓറെ ഒരു മുഹിബ്ബിനോടു പറഞ്ഞു: നിങ്ങൾ ഈ വർഷം ഹജ്ജിനു പോകണം എന്ന്. അദ്ദേഹം മൂന്നോ നാലോ വട്ടം ഹജ്ജിനു പോയ വ്യക്തിയായിരുന്നു. എങ്കിലും നിർബന്ധിച്ച് അയക്കുകയായിരുന്നു. ആ വ്യക്തി ഹജ്ജിനു പോയിവന്നു ഇരുപത് ദിവസമായപ്പോഴേക്കും മരണപ്പെട്ടു.

എ.പി. ഉസ്താദ് മർകസ് ഉണ്ടാക്കാൻവേണ്ടി രണ്ട് ഏക്കർ സ്ഥലം എടുക്കുകയും ശേഷം അതിൽ സ്ഥാപനം പണിയാൻ പിരിവിനായി ബോംബെയിൽ ചെല്ലുകയും ചെയ്തപ്പോൾ അവിടുത്തെ കേരള മുസ്‌ലിം ജമാഅത്തിന്റെ കീഴിൽ സ്വീകരണം കൊടുക്കാൻ തീരുമാനിച്ചു. എ.പി. ഉസ്താദിന്റെ കൂടെ ജിഫ്രി തങ്ങളും അവേലത്ത് തങ്ങളും ഉണ്ടായിരുന്നു. ആ സ്വീകരണ പരിപാടിയിൽ വടകര ഓർക്ക് പ്രത്യേക ക്ഷണമുണ്ടായിരുന്നു. ആ വിവരം ഓർ എന്നോട് രാവിലെ പറഞ്ഞിരുന്നു. 'ഇന്ന് രാത്രി എ.പി.യ്ക്കും തങ്ങന്മാർക്കും സ്വീകരണമുണ്ട്. എനിക്കും ക്ഷണമുണ്ട്. അതുകൊണ്ട് അബ്ദുല്ല ഹാജി വൈകുന്നേരം എത്തണം' എന്ന്. പക്ഷെ എനിക്ക് രാത്രി വൈകിയാണ് എത്താൻ കഴിഞ്ഞത്. എത്താൻ കഴിയാത്തതിന്റെ വിഷമം ഓറെ അറിയിച്ചുകൊണ്ടാണ് ഞാൻ മുന്നിൽ ചെന്നത്. അപ്പോൾ ഉടനെ പറഞ്ഞു: എ.പി. ഉസ്താദും തങ്ങന്മാരും വന്നു നല്ല സ്വീകരണ പരിപാടിയായിരുന്നു. നിങ്ങൾ ഇപ്പോൾതന്നെ പോയി എ.പി. ഉസ്താദിനെ റൂമിൽ പോയി കാണണം എന്ന്. പക്ഷെ എന്റെ അരയിൽ ഒരൽപം കാശുണ്ടായിരുന്നു. രാത്രി ബോംബെയിലെ തെരുവിൽ പോലീസ് ചെക്കിംഗ് ഉണ്ടാവും. അവരുടെ കണ്ണിൽ പെട്ടാൽ കാശിന്റെ കാര്യം വിഷമത്തിലാവും. ഞാൻ ഓറോട് കാര്യം പറഞ്ഞു. എന്നാൽ ഓർ പറഞ്ഞു: ഒരു പ്രശ്നവുമില്ല. നിങ്ങൾ എ.പി. ഉസ്താദിനെ കണ്ടുവരിക. അങ്ങനെ പോലീസുകാരുടെ മുമ്പിലൂടെ കടന്നുപോയി. ഓറുടെ കറാമത്തെന്ന് പറയട്ടെ അവിടെയുണ്ടായിരുന്ന പോലീസുകാർ മറ്റുള്ളവരെ ചെക്ക് ചെയ്തുകൊണ്ടിരിക്കുമ്പോൾതന്നെ എന്നെ ഒരു പരിശോധനയുമില്ലാതെ കടത്തിവിട്ടു. എന്റെ കൂടെ പാനൂർകാരനായ കാദർക്കയെയും ഓർ പറഞ്ഞയിച്ചിരുന്നു. അങ്ങനെ രാത്രി ഒരുമണിക്ക് എ.പി. ഉസ്താദിന്റെ റൂമിനരികി

ലെത്തി കതകിൽ മുട്ടി. രാത്രി 2 മണിയായതിനാൽ ഉസ്താദ് വളരെ സൂക്ഷിച്ചായിരുന്നു വാതിൽ തുറന്നത്. വടകര ഓർ പറഞ്ഞയച്ചതാണെന്ന് പറഞ്ഞപ്പോൾ സ്വീകരിച്ചിരുത്തി. ശേഷം എ.പി. ഉസ്താദ് മർകസിന്റെ കാര്യങ്ങൾ പറഞ്ഞു. ഗൾഫിൽ പോകുന്നുണ്ട്, അവിടെ പിരിവും കാര്യവും ശരിയാക്കിത്തരണമെന്ന് എന്നോട് പറഞ്ഞു. അങ്ങനെ ആ ഉസ്താദിന്റെ പെരുമാറ്റത്തിൽ ആകൃഷ്ടനായി ഞാൻ എ.പി. ഉസ്താദ് ഗൾഫിൽ വന്നപ്പോൾ നല്ല സ്വീകരണം നൽകുകയും പിരിവിനു സഹായം നൽകുകയും ചെയ്തു. അന്നു ഓർ എ.പി. ഉസ്താദിന്റടുക്കലേക്ക് അയച്ചതു മുതലാണ് ഞാൻ എ.പി. ഉസ്താദുമായി ബന്ധപ്പെടുന്നത്. ആ ബന്ധം ഇന്നും നിലനിൽക്കുന്നു. എ.പി. ഉസ്താദിന്റെ ഈ വളർച്ചക്കു പിന്നിൽ വടകര ഓാറെ പോലുള്ള ഔലിയാക്കളുടെ പൂർണ പിന്തുണയും സഹായവുമാണ്.

ഒരു പ്രാവശ്യം കോഴിക്കോട് നാഷണൽ ഹോസ്പിറ്റലിന്റെ മുതലാളിയും ഞാനും തമ്മിൽ ചെറിയൊരു കേസുണ്ടായി. അതിൽ അദ്ദേഹം എന്നോട് കേസ് പിൻവലിക്കാൻ പറയാൻ ആവശ്യപ്പെട്ടു കൊണ്ട് എ.പി. ഉസ്താദിന്റെ അരികിൽ ചെന്നു. എ.പി. ഉസ്താദ് പ്രശ്നം പരിഹരിക്കാൻ എന്നോട് കേസ് പിൻവലിക്കണമെന്നു പറഞ്ഞു. അങ്ങനെ ഞാൻ ഓർപ്പാപ്പാന്റെ അരികിൽ ചെന്ന് കാര്യം പറഞ്ഞു. അപ്പോൾ ഓർ പറഞ്ഞു: ഈ കാര്യങ്ങളൊക്കെ എ.പി. ഉസ്താദിനോട് പറഞ്ഞ് കാര്യങ്ങൾ പരിഹരിക്കുക എന്ന്. അപ്പോൾ ഞാൻ പറഞ്ഞു: എ.പി. ഉസ്താദ് കേസൊക്കെ പിൻവലിച്ച് പ്രശ്നങ്ങൾ ഒഴിവാക്കണമെന്നാണ് പറഞ്ഞത് എന്ന്. അപ്പോൾ ഓർ പറഞ്ഞു: എ.പി. ഉസ്താദ് അങ്ങനെ പറഞ്ഞിട്ടുണ്ടെങ്കിൽ പെട്ടെന്ന് അതുപ്രകാരം ചെയ്യുക എന്ന്. അങ്ങനെ ഞാൻ കേസിൽ നിന്നൊക്കെ പിൻവാങ്ങി പ്രശ്നങ്ങളൊക്കെ ഒഴിവാക്കി. ആ കേസ് പിൻവലിക്കാൻ ആ ഹോസ്പിറ്റലിന്റെ മുതലാളിയായ ഡോക്ടറും അദ്ദേഹത്തിന്റെ ഡോക്ടർമാരായ മക്കളും അപേക്ഷിച്ചിട്ട് ഞാൻ തയ്യാറായില്ല. പിന്നെ ഓർ എ.പി. ഉസ്താദിനോട് ചോദിച്ച് കാര്യങ്ങൾ പരിഹരിക്കാൻ പറഞ്ഞതുകൊണ്ട് മാത്രമാണ് പിൻമാറാൻ തയ്യാറായത്.

അജ്മീർ ദർഗയുടെ അടുത്ത് കേരളക്കാർ വിശ്രമിക്കുന്ന മലബാർ ഹൗസിംഗ്, ഈയടുത്ത കാലത്തുവരെ അവിടെ ചെന്ന് ഓറുടെ ആളാണ് എന്നു പറഞ്ഞാൽ വലിയ സ്വീകരണവും ആശ്വാസവും ലഭിക്കുമായിരുന്നു. അവിടെയുള്ള ആൾക്കാർക്കൊക്കെ വടകര ഓർ

അറിയപ്പെട്ട വലിയ്യായിരുന്നു. ഓർ ഹജ്ജിനു പോകുന്നവരെ യാത്ര യാക്കാൻ ബോംബെയിലേക്ക് പോയാൽ പിന്നെ യാത്രയയപ്പൊക്കെ കഴിഞ്ഞ് അജ്മീറിൽ ചെന്നാണ് തിരിച്ചുവരാറുള്ളത്.

ഇ.കെ. ഉസ്താദ് ഓറുമായി കൂടുതൽ ബന്ധപ്പെടുന്നത്, ഹജ്ജിനു പോയി തിരിച്ചുവരുമ്പോൾ കപ്പലിൽ ഒരുമിച്ച് യാത്ര ചെയ്തപ്പോഴാണ്. ആ യാത്രയിൽ ഓർ പെട്ടെന്ന് ആവർത്തിച്ച് വിളി ച്ചുപറഞ്ഞു: “ഒരാൾ മരിക്കുന്നു, ഒരാൾ മരിക്കുന്നു”. അങ്ങനെ കുറച്ചു സമയം കഴിഞ്ഞപ്പോൾ കപ്പലിൽനിന്ന് അനൗൺസ്മെന്റ് വന്നു. ഒരു വ്യക്തി മരിച്ചിട്ടുണ്ട്, മയ്യത്ത് അൽപസമയത്തിനകം കടലിലേക്ക് താഴ്ത്തി കഫൻ ചെയ്യുമെന്ന്. ഈ സംഭവത്തിന് സാക്ഷിയായ ഇ. കെ. ഉസ്താദ് ഓർപ്പാപ്പയെ മനസിലാക്കുകയും അടുക്കുകയും ചെയ്യു കയാണുണ്ടായത്. ഈ സംഭവം ഇ.കെ. ഉസ്താദ് പല തവണ പറ ഞ്ഞിട്ടുണ്ട്.

വടകരയിൽ നിന്നും ചെറിയ അസുഖം വന്നപ്പോൾ കോഴിക്കോ ട്ടേക്ക് ഹോസ്പിറ്റലിൽ കൊണ്ടുപോകുമ്പോൾ അവർ പറഞ്ഞിരു ന്നു, ഇനി ഞാൻ തിരിച്ച് വരില്ല എന്ന്. എന്നാലും നമുക്ക് ഹോസ്പി റ്റലിലേക്ക് കൊണ്ടുപോവാതിരിക്കാൻ പറ്റില്ലല്ലോ. അങ്ങിനെ ഹോസ്പിറ്റലിൽ കൊണ്ടുപോയി അൽപം ഭേദമായപ്പോൾ നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിൽ വിശ്രമമായി. ശേഷം രണ്ട് മാസ ത്തോളം ഭക്ഷണം കഴിക്കാതെ, വെള്ളം കുടിച്ച് മാത്രമായിരുന്നു ജീവിതം. അങ്ങനെയൊന്നും ആർക്കും ജീവിക്കാൻ കഴിയില്ല. അവ സാനം റബീഉൽ അവ്വൽ 27-ന് രാത്രി 10 മണിക്ക് ഓർ ഇഹലോക വാസം വെടിഞ്ഞു. 11 മണിയാകുമ്പോൾ എനിക്ക് വാർത്ത കിട്ടി. ഉടൻതന്നെ ട്രെയിൻ കയറി രാത്രി 2 മണിക്ക് അവിടെയെത്തി. അവി ടെയെത്തുമ്പോൾ എ.പി. ഉസ്താദും മറ്റു നിരവധി പണ്ഡിതരും സാധാരണക്കാരുമെല്ലാം അവിടെ തിങ്ങിനിറഞ്ഞിരുന്നു. ഓർ വഫാ ത്താകുന്നതിന് അൽപം മുമ്പ് കുളിച്ച് വൃത്തിയായി സംസം വെള്ളം രണ്ട് ഗ്ലാസ് കുടിച്ച് വലത്തോട്ട് തിരിഞ്ഞുകിടന്ന് ‘ലാഇലാഹ ഇല്ല ല്ലാഹ്’ എന്നും പറഞ്ഞായിരുന്നു വിടപറഞ്ഞത്.

# ഒന്നല്ല രണ്ട് ഇരുമ്പു പെട്ടികൾ

**ഉമ്പുഹാജി ചൗക്കി കാസർഗോഡ്**

മുഹമ്മദ് ഹാജി തങ്ങളുമായി ബന്ധം തുടങ്ങുന്നത്, കാസർഗോഡ് സ്ഥിരം വരുന്നതിനാൽ പല സ്ഥലങ്ങളിൽ നിന്നും കാണാനിടയായത് കൊണ്ടാണ്. ഇടക്ക് വീട്ടിലും വന്നിരുന്നു. ഒരു ദിവസം ഏതെങ്കിലും ഒരു ദിക്റിന്റെ ഇജാസത്ത് വാങ്ങണം എന്ന് ഉദ്ദേശിച്ച് ചെറുവണ്ണൂരിലെ വീട്ടിൽ ചെന്നു. കണ്ടു കാര്യം പറഞ്ഞ പ്പോൾ അസ്മാഉൽ ഹുസ്ന ചൊല്ലാൻ ഇജാസത്ത് നൽകി. ആ അസ്മാഉൽ ഹുസ്ന നിരന്തര പരിശ്രമമില്ലാതെത്തന്നെ മൂന്നു ദിവസം ചൊല്ലിയപ്പോഴേക്കും കാണാതെ പഠിച്ചു. പിന്നെ വടകര ഓറെ കണ്ട പ്പോൾ ഇക്കാര്യം പറഞ്ഞു: അപ്പോൾ ഓർ പറഞ്ഞു: നിങ്ങൾക്ക് ആ അസ്മാഉൽ ഹുസ്ന തന്നെ മതി. പിന്നെ നിങ്ങളുടെ പേരിൽ ദിവ സവും ഫാതിഹ ഓതാറുണ്ട് എന്നു പറഞ്ഞപ്പോൾ അതു വേണം എന്നു പറഞ്ഞു. ഒരു ദിവസം നാഗൂരിലേക്ക് പോകാൻ സമ്മതം വാങ്ങാൻ പോയപ്പോൾ സമ്മതം തരുകയും നിങ്ങൾ അവിടെയെ ത്തിയാൽ നിങ്ങളെ ആന വന്നു സ്വീകരിക്കുമെന്നും പറഞ്ഞു. അങ്ങനെ ഞങ്ങൾ നാഗൂരിലെത്തിയപ്പോഴേക്കും ആന വരികയും സ്വീകരിക്കുകയും ചെയ്തു.

വീട്ടിൽ നടത്തുന്ന ശാദുലി റാത്തീബിനു ഓർ വരും. എല്ലാ വർക്കും ഭക്ഷണം കൊടുക്കും. അവിടെ ഒരുമിച്ചുകൂടിയ സമ്പന്നരെ കൊണ്ട് പരിപാടിയിൽ പങ്കെടുത്തവർക്കൊക്കെ കാശ് കൊടുപ്പിക്കും.

ജീവിതകാലത്ത് ഓർ ഉമ്മയുടെ മഖാമിനു മുമ്പിൽ ദർസിനു വേണ്ടി ഒരു മരപ്പെട്ടി സ്ഥാപിച്ചു. അപ്പോൾ അവിടെനിന്നും ആരോ പറഞ്ഞു: അത് ആരെങ്കിലും എടുത്ത് കൊണ്ടുപോകും. നല്ല ഇരുമ്പി ന്റേത് തന്നെ വേണമെന്ന്. അപ്പോൾ അവിടെയുണ്ടായിരുന്ന തളങ്കര ഹബീബാജി പറഞ്ഞു. അത് ഉമ്പു ഹാജി കൊണ്ടുവരും. അപ്പോൾ ഓർ പറഞ്ഞു: ഉമ്പു ഹാജി ഒന്നല്ല, രണ്ടെണ്ണം കൊണ്ടുവരുമെന്ന്. പിന്നെ ഓറോ വഫാത്തിന്റെ ശേഷം ആ ഇരുമ്പിന്റെ നേർച്ചപ്പെട്ടി സ്ഥാപിക്കാൻ മംഗലാപുരം ഇരുമ്പ് ബസാറിൽ പോകുന്ന വഴിക്ക് ഒരു കടയിൽ നല്ല ഇരുമ്പിന്റെ രണ്ട് പെട്ടി കണ്ടു. അന്വേഷിച്ചപ്പോൾ വിൽക്കാൻ വച്ചതാണെന്നു പറഞ്ഞു. അറുപത് കിലോ വീതമായ രണ്ട് ഇരുമ്പിന്റെ പെട്ടികൾ. അപ്പോൾതന്നെ വാങ്ങി. പിന്നെ അത് കാസർഗോഡ് കൊണ്ടുവന്നു സ്പ്രേ പെയിന്റ് ചെയ്ത് മഖാമിൽ കൊണ്ടുപോയി സ്ഥാപിച്ചു. സത്യത്തിൽ ഒരു ഇരുമ്പിന്റെ പെട്ടി വാങ്ങാനാണ് മംഗലാപുരത്തേക്ക് തിരിച്ചത്. പക്ഷെ വഴിയിൽ വെച്ച് രണ്ടെണ്ണം റെഡിയായി നിൽക്കുന്നത് കണ്ടപ്പോൾ ഓർ പറഞ്ഞതു പോലെ ഒന്നല്ല, രണ്ടെണ്ണം വാങ്ങും എന്നു പറഞ്ഞതനുസരിച്ച് വാങ്ങി യതാണ്. ഇതൊക്കെ മുമ്പെ കണ്ടതുകൊണ്ടാണ് വടകര ഓർ അന്ന് അങ്ങിനെ പറഞ്ഞത്.

ഓർ നടത്തുന്ന മിഅ്റാജ് നേർച്ചക്ക് ധാരാളം ആൾക്കാർ വരും. എ.പി. ഉസ്താദ്, പേരോട് ഉസ്താദ് തുടങ്ങിയവരൊക്കെ പരിപാ ടിക്കു വരും. എ.പി. ഉസ്താദ് ഒരു ദിവസം പരിപാടിക്ക് പങ്കെടുത്ത് പിന്നെ പോവട്ടെ എന്ന് അനുവാദം ചോദിച്ചപ്പോൾ നിൽക്കുന്നതാണ് ഖൈർ എന്നു പറഞ്ഞു. അപ്പോൾ എ.പി. ഉസ്താദും പേരോട് ഉസ്താദും അവിടെത്തന്നെ നിന്നു. ഓർ കാസർഗോഡ് മാലിക് ദീനാർ ഉറൂസിന് അവസാന ദിവസം പങ്കെടുക്കും. അതുപോലെ കാസർഗോഡ് നെല്ലിക്കുന്ന് തങ്ങളുപ്പാപ്പയുടെ ഉറൂസിനും വരും.

ഓർ ശരീഅത്തിന്റെ കാര്യത്തിൽ വളരെ കണിശത കാണിച്ചി രുന്നു. നിസ്കാരം കൃത്യസമയത്ത് തന്നെ നിർവഹിക്കും. ബാങ്ക് വിളി കേട്ടാൽ ഉടനെ വീട്ടിൽ നിന്നും വെള്ള വസ്ത്രവും തലപ്പാവും ധരിച്ച് ഒരുങ്ങി തയ്യാറായി വീട്ടിൽ നിന്നിറങ്ങും. അല്ലാഹുവിന്റെ വലിയ്യ് ആണെങ്കിലും ഹാല് മാറിയ വസ്ത്രധാരണയോ മറ്റോ നിസ്കാര ത്തിന്റെ സമയത്ത് കാണാറില്ല. മഗ്‌രിബ്-ഇശാഇന്റെ ദിക്റ് ദുആകള ല്ലാതെ ഒന്നും മൊഴിയില്ല. തറാവീഹിനടക്കം മരണം വരെ സ്വന്തം

ഇമാമായി നിന്നാണ് നിസ്കരിച്ചത്. ഒരു ദിവസം വെള്ളിയാഴ്ച എന്റെ വീട്ടിൽ വന്നപ്പോൾ രാവിലെത്തന്നെ മജൽ (സ്ഥലപ്പേര്) ജുമുഅത്ത് പള്ളിയിൽ ചെന്ന് അൽകഹ്ഫും ദിക്റുകളുമൊക്കെയായി ഇരുന്നിരുന്നു. എവിടെയാണെങ്കിലും വെള്ളിയാഴ്ച നേരത്തെ പള്ളിയിൽ പോകൽ പതിവാണ്.

ഒരിക്കൽ ഓാറെ കാണാൻ കുടുംബസമേതം കോഴിക്കോട്ട് നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിൽ പോയി. ഓാറെ സന്ദർശിച്ച് മടങ്ങാൻ ഒരുങ്ങിയപ്പോൾ ഓാറെ ഖാദിമുകളായ കുരിക്കളും പയ്യോളി മൂസക്കയും അവിടെയുണ്ട്. കുരിക്കൾ പറഞ്ഞു: ഓർക്കിന്ന് നല്ല ക്ഷീണമുണ്ട്. നിങ്ങളിവിടെ നിൽക്കണമെന്ന്. അങ്ങിനെ കുടുംബം മടങ്ങി. ഞാനും മകൻ ജഅ്ഫറും അവിടെ തങ്ങി. രാത്രി 10.30 ആയപ്പോൾ ഓറുടെ ഹാൽ മാറി. സംസം വേണമെന്നു പറഞ്ഞു. സംസം കൊടുത്തു. അത് കുടിച്ചുകഴിഞ്ഞ് മലമൂത്ര വിസർജനം നടത്തി ഒന്നു വലിച്ചു തുപ്പി. ശേഷം ലൈറ്റ് അണക്കാൻ പറഞ്ഞു. ലൈറ്റ് അണച്ചപ്പോൾ ഞാനും മകനും കല്ലാച്ചി ഉസ്താദും അവിടെയുണ്ടായിരുന്നു. ആ സമയത്ത് ഓറുടെ കാല് പിടിച്ച് യാസീൻ ഓതിക്കൊണ്ടിരിക്കെ ഓർ വഫാത്തായി. ഇത് വെള്ളിയാഴ്ച രാവിലായിരുന്നു. വഫാത്തിന്റെ അൽപം മുമ്പ് വഫാത്തിന്റെ കാര്യം ശൈഖുനാ എ.പി. ഉസ്താദിനോട് പറയാൻ പ്രത്യേകം വസ്വിയ്യത്ത് ചെയ്തിരുന്നു. വഫാത്തിന്റെ ഉടനെത്തന്നെ എ.പി. ഉസ്താദിനെ അറിയിച്ചു. എ.പി. ഉസ്താദും പൊസോട്ട് തങ്ങളും എത്തി. ആദ്യം മർകസിൽ വെച്ച് മയ്യിത്ത് നിസ്കരിച്ചു. ശേഷം ചെറുവണ്ണൂർ വീട്ടിലേക്ക് പോയി. മയ്യിത്ത് പരിപാലനത്തിനും ശേഷ ക്രിയകൾക്കും എ.പി. ഉസ്താദ് സജീവമായിരുന്നു.

# അരി വിതറിയപ്പോൾ മഴ പോയി

**അത്തോളി മൂസ**

വടകര ഓാറെ എനിക്ക് വർഷങ്ങൾക്കു മുമ്പ് തന്നെ പരിചയ മുണ്ട്. അത്തോളിയിലെ ഒരു കടയിൽ ചുരുട്ട് വലിച്ചു കൊണ്ടിരിക്കുന്നതായിട്ടാണ് മഹാനവർകളെ ആദ്യമായി ഞാൻ കാണു ന്നത്. അടുത്ത് ആരെങ്കിലും ചെന്നാൽ കല്ലെറിഞ്ഞു ഓടിക്കുന്ന ഒരു പ്രകൃതിയായിരുന്നു അന്ന്.

എനിക്ക് ആ സമയത്ത് എറണാകുളത്തായിരുന്നു ജോലി. പോകുന്ന വഴിക്കാണ് അവിടെയാകെ വസൂരി രോഗം വ്യാപകമായി ട്ടുണ്ട് എന്ന് അറിയാൻ സാധിച്ചത്. ഇനി അവിടെ തുടരാൻ എനിക്ക് സാധിക്കില്ല എന്ന് മനസ്സിലാക്കി ഞാൻ വണ്ടി തിരിച്ചുകയറി. വണ്ടി യിൽ വെച്ച് ഞാൻ മഹാനവർകളെ കണ്ടു. ഞങ്ങൾ രണ്ടുപേരും ഒരേ സീറ്റിലായിരുന്നു ഇരുന്നത്. എന്റെ കൈയ്യിൽ സൂക്ഷിച്ച ചുരുട്ട് മഹാനവർകൾക്ക് നൽകി. ഫറോക്കിൽ എത്തിയപ്പോൾ മഹാനവർക ളോട് സമ്മതം വാങ്ങി ഞാൻ വണ്ടി ഇറങ്ങി.

പിന്നീടൊരു സമയത്ത് മഹാനവർകളെ ഞാൻ കാണാൻ ചെന്നു. വന്ന ഉടനെ സുഹൃത്തിന്റെ നിർബന്ധത്തിനു വഴങ്ങി ഞാൻ ഭക്ഷണം കഴിച്ചു. ഗോതമ്പും അരിയും കൂട്ടിയുള്ള ബിരിയാണിയായിരുന്നു അന്നത്തെ ഭക്ഷണം. ശേഷം ഞാൻ മഹാനവർകളെ കണ്ടപ്പോൾ എന്നോട് ചോദിച്ചു. “നിനക്ക് ഭക്ഷണം കഴിക്കാഞ്ഞിട്ട് തിരക്കായി രുന്നോ.”

തൊട്ടടുത്ത നേർച്ചക്കായിരുന്നു പീന്നീട് ഞാൻ മഹാനവർക ളുടെ അടുത്ത് വന്നത്. ചെന്ന ഉടനെ ഞാൻ ഓാറെ കണ്ടു. പിന്നെ നേർച്ചക്ക് വന്നവർക്കൊക്കെ ഭക്ഷണം നൽകുന്നതിലും മറ്റും വ്യാപൃ തനായി. അതിനുശേഷം ഞാൻ മഹാനവർകളുടെ അടുക്കൽ നിത്യ സന്ദർശകനായി മാറി.

ഓാറുപ്പ ഭക്ഷണം കഴിക്കുന്ന സന്ദർഭങ്ങളിലെല്ലാം തന്നെ പത്തു പന്ത്രണ്ട് പൂച്ചകൾ അടുത്തുണ്ടാകും. പൂച്ചയെ നമ്മൾ ആട്ടിയാൽ മഹാനവർകൾ ക്ഷുഭിതനാവും. ഓാറുപ്പയോടൊപ്പം ഭക്ഷണം കഴി ക്കാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്.

മുസ്‌ലിംകൾക്ക് മാത്രമല്ല അമുസ്‌ലിംകൾക്കും മഹാനവർകളോട് നല്ല ബന്ധമായിരുന്നു. എന്നാൽ ഒരു നമ്പ്യാർക്ക് ഓാറുപ്പയോട് വലിയ താൽപര്യം ഉണ്ടായിരുന്നില്ല. ഒരിക്കൽ അദ്ദേഹത്തിന് ശക്തമായ ചുമ തുടങ്ങി. എത്ര ചികിത്സിച്ചിട്ടും ഫലമില്ല. അങ്ങനെയിരിക്കെ നമ്പ്യാർ ഓാറുടെ അടുത്തുകൂടെ കടന്ന് പോയപ്പോൾ ഓാറു പറഞ്ഞു: "പെണ്ണു ങ്ങളുടെ എണ്ണ തേച്ചിട്ടല്ലേ ചുമ വന്നത്". അപ്പോൾ നമ്പ്യാർക്ക് മന സ്സിലായി. അന്ന് തേച്ച എണ്ണ ഭാര്യയുടേതാണ്. അത്ഭുതസ്തബ്ധ നായി നിന്ന നമ്പ്യാർ പിന്നെ ഓാറോട് വിദ്വേഷം വെച്ചിട്ടില്ല.

ഒരിക്കൽ മഹാനവർകൾ മലേഷ്യയിൽ പോയപ്പോൾ അവരുടെ ഭാര്യ എന്നോട് കുറച്ച് കുരുമുളക് വിൽക്കാൻ പറഞ്ഞു. വരുന്ന സമ യത്ത് ഒരു അരിവാളും വാങ്ങാൻ പറഞ്ഞു. ഓർക്കാട്ടേരി ചന്തയിൽ നിന്ന് അരിവാളും വാങ്ങി ഞാൻ മടങ്ങി. ഈ സംഭവം മഹാനവർകൾ അറിഞ്ഞിരുന്നില്ല. പിന്നീടൊരിക്കൽ ഞങ്ങൾ ചന്തയിലൂടെ നടന്ന് പോകുമ്പോൾ എന്നോട് ചോദിച്ചു: "നീ ഇവിടുന്നായിരുന്നില്ലേ അരി വാൾ വാങ്ങിയത്." ഞാൻ അന്ധാളിച്ചുപോയി. മഹാനവർകൾ എല്ലാ സംഭവങ്ങളും നേരത്തെ അറിഞ്ഞിരുന്നു.

ഒരു മഴക്കാലത്തായിരുന്നു എന്റെ മകന്റെ വിവാഹം. മഴപെയ്തു ആളുകൾ വരാതിരുന്നാൽ പരിപാടി അഭംഗിയാകും. ഭക്ഷണം ബാക്കി യാകും. മനസ്സിൽ ഒരുപാട് ആധികളുമായി ഞാൻ മഹാനവർകളെ കാണാൻ ചെന്നു. ഓാറ് എന്റെ കയ്യിൽ അൽപ്പം അരിതന്നു. എന്നിട്ട് ഭക്ഷണത്തിൽ ഇടാൻ പറഞ്ഞു. ഞാൻ മഹാനവർകൾ പറഞ്ഞപോലെ ചെയ്തു. കല്യാണം സന്തോഷമായി തന്നെ നടന്നു. അപ്പോഴാണ് ആളുകൾ പറയുന്നത്. എല്ലായിടത്തും മഴപെയ്തു. ഇവിടെ മാത്രം

മഴപെയ്തില്ല എന്ന്. ഇത് ഞാൻ അനുഭവിച്ച മഹാന്റെ വലിയൊരു കറാമത്തായിരുന്നു.

ആദ്യകാലത്ത് മഹാനവർകളുടെ വീട്ടിൽ വിസർജ്ജനത്തിന് പോകണമെങ്കിൽ ഒരൽപ്പം നടക്കേണ്ടിയിരുന്നു. ഒരിക്കൽ പോയപ്പോൾ പെട്ടെന്ന് തന്നെ തിരിച്ചുവന്നു. ഓറുപ്പയുടെ മുഖത്ത് വേദനയുണ്ട്. നല്ല ശക്തിയായ വീഴ്ച സംഭവിച്ചിട്ടുണ്ട്. ഞാൻ വസ്ത്രമൂരി എണ്ണ തേച്ചുകൊടുത്തു. വേദനക്ക് ശമനമില്ല. മഹാനവർകളുടെ ആവശ്യ പ്രകാരം ഞാൻ കുരിക്കളെ കൊണ്ടുവന്നു. കുരിക്കൾ ബാലൻ ഡോക്ടറുടെ അടുത്ത് കൊണ്ട് പോകാൻ പറഞ്ഞു. അദ്ദേഹം പ്ലാസ്റ്ററിടാൻ പറഞ്ഞു. പ്ലാസ്റ്ററിട്ട് അവിടെ തന്നെ കിടത്തിയപ്പോൾ തങ്ങൾ പറഞ്ഞു: "ഇതിന് നല്ല ഭാരമുണ്ട്. താങ്ങിനടക്കാൻ കഴിയുന്നില്ല." "വീണു കൈപ്പല തെറ്റിയിട്ടുണ്ട്. അത് ശരിയാവണമെങ്കിൽ ഇവിടെ കുറച്ച് ദിവസം അടങ്ങി നിൽക്കണം" എന്നും പറഞ്ഞ് കുടുംബക്കാരെല്ലാം ഓറെ ഉപദേശിച്ചു. എന്നാൽ ഓറുടെ നിർബന്ധത്തിന് ഡോക്ടർമാരും വഴങ്ങി അന്ന് തന്നെ വീട്ടിലേക്ക് പോന്നു. വീട്ടിൽ എത്തിയ ഉടനെ എന്നോട് കയ്യിൽ തൂക്കിയ കയർ വെട്ടിത്തരാൻ ആവശ്യപ്പെട്ടു. എന്നിട്ട് പറഞ്ഞു. നീ ആരോടും പറയണ്ട. ഞാൻ ഒരു യാത്ര പോവുകയാണ്. ഞാൻ ആരോടും പറഞ്ഞതുമില്ല. മൂന്ന് ദിവസത്തിനുശേഷം മടങ്ങി വന്നു. എന്നോട് പറഞ്ഞു. ഞാൻ പാണക്കാട് ശിഹാബ് തങ്ങൾക്ക് സുഖമില്ലാഞ്ഞിട്ട് കാണാൻ പോയതായിരുന്നു. എന്നെ അത്ഭുതപ്പെടുത്തിയത് ഇതൊന്നുമല്ല. കൈപ്പല തെറ്റി മുഴുവൻ ചികിത്സ കഴിയാതെ പോയ തങ്ങൾ തിരിച്ചുവന്നപ്പോൾ അതിന്റെ ഒരടയാളവും ശരീരത്തിലില്ലായിരുന്നു.

ഒരിക്കൽ ഓറും ഞാനും ഉള്ളാൾ തങ്ങളെ കാണാൻ ചെന്നു. തങ്ങളുടെ റൂമിൽ പൊതുവെ നിശ്ശബ്ദതയാണ് ആരും ശബ്ദമുണ്ടാക്കാൻ ധൈര്യം കാണിക്കില്ല. ഞങ്ങൾ ചെന്ന സമയത്ത് തങ്ങൾ വുളൂഅ് ഉണ്ടാക്കാൻ പോയതായിരുന്നു. ആ സമയത്ത് ഓറ് എന്നോട് പറഞ്ഞു. ഉറക്കെ ബാങ്ക് കൊടുക്കാൻ. ഞാൻ ബാങ്ക് കൊടുത്ത് കൊണ്ടിരിക്കുമ്പോൾ തങ്ങൾ വന്നു എന്നെ അടിക്കാൻ കൈ ഓങ്ങി. അപ്പോൾ ഞാൻ ഓറെ കാണിച്ചുകൊടുത്തു. ആ സമയത്ത് കൈ തനിയെ താഴ്ന്നുപോയി.

ഒരിക്കൽ ഓറ് എന്നെ മുയിപ്പോത്തേക്ക് ഒരു സാധനം വാങ്ങാൻ

പറഞ്ഞയച്ചു. അന്ന് ഓറുടെ മഖാമിന്റെ പിന്നിൽ ഒരു കനാൽ ഉണ്ടാ യിരുന്നു. അതിന്റെ പാലം ദ്രവിച്ചിരുന്നു. ഞാൻ പെട്ടെന്ന് കടന്ന പ്പോൾ അത് പൊട്ടിവീണ് എന്റെ കൈക്ക് ക്ഷതം സംഭവിച്ചു. ഞാൻ ഓറുടെ അടുത്തേക്ക് തന്നെ പോയി. അപ്പോൾ എന്നെ കൂട്ടി താഴെ യുള്ള കനാലിൽ വെച്ച് എന്നെ കുളിപ്പിച്ചു. അതോടെ എന്റെ കൈ പൂർണമായും ശരിയായി.

ഓറുടെ കൂടെ ബോംബെയിൽ നിന്ന് വരുമ്പോൾ ഞങ്ങളുടെ ബാഗുകൾ എടുത്തുവെക്കാൻ ഹമീദ് ഹാജിയോട് പറഞ്ഞു. ഞാൻ പറഞ്ഞു. എന്റേത് ബാക്കിലും ഓറുടേത് മുമ്പിലും വെക്കണം. പക്ഷേ അവർ വെച്ചത് എന്റേത് മുമ്പിലായിപ്പോയി. അത് കണ്ട ഓറ് ഒരു പാട് ദേഷ്യപ്പെട്ടു. അവസാനം എന്റെ ബാഗെടുത്ത് ഒരേറ് കൊടു ത്തു. അതിലാവട്ടെ ഒരുപാട് പൊട്ടിപ്പോകുന്ന ഗ്ലാസുകളും മറ്റുമായി രുന്നു ഞാൻ മനസ്സിലാക്കി എല്ലാം പൊട്ടിയിട്ടിട്ടുണ്ടാവും. ഞാൻ ഒന്നും മിണ്ടിയില്ല. എന്നാൽ എടുത്തുനോക്കിയപ്പോൾ ഒന്നിനും ഒരു പോറലും ഏറ്റിരുന്നില്ല. ഇത് അവരുടെ ഒരു കറാമത്ത് തന്നെ.

ഒരിക്കൽ ഓറുപ്പ ഹജ്ജിനു പോകാനൊരുങ്ങുന്നു. ബോംബെ യിൽ നിന്നാണ് പോവുന്നത്. അവിടുന്ന് ഓറ് എല്ലാവരേയും പറ ഞ്ഞയക്കുന്നു. എല്ലാ സന്ദർശകരോടും അവിടം വിട്ട് പോവാൻ ആവ ശ്യപ്പെട്ടു. അങ്ങിനെ ഞാൻ ചെന്ന് ചോദിച്ചു. എന്ത് ചെയ്യണം. നീ അജ്മീറിൽ പോയ്ക്കോ. അങ്ങിനെ ഞാൻ നേരെ അജ്മീറിൽ പോയി ദിവസങ്ങൾക്ക് ശേഷം ബോംബെയിൽ വന്നപ്പോൾ അവിടെ പട്ടാള മിറങ്ങിയിട്ടുണ്ട്. രണ്ടാളുകൾ കൂടിയിരിക്കുന്നത് പോലും വളരെ കുറ്റ കരമായ അന്തരീക്ഷമായിരുന്നു അത്. ഇത് കാലേകൂട്ടി മനസ്സിലാ ക്കിയതിനാലായിരിക്കണം ഓറുപ്പ എല്ലാവരേയും പറഞ്ഞയച്ചത്.

# പണ്ഡിതരോടൊപ്പം

**ബശീർ ഹാജി പെരുമുഖം**

കറാമത്തിന്റെ അധ്യായങ്ങളിൽ സബ്ഖ് നടക്കുമ്പോൾ മഹാനായ ഒ.കെ. ഉസ്താദ് വടകര ഓാറെ കുറിച്ചായിരുന്നു പറയാറുണ്ടായിരുന്നത്. ഇതിന് അന്നത്തെ ശിഷ്യന്മാർ സാക്ഷിയാണ്.

ഒരിക്കൽ ആനങ്ങാടിയിലെ ഒരു പ്രദേശത്ത് കടൽ ദിനേന കരയിലേക്ക് കയറിക്കയറി വരികയാണ്. നാട്ടുകാർ പല സ്ഥലത്തും പോയെങ്കിലും ഫലമുണ്ടായില്ല. അങ്ങനെയാണ് ബഹുമാനപ്പെട്ട ഓാറെ അങ്ങോട്ട് വിളിക്കുന്നത്. ഒ.കെ. ഉസ്താദും കൂടെ ഉണ്ടായിരുന്നു. ആ സമയത്ത് ഒ.കെ. ഉസ്താദ് പറഞ്ഞു. ഖിള്റ് നബി(അ)നെ കണ്ട ഒരാൾ നമ്മുടെ കൂട്ടത്തിലുണ്ട്. മഹാനായ വടകര ഓാറ് ഖിള്റ് നബിയുമായി ബന്ധമുള്ളവരാണ്. മഹാൻ അവിടെ വന്നതിനുശേഷം ഇവിടെ കടൽ കയറിയിട്ടില്ല. ഈ സംഭവത്തിന് ആറ്റുപുറം അലി ബാഖവി സാക്ഷിയാണ്. അന്ന് ആ പള്ളിയിൽ നേർച്ചയാക്കിയ ബദ്ർ മൗലിദ് ഇന്നും നടക്കുന്നു എന്നത് ഈ സംഭവത്തിനൊരു തെളിവാണ്.

ഖലീൽ തങ്ങളുടെ സഹോദരൻ ശിഹാബുദ്ദീൻ ബുഖാരി പറയുന്നു: എന്നോട് വന്ദ്യരായ ഒ.കെ. ഉസ്താദ് പറഞ്ഞു: ഉസ്താദ് ചാലിയത്ത് ദർസ് നടത്തിക്കൊണ്ടിരിക്കുമ്പോൾ ശൈഖുനാ അവിടേക്ക് വന്നു. അങ്ങനെ അന്നത്തെ ഹദ്ദാദ് ബഹുമാനപ്പെട്ട ഓർപ്പാപ്പ വളരെ ആവേശത്തോടെ ചൊല്ലി കഴിഞ്ഞപ്പോൾ ഒ.കെ. ഉസ്താദ് ചോദിച്ചു. “ഓാ, മഹാനെ നിങ്ങൾ എന്തിനാണ് ഇത്രയും ആവേശപർവം ഹദ്ദാദ് ചൊല്ലിയത്.” മഹാനവർകൾ പ്രതിവചിച്ചു. ഉസ്താദേ, നിങ്ങൾക്കറിയുമോ, ഇവിടെ കണക്കില്ലാത്ത അത്രയും മലക്കുകൾ വന്നിട്ടുണ്ട്. ഇത്കണ്ടാണ് ഞാൻ ഇത്രയും ആവേശഭരിതനായത്. ഇത്രയും അവാച്യമായ ബന്ധമായിരുന്നു ഒ.കെ. ഉസ്താദും ഓാറും.

അതുപോലെ ശംസുൽ ഉലമയും ഓാറും തമ്മിലുള്ള ബന്ധവും എടുത്തുപറയേണ്ടതാണ്. ഓർപ്പാപ്പയുടെ നേതൃത്വത്തിൽ നടത്തുന്ന നടക്കാവിലെ ശാദുലി മജ്‌ലിസിൽ മുഖ്യ പ്രഭാഷണം നടത്തിയിരുന്നത് ശംസുൽ ഉലമയായിരുന്നു.

ശംസുൽ ഉലമയുടെ വഫാത്തിന്റെ മൂന്നാം ദിവസം ഞാനും

മാതാപിതാക്കളും ഹജ്ജിനു പോകാൻ സമ്മതം ചോദിക്കാൻ പോയി. അത് അസ്വറിന്റെ ശേഷമായിരുന്നു. അവിടെ കടലുണ്ടി തങ്ങൾ ഉണ്ടായിരുന്നു. അവിടുത്തെ കൈകളിൽ അന്നത്തെ ചന്ദ്രിക പത്രം ഉണ്ടായിരുന്നു. ഓറ് എന്നോട് വായിക്കാൻ പറഞ്ഞു, ഞാൻ വായിച്ചു.

സുന്നീ കൈരളിയുടെ ആവേശമായ താജുൽ ഉലമയും ഓറും തമ്മിലുള്ള ബന്ധവും എടുത്തു പറയേണ്ടതാണ്. ഓറുടെ വഫാത്തിനു ശേഷം തങ്ങൾ പറയുകയാണ്: "എന്തെങ്കിലും എനിക്ക് പറയാനുണ്ടായിരുന്നെങ്കിൽ എനിക്ക് ഓറുണ്ടായിരുന്നു. മാത്രമല്ല, ഉള്ളാളത്തെ മദനീ കോളേജിൽ സനദ് കൊടുത്തത് ഓറായിരുന്നു. ഓറുടെ വഫാത്തിനു ശേഷം ഒരിക്കൽ തങ്ങൾ പറഞ്ഞു: "ഓർക്കു പകരമായി ഞാൻ ആരെയും കാണുന്നില്ല. അത് ഞാൻ തന്നെ കൊടുക്കാം" എന്ന് പറഞ്ഞു തങ്ങൾ തന്നെ സനദ് കൊടുക്കുകയായിരുന്നു.

മക്കത്തെ ബഷീർ ഹാജിയുടെ പെങ്ങളെ മക്കൾ സംജാദിന് ഒരു ക്യാമറ ലഭിച്ചു. അതിൽ ഫ്ളാഷ് എടുക്കണമെന്ന് കരുതി ക്യാമറയും കൊണ്ട് ചെറുവണ്ണൂരിലെ വസതിയിൽ വന്നു വിവരം പറഞ്ഞു. രാത്രിയാണ് സംഭവം നടക്കുന്നത്. ഒരു മണ്ണെണ്ണ വിളക്ക് മാത്രമാണ് വീടിന്റെ പൂമുഖത്ത് ഉണ്ടായിരുന്നത്. ഓറെ ഇവൻ വെളിച്ചത്തേക്ക് ക്ഷണിച്ചുവെങ്കിലും ഇരുട്ടുള്ള വീടിന്റെ മുറിയിൽ നിന്ന് ഓറ് പറഞ്ഞു നീ ഇവിടെ നിന്നെടുത്തോ അത് അതിലുണ്ടാകും. ആ ഫോട്ടോ ഇന്നും എന്റെ ഫോണിൽ സൂക്ഷിച്ചിട്ടുണ്ട്.

ഇ.കെ ഉസ്താദും സി.എം. വലിയുല്ലാഹിയും ചേകന്നൂരും പഠിക്കുന്ന കാലത്ത് ഓറെ കാണാൻ ചെന്നു. അങ്ങനെ ഓറ് ഒരു പള്ളിയിൽ കയറി. അങ്ങനെ സലാം വീട്ടിയതിനു ശേഷം സലാം പറഞ്ഞു. പക്ഷേ, ഇവരെ മൈന്റ് ചെയ്യാതെ എഴുന്നേറ്റു പോയി. ഇവർ മൂന്നു പേരും ഓറെ പിന്തുടർന്നു. ഓർ അടുത്ത പള്ളിയിൽ കയറി പ്രസ്തുത വിധം തന്നെ സംഭവിച്ചു. "ഈ സമയത്ത് ഇനി നിങ്ങൾ പൊയ്ക്കോ എനിക്ക് കഴിയില്ല" എന്ന് പറഞ്ഞ് ചേകന്നൂർ ഒഴിഞ്ഞു മാറി. ഓറ് അടുത്ത പള്ളിയിൽ കയറി നിസ്കരിച്ചു നേരെ മുകളിലേക്ക് കയറി. അവരും പിന്നാലെ കയറി. അവർ അടുത്തെത്തിയപ്പോൾ ചോദിച്ചു. "ആ നിഷേധി മൊയ്ല്യാർ പോയോ," പിൽകാലത്ത് ചേകന്നൂർ നിഷേധിയായല്ലോ?

ഒരിക്കൽ മുഹ്യിദ്ദീൻ കുട്ടി ബാഖവി മലയിലെ പള്ളിയിൽ ഇരിക്കുമ്പോൾ ഓറ് മേലെ തട്ടിലാണ്. അപ്പോൾ ഓറ് പറഞ്ഞു: പായ്ക്ക

ച്ചവടം നിറുത്തി ബേക്കറി തുടങ്ങാൻ പറയൂ. ആദ്യമൊന്നും മനസി ലാകുകയില്ല. അൽപ സമയത്തിനുശേഷം രണ്ട് പേർ വന്നു. പറഞ്ഞു ഓാറെ പായ്ക്കച്ചവടം ശരിയാവുന്നില്ല. ഒരു ബേക്കറി തുടങ്ങാൻ സമ്മതം തരണം എന്ന് പറഞ്ഞു. അപ്പോൾ ബാഖവി പറഞ്ഞു: അതി നുള്ള സമ്മതം നേരത്തെ കിട്ടിയിട്ടുണ്ട്.

ഓാറുടെ നേതൃത്വത്തിൽ നടത്തുന്ന മിഅ്റാജ് നേർച്ചയിലേക്ക് ഒരാൾ ഒരു മൂരിയെ നേർച്ചയാക്കി. അങ്ങനെ അതിനെ വാങ്ങി വളർത്തി തടിച്ചുകൊഴുത്തു. നേർച്ചക്ക് നൽകാൻ തോന്നിയില്ല. പകരം മറ്റൊരു മെലിഞ്ഞൊട്ടിയ മൂരിയെ വാങ്ങിക്കൊടുത്തു. ഓാറുടെ സമ ക്ഷത്തിൽ എത്തിയപ്പോൾ അവിടുന്ന് പറഞ്ഞു: "എടാ കണ്ടത്തിൽ പോയി മൂരിയെ കൊണ്ടുവാ. അദ്ദേഹം അത്ഭുതത്തോടെ ആദ്യത്തേതിനെ തന്നെ കൊണ്ടുവന്നു.

ഒരാൾ അര ചാക്ക് അരിയുമായി. മിഅ്റാജ് നേർച്ചക്ക് വന്നു. അവനെ കണ്ടമാത്രയിൽ ഓാറ് ചോദിച്ചു, "ഞാൻ വാങ്ങണോ?" കാര്യ മന്വേഷിച്ചപ്പോൾ ഒരാൾ ഒരു ചാക്ക് അരി വാങ്ങാൻ ഇദ്ദേഹത്തെ ഏൽപിച്ചതായിരുന്നു. അതിൽ അര ചാക്കിന്റെ പണം ഇയാൾ മാറ്റു കയായിരുന്നു.

ഓാറും സംഘവും ഹജ്ജിന് പോകുന്നു. കപ്പലിലാണ് യാത്ര. അങ്ങനെ അന്ന് നാല് കപ്പലുകളാണ് ആകെയുള്ളത് ഒന്നാമത്തെ കപ്പൽ വന്നു. ഓാറ് കയറാൻ അനുവദിച്ചില്ല. രണ്ടും മൂന്നും നാലും വന്നു ഓാറ് സമ്മതിച്ചില്ല. കൂടെയുള്ളവർക്ക് ഹാലിളകി. എന്തു ചെയ്യ ണമെന്നറിയാതെ. അപ്പോഴാണ് അന്നത്തെ പ്രധാന മന്ത്രിയായ നെഹ്റു ഹജ്ജിനു വേണ്ടി എല്ലാ സൗകര്യങ്ങളും ഓത്തിണങ്ങിയ ഒരു കപ്പൽ പ്രഖ്യാപിക്കുന്നത്. അതിൽ ഓാറും സംഘവും സുഖകര മായി ഹജ്ജിനു പോയി.

ഓാറുടെ അടുത്തേക്ക് വല്ല അസുഖവും പറഞ്ഞ് വന്നാൽ ചോദി ക്കും. "ആ, ഞാനാരാ ഡോക്ടറാ." അസുഖമുണ്ടോ മരുന്ന് കൊടു ക്കണം എന്ന ശൈലിയായിരുന്നു. ഒരിക്കൽ ഓാറുടെ അടുത്തേക്ക് ഒരു കുട്ടിയെ കൊണ്ടുവന്നു. ഇവന് ബ്ലഡ് കാൻസർ ആണ്. എല്ലാ മെഡിസിനും കൊടുത്തു നോക്കി. പക്ഷേ മാറ്റമില്ല. ഇത് കേട്ടപ്പോഴും മഹാനവർകൾ പ്രസ്തുത പ്രകാരം പ്രതിവചിച്ചു. എല്ലാവരും കയ്യൊ ഴിഞ്ഞു എന്ന് സങ്കടത്തോടെ പറഞ്ഞപ്പോൾ എങ്കിൽ കുറച്ച് പഞ്ചസാര പൊടിച്ചുകൊടുക്കൂ. അതിന് ശേഷം കുട്ടിയുടെ രോഗം പൂർണമായി മാറിയതാണ് അവർക്ക് അനുഭവം.

# ആശ്വാസമായി അദ്ഭുതങ്ങൾ

**സൂഫി ഉസ്താദ് പേരാമ്പ്ര**

ചെറുപ്പം മുതലേ മഹാനവർകളുമായി ബന്ധം സ്ഥാപിക്കാൻ കഴിഞ്ഞത് ജീവിതത്തിലെ ഏറ്റവും വലിയ കൈമുതലായി ഞാൻ കരുതുന്നു. ഞാൻ മഹാനവർകളെ ആദ്യമായി കാണുന്നത് വടകര ജുമുഅത്ത് പള്ളിയിൽ വെച്ചാണ്. സമസ്തയുടെ ഒരു വാർഷിക സമ്മേളനത്തിൽ വടകര പള്ളിയുടെ പുറത്ത് വിശാലമായ ഓല പന്ത ലിൽ പതിനായിരക്കണക്കിന് ജനങ്ങൾ ഒരുമിച്ച് കൂടിയ സദസ്സ് അന്നെ നിക്ക് 13 വയസ്സായിരുന്നു. പള്ളിയിൽ കുറേ ആളുകൾ മഹാനവർക ളുടെ ചുറ്റും കൂടിയിരുന്നു. ഞാൻ അൽപം ദൂരെ ഇരുന്ന് തങ്ങളെ കണ്ടു. അന്ന് അവർ മജ്ദൂബായി ചുറ്റി നടക്കുന്ന കാലമാണ്. പിന്നീട് ഒരിക്കൽ കുറുന്തോട്ടിയിൽ വലിയുമ്മാക്ക് സുഖമില്ലാതായപ്പോൾ എന്റെ കാരണവർ ചാലിൽ അമ്മദ് മുസ്ലിയാർ തങ്ങളേയും കൂട്ടി ആ രാത്രി തന്നെ വന്നു. മഹാനവർകൾ മന്ത്രിക്കുകയും രോഗം സുഖമാ വുകയും ചെയ്തു. തങ്ങൾ രാത്രി കിടക്കാൻ ഒരുങ്ങിയപ്പോൾ ഒരു കിതാബെടുത്ത് ഇക്കാക്കയോട് ഇബാറത്ത് വായിക്കാൻ പറഞ്ഞു. ഇക്കാക്ക വായിച്ചു. വ്യക്തമായി തങ്ങൾ അർത്ഥം പറയുകയും ചെയ്തു. ഞാനന്ന് ചെറിയ കുട്ടി ആയിരുന്നത് കൊണ്ട് എന്താണ് പറഞ്ഞതെന്ന് മനസ്സിലായില്ല. തങ്ങൾ വായിപ്പിച്ചത് കിതാബുൽ ഉമ്മാ ണെന്ന് എനിക്ക് സംശയം. എന്ത് കാര്യങ്ങൾ തുടങ്ങിയാലും ഉപ്പ തങ്ങളോട് സമ്മതം ചോദിച്ചിട്ടേ ചെയ്യാറുള്ളൂ. ഞാൻ തച്ചൻ കുന്നിൽ സ്വന്തം വീട്ടിൽ താമസിക്കുന്ന കാലം ഒരു പുരക്ക് കുറ്റിയടിക്കാൻ തങ്ങളോട് സമ്മതം ചോദിക്കാൻ ഉപ്പ എന്നെ മഹാനവർകളുടെ നാടായ ചെറുവണ്ണൂരിലേക്കയച്ചു. എന്റെ കൂടെ വേറെ രണ്ടാളുമുണ്ടാ

യിരുന്നു. തങ്ങൾ ഇടതടവില്ലാതെ മുറുക്കുന്ന കാലം. മുറുക്ക് നീര് താടിയിലും കുപ്പായത്തിലുമെല്ലാം ഒലിക്കാറുണ്ട്. ഞങ്ങൾ അതിരാവിലെ തന്നെ കണ്ടിത്താഴയിലെത്തി കണ്ടിത്താഴ സ്രാമ്പിയിലാണ് തങ്ങൾ ഉറങ്ങിയിരുന്നത്. തങ്ങൾ എഴുന്നേറ്റ് വന്നപ്പോൾ മുറുക്കിന്റെ യാതൊരു അടയാളവുമില്ല. ഞങ്ങൾ കൊണ്ട് പോയ ഈത്തപ്പഴം കൊടുത്തപ്പോൾ പുഞ്ചിരിയോടെ വാങ്ങിവെച്ചു.

പല സ്ഥലത്തും പല പേരിലുമാണ് തങ്ങളറിയപ്പെടുന്നതും പറയപ്പെടുന്നതും. വടക്കു ഭാഗങ്ങളിൽ സീ ഹാജി എന്നും അമ്മ ദാജി തങ്ങളെന്നും ചെറുവണ്ണൂരിൽ ഓർ എന്നും അറിയപ്പെടും. ചെറുവണ്ണൂർ ഭാഗങ്ങളിൽ കണ്ടിത്താഴ ഓറെന്നും, മലയിലെ ഓറെന്നുമാണ് പറയാറുള്ളത്. വഫാത്ത് മുതൽ ഇന്ന് വരെ ഒരൊറ്റ ദിവസവും ഒഴിയാതെ ഞാൻ തങ്ങൾക്ക് ഫാത്തിഹഓതി ഹദ്യ ചെയ്ത് വരുന്നു. അങ്ങനെ മഹനാവർകളുടെ 18-ാം ആണ്ട് അടുക്കുമ്പോൾ 6480 ഫാത്തിഹ ഓതാൻ സാധിച്ചു.

ഒരിക്കൽ ഒരു ഹർത്താൽ ദിവസം എന്റെ മകൻ ത്വാഹാ ഗൾഫിൽ നിന്ന് തിരിച്ച് കരിപ്പൂരിലെത്തി. ഹർത്താലായത് കാരണം വീട്ടിലേക്ക് എത്താൻ ഒരു വഴിയുമില്ല. വാഹനങ്ങളെ വഴി തടയുകയും അക്രമിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നുണ്ടെന്ന് വാർത്ത കേട്ടു. മഹാനവർകളെ തവക്കുലാക്കി എന്റെ ശിഷ്യൻ സിദ്ദിഖിനോട് വണ്ടിയെടുക്കുവാൻ നിർദ്ദേശിച്ചു. മഹാനവർകളുടെ മേൽ ഫാത്തിഹ ഓതി ഹദിയ ചെയ്ത് ഞങ്ങൾ പുറപ്പെടുകയും അത്ഭുതം എന്ന് പറയട്ടെ യാത്രയിൽ എവിടെയും ഒരു തടസ്സവും ഉണ്ടായിട്ടില്ല. സുഖമായി വീട്ടിലെത്തി.

തങ്ങളെപ്പറ്റി ഞാൻ പാട്ടുണ്ടാക്കുകയും ഒരു മിഅ്റാജ് നേർച്ചയുടെ തലേ ദിവസം മലയിലെ വീട്ടിൽ പോയി മഹാനവർകൾക്ക് ഞാൻ കാണിച്ചുകൊടുക്കുകയും ചെയ്തു. മഹാനവർകൾ എന്നോട് പാടാൻ പറഞ്ഞു. തങ്ങൾ എന്റെ കയ്യിൽ നിന്ന് ബുക്കുകൾ വാങ്ങുകയും ചുറ്റുമുള്ളവരിൽ നിന്ന് പൈസ ശേഖരിച്ച് എനിക്ക് തരികയും ചെയ്തു. മഹാനവർകളെ കുറിച്ചുള്ള മദ്ഹിന് അവർ തന്നെ സമ്മതം തരികയായിരുന്നു ഇവിടെ. മഹാനവർകളുമായി ബന്ധപ്പെട്ട് എനിക്ക് ഒരു പുസ്തകം നിറയെ എഴുതാനുണ്ട്. അങ്ങനെ ഒരു ചരിത്ര ശേഖരണം നടത്തിയിട്ടുമുണ്ട്. പക്ഷേ നിർഭാഗ്യവശാൽ അത് നഷ്ടപ്പെട്ടു പോയി.

ഒരു ദിവസം തങ്ങൾ പുതുപ്പാണം പാലോളിപ്പാലം സ്രാമ്പി യിൽ ഇരിക്കുമ്പോൾ കുറുന്തോട്ടിയിലെ ചെറിയ മൊയ്തീൻ മുസ്ലി യാർ അതിലേ വന്നു. അദ്ദേഹത്തിന്റെ കൈയ്യിൽ ഒരു ചെറിയ പാക്കറ്റ് ബിസ്കറ്റും ഒരു എടുക്കാത്ത രൂപയുമേയുള്ളൂ. അദ്ദേഹം യാദൃശ്ചിക മായി തങ്ങളെ കണ്ടപ്പോൾ ബിസ്ക്കറ്റ് തങ്ങൾക്ക് കൊടുത്തു. തങ്ങൾ പറഞ്ഞു, "ബിസ്ക്കറ്റ് കുട്ടികൾക്ക് കൊടുക്ക്, പിന്നെയുള്ളത് എടു ക്കാത്ത റുപ്പ്യയല്ലേ?? ഇതുകേട്ട മൊയ്തീൻ മുസ്ലിയാർ ഞെട്ടിപ്പോ യി. എന്റെ കയ്യിലുള്ള വസ്തു തങ്ങളെങ്ങനെ അറിഞ്ഞെന്നായിരുന്നു ചിന്ത.

മറ്റൊരിക്കൽ, അയനിക്കാട് നെല്ല്യാടി അമ്മത് മാസ്റ്റർ അയനി ക്കാട് പള്ളിയിൽ നിസ്കരിക്കാൻ കയറിയപ്പോൾ വുളൂഅ് എടുക്കാൻ അദ്ദേഹത്തിന്റെ വില കൂടിയ വാച്ച് അഴിച്ചുവെച്ചു. വുളൂഇന് ശേഷം വാച്ചെടുക്കാൻ അദ്ദേഹം മറന്നു. നിസ്കരിച്ച് വന്ന് നോക്കിയപ്പോൾ വാച്ച് അവിടെയില്ല. അക്കാലത്ത് വാച്ച് കെട്ടുന്ന പതിവുണ്ടായിരു ന്നില്ല. സമൂഹത്തിൽ വലിയ ഉദ്യോഗം വഹിക്കുന്നവർ മാത്രമാണ് വാച്ച് ഉപയോഗിച്ചിരുന്നത്. അദ്ദേഹം പിന്നീടൊരിക്കൽ തങ്ങളെ കണ്ടു മുട്ടിയപ്പോൾ വാച്ച് നഷ്ടപ്പെട്ട വിവരം പറഞ്ഞു. വാച്ച് വേണോ എന്ന് ചോദിച്ചുകൊണ്ട് ഒരു നൂൽ എടുത്ത് അദ്ദേഹത്തിന്റെ കയ്യിൽ കെട്ടി ക്കൊടുത്തു. എന്നിട്ട് വാച്ച് വെച്ച സ്ഥലത്ത് പോയി നോക്കാൻ പറ ഞ്ഞു. അദ്ദേഹത്തിന് തന്റെ കണ്ണുകളെ വിശ്വസിക്കാനായില്ല. അതാ താൻ മറന്നുവെച്ച വാച്ച് അതേ സ്ഥലത്ത് തന്നെയിരിക്കുന്നു.

തച്ചൻകുന്നിലെ പള്ളിവീട്ടിലെ അബൂബക്കർ ഹാജിക്ക് വായ യിൽ ഒരു തരത്തിലുള്ള രോഗം. പച്ച വെള്ളം പോലും ഇറക്കാൻ പറ്റാത്ത അവസ്ഥ. ചികിത്സകൾ പലതും ചെയ്തെങ്കിലും ഒരു സമാ ധാനവുമില്ല. അവസാനം ചെറുവണ്ണൂർ ഓറെക്കണ്ട് വിവരം പറയാൻ അദ്ദേഹം തങ്ങളെ വീട്ടിലെത്തി. ഉച്ചഭക്ഷണത്തിന്റെ സമയത്താണ് അയാൾ ചെന്നത്. തങ്ങളും മറ്റു ചിലരും ചോറു കഴിക്കാനിരുന്ന പ്പോൾ അബൂബക്കർ ഹാജിയോടും ഇരിക്കാൻ പറഞ്ഞു. കടുത്ത ചുകപ്പ് നിറത്തിലുള്ള കറി കണ്ടപ്പോൾ തന്നെ അദ്ദേഹത്തിന് ഭക്ഷ ണപ്പൂതി തീർന്നുപോയിരുന്നു. തങ്ങൾ ഹാജിയാരുടെ പ്ലേറ്റിലേക്ക് ചോറും കറിയും ഒഴിച്ചുകൊടുത്ത് കഴിക്കാൻ പറഞ്ഞു. തങ്ങൾ പറ ഞ്ഞത് ചെയ്യാതിരിക്കാൻ നിവൃത്തിയില്ലല്ലോ. അയാൾ അനുസരണ യുള്ള കുട്ടിയെപോലെ ചോറ് മുഴുവൻ തിന്ന് തീർത്തു. ഭക്ഷണം

കഴിഞ്ഞപ്പോഴേക്കും അദ്ദേഹത്തിന്റെ വായയുടെ അസുഖം മാറിപ്പോയിരുന്നു.

മഹാനവർകൾ എവിടെപ്പോയാലും ഒരുപറ്റം ആൾക്കാർ തങ്ങളെ അനുഗമിച്ചിരുന്നു. അതുകൊണ്ട്, തങ്ങളെ സ്വീകരിക്കാൻ തയ്യാറുള്ളവർ അവരേയും കൂടി കരുതാറുമുണ്ട്. അല്ലലും അലട്ടലുമായിക്കഴിഞ്ഞിരുന്ന അക്കാലത്തെ സമൂഹത്തിന് ഒരു നേരത്തെ സുഭിക്ഷ ഭക്ഷണത്തിന് പോലും വകയില്ലായിരുന്നു. നിത്യചെലവും ഭക്ഷണവുമൊക്കെ കണ്ടുകൊണ്ടു തന്നെയാകാം ഒരു പറ്റം സാധാരണക്കാർ തങ്ങളെ കൂടെ നടന്നിരുന്നത്. അവരിൽ പലരേയും തങ്ങൾ ഉന്നതസ്ഥാനങ്ങളിൽ എത്തിച്ചിട്ടുമുണ്ട്. അക്കൂട്ടത്തിൽ ചിലർ മാത്രമേ ഇന്നു ജീവിച്ചിരിപ്പുള്ളൂ. തങ്ങളുടെ അനുജനായ ഇബ്രാഹിം മുസ്ലിയാരും തങ്ങളുടെ എളാപ്പയും അക്കൂട്ടത്തിൽ അംഗങ്ങളാണ്.

ഒരിക്കൽ തച്ചൻകുന്നിലെ പള്ളിയിൽ മഹാനവർകളും സഹചാരികളും ഒരു രാത്രിയിലെത്തി. പള്ളിയിലെ ഇമാം തങ്ങൾക്ക് വേണ്ട സൗകര്യങ്ങളൊക്കെ ചെയ്തുകൊടുത്തു. തങ്ങൾക്ക് ചുറ്റും ഞങ്ങൾ വട്ടം കൂടിയിരുന്നു. പള്ളിയിലെ ഇമാമായ ചെത്തിക്കൽ മമ്മദ് മുസ്ലിയാർക്ക് തങ്ങളുടെ കാലുഴിഞ്ഞ് കൊടുത്ത് ഖിദ്മത്ത് ചെയ്യണമെന്ന് വല്ലാത്ത മോഹം. അദ്ദേഹം ചിന്തിച്ച് തീർന്നപ്പോഴേക്കും തങ്ങൾ പറഞ്ഞു. “ആ.........കാലുഴിഞ്ഞോളി.” അദ്ദേഹം സന്തോഷത്തോടെ കാലുഴിയാൻ തുടങ്ങി. കുറേ സമയം കഴിഞ്ഞപ്പോൾ മുസ്ലിയാർക്ക് ഉറക്കം വന്നു. തങ്ങളറിയാത്ത രൂപത്തിൽ കാലിളകാതെ അദ്ദേഹം അവിടെ കിടക്കാനൊരുങ്ങി. എല്ലാവരും ഉറക്കമായി. മുസ്ലിയാർ തല ചായ്ക്കാനൊരുങ്ങിയപ്പോൾ തങ്ങൾ ഉറക്കിൽ പറഞ്ഞു. “കാലുഴിയൂ....”

അദ്ദേഹം ഞെട്ടിപ്പോയി. ഉറങ്ങുന്ന തങ്ങളെങ്ങനെ താൻ കിടക്കാനൊരുങ്ങുന്നത് കണ്ടു. അദ്ദേഹം വീണ്ടുമുഴിഞ്ഞു. കുറേ കഴിഞ്ഞപ്പോൾ തങ്ങൾ ഉറക്കിൽ തന്നെ മതിയെന്ന് പറഞ്ഞു. ഈ സംഭവം അദ്ദേഹം രാവിലെ ഞങ്ങളോട് പങ്കുവെച്ചതാണ്.

ഒരു ദിവസം വടക്ക് ഭാഗത്ത് നിന്ന് സംസാരിക്കാൻ സാധിക്കാതെ ഒരു പെൺകുട്ടിയുമായി കുറച്ചാൾക്കാർ ചികിത്സക്കോ മറ്റോ കോഴിക്കോട് വന്നു. യാദൃശ്ചികമായി പയ്യോളി പോലീസ് സ്റ്റേഷനിൽ ഡ്യൂട്ടിയിലുള്ള ഒരു പോലീസുകാരനുമായി പരിചയപ്പെട്ടു. തങ്ങളെ നേരിൽ പരിചയമുള്ള ആളും തങ്ങളെ ഒരുപാട് ഇഷ്ടപ്പെ

ടുന്ന ആളുമായിരുന്നു അദ്ദേഹം. അവരുടെ സങ്കടം കേട്ടപ്പോൾ ചെറു വണ്ണൂരിൽ പോയി വടകര തങ്ങളെ കാണാൻ നിർദ്ദേശിച്ചു. മഹാന വർകൾ വീട്ടിലുണ്ടെന്നറിഞ്ഞ അവർ അപ്പോൾ തന്നെ പോലീസു കാരുമായി അങ്ങോട്ടേക്ക് തിരിച്ചു. പോലീസുകാരൻ അവരുടെ വിഷമം തങ്ങളോട് അവതരിപ്പിച്ചു. ഒരിക്കലും പ്രതീക്ഷിക്കാത്തതായിരുന്നു മഹാന്റെ പ്രതികരണം. "തേങ്ങ ചിരകിയിട്ട വെള്ളം മഹാനവർകൾ പെൺകുട്ടിയോട് കുടിക്കാൻ പറഞ്ഞു. അവളത് മുഴുവൻ കുടിക്കു കയും ഇനിയും വേണമെന്ന് പറയുകയും ചെയ്തു. പെൺകുട്ടിയുടെ മാതാപിതാക്കൾക്ക് കുട്ടി സംസാരിച്ചത് വിശ്വസിക്കാനാവുന്നില്ല. അവർ തങ്ങളോട് സന്തോഷം പറഞ്ഞ് തിരിച്ചുപോയി.

മഹാനവർകൾക്ക് സദാ സമയവും ചുരുട്ടു വലിക്കുകയും മുറു ക്കുകയും ചെയ്യുന്ന ശീലമുണ്ടായിരുന്നു. ഇടിച്ച മുറുക്കാൻ കൂടെയുള്ള ആരുടെയെങ്കിലും കൈവശമുണ്ടാകും. ചുരുട്ട് ആരെങ്കിലും കത്തിച്ച് കൊടുത്താൽ രണ്ടുമൂന്ന് പുകയൂതി നിലത്തേക്കിടും. തങ്ങൾ തച്ചൻകു ന്നിൽ വന്നാൽ അമ്മത് ഹാജിയുടെ മസാലക്കടയിലാണ് ഇരിക്കാറ്. തങ്ങൾ എത്തിയെന്നറിഞ്ഞാൽ ആൾക്കാർ അവിടെ ഒത്തുകൂടും. മസാ ലക്കടയുടെ മറുവശം കണാരൻ എന്നയാളുടെ ഒരു സ്റ്റേഷനറിക്ക ടയും ഉണ്ടായിരുന്നു. കണാരൻ പലരിൽ നിന്നുമായി ആ കടയിൽ വരുന്നത് മഹാനാണെന്ന കേട്ടറിഞ്ഞിരുന്നു. മസാലക്കടയിൽ തങ്ങൾ വരുമ്പോഴൊക്കെ സാകൂതം വീക്ഷിക്കാറുണ്ടായിരുന്നു. ഒരു ദിവസം ദൂരെ നിന്ന് തങ്ങൾ വരുന്നത് കണ്ട കണാരൻ മനസ്സിൽ വിചാരിച്ചു. അദ്ദേഹം മഹാനാണെങ്കിൽ ഇന്നെന്റെ കടയിൽ നിന്ന് ചുരുട്ട് വാങ്ങ ണം. അത്ഭുതമെന്ന് പറയട്ടെ, പതിവിന് വിപരീതമായി തങ്ങൾ കണാ രന്റെ കടയിലേക്ക് കയറി ചുരുട്ട് തരാൻ ആവശ്യപ്പെട്ടു. കണാരൻ അക്ഷരാർത്ഥത്തിൽ ഞെട്ടിപ്പോയി. അദ്ദേഹത്തിന്റെ മതിപ്പ് കൂടുകയും തങ്ങളുടെ സ്നേഹിതനായിത്തീരുകയും ചെയ്തു.

നമ്മൾക്ക് സങ്കൽപ്പിക്കാനാവാത്ത പദവിയിലുള്ള മഹാനാ യിട്ടും വളരെ വിനയത്തോടെയായിരുന്നു അവിടുത്തെ പെരുമാറ്റം. നല്ലത് കണ്ടാൽ വിളിച്ച് സന്തോഷം പറയുകയും പ്രോത്സാഹിപ്പിക്കു കയും ചെയ്യും. ഞാനും എന്റെ പിതാവിന്റെ പരമ്പരയിലുള്ളവരെല്ലാം ദഫ് റാത്തീബിന്റെ പ്രചാരകരായിരുന്നു. ഒഫ് റാത്തീബ് ഞങ്ങൾ തങ്ങളുടെ മുന്നിൽ നിന്ന്കളിക്കുകയും തങ്ങൾ ഞങ്ങളെക്കൊണ്ട് കളിപ്പിക്കുകയും ചെയ്തിട്ടുണ്ട്. അന്നൊക്കെ ഒരു പ്രദേശത്ത് ദഫ്

റാത്തീബ് പഠിപ്പിച്ചാൽ അരങ്ങേറ്റം എന്ന് പറയപ്പെടുന്ന സമാപന ദിവസം ദഫ് പഠിപ്പിച്ച ഉസ്താദിനെ മുന്തിയ വസ്ത്രം ചമയിച്ച് ദഫിന്റെ അകമ്പടിയോടെ സദസ്സിലേക്ക് ആനയിക്കുന്ന പതിവുണ്ടായിരുന്നു. ഒരിക്കൽ തച്ചൻകുന്നിൽ എന്റെ വീടിനോടടുത്ത് ഞാൻ ദഫ് റാത്തീബ് പഠിപ്പിക്കുകയും സമാപനദിവസം എന്നെ പാറേമ്മൽ മദ്രസയിൽ നിന്ന് ദഫ്ഫിന്റെ അകമ്പടിയോടെ സദസ്സിലേക്ക് ആനയിക്കുകയും ചെയ്തു. അങ്ങനെ ഘോഷയാത്ര നടക്കുന്നതിനിടയിൽ തങ്ങളും പരിവാരങ്ങളും റോഡിന്റെ എതിർവശത്തിലൂടെ കടന്നുവരുന്നു. ഞാനെന്റെ കഴുത്തിലണിഞ്ഞിരുന്ന മാല തങ്ങളുടെ കഴുത്തിലിടാൻ ആവശ്യപ്പെട്ടു. തങ്ങൾചിരിച്ചുകൊണ്ട് ആവശ്യം സ്വീകരിച്ചു. മാല കഴുത്തിലിട്ട തങ്ങൾ ചെറുവണ്ണൂർ വരെ നടന്നുപോവുകയും ചെയ്തു.

എന്റെ മകൻ ശംസുദ്ദീനുമായി ബന്ധപ്പെട്ട ഒരനുഭവം പറഞ്ഞു കൊണ്ട് നിർത്താം. അവൻ വടകര കോട്ടക്കൽ മദ്റസയിൽ മുഅല്ലിമായി ജോലി ചെയ്തിരുന്ന കാലം. മദ്രസയുടെ വാർഷികത്തോടനുബന്ധിച്ച് പരിപാടിയിലേക്ക് തങ്ങളെ ക്ഷണിക്കാൻ വേണ്ടി ശംസുദ്ദീനും മദ്രസാ പ്രസിഡണ്ട് പി.വി. കുഞ്ഞാമു ഹാജിയുമായി തങ്ങളുടെ ചെറുവണ്ണൂരിലെ വീട്ടിലേക്ക് പോയി. ഇന്നത്തേത് പോലെ സൗകര്യമില്ലാത്ത ദുർഘടപാതയായിരുന്നു അന്ന്. പരിസരത്തൊന്നും ആരേയും കാണാത്തതിനാൽ തങ്ങളുടെ വീട് എത്തുന്നതിന് കുറേ മുൻപായി ശംസുദ്ദീൻ പ്രസിഡണ്ടിനോട് പറഞ്ഞു, ഇവിടെ ആരേയും കാണുന്നില്ലല്ലോ? മഹാനവർകൾ ഇവിടെയില്ലെന്നാണ് തോന്നുന്നത്." അവർ നടന്ന് തങ്ങളുടെ മലയിലെ വീട്ടുമുറ്റത്തെത്തി. പഴയ പള്ളിയുടെ വടക്ക് ഭാഗത്തെ മൂലയിൽ തങ്ങൾ നിൽക്കുന്നു. ആമുഖമില്ലാതെ തങ്ങൾ ഇവരോട് പറഞ്ഞു, "ഇവിടെ ഇതുവരേയും കുറേ ആൾക്കാർ ഉണ്ടായിരുന്നു. എല്ലാവരും ഇപ്പോ പോയതേയുള്ളൂ." അവർ ഞെട്ടിപ്പോയി. അവർ തമ്മിൽ പറഞ്ഞ കാര്യം തങ്ങൾ ഉൾക്കണ്ണ് കൊണ്ട് കാണുകയായിരുന്നു. അല്ലാഹു അവിടുത്തെ സഹായം നമുക്ക് ഇരുവീട്ടിലും നൽകുമാറാകട്ടെ. ആമീൻ.

# മനസ്സു വായിച്ച മഹാൻ

**ഗഫൂർ ഹാജി, നടക്കാവ്**

ചെറുപ്പം മുതലേ അവിടുത്തെ സാമീപ്യത്തിലും തണലിലുമായി കഴിഞ്ഞ് കൂടാൻ എനിക്ക് സൗഭാഗ്യമുണ്ടായിട്ടുണ്ട്. എന്റെ ഉപ്പ നടക്കാവ് അബൂബക്കർ ഹാജിയുമായി വളരെ അഭേദ്യമായ ബന്ധം മഹാനവർകൾക്കുണ്ടായിരുന്നു. ഇടയ്ക്കിടെ നടക്കാവിലെ ഞങ്ങൾ താമസിക്കുന്ന വീട്ടിൽ വരാറുണ്ടായിരുന്നു. തിരുരിൽ നിന്നും മഹാനവർകൾ വിവാഹം ചെയ്ത് നേരെ വന്നത് നടക്കാവിലേക്കായിരുന്നു. അവിടുത്തെ വാക്കുകളും പ്രവർത്തനങ്ങളും ശൈലികളും നേരിൽ കാണാനും അനുഭവിക്കാനും ഉപ്പയെ പോലെ എനിക്കും ഭാഗ്യം ലഭിച്ചിട്ടുണ്ട്. മഹാൻമാർക്ക് സേവനം ചെയ്യാൻ ഭാഗ്യം ലഭിക്കുകയെന്നത് അവരുടെ പൊരുത്തം സമ്പാദിക്കാനും നമ്മുടെ ജീവിതം ആത്മീയമായി സമ്പന്നമാക്കാനും ഹേതുവാകുന്ന കാര്യമാണ്.

ഒരിക്കൽ ഉമ്മയുടെ ഉപ്പ മരിച്ച സന്ദർഭത്തിൽ മഹാനവർകൾ നടക്കാവിലെ വീട്ടിൽ വരികയും വല്യുപ്പക്ക് വേണ്ടി ഫാതിഹ വിളിച്ച് തുടർന്ന് സൂറത്തുൽ ഇഖ്ലാസ് ഓതി തുടങ്ങിയ ശേഷം പെട്ടെന്ന് 'യാസീൻ' എന്ന് വിളിച്ച് അതിലേക്ക് കടന്നു. മഹാനവർകൾ സുറത്തുൽ ഇഖ്ലാസ് ഓതാൻ തുടങ്ങിയപ്പോൾ ഉമ്മ മനസ്സിൽ കരുതിപ്പോയിരുന്നു "അള്ളാഹ്, ഉപ്പക്ക് യാസിൻ ഓതയില്ലല്ലോ." അകക്കണ്ണ് കൊണ്ട് ഉള്ളറിയുന്നത് കൊണ്ടാണ് ഓർ ഉമ്മ കരുതിയത് പോലെ ഇഖ്ലാസ് സൂറത്ത് പൂർത്തിയാക്കാതെ യാസീനിലേക്ക് കടന്നത്. തുടർന്ന് ദുആ ചെയ്ത ശേഷം മഹാനവകൾ പറഞ്ഞു, ഇന്നേക്ക് മൂന്ന് ദിവസമായി വലുപ്പ ഖബ്റിൽ ശിക്ഷ അനുഭവിച്ച് കൊണ്ടിരിക്കുകയായിരുന്നു. ദുആ ചെയ്ത് ഞാനത് സലാമത്താക്കിയിട്ടുണ്ട്.

മഹാനവർകൾക്ക് അദ്ദേഹത്തിന്റേതായ ശൈലിയായിരുന്നു. അത് എവിടെയായാലും ശരി. സുബ്ഹക്ക് ശേഷം ഓർ നല്ല സൗമ്യമായ സമീപനമായിരുന്നു പൊതുവെ, എന്നാൽ മഗ്രിബ് ഇശാക്കിടയിൽ ഒരു ഗൗരവ പ്രകൃതമായിരുന്നു. പറയുന്ന കാര്യങ്ങളൊക്കെ തന്നെയും സൂചനാ രൂപത്തിലായിരിക്കും, അതിന്റെ വിശദീകരണം കണ്ടെത്താൻ ചിലപ്പോൾ നമുക്കായിക്കൊള്ളണമെന്നില്ല.

അവിടുത്തോടൊപ്പം ചില സ്ഥലങ്ങളിലൊക്കെ യാത്ര ചെയ്യാനും കൂടെ പോവാനും എനിക്ക് അവസരം ലഭിച്ചിട്ടുണ്ടായിരുന്നു. പലപ്പോഴും നേർച്ച നടക്കുന്ന സമയത്തും മറ്റും അവിടുത്തെ

കാണാൻ വരുന്ന എണ്ണമറ്റ മുഹിബ്ബീങ്ങളെ നിയന്ത്രിക്കൽ എന്നെ ഏൽപ്പിച്ച ഉത്തരവാദിത്വമായിരുന്നു. അവിടുത്തെ റൂമിനരികിൽ ഒരു സേവകനെ പോലെ നിൽക്കാനായി എന്നത് നിമിത്തമായിരിക്കാം മഹാനവർകൾ വഫാത്തായി കിടക്കുമ്പോഴും മയ്യിത്തിനോട് ചേർന്ന് നിൽക്കാനും ചില അനുഭവങ്ങൾക്ക് സാക്ഷിയാകാനും കഴിഞ്ഞത്. അള്ളാഹുവിന്റെ ഇഷ്ടദാസന്മാർക്ക് അവരുടെ ഇച്ഛാനുസരണം ഇരു ലോകത്തും വിരാചിക്കാം. അവരുടെ പ്രവർത്തനങ്ങൾ സാധാരണ ക്കാരായ നമുക്ക്, ശരീരത്തിന് വിരുദ്ധ മായി തോന്നും പക്ഷേ, അവർക്കും സൃഷ്ടാവിനുമിടയിൽ ഒന്നും മറച്ചുവെക്കാനാവില്ല. സൃഷ്ടാവിൽ അടയിരിക്കുന്ന ഹൃദയമായിരിക്കുമാർക്ക്.

ഒരിക്കൽ മഹാനവർകളോടൊപ്പം തിരൂർ റെയിൽവെ സ്റ്റേഷ നിലേക്ക് ട്രെയിൻ കയറാൻ പോവുകയായിരുന്നു. ഞങ്ങൾക്ക് പോവേണ്ട ട്രെയിൻ രണ്ടാം നമ്പർ പ്ലാറ്റ് ഫോമിൽ നിശ്ചലമായി കിടക്കുന്നു. ഞങ്ങളാണെങ്കിൽ ഒന്നാം നമ്പർ പ്ലാറ്റ്ഫോമിലാണുള്ള ത്. മഹാനവർകൾക്ക് നല്ല മുട്ടുവേദന ഉണ്ടായിരുന്നതിനാൽ മെല്ലെ വേച്ചു വേച്ചു കൊണ്ടാണ് ഞങ്ങൾ നടക്കുന്നത്. ട്രെയിൻ മെല്ലെ നീങ്ങി തുടങ്ങിയിരുന്നു. ഞാൻ പറഞ്ഞു, “തങ്ങളെ നമുക്ക് പോവാ നുള്ള വണ്ടി പോയല്ലോ.” കേട്ട പാടേ തങ്ങൾ പ്രതികരിച്ചു. “എന്ത്? വണ്ടി പോകാനോ?” എന്തോ അവിടുന്ന് നിശ്ചയിച്ചുറപ്പിച്ചത് പോലെ, വണ്ടി മെല്ലെ അവിടെ നിന്നു. ഞങ്ങൾ ഒന്നാം പ്ലാറ്റ്ഫോമിൽ നിന്നും രണ്ടാം പ്ലാറ്റ്ഫോമിലെത്തി വണ്ടിയിൽ കയറി സീറ്റിലിരുന്നതിന് ശേഷമായിരുന്നു വണ്ടി മുന്നോട്ടെടുത്തത്. ഇത് മഹാനവർകളുടെ വലിയൊരു കറാമത്തിന്റെ നേർചിത്രമാണ്.

മഹാന്മാരുടെ സാന്നിധ്യത്തിലേക്ക് പോകുമ്പോൾ മറ്റു വികല ചിന്തകളും മുൻധാരണകളും മാറ്റി വെക്കണം, കാരണം അവർ മന സ്സറിയുന്നവരാണ്. എനിക്ക് മഹാനവർകളെ കണ്ട് കാര്യം പറഞ്ഞ് പെട്ടെന്ന് തടിയൂരണമെന്ന് കരുതുന്നവർക്ക് നേരെ മറിച്ചായിരിക്കും പണി കിട്ടുന്നത്. അവരുടെ ക്ഷമ പരീക്ഷിക്കാൻ പല രീതിയിലും അവിടുന്ന് പ്രതികരിച്ചിരുന്നു എന്നതിന് പല തവണ സാക്ഷിയാ വാൻ എനിക്ക് കഴിഞ്ഞിട്ടുണ്ട്. മഹാന്മാരുമായി നേരിട്ട് സഹവസി ക്കാനും ബന്ധം പുലർത്താനും കറാമത്തുകളെ നേരിട്ടനുഭവിക്കാനും സൗഭാഗ്യം ലഭിച്ചവർ തികച്ചും ഭാഗ്യവാന്മാരാണ്, കാരണം, വഫാ ത്തിന് ശേഷവും ആ ഓർമകൾ ഇവർക്കൊന്നും തുണയും ധൈര്യവും പകരുമെന്നതിന് എന്റെ ജീവിതം തന്നെ സാക്ഷി. മഹാ ന്മാരെ സ്നേഹിക്കാനും അതുവഴി സൃഷ്ടാവുമായി ബന്ധം പുലർത്താനും നാഥൻ തൗഫീഖ് നൽകട്ടെ.........

# വെൺചാമരം

**അബ്ദുൽസലാം നടക്കാവ്**

സ്നേഹസമ്പന്നനായ ഉപ്പ അല്ലെങ്കിൽ വല്ല്യുപ്പ എന്തു വേണമെങ്കിലും പറയാം അങ്ങനെയായിരുന്നു എനിക്ക് മഹാനവർകൾ. നടക്കാവ് വഴി ഓറ് എവിടേക്ക് പോവുകയാണെങ്കിലും നടക്കാവിലെ ഞങ്ങളുടെ വീട്ടിൽ വന്ന്  താമസിക്കാതെ പോകാറില്ല. ഓറ് വീട്ടിൽ വന്നാൽ പിന്നെ എനിയ്ക്ക് പുറത്തിറങ്ങാൻ അനുവാദമില്ലായിരുന്നു. 'സലാമേ' എന്ന് നീട്ടിവിളിക്കുമ്പോൾ ഉത്തരം ചെയ്തോളണം. അതാണുത്തരവ്. ഓർക്ക് മുറുക്കാനുള്ള വെറ്റ ഇടിച്ചുകൊടുക്കലും കാണാൻ വരുന്നവരെ കയറ്റി വിടലുമായിരുന്നു എന്റെ പ്രധാന ജോലി. യാത്രകളിലധികവും കൂടെയുണ്ടാവാറുള്ളത് ജ്യേഷ്ഠൻ ഗഫൂറാണ്.

ഓറ് വീട്ടിൽ വന്നാൽ പിന്നെ പെരുന്നാളാണ് ഞങ്ങൾക്ക്. ഉസ്താദുമാരും, തങ്ങൻമാരുമൊക്കെയായി ഒരു നിര അപ്പുറത്തും, അയക്കൂറയും ആവോലിയുമൊക്കെയായി സുഭിക്ഷ ഭക്ഷണങ്ങളുടെ ഒരു നിര ഇപ്പുറത്തും. ഓർക്ക് മാത്രമായി വീട്ടിൽ ഒരു മുറി തയ്യാറാക്കിയിരുന്നു ഉപ്പ. അതിലേക്ക് മറ്റാർക്കും പ്രവേശനമില്ല.  ചെറിയ കുട്ടിയായിരുന്ന എന്നോട് പോലും വാത്സല്യത്തോടെ പെരുമാറിയതെന്ന് ഓർക്കുമ്പോൾ നഷ്ടബോധം അനുഭവപ്പെടാറുണ്ട്. അന്നും ഇന്നും മഹാനവർകളുടെ നിർദ്ദേശപ്രകാരമാണ് ഞങ്ങളുടെ ജീവിതം. ഉപ്പയും ഉമ്മയും അങ്ങനെയാണ് ഞങ്ങളെ വളർത്തിയത്. ഓർമ

വെച്ച നാൾ മുതൽ മഹാനവർകളായിരുന്നു ഞങ്ങളുടെ മുന്നിൽ.

എന്റെ പത്താം ക്ലാസ് പരീക്ഷ ഓർമയിൽ വരികയാണ്, ആ വിജയം എന്റേതല്ല, ഓറുടേതായിരുന്നു. മാർച്ച് പതിനഞ്ച്, ഒരു വ്യാഴാഴ്ച ദിവസമാണ് പത്താം ക്ലാസ് പരീക്ഷ ആരംഭിക്കുന്നത്. അലസമായി നടക്കാതെ ബുക്കെടുത്ത് പഠിക്കാനും വേണമെങ്കിൽ സ്പെഷ്യൽ ട്യൂഷന് പോകാനുമൊക്കെ ഉമ്മ മാസങ്ങൾക്ക് മുമ്പേ നിർബന്ധിക്കുമായിരുന്നു. എന്നാൽ, ഓറെ മുൻ നിർത്തി ന്യായം കണ്ടെത്തലായിരുന്നു എന്റെ വിദ്യ. കാരണം, ഞാൻ പുറത്തെവിടെയെങ്കിലും പോയാൽ ഓർ പറയും, "എവിടേക്കും പോകരുത്, എന്റെടുത്ത് തന്നെ ഉണ്ടാകണം." പക്ഷേ, പരീക്ഷയുടെ ദിവസം അടുത്ത് വന്നപ്പോൾ എനിക്കും ബേജാറായി. സംഗതി ഗൗരവം തന്നെയാണ്. പത്താം ക്ലാസ് പാസ്സായില്ലെങ്കിൽ പിന്നെ നാട്ടിലിറങ്ങി നടക്കാനാവില്ല. പരീക്ഷയുടെ ദിവസം ഞാൻ സുബ്ഹി നിസ്കരിച്ച് ഞാൻ ഓറെ റൂമിലേക്ക് ചെന്നപ്പോൾ ആമുഖമൊന്നുമില്ലാതെ ഇങ്ങോട്ട്  ചോദിച്ചു, "സലാമേ, ഇംഗ്ലീഷ് എഴുതാൻ പോണില്ലേ??" (അങ്ങനെയായിരുന്നു ഓറ് പരീക്ഷയെ സംബന്ധിച്ച് പ്രയോഗിച്ചിരുന്നത്). "പോണം, ഓറെ ഞാനൊന്നും പഠിച്ചില്ല." ഞാൻ പറഞ്ഞു. അതൊന്നും സംസാരിക്കണ്ട, നിങ്ങള് എഴുതിക്കോളി" മഹാനവർകൾ സമാധാനിപ്പിച്ചു. അങ്ങനെ ഞാൻ പരീക്ഷയ്ക്കുള്ള ഒരുക്കങ്ങൾ നടത്തി. ഒമ്പതരക്കാണ് പരീക്ഷ ആരംഭിക്കുന്നത്.  ഒമ്പത് മണിയായപ്പോൾ ഞാൻ സ്കൂളിൽ പോകാൻ സമ്മതം ചോദിക്കാൻ മാത്രം ഓറെ റൂമിലേക്ക് കയറി. "ആ പരീക്ഷയ്ക്ക് പോണില്ലേ? എന്നാ പോയി ഒസ്സാനെ വിളിച്ചു കൊണ്ടുവാ "?" ഞാൻ അന്തിച്ചുപോയി. പരീക്ഷ തുടങ്ങാൻ കഷ്ടിച്ച് അരമണിക്കൂർ മാത്രമേ ബാക്കിയുള്ളൂ. നടക്കാവിൽ നിന്ന് വെള്ളിമാടുകുന്നെത്തുകയും വേണം. ഓറ് പറഞ്ഞതല്ലേ, ചെയ്യാതെ നിവൃത്തിയില്ല. ഞാൻ ഒസ്സാനെ കൂട്ടിക്കൊണ്ട് വന്നു. മുടി കളഞ്ഞ്, കുളിയും കഴിഞ്ഞ് ഇരിക്കുമ്പോഴേ എനിക്ക് പോകാൻ പറ്റൂ. അപ്പോഴേക്കും സമയം പത്തുമണി കഴിഞ്ഞു. ഞാനാകെ ധർമസങ്കടത്തിലായി. ഇനി പോയിട്ടെന്ത് കാര്യം? ഇനി പോകേണ്ടെന്ന ഉദ്ദേശ്യത്തിൽ ഓറെ റൂമിലേക്ക് വീണ്ടും കയറി ചെന്നു. 'സലാമേ...ഇംഗ്ലീഷ് എഴുതാൻപോണില്ലേ?" ഓറ് ചോദിച്ചു. ഇനി പോയിട്ട് കാര്യമില്ല ഓറെ. "ഓറ് പറഞ്ഞു, "ഹേ...വീട്ടിലൊരാള് വന്നതുകൊണ്ടാണ് വൈകിയതെന്ന് പറഞ്ഞാ മതി. നിങ്ങൾ എഴുതി

ക്കോളി ഞാൻ നോക്കിക്കോളും," ഓറ് പൊട്ടിച്ചിരിച്ചു. അങ്ങനെ രണ്ടും കൽപ്പിച്ച് ഇറങ്ങിപുറപ്പെട്ടു. ഓടിക്കിതച്ചെത്തി പരീക്ഷ എഴു താനിരുന്നു. ചോദ്യവും ഉത്തരവും തമ്മിൽ ബന്ധമില്ലാത്ത എന്തൊ ക്കെയോ എഴുതിയിട്ടു. ഇതു തന്നെ എല്ലാ പരീക്ഷയിലും ആവർത്തി ച്ചു. പരീക്ഷയ്ക്ക് തോൽക്കുമെന്ന് നൂറിൽ തൊണ്ണൂറ് ശതമാനവും എനിക്കുറപ്പായിരുന്നു.

രണ്ടാഴ്ച കഴിഞ്ഞപ്പോൾ മഹാനവർകൾക്ക് ബോംബെയി ലേക്ക് പോകേണ്ടതുണ്ടായിരുന്നു. (വർഷത്തിലൊരിക്കൽ അങ്ങനെ ഇതര സ്റ്റേറ്റുകളിലും അജ്മീറിയും പോകുക പതിവുണ്ട്) സാധാരണ ഉപ്പയായിരിക്കും ദീർഘയാത്രകളിൽ കൂടെയുണ്ടാവുക, ബോംബെ യിലും മറ്റുസ്ഥലങ്ങളേയും ആൾക്കാരെയുമൊക്കെ ഉപ്പക്ക് നല്ല പരി ചയമാണ്. പക്ഷേ എന്തോ കച്ചവട ആവശ്യാർത്ഥം ഉപ്പക്ക് കൂടെ പോകാൻ കഴിഞ്ഞില്ല അങ്ങനെ എന്നെ പകരം വിട്ടു. പരീക്ഷയിൽ തോൽക്കുന്ന വിവരം വീട്ടുകാർ അറിയാതിരിക്കാൻ പരീക്ഷയുടെ ഹാൾടിക്കറ്റ് ഞാൻ പോക്കറ്റിൽ തന്നെ വെച്ചു. ബോംബെയിൽ മസ്ജിദ് ബന്ദറിനടുത്തുള്ള ഉമ്മർകുട്ടി ഹാജിയുടെ വീട്ടിലായിരുന്നു ഓറ് പതി വായി താമസിക്കാറുള്ളത്. അങ്ങനെ രണ്ടുമൂന്നാഴ്ച അവിടെ കഴി ഞ്ഞുകൂടി. ഓർക്ക് ഖിദ്മത് തന്നെയാണ് എനിക്കവിടേയും പണി. ഒരു ദിവസം സുബ്ഹി നിസ്കാരം കഴിഞ്ഞ് ഓറെ റൂമിലേക്ക് ചെന്ന പ്പോൾ ഓർ പറഞ്ഞു, "സലാമേ, നൂറ്റിയൊന്ന്റുപ്പ്യ എനിക്ക് തരണം, നിങ്ങള് ഇംഗ്ലീഷ് പാസ്സായിട്ടുണ്ട്."

സത്യത്തിൽ പരീക്ഷാഫലം ഞാൻ മറന്നുപോയിരുന്നു. പക്ഷേ മഹാനവർകൾ എന്നെ ഓർമപ്പെടുത്തുകയായിരുന്നു. പോക്കറ്റിൽ സൂക്ഷിച്ച ഹാൾടിക്കറ്റിലെ നമ്പറ് പത്രത്തിലുണ്ടോയെന്ന് നോക്കാൻ ഒരുങ്ങുമ്പോഴേക്കും വീട്ടിൽ നിന്ന് ഉമ്മയുടെ ഫോൺ കോൾ. "സലാ മേ, നീ പത്താംക്ലാസ് പാസായി, അറുനൂരിൽ ഇരുന്നൂറ്റിപ്പത്ത് മാർക്ക്. ജയിക്കാൻ വേണ്ട മാർക്ക് മാത്രം. സന്തോഷം കൊണ്ട് ഞാൻ മതി മറന്നുപോയി. പിന്നീട് പലപ്പോഴും, ഓറെന്നെ 'ഇംഗ്ലീഷുകാരാ" എന്ന് "വിളിക്കാറുണ്ടായിരുന്നു.

# പ്രവാചക തിരുകേശവും മുഹമ്മദ് ഹാജി തങ്ങളുടെ സാക്ഷി പ്രഖ്യാപനവും

**ശാഹുൽ ഹമീദ് ബാഖവി, ശാന്തപുരം**

ശൈഖുനാ മർഹൂം വടകര ഓർ - ചെറുവണ്ണൂർ മുഹമ്മദ് ഹാജി വലിയ്യുള്ളാഹി (നഃമ) തങ്ങളുമായി കുട്ടിക്കാലം മുതൽ ബന്ധപ്പെടാൻ അല്ലാഹു അനുഗ്രഹിച്ചു. ഞാൻ ചെറിയ മുതഅല്ലിമായിരുന്ന കാലം മുതൽ വെല്ലൂരിൽ നിന്ന് ബാഖവി ബിരുദമെടുത്ത് വരുന്നത്വരെ അവിടുത്തെ ദുആ ബർക്കത്തുകൾ നേരിട്ട് നേടാൻ നാഥൻ അനുഗ്രഹിക്കുകയും അവിടുത്തെ കറാമത്തുകൾ നേരിൽ അനുഭവിക്കാൻ പലപ്പോഴും ഭാഗ്യം ലഭിക്കുകയുമുണ്ടായിട്ടുണ്ട്. പതിറ്റാണ്ടുകൾക്ക് ശേഷം ഇന്നും ഓർമ്മയിൽ ഒളിമങ്ങാതെ കിടക്കുന്ന ഏതാനും സ്വന്തം അനുഭവ യാഥാർത്ഥ്യങ്ങൾ മാത്രം ഇവിടെ കുറിക്കുകയാണ്. മിഅ്റാജ് ദിനം അവിടുത്തെ ജീവിത കാലത്ത് തന്നെ പ്രത്യേകം ആഘോഷിക്കുകയും മസ്ജിദുൽ അഖ്സ്വയുടെ ആകൃതിയിൽ തന്നെ അവിടുത്തെ മാതാവിന്റെ മഖ്ബറയും അതിൽ തന്നെ അവർക്കുള്ള മഖാമും പണികഴിപ്പിച്ചു വെക്കുകയും ചെയ്തത് മഹാനവർകളുടെ ആത്മീയ ഉന്നതി വളരെ ഉയരത്തിലായിരുന്നു എന്നതിലേക്കുള്ള വ്യക്തമായ സൂചനയാണ്.

അതൊരു റബീഉൽ അവ്വൽ മാസത്തിലായിരുന്നു. ഈയുള്ളവൻ ബാഖിയാത്തിൽ പഠിച്ചുകൊണ്ടിരുന്ന കാലം. 1986ൽ ശ്രീലങ്ക, മലേ സംസ്ഥാനങ്ങളിൽ നിന്നും വിദ്യാർത്ഥികൾ ധാരാളം ബാഖിയാത്തിലുണ്ടായിരുന്നു. ഭാഷകൾ കൈവശമാക്കാൻ താൽപര്യമുള്ളതിനാൽ

ഞാൻ കേരളേതര സംസ്ഥാനങ്ങളിലെ വിദ്യാർത്ഥികളോടൊപ്പമായി രുന്നു താമസിച്ചിരുന്നത്. വടകര ഓറെക്കുറിച്ചും, മടവൂർ സി.എം. വലിയ്യുള്ളാഹി (ന:മ)യെക്കുറിച്ചും ഞാൻ എപ്പോഴും എല്ലാവരോടും സംസാരിച്ചുകൊണ്ടിരുന്നതിനാൽ ഒരു റബീഉൽ അവ്വൽ മാസം പതി നഞ്ചോളം ഉർദു-തമിഴ് വിദ്യാർത്ഥികൾ എന്നോടൊപ്പം കേരളത്തി ലേക്ക് വരാൻ പദ്ധതിയിട്ടു. റബീഉൽ അവ്വൽ പന്ത്രണ്ടിനു ബാഖിയാ ത്തിലും ബാനീ ബാഖിയാത്തും അഹമ്മദ് കോയ ശാലിയാത്തിയും സി.എം. വലിയ്യുള്ളാഹിയുടെ പിതാവ് കുഞ്ഞിമാഹിൻ കോയ മുസ്‌ലി യാരുമെല്ലാം പഠിച്ച ഏതാണ്ട് അഞ്ഞൂറ് വർഷം പഴക്കമുള്ള ദാറുൽ ഉലൂം ലത്വീഫിയ്യയിലും പ്രവാചക തിരുകേശങ്ങൾ ദർശനത്തിന് വെക്കുക നൂറ്റാണ്ടുകളായി നടന്നുവരുന്ന ഒരു സൽക്കർമ്മമായിരു ന്നു. ആ പവിത്ര ശിരോമുടികൾ മുക്കിയെടുത്ത വെള്ളം പതിനായി രങ്ങൾ ഓരോ വർഷവും റബീഉൽ അവ്വൽ 12ന് വന്ന് ശേഖരിച്ച് തബറുകിനായി വീടുകളിൽ സൂക്ഷിച്ചുവെക്കുകയും ആവശ്യമാവുന്ന സമയങ്ങളിൽ രോഗശമനത്തിനും ബർക്കത്തിനും വേണ്ടി ഉപയോ ഗിക്കുന്നതും നൂറ്റാണ്ടുകൾ പഴക്കമുള്ള പതിവാണ്. പ്രസ്തുത 1986ൽ ബാഖിയാത്ത് അർധവാർഷികം കഴിഞ്ഞ് റബീഉൽ അവ്വലിൽ രണ്ടാ ഴ്ചക്കാലത്തെ അവധിക്ക് സ്ഥാപനം അടച്ചപ്പോൾ പെട്ടെന്ന് നാട്ടി ലേക്ക് തിരിക്കാതെ ഞാൻ 12വരെ അവിടെ താമസിച്ചു. ബാഖിയാ ത്തിൽ നിന്നും ലത്വീഫിയ്യയിൽ നിന്നും തിരുകേശങ്ങൾ ദർശിച്ച് മുതബറകായ പാനീയം ഏതാനും ബോട്ടിലുകളിൽ നാട്ടിലേക്ക് കൊണ്ടുവന്നു. ഇപ്രകാരം തുടർച്ചയായി പല വർഷവും ചെയ്തുകൊ ണ്ടിരുന്നു.

അങ്ങിനെ ശാന്തപുരത്ത് എന്റെ വീട്ടിൽ വെച്ച് നബിദിന പരിപാ ടിയും മൗലിദ് സദസ്സും സംഘടിപ്പിച്ച് നല്ലവരായ നാട്ടുകാർക്കും സ്വന്ത ക്കാർക്കും ആ പാനീയം വിതരണം ചെയ്യുമെന്ന് നോട്ടീസ് മുഖേന പ്രചരിപ്പിച്ചു. പട്ടിക്കാട് ജാമിഅയിൽ പോയി കെ.കെ. ഹസ്രത്ത്, കോട്ടുമല ഉസ്താദ്, തുടങ്ങി എല്ലാ ഉസ്താദുമാരെയും പരിപാടിക്ക് ക്ഷണിക്കുകയും, അവർക്ക് ബർക്കത്തിന്റെ വെള്ളം എത്തിച്ചുകൊടു ത്താൽ മതി, കുട്ടികളെ അയച്ചുകൊള്ളാം എന്നും ഉസ്താദുമാർ മറു പടിയായി പറയുകയും ചെയ്യും. ലീവ് സമയമാണെങ്കിലും മുൻകൂട്ടി പ്രചരണം നടത്തിയത് കാരണം ധാരാളം വിദ്യാർത്ഥികൾ എത്തി. അന്ന് പരിപാടിയിൽ പങ്കെടുത്ത് വെള്ളം കുടിച്ച പല ഫൈസിമാരും ഇപ്പോഴും എന്നെ കാണുമ്പോൾ ആ സംഭവങ്ങൾ അനുസ്മരിക്കാറു

ണ്ട്.

എന്നാൽ ഒരു ചെറിയ സന്ദേഹം എന്റെ മനസ്സിനെ വേട്ടയാടിക്കൊണ്ടിരുന്നു. ദാറുൽ ഉലൂം ലത്വീഫിയ്യയിലെ സാദാത്ത് കുടുംബങ്ങൾ കൈവശം വെച്ചു വരുന്ന തിരുകേശം പൂർണ്ണ സനദോടെ തലമുറകളായി അഹ്‌ലുബൈത്ത് കുടുംബത്തിലൂടെ കൈമാറി വന്നുകൊണ്ടിരിക്കുന്നത് വളരെ സുപ്രസിദ്ധമാണ്. പ്രസ്തുത തിരുകേശ ദർശത്തിന് നിന്നപ്പോഴാണ് ബാഖിയാത്തിലുള്ള പ്രവാചക തിരുകേശത്തിന്റെ വിവരം അറിയുന്നത്. ലത്വീഫിയ്യയിൽ നല്ല കറുത്തതും നീളമുള്ളതുമായ മുടിയാണെങ്കിൽ ബാഖിയാത്തിലുള്ളത് വളരെ ചെറുതും ചെമ്പിച്ചതുമാണ്. അത്കൊണ്ട് ബാഖിയാത്തിലെ തിരുകേശത്തെക്കുറിച്ചാണ് ഖൽബിന്റെ ഉള്ളിന്റെ ഉള്ളിൽ സംശയമുയർന്നത്. എന്നാൽ ഞാൻ ഈ സംശയം ആരോടും പങ്കുവെച്ചിരുന്നില്ല.

അങ്ങനെ എന്റെ കൂടെയുള്ള ഇതര സംസ്ഥാന സഹപാഠികളും വിദേശ വിദ്യാർത്ഥികളുമടങ്ങുന്ന സംഘം കോഴിക്കോട്ടെത്തി. ആദ്യം ഖുത്വുബുൽ ആലം മടവൂരി (നഃമ) മഹാനവർകളെ മൂപ്പന്റെ വീട്ടിൽ പോയി കണ്ടു. കൂടെയുണ്ടായിരുന്ന പതിനഞ്ചോളം വ്യക്തികളോടും അവരവരുടേതായ ഭാഷയിൽ കുശലാന്വേഷണങ്ങൾ നടത്തിയ ശൈഖുനക്ക് തിരുകേശമിട്ട തിരുനീര് ഞാൻ കൊടുത്തു. ശൈഖുനാ എഴുന്നേറ്റിരുന്ന് ഒരു തുള്ളി ഒഴിവാക്കാതെ മുഴവനും കുടിച്ചു. ബർക്കത്തിന് വേണ്ടി കാത്ത് നിന്നിരുന്ന മൂപ്പനും, ബാവുവിനും, അബ്ദുവിനുമൊക്കെ മറ്റൊരു കുപ്പിയിൽ നിന്നെടുത്ത് കൊടുക്കേണ്ടിവന്നു. അവിടെനിന്നിറങ്ങി സകാത്ത് വീട്ടിൽ മൗലിദ് മജ്‌ലിസിൽ വടകര ഓറുണ്ടെന്ന് കേട്ട് ഞാനും സഹപാഠി വൃന്ദവും അങ്ങോട്ട് ചെന്നു. തിരുകേശമിട്ട വെള്ളം നൽകാനും വിദേശ പ്രതിനിധികൾക്ക് കാണാനുമാണെന്ന് പറഞ്ഞപ്പോൾ ബന്ധപ്പെട്ടവർ നേരെ എന്നെയും സംഘത്തെയും അവിടുത്തെ മുന്നിലെത്തിച്ചു. റൂമിലെത്തിയ ഉടൻ മറ്റൊന്നും പറയാതെ ചെറിയ ഒരു കുപ്പിയിൽ സൂക്ഷിച്ചിരുന്ന മുതബറകായ വെള്ളം ഞാൻ ഓർക്ക് എടുത്തുകൊടുത്തു. ഇരുന്ന ഇരിപ്പിൽ ഒരു തുള്ളി പോലും ബാക്കി വെക്കാതെ അവിടുന്നു കുടിച്ചുതീർത്ത് കാലിയായ കുപ്പി എനിക്ക് തന്നുകൊണ്ട് പറഞ്ഞു. 'തിരുനബി (സ്വ) തങ്ങളുടെ താടിയിൽ പതിനേഴ് (17) മുടി നരച്ചിരുന്നു. അതിൽപ്പെട്ട ഒരു മുടിയിട്ട വെള്ളമാണ് ഞാനിപ്പോൾ കുടിച്ചത്'.

സുബ്ഹാനല്ലാഹ്... ഇതല്ലെങ്കിൽ മറ്റെന്താണ് കറാമത്ത്. ഒന്നാമതായി

എന്റെ ഹൃദയം ശുദ്ധീകരിച്ചുതന്നു. കാരണം, ബാഖിയാത്തിലെ തിരു കേശത്തിന്റെ ചെമ്പിപ്പായിരുന്നു എന്റെ ഹൃദയത്തെ വേട്ടയാടിക്കൊണ്ടിരുന്നത്. നബി (സ്വ) തങ്ങൾ മൈലാഞ്ചി ഇട്ട സംഭവം മശ്ഹൂറും മുതവാത്തിറുമായ ഹദീസുകളിലൂടെ സ്ഥിരപ്പെട്ടതാണല്ലോ. അതിൽപ്പെട്ട ഒരു മുടിയാണെന്ന് വടകര ഓർ എത്ര കൃത്യമായി കണ്ടുകൊണ്ടാണ് സംശയാതീതമായ പ്രഖ്യാപനം നടത്തിയത്. ഞാനെന്റെ സംശയം ലോകത്താരോടും പറഞ്ഞിട്ടില്ല. മടവൂർ (നഃമ) മുഴുവൻ വെള്ളവും കുടിച്ച് ഉറപ്പാക്കി തന്നത് അരമണിക്കൂറിന് ശേഷം പരസ്യമായി പ്രവചിച്ചുകൊണ്ട് രണ്ട് മഹാന്മാരും തിരുകേശങ്ങളുടെ സത്യാവസ്ഥ അവരുടെ കറാമത്തുകളിലൂടെ സ്ഥിരീകരിക്കുകയായിരുന്നു.

## മടവൂരും വടകര ഓറും

ഖുത്വുബുൽ അഖ്ത്വാബ് ഗൗസുൽ അഅ്ളം ശൈഖ് അബ്ദുൽ ഖാദിർ ജീലാനി (റ)ന്റെ ജീവചരിത്രത്തിൽ നിന്നുള്ള ഒരു സുപ്രസിദ്ധ സംഭവത്തോട് സാമീപ്യമുള്ളതാണ് ഈ നിവേദനം. എന്റെ പ്രിയപ്പെട്ട ഉസ്താദ് മർഹൂം ഇ.കെ. അബൂബക്കർ മുസ്‌ലിയാർ (എളേറ്റിൽ വട്ടോളി സ്വദേശി) അവിടുത്തെ ഉസ്താദ് മർഹൂം ഇ.കെ. ഹസൻ മുസ്‌ലിയാരിൽ നിന്നും കേട്ടതായി ദർസിൽ വെച്ചാണ് ഞങ്ങളോട് ഇത് വിശദീകരിച്ചത്. ഖുത്വുബുൽ ആലം മടവൂർ (റ) ഇ.കെ. ഹസൻ മുസ്‌ലിയാർ, ചേകന്നൂർ മൗലവി എന്നിവർ ദർസിൽ ഓതി പഠിച്ചിരുന്ന കാലത്ത് വടകര ചെറുവണ്ണൂർ മർഹൂം മുഹമ്മദ് ഹാജി (നഃമ) ഒരു പ്രത്യേക അവസ്ഥയിൽ ത്യാഗ പൂർണ്ണമായ ജീവിതത്തിലൂടെ വിലായത്തിന്റെ ഉയരങ്ങളിലേക്ക് കുതിച്ചുകൊണ്ടിരിക്കുകയായിരുന്നു. കാൽ നടയായി ഉത്തര മലബാറിലെ പള്ളികൾ തോറും കയറി തഹിയ്യത്ത് നിസ്കരിച്ചുകൊണ്ടിരുന്ന ഒരു കാലത്ത്. മൂന്ന് മതഅല്ലിമീങ്ങളും ഒരുമിച്ചു ഓറെ കണ്ടു ദുആചെയ്യിപ്പിക്കാനായി പുറപ്പെട്ടു. തേടിപ്പിടിച്ചു അവരുടെ ചാരത്തെത്തി. എന്നാൽ ഒരു പള്ളിയിൽ നിന്നും രണ്ട് റക്അത്ത് തഹിയ്യത്ത് നിസ്കരിച്ചാൽ ഒട്ടും വൈകാതെ സലാം വീട്ടി എഴുന്നേറ്റ് ധൃതിയിൽ നടന്നു നീങ്ങും. ദുആ ചെയ്യിപ്പിക്കാൻ പോയിട്ട്, ഒരു സലാം പറയാൻ പോലും അവസരം നൽകാതെ ഓരോ പള്ളികളിൽ നിന്നും നിസ്കരിച്ച് വേഗം സ്ഥലം വിട്ടു. മേൽപറയപ്പെട്ട മൂന്നുപേരും മൂന്നുനാല് പള്ളികളിൽ മഹാനവർകളെ പിന്തുടർന്നു. കിലോമീറ്ററുകൾ അകലങ്ങളിൽ ഓരോ പള്ളിയിലെത്തു

മ്പോഴും പ്രതീക്ഷയോടെ ഇവർ കാത്തു നിൽക്കും. എന്നാൽ സംസാ രിക്കാനവസരം നൽകാതെ ഓറ് സ്ഥലം വിടും.

അവസാനം ചേകന്നൂർ മൗലവി തന്റെ ഓതാനുള്ള സമയം നഷ്ടപ്പെ ടുത്താനാവില്ലെന്നും പറഞ്ഞ് ക്ഷീണവും നൈരാശ്യവും പ്രകടിപ്പിച്ചു പിന്തിരിഞ്ഞു മടങ്ങി. ഖുത്വുബുൽ ആലമും മർഹൂം ഹസൻ മുസ്‌ലി യാരും ഓറെ ക്കൊണ്ട് ദുആ ബർക്കത്ത് എടുത്തിട്ടേ മടങ്ങൂ എന്ന ഉറച്ച തീരുമാനത്തോടെ പിന്തുടർന്നു. തൊട്ടടുത്ത പള്ളിയിൽ കയറി പതിവുപോലെ നിസ്കരിച്ച് പള്ളിക്കകത്തുള്ള കോണിപ്പടി കയറി ശൈഖുനാ വടകര ഓർ പള്ളിയുടെ മുകളിൽ പോയി ഇരുന്നു. പ്രതീ ക്ഷയോടും ആദരവുകളോടും കൂടി ഇ.കെ.യും സി.എമ്മും (നഃമ) അവിടുത്തെ സമക്ഷത്തിങ്കലെത്തി സലാം പറഞ്ഞ് കൈ മുത്തിയ പ്പോൾ ഓർ ചോദിക്കുന്നു.

“നിങ്ങളുടെ കൂടെയുണ്ടായിരുന്ന കാഫിർ മോല്യാരെവിടെപ്പോ യി”.മർഹൂം ഇ.കെ. ഹസൻ മുസ്‌ലിയാർക്ക് അപ്പോൾ ചേകനൂർ മൗല വിയെപ്പറ്റി “കാഫിർ” എന്ന് സങ്കൽപ്പിക്കാൻ പോലും കഴിയുമായിരു ന്നില്ല. എന്നാൽ ബിരുദാനന്തരം ബാഖവിയായി മടങ്ങിയെത്തി ചേക നൂർ, വാദങ്ങളുമായി പുറപ്പെട്ട മർഹൂം ഇ.കെ. ഹസൻ മുസ്‌ലിയാ രുടെ മുമ്പിൽ പരസ്യമായി കുഫ്‌രിയ്യത്ത് സമ്മതിച്ചപ്പോഴാണ് വട കര ഓർ പതിറ്റാണ്ടുകൾക്ക് മുമ്പ് ചോദിക്കപ്പെട്ട വ്യക്തി ചേകനൂർ മൗലവി തന്നെയായിരുന്നു എന്ന് ബോധ്യപ്പെട്ടതെന്ന് എന്റെ ഉസ്താദ് മർഹൂം വട്ടോളി ഇ.കെ. അബൂബക്കർ മുസ്‌ലിയാർ ഉൾപ്പെടയുള്ള അന്നത്തെ ദർസീ വിദ്യാർത്ഥികളോട് മർഹൂം ഹസൻ മുസ്‌ലിയാർ പറയുകയുണ്ടായി. വടകര ഓറുടെ അദൃശ്യജ്ഞാനവും ഇൽമുല്ലദു ന്നിയ്യയുമല്ലാതെ മറ്റെന്ത് വ്യാഖ്യാനമാണ് ഇതിന് നൽകാൻ കഴിയു ക. അവിടുന്ന് കുപ്പിയകത്തുള്ള വസ്തുവിനെപ്പോലെ ഖൽബകം കണ്ടു സംസാരിച്ചിരുന്നതിന്റെ മറ്റൊരു ഉദാഹരണം യു.കെ. അബ്ദുൽ മജീദ് മുസ്‌ലിയാർ പറയുന്നു.

ശൈഖിന്റെ പള്ളി എന്നറിയപ്പെടുന്ന കോഴിക്കോട് ഫ്രാൻസിസ് റോഡിലുള്ള മാമുക്കോയ തങ്ങൾ അപ്പവാണിഭം പള്ളിയിലെ ജനാബ് യു.കെ. അബ്ദുൽ മജീദ് മുസ്‌ലിയാർ ഇമാമായി ജോലി ചെയ്യുന്ന കാലം. ഒരു ദിവസം വാങ്ക് കൊടുത്ത ശേഷം വടകര ഓർ പള്ളിയി ലെത്തി. അബ്ദുൽ മജീദ് മുസ്‌ലിയാർ ഓറെ കാണാൻ റൂമിൽ നിന്ന് വേഗം പുറത്ത് വന്നു. മഹാനവർകൾ പഴയ ഹൗളിൽ നിന്ന് വുളൂഅ്

ചെയ്യുകയായിരുന്നു. അബ്ദുൽ മജീദ് മുസ്‌ലിയാർ ഓറെ പിന്നിൽ നിസ്കരിക്കാമല്ലോ എന്ന പ്രതീക്ഷയിൽ ഇഖാമത്ത് കൊടുക്കാൻ ഓറെ കാത്ത് ഹൗളിന് സമീപം നിന്നു. എന്നാൽ കാറിൽ നിന്ന് നേരെ ഇറങ്ങിവന്ന് വുളൂഅ് ചെയ്യുന്ന മഹാൻ കൈകഴുകുമ്പോൾ കൈമുട്ടും ചില ഭാഗങ്ങളും വെള്ളം നനയാത്തത് അബ്ദുൽ മജീദ് മുസ്‌ലിയാരുടെ ശ്രദ്ധയിൽപ്പെട്ടു. ആകെ ആശയക്കുഴപ്പത്തിലായി. ഓറോട് ഇമാമത്ത് നിൽക്കാൻ പറയണം. പക്ഷെ, വുളൂഅ് ശരിയാവാതെ നിർത്താനും പറ്റില്ല. ഏതായാലും ഇഖാമത്ത് കൊടുക്കപ്പെട്ടു. ഉടനെ വടകര ഓർ ആരോടെന്നില്ലാതെ ഉച്ചത്തിൽ പറയുകാണ്.

“ഞാനിവിടെ ഇമാമത്ത് നിൽക്കാനൊന്നും വന്നതല്ല, ഞാൻ ഇവിടെ ഇമാം നിൽക്കാൻ വന്നതല്ല”.

മജീദ് മുസ്‌ലിയാർക്ക് കാര്യം പിടികിട്ടി. നിസ്കാരം കഴിഞ്ഞ് റൂമിൽ കൂട്ടി ചായയും സൽക്കാരവും നടത്തി പൊരുത്തപ്പെടീച്ചു. കൂട്ടു സിയാറത്ത് കഴിഞ്ഞ് തിരിച്ചുപോവുമ്പോഴാണ് ഓർത്തത്. മഹാനവർകൾ ദാഇമുൽ വുളൂഅ് ആയ മഹാനല്ലെ. വുളൂഅ് പുതുക്കൽ എന്ന സുന്നത്ത് മാത്രം നിർവ്വഹിക്കുകയായിരിക്കാം. മറ്റൊരു വുളൂഅ് കൂടി എടുത്തതിന്റെ അർത്ഥം. അങ്ങനെ എത്ര ആയിരം അനുഭവങ്ങൾ അവരോടു ബന്ധപ്പെട്ടവർക്കെല്ലാം പറയാനുണ്ട്. എന്റെ അനുഭവത്തിലേക്ക് തന്നെ മടങ്ങാം.

**കൈവിഷം സ്വപ്നത്തിലൂടെ ഒഴിവാക്കിത്തന്നു**

ഒരു മാസം നീണ്ടുനിന്ന കുടുംബ കലഹം ഒരു രാത്രി മുഴുവൻ ദീർഘിച്ച സ്വപ്ന ചികിത്സയിലൂടെ പൂർണ്ണമായി പരിഹരിച്ചു സുഖ സന്തോഷ ജീവിതം തിരിച്ചു നൽകി. മർകസിൽ ആദ്യമായി ഒരു ഉർദു ഹനഫീ ഉസ്താദിനെ നിശ്ചയിച്ച സന്ദർഭം. ശൈഖുനാ ഖുത്വുബുൽ ആലം നശ്വര ജീവിത്തിൽ നിന്നും ശാശ്വത ജീവിതത്തിലേക്ക് യാത്രയായിരിക്കുന്നു. അന്നൊരിക്കൽ ഞാൻ കാരന്തൂർ സുന്നി മർകസിൽ എത്തി. 1993-94 കാലത്താണ് സംഭവം. ബറേലി ശരീഫിൽ നിന്നും ഞാനയച്ച മൗലാനാ ഖുർശിദ് ആലം മിസ്ബാഹി മർകസിൽ മുദരിസായിരിക്കുമ്പോൾ അദ്ദേഹത്തിന് കഠിനമായ മുട്ടുവേദന ഊരവേദന തുടങ്ങി പല മരുന്നും കുടിച്ചിട്ടും സുഖമാവാത്ത പ്രയാസങ്ങൾ. അതിനാൽ മുഹമ്മദ് ഹാജി തങ്ങളെക്കൊണ്ട് ദുആ ചെയ്യിപ്പിക്കാൻ തീരുമാനിച്ചു. ഞാൻ ഡൽഹിയിൽ നിന്നെത്തി കുടംബ

പ്രശ്നം കാരണം മർകസിൽ തന്നെയാണ് താമസം. അഖിലേന്ത്യ യുടെ ധാരാളം പണികൾ എ.പി. ഉസ്താദിന്റെ സാന്നിധ്യത്തിൽ ചെയ്യാനുമുണ്ട്. എന്തിനാണ് എന്റെ വ്യക്തിഗത കുടുംബ പ്രശ്നം ഇവിടെ പ്രതിപാതിക്കുന്നത്? ഉത്തരം ഇതാ...

ഞാൻ വടകര ഓർ എവിടെയാണുള്ളതെന്ന് ബന്ധപ്പെട്ടവരോട് അന്വേ ഷിച്ചു. തലശ്ശേരി ഉസ്സൻ മുട്ടക്കൽ കേയിക്കാന്റെ വീട്ടിലാണുള്ളതെന്ന് കേട്ട് മൗലാനാ ഖുർശിദിനേയും കൂട്ടി ഒരു ദിവസം കാലത്ത് തന്നെ പുറപ്പെട്ടു. ഉച്ചയാകുമ്പോഴേക്ക് തിരിച്ചെത്താമെന്നായിരുന്നു പ്രതീ ക്ഷ. എന്നാൽ കേയിക്കാന്റെ വീട്ടിലെത്തി മർകസിലെ ഉസ്താദുമാർ കാണാൻ വന്നിട്ടുണ്ടെന്ന വിവരം അകത്തേക്കയച്ചു. തൊട്ടടുത്ത നീണ്ട മുറിയിലെ ബടാപുറത്തിരുന്നു ജനങ്ങളോട് സംസാരിക്കുന്ന മഹാന വർകളുടെ ശബ്ദം ജനൽ പാളികളിലൂടെ എനിക്ക് കേൾക്കാം.

അവരോടവിടെ ഇരിക്കാൻ പറ. ഇത് മാത്രമാണ് മറുപടി. കേയിക്ക അകത്ത് നിന്ന് വന്ന് വിവരമറിയിച്ചു. ഇത് വൈകുന്നേരം മഗ്രിബ് വരെ തുടർന്നു. ശൈഖുനാ അതേ മറുപടി ആവർത്തിച്ചുകൊണ്ടേ യിരുന്നു. മഗ്രിബ് നിസ്കാരം കഴിഞ്ഞ് ക്ഷീണം കാരണം ഞാനൊന്ന് കോലായിയിലെ ബടാപുറത്ത് ചെരിഞ്ഞു. ഇടനെ കണ്ണടഞ്ഞു. വായ തുറന്നു. ഗജ നാളങ്ങളിൽ നിന്നും കൂർക്കംവലി ഉയർന്നു. പരിസരം മറന്ന അന്തം വിട്ട ഉറക്കം!

ഞാനേതോ ഒരു കൊടും വനത്തിലെത്തിപ്പെട്ടിരിക്കുന്നു! കൂരാകൂരി രുട്ട്! കാർമേഘങ്ങൾക്കിടയിൽ നിന്നും വരുന്ന മങ്ങിയ നിലാവിനെ വൻമരങ്ങൾ മറയിടുന്നു. കാറ്റിലലയുന്ന ചില്ലകൾക്കിടയിലൂടെ ഊർന്നിറങ്ങിയ മങ്ങിയ നിലാവിൽ ഞാനാ ഭീകര കാഴ്ച കണ്ടു. കര ടിപോലെയുള്ള ദുർഗന്ധം വമിക്കുന്ന ഒരു കറുത്ത മൃഗം എന്നെ അക്രമിക്കാൻ അടുത്തടുത്ത് വരുന്നു. ഞാൻ ഓടി. കൊടും കാട്ടിൽ ഇരുട്ടിലും കുണ്ടിലും കുഴിയിലും കൂർത്ത മൂർത്ത മുൾ വള്ളികൾക്കി ടയിലും വീണും എണീറ്റും ഞാൻ ജീവനും കൊണ്ടോടുകയാണ്. കൃത്യമായി പറഞ്ഞാൽ രണ്ട് പതിറ്റാണ്ടുകൾക്ക് മുമ്പുള്ള സ്വന്തം അനുഭവത്തിന്റെ ഹ്യസ്വരൂപമാണിവിടെ പകർത്തുന്നത്.

എത്തും പിടിയും കിട്ടാതെ നെട്ടോട്ടമോടുന്ന എന്നെ ആ വന്യമൃഗം പിന്തുടരുകയാണ്. അതിനിടക്ക് അങ്ങകലെ നിന്നും വനത്തിന്റെ മറ്റൊരു കോണിൽ നിന്ന് ബാങ്ക് വിളിയുടെ ശബ്ദം. ഞാൻ ആ ഭാഗ

ത്തേക്കോടി. ഓടിയെത്തിയപ്പോൾ നല്ലൊരു പള്ളി. നാലുപുറവും മതിലാണ്. കവാടം കാണുന്നില്ല. ജീവരക്ഷക്കായി കറുത്ത കരടി യിൽ നിന്നും രക്ഷപ്പെടാനായി ഞാൻ മതിലെടുത്തു ചാടി പള്ളി കമ്പൗണ്ടിലകത്ത്കടന്നു. അപ്പോൾ ആ ഭീകര മൃഗം പിന്തിരിഞ്ഞു പോയി. ബാങ്ക് തുടരുന്നുണ്ട്. ഹയ്യഅലൽ ഫലാഹ് ആരോ, എന്നെ തൊട്ടു വിളിച്ചു. ഞാൻ കണ്ണു തുറക്കുമ്പോൾ കാതിൽ അടുത്ത പള്ളി യിൽ നിന്നുള്ള രണ്ടാമത്തെ വിളി ഹയ്യഅലൽ ഫലാഹ് സ്വപ്ന ത്തിൽ കേട്ടു തുടങ്ങിയ ബാങ്ക് വിളി ഉണർച്ചയിൽ തുടർന്നു തീരുക യാണ്. ഞാൻ ഉണർന്നു. വിഭ്രാന്ത്രിയിൽ പരസ്പരം പരിസരം നോക്കു കയാണ്. ഇല്ല, ഒന്നും സംഭവിച്ചിട്ടില്ല. മെല്ലെ, എഴുന്നേറ്റ് ഇശാ നിസ്കാരം ഭക്ഷണം എല്ലാം കഴിഞ്ഞ് കേയിക്ക മുഖേന വീണ്ടും ഓറെ അടുത്തേക്ക് സമ്മതത്തിനായി അപേക്ഷ വിട്ടു.

'ഹൈ.... അവരോടവിടെ ഇരിക്കാൻ പറ', ഇതുതന്നെ മറുപടി. രാത്രി വൈകിയാലും മർകസിൽ തിരിച്ചെത്താം എന്ന് കരുതിയതും നട ന്നില്ല. തലയിണയും പുതപ്പുമെത്തി. പുറത്ത് ഗ്രിൽ വെച്ച വിശാല മായ കോലായിയുടെ തെക്കെ അറ്റത്തുള്ള വലിയ വടാപുറത്ത് ഞങ്ങൾ തലചായിച്ചു. ഭൗതിക ലോകവുമായി ഇഛാബന്ധം വിഛേ ദിച്ചു കണ്ണടഞ്ഞതും ഞാൻ മഗ്‌രിബിന് കണ്ട സ്വപ്നം തുടർകഥ യായോ, തിരക്കഥയായോ ഒരു ടി.വി.യിൽ കാണുന്ന പോലെയല്ല സ്വന്തം അനുഭൂതി നിറഞ്ഞ അനുഭവങ്ങളായി പ്രത്യക്ഷപ്പെട്ടു. ഞാൻ പള്ളിയിൽ കയറി. മനുഷ്യവർഗ്ഗത്തിൽപ്പെട്ട ആരെയും അവിടെ കണ്ടി ല്ല. വുളൂഅ് എടുത്ത് സുന്നത്ത് നിസ്കരിച്ചു ദിക്റുകൾ ചൊല്ലി. എത്ര നേരം അവിടെയിരുന്നു എന്ന് കൃത്യമായി പറയാനാവില്ല.

ക്ഷീണിച്ചവശനായി ഞാൻ പള്ളിയുടെ ഒരു മൂലയിലിരുന്നു. എന്തെ ന്നില്ലാത്ത അസ്വസ്ഥത! എനിക്ക് ഛർദ്ദിക്കാൻ വരുന്നതായി തോന്നി. വേഗം പുറത്തിറങ്ങി. ബാത്ത് റൂമിലേക്ക് എത്തും മുമ്പേ രക്തവും ചലവും ചർദ്ദിക്കാൻ തുടങ്ങി. ഞാൻ ധരിച്ച വസ്ത്രങ്ങളിൽ പോലും ഛർദ്ദിയുടെ ശക്തി കാരണം അഴുക്കായി. വീണ്ടും വീണ്ടും കഠിന മായ ഛർദ്ദി തന്നെ. മാംസ പിണ്ഡങ്ങൾ, മുടിക്കെട്ടുകൾ... തുടങ്ങി കുറെ വൃത്തികെട്ട വസ്തുക്കൾ വയറ്റിൽ നിന്നും പുറത്തേക്ക് ഛർദ്ദി ച്ചു. ദുർഗ്ഗന്ധം കൊണ്ട് പരിസരം മലീമസമായി.

എന്നാൽ ശരീരത്തിന്റെ പ്രയാസം നീങ്ങി. അസ്വസ്ഥത തീർന്നു. എനി ക്കൊരു പുതിയ ജീവിതം ലഭിച്ചപോലെ. ഞാൻ ഏകനാണ്. പള്ളി

യിലും പരിസരത്തും മനുഷ്യവർഗ്ഗത്തിൽപ്പെട്ട ആരെയും കാണാനി ല്ല. പക്ഷെ പ്രഭാതത്തോടടുത്തിരിക്കുന്നു. ബാങ്കിന്റെ അലയടികൾ ഉയർന്നു. ശരീരത്തിലാസകലവും വസ്ത്രത്തിലും അഴുക്കായത് കാരണം എനിക്ക് പള്ളിക്കകത്തേക്ക് കയറി നോക്കാനും വയ്യ. ഛർദ്ദി യുടെ അവശിഷ്ടങ്ങളിൽ നിന്നുള്ള ദുർഗ്ഗന്ധം നാസാദ്വാരങ്ങളെ തുളച്ചു കയറുകയാണ്. ബാങ്ക് തുടർന്നു. "അസ്സ്വലാത്തു ഖൈറുൻ മിനന്നൗം" ഞാൻ കേൾക്കുന്നു. ആരോ തട്ടി വിളിച്ചു. മുസ്‌ലിയാരെ ബാങ്ക് കൊടുത്തു. എഴുന്നേൽക്ക്! "അസ്സ്വലാത്തു ഖൈറുൻ മിനന്നൗം" രണ്ടാമത്തെ വിളി കേയിക്കാന്റെ വീട്ടിനടുത്തു ഉസ്സൻമുട്ടക്കലെ പള്ളി യിൽ നിന്നാണ് ഞാൻ കേൾക്കുന്നത്. ഉണർന്നിട്ടും ദുർഗ്ഗന്ധം വിട്ടു മാറിയിട്ടില്ല. ഞാനെന്റെ വസ്ത്രത്തിലേക്ക് നോക്കി. പ്രത്യക്ഷമായി യാതൊരു കുഴപ്പവുമില്ല. സ്വൽപം ജാള്യതയോടും പരിഭ്രാന്തിയോടും കൂടി ഞാൻ ബാത്ത്റുമിലേക്ക് നടന്നു, കുഴപ്പമൊന്നും കാണാനില്ല. അപ്പോഴാണ് എല്ലാം സ്വപ്നത്തിലായിരുന്നെന്നത് ഞാനോർത്തത്.

സുബ്ഹി നിസ്കരം കഴിഞ്ഞ ഉടനെ അകത്ത് നിന്ന് വിളി വന്നു. കേയിക്ക എന്നെയും മൗലാനാ ഖുർശിദിനെയും ഓറെ മുമ്പിലേക്കാ നയിച്ചു. സലാം ദുആകൾക്ക് ശേഷം ഞാൻ ഹസ്രത്ത് മൗലാനാ ഖുർശിദിനെ പരിചയപ്പെടുത്തി. അദ്ദേഹത്തിന്റെ ഊരവേദന ശിഫ യാകാൻ ദുആ ചെയ്യുവാൻ പറയുമ്പോൾ അവിടുന്ന് എന്നോട് പറ യുകയാണ്.

അതെല്ലാം പോട്ടെ! നിങ്ങളുടെ കാര്യം സലാമത്തിലായില്ലെ? അവി ടുന്ന് കട്ടൻ ചായ കുടിച്ചുകൊണ്ടിരിക്കുകയായിരുന്നു. കുറച്ചു ചായ എനിക്കും കൂടെയുള്ള മൗലാനക്കും തന്നു. ഞാൻ വീണ്ടും മൗലാന യുടെ പ്രശ്നം പറയാൻ ശ്രമിച്ചപ്പോഴും അവിടുന്ന് അതേ ചോദ്യം. അയാളെ കാര്യം അവിടെ നിൽക്കട്ടെ, നിങ്ങളുടെ പ്രശ്നം തീർന്നില്ലെ? അതെ, സലാമത്തായി എന്ന് പറഞ്ഞ ശേഷമാണ് മൗലാനയുടെ കാര്യം കേട്ടു പ്രതിവിധി പറഞ്ഞുതന്നത്. അഥവാ, അന്ന് ഒരു ദിവസം എന്നെ അവിടെ പിടിച്ചു നിർത്തി കൈവിഷവും മാരണവും ഒക്കെ സ്വപ്നത്തിലൂടെ നീക്കം ചെയ്ത് എന്നെ പൂർവ്വ സ്ഥിതിയിലാക്കിത ന്നു. മാഹി പാലത്തിന്റെ അടുത്തുള്ള ടെലഫോൺ ബൂത്തിൽ കയറി വീട്ടിലേക്ക് വിളിക്കുമ്പോൾ ഭാര്യക്കും അന്ന് രാത്രി ഇതുപോലുള്ള അനുഭവങ്ങളാണ് ഉണ്ടായതെന്നറിയാൻ സാധിച്ചു. അതോടെ ഞങ്ങ ളുടെ കുടുംബ കലഹം അവസാനിക്കുകയും സന്തോഷജീവിതം പുന

രാംഭിക്കുകയും ചെയ്തു.

**പട്ടിക്കാട് പട്ടിക്കാട് തന്നെ വേണം, സി.എം. വരുന്ന സ്ഥലമാണ്**

ഞാൻ പഠിക്കുന്ന കാലം മുതൽ മർകസിൽ മുദരിസായി സേവനം ചെയ്യുമ്പോഴും ശൈഖുനാ കാന്തപുരം ഉസ്താദ് എന്നെ കാന്തപുരത്ത് വീടുണ്ടാക്കി പട്ടിക്കാട്ടുനിന്നും വിറ്റുപോന്നാൽ കൂടുതൽ സൗകര്യമാണ് എന്ന് പറയുമായിരുന്നു. ശൈഖുന എ.പി. ഉസ്താദിന്റെ നിർദ്ദേശം മുർശിദീ ഖുത്വുബുൽ ആലമിന്റെ സന്നിധാനത്തിൽ അവതരിപ്പിച്ചു. അവിടുന്ന് ശാന്തപുരത്ത് നിന്ന് വിറ്റുപോവേണ്ട എന്നും, അവിടെ തന്നെ ജീവിക്കണമെന്നും ശക്തമായ ശൈലിയിൽ തറപ്പിച്ചു പറഞ്ഞു. മടവൂർ (റ)യുടെ വഫാത്തിന് ശേഷം എ.പി. ഉസ്താദ് വീണ്ടും ആ അഭിപ്രായം മുന്നോട്ട് വെച്ചു. ഞാൻ ശൈഖുനാ മടവൂരിന്റെ നിർദ്ദേശത്തെക്കുറിച്ച് എ.പി. ഉസ്താദിനെ ഓർമപ്പെടുത്തി. അത് അന്ന് വിൽക്കണ്ട എന്നായിരിക്കും പറഞ്ഞത്. നിങ്ങൾക്ക് കാര്യമായി ആരുമില്ലാതെ ശാന്തപുരത്തിങ്ങനെ പോയിവരുന്നതിന് പകരം ഇവിടെ സുഖമായി ജീവിക്കാം, എന്നു വിശദീകരണം ഉസ്താദ് നൽകിയതിനാൽ അവസാനം ഞാൻ വീട് വിൽക്കാൻ തന്നെ ചിന്തിച്ചു. ചിലർ വന്ന് വാങ്ങാൻ സ്ഥലം നോക്കി, അഡ്വാൻസ് തന്നത് ഞാൻ വാങ്ങിയിട്ടില്ലെന്ന് മത്രം. ആയിടെ നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിൽ ശാദുലീ ദിക്റിനുവേണ്ടി പോയതായിരുന്നു. ചെന്ന് കയറിയപ്പോൾ പുറത്ത് തന്നെ വടകര ഓർ അവിടുത്തെ പ്രത്യേക ചാരികസേരയിൽ ഇരിക്കുന്നു. ഒന്നും സംസാരിക്കാൻ അവസരം തന്നില്ല. സലാം പറയുന്നതിന് മുമ്പ് അവിടുന്ന് ഒറ്റ പ്രഖ്യാപനമാണ്.

ഹാ! പട്ടിക്കാട്, നിങ്ങൾ പട്ടിക്കാട് തന്നെ വേണം, സി.എം. ഒക്കെ വരാറുണ്ട് അവിടെ! വടകര മുഹമ്മദ് ഹാജി തങ്ങളും മടവൂർ വലിയ്യുമാണ് ഈ കഴിഞ്ഞ വ്യാഴാഴ്ച 2015 സെപ്തംബർ 8ന് (1436 ദുൽഹജ്ജ് 24ന്) ബഹു. കാന്തപുരം ഉസ്താദിന്റെ തിരുകരങ്ങളാൽ കുറ്റിയടിക്കപ്പെട്ട വീടിന്റെ ഉടമകൾ. ദിക്ർ ദുആ മജ്ലിസുകളടക്കമാണ് വീടിന്റെ പ്ലാൻ. സാന്ദർഭികമായി ഇതിവിടെ കുറിക്കാൻ കാരണം ശൈഖുനാ ചെറുവണ്ണൂർ വടകര മുഹമ്മദ് ഹാജി തങ്ങളുടെ കറാമത്തിലൂടെയുള്ള പ്രവചനമില്ലായിരുന്നുവെങ്കിൽ ഇന്ന് ഞാൻ ശാന്തപുരത്ത് വീട് പണി തുടങ്ങുമായിരുന്നില്ല.

# ഫലത്തിൽ ലീഗ് രണ്ടായി

**മൂസ തുവ്വക്കുന്ന്**

ഞാൻ ആദ്യമായി പേരോട് ഉസ്താദിനോടൊപ്പമാണ് വടകര മുഹമ്മദ് ഹാജി തങ്ങളെ കാണാൻ പോകുന്നത്. ഉസ്താദിന്റെ ഗൃഹ പ്രവേശനത്തിന് ക്ഷണിക്കനായിരുന്നു അത്. മഹാനവർകൾ വെറ്റില മുറുക്കി കോലായിയിൽ ഇരിക്കുന്നുണ്ട്. ഞങ്ങൾ സലാം ചൊല്ലി, സലാം മടക്കി. പേരോട് ഉസ്താദ് വളരെ പേടിച്ചുകൊണ്ട് ദൂരെ നിൽക്കുകയാണ്. ഓർ ചോദിച്ചു: എന്താ പേരോടേ, വന്നത്? ഉസ്താദ് പറഞ്ഞു: തങ്ങളേ, ഞാൻ ചെറിയൊരു കൂര ഉണ്ടാക്കിയിട്ടുണ്ട്. തങ്ങൾ വന്നൊന്ന് ദുആ ചെയ്തുതരണം.

“അതെപ്പോഴാണ് പേരോടേ!” ഓർ ചോദിച്ചു.

ഇന്ന തിയ്യതിയാണെന്ന് പറഞ്ഞപ്പോൾ “അന്ന് എന്തോ പരി പാടിയുണ്ടെന്ന് തോന്നുന്നല്ലോ? ഇൻശാ അല്ലാഹ് ഇവിടെയുണ്ടെ ങ്കിൽ ഞാൻ വരാം” എന്ന് പറഞ്ഞു.

“എന്നെ കൂട്ടാൻ ആരെയാണ് പറഞ്ഞയക്കുക.”

ഉസ്താദ് പറഞ്ഞു: (എന്നെ ചൂണ്ടിക്കൊണ്ട് പറഞ്ഞു) ഇവനെ പറഞ്ഞയക്കാം. ഇവൻ ചെറുപ്പത്തിലെ എന്റെ കൂടെയുള്ള ആളാണ്” പേരൊക്കെ ചോദിച്ചറിഞ്ഞ ശേഷം, ഇവനെത്തന്നെ പറഞ്ഞയച്ചോ” എന്ന് പറഞ്ഞു.

ശേഷം മഹാനവർകൾ പറഞ്ഞു: "പേരോടേ, മുസ്‌ലിം ലീഗിൽ നിന്ന് ഇബ്‌റാഹീം സുലൈമാൻ സേഠിനെ പുറത്താക്കി. ഫലത്തിൽ ലീഗ് രണ്ടായി."

ലീഗ് അഖിലേന്ത്യാ ലീഗും, നാഷണൽ ലീഗുമായി വേർപിരിഞ്ഞ ദിവസമാണ് ഞങ്ങൾ വരുന്നത്. ഈ വിവരം വാർത്താ മാധ്യമങ്ങളി ലൂടെ അറിയുന്നതിന് മുമ്പ് തന്നെ തങ്ങൾ അതിനെ നോക്കിക്കാ ണുകയും പ്രഖ്യാപിക്കുകയും ചെയ്യുകയായിരുന്നു.

പേരോട് ഉസ്താദിനോട് പ്രസംഗത്തെക്കുറിച്ചും മറ്റൊരു പാട് കാര്യങ്ങളും സംസാരിച്ചാണ് ശേഷം ഞങ്ങൾ നാട്ടിലേക്ക് തിരിച്ചു.

അങ്ങനെ പേരോടുസ്താദിന്റെ ഗൃഹ പ്രവേശന ദിവസമായി. രാവിലെ തന്നെ ഉസ്താദിന്റെ വീട്ടിലേക്ക് വേണ്ട പച്ചക്കറികളും മറ്റു സാധനങ്ങളും വാങ്ങിക്കൊടുത്തു. ഉസ്താദ് എന്നോട് പറഞ്ഞു: മൂസേ, നീ തങ്ങളെ കൂട്ടാൻ പോകണം. കൂടെ പേരോടുസ്താദിന്റെ ഉസ്താ ദായ മുണ്ടമ്പ്ര ഉസ്താദിനെയും കൂട്ടാൻ പറഞ്ഞു. തങ്ങൾ തലശ്ശേരി കോയയുടെ വീട്ടിലായിരുന്നു. അവിടെ നിന്ന് ഭക്ഷണം കഴിച്ചുകൊ ണ്ടിരിക്കുന്നു. തങ്ങളുടെ ഭക്ഷണത്തിൽ നിന്ന് അൽപം എനിക്ക് ബർക ത്തിന് തന്നിരുന്നെങ്കിൽ എന്ന് ഞാൻ ആശിച്ചു. എന്റെ മനസ്സിൽ തോന്നുമ്പോഴേക്ക് തന്നെ "ഇതാ പിടിച്ചോ" എന്ന് പറഞ്ഞ് തങ്ങൾ എനിക്ക് ഭക്ഷണം തന്നു. അൽഹംദുലില്ലാഹ്.. ഞാൻ അത് കഴിച്ചു.

അൽപം കഴിഞ്ഞതിന് ശേഷം തങ്ങൾ പറഞ്ഞു: എനിക്കിന്ന് വരാൻ പറ്റില്ല. പിന്നീട് വരാം എന്ന് പേരോടിനോട് പറയണം. പിന്നീ ടൊരിക്കൽ വരികയും ചെയ്തിട്ടുണ്ട്.

അവസാനമായി എനിക്ക് പറയാനുള്ളത്, എനിക്ക് ഔലിയാക്ക ളുമായും പണ്ഡിതന്മാരുമായുമൊക്കെ അടുക്കാൻ കഴിഞ്ഞത് സുന്നി സംഘടനയിലൂടെയാണ്. അതിലൂടെ മാത്രമേ എല്ലാവർക്കും വിജയം കൊയ്യാൻ സാധിക്കുകയുള്ളൂ...

# എസ്.വൈ.എസ്. ഏപീന്റെ സംഘടനയാണ്

**മുഹമ്മദ് റഫീഖ് ബാഖവി പനങ്ങാട്ടൂർ**

(താത്തൂർ മുദരിസ്)

മുഹമ്മദാജി ഉപ്പാപ്പ ഹയാത്ത് കാലത്ത് ഒരു പ്രത്യേക ഇരുത്ത മിങ്ങനെ ഇരിക്കും. ആളുകൾ വന്ന് ആവലാതികൾ ബോധിപ്പിക്കും. പരിഹാരം ലഭിക്കും. അവർ സംതൃപ്തരായി മടങ്ങും. ഇതായിരുന്നു പതിവ്.

ഞാൻ 1983ലെ എസ്.വൈ.എസ്. മലപ്പുറം ജില്ലാ സമ്മേളനത്തി ലാണ് ആദ്യമായി മഹാനവർകളെ കുറിച്ച് കേൾക്കുന്നത്. ഒരിക്കൽ എ.പി. ഉസ്താദ് വൈലത്തൂരിൽ പ്രസംഗിച്ചുകൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് പ്രസംഗം നിർത്തി റോഡിലേക്ക് നോക്കിയിട്ട് സ്വരം താഴ്ത്തി പറഞ്ഞു. മുഹമ്മദാജി വരുന്നു. അന്നാണ് അദ്യമായി ഞാൻ മഹാനവർകളെ കാണുന്നത്.

1991-ൽ മടവൂരിലെ മഹാൻ വഫാത്തായതോടെ മുഹമ്മദാജി ഉപ്പാപ്പയുമായി ബന്ധം സ്ഥാപിക്കണമെന്ന് മനസ്സ് വല്ലാതെ ആശി ച്ചു. അങ്ങിനെ ഇടയ്ക്കിടെ തിരൂരിലെ മഹാനവർകളുടെ വീട്ടിൽ പോവാൻ തുടങ്ങി. പക്ഷെ കാണാൻ സാധിക്കില്ല. ഒരു റമളാനിൽ വീട്ടിൽ ചെന്നപ്പോൾ അന്നും അവിടെയില്ല. അപ്പോൾ ഭാര്യ പറ ഞ്ഞു. എല്ലാ മാസവും 20ന് ഇവിടെയുണ്ടാകും. (എല്ലാ മാസവും 20ന് ശാദുലി മജ്‌ലിസ് അവിടെ ഉണ്ടാവാറുണ്ട്). അങ്ങിനെ ഞാൻ അതിൽ പങ്കെടുക്കാൻ തുടങ്ങി. അതുവഴി കാണാനും നല്ല ബന്ധം സ്ഥാപി ക്കാനും സാധിച്ചു.

ആ വർഷം ബാഖിയാത്തിൽ നിന്നും ബിരുദം നേടി പുറത്തിറങ്ങിയ എനിക്ക് വേണ്ടത് ഒരു ദർസായിരുന്നു. മഹാനവർക ളോട് സമ്മതം തേടിയപ്പോൾ ‘ആട്ട് ഏറ്റോ’ എന്ന് മറുപടി പറഞ്ഞു. അങ്ങനെ എടരിക്കോടിനടുത്ത് കുറുകപ്പാടം എന്ന സ്ഥലത്ത് ആദ്യ മായി ദർസ് ഏറ്റു. പക്ഷെ കുട്ടികളുടെ കാര്യം എനിക്ക് വലിയ പ്രതി സന്ധിയായി തോന്നി.

ഞാൻ വീട്ടിൽ നിന്ന് ആദ്യമായി ദർസിലേക്ക് പോകുമ്പോൾ ഒരു കുട്ടിയാണുള്ളത്. യാദൃശ്ചികമായി മൂന്ന് കുട്ടികളെ പോകുന്ന വഴിയിൽ നിന്നും ലഭിച്ചു. അടുത്ത ആഴ്ച നാട്ടിൽ പോയപ്പോൾ രണ്ടാളെ കൂടി ലഭിച്ചു. പിന്നീട് തിരുവനന്തപുരത്തു നിന്ന് 5 പേർ വന്നു. അങ്ങനെ 11 കുട്ടികളുമായി ദർസ് ആരംഭിച്ചു. അന്ന് മുതൽ ഇന്ന് വരെ കുട്ടികൾക്ക് യാതൊരു കുറവുമില്ല. ഇത് മുഹമ്മദാജി ഉപ്പാപ്പയുടെ വലിയ കറാമത്തായി ഞാൻ മനസ്സിലാക്കുന്നു.

തിരൂരങ്ങാടി ബാപ്പു ഉസ്താദ് പറയുന്നത് കേട്ടിട്ടുണ്ട്. ചെറുവ ണ്ണൂരിൽ അദ്ദേഹം ദർസ് നടത്തുമ്പോൾ മലയിലെ വീട്ടിലേക്ക് മഹാ നവർകളെ കാണാൻ ചെന്നു. അപ്പോൾ മഹാനവർകൾ തീ കത്തിച്ചി രിക്കുന്നു. ബാപ്പു ഉസ്താദിനെ കണ്ട മാത്രയിൽ ഒരു പലക കൊണ്ടു വരാൻ ആവശ്യപ്പെട്ടു. എന്നിട്ട് ചോദിച്ചു: ’നിങ്ങൾ ബുഖാരി ഓതീക്കോ?’ ’അതെ ഓതീട്ടുണ്ട്’ ബാപ്പു ഉസ്താദ് മറുപടി പറഞ്ഞു. ’ഞാനും ഓതീട്ടുണ്ട്’ ഉപ്പാപ്പ പറഞ്ഞു. ’മുസ്‌ലിം ഓതിക്കോ?’. ’ഉണ്ട്’. ’ഞാനും ഓതീട്ടുണ്ട്’. ’നിങ്ങൾ വെല്ലൂരിൽ പോയിട്ടുണ്ടോ? ഞാനും പോയിട്ടുണ്ട്. നിങ്ങൾക്ക് കുണ്ടൂരിലെ അബ്ദുൽ ഖാദർ മുസ്‌ലിയാരെ അറിയുമോ?’ ’അറിയും’. അപ്പോൾ മുഹമ്മദാജി ഉപ്പാപ്പ പറഞ്ഞു: നിങ്ങൾക്കറിയില്ല. മൂപ്പരെക്കൊണ്ട് ദുആ ഇരപ്പിക്കണം. അന്നാണ് ബാപ്പു ഉസ്താദ് കുണ്ടൂരുസ്താദിനെക്കുറിച്ച് മനസ്സിലാക്കുന്നത്. പിന്നീ ടങ്ങോട്ട് മരണം വരെ ഉറ്റചങ്ങാതിമാരായിരുന്നു ബാപ്പു ഉസ്താദും കുണ്ടൂരുസ്താദും.

മറ്റൊരു സംഭവം ഇങ്ങനെ. ഏഴൂരിലെ പച്ചക്കറിക്ക എന്നു അറിയപ്പെടുന്ന ആൾ പറയുന്ന സംഭവമാണിത്. ഏർവാടിയിൽ നിന്ന് ട്രെയിനിൽ നാട്ടിലേക്ക് വരുമ്പോൾ ഇടക്ക് ഒരാൾ കയറി വന്നു. മുഹമ്മദാജി ഉപ്പാപ്പയുമായി സംസാരിച്ചു. ശേഷം വീട്ടിലെത്തിയപ്പോൾ മഹാനവർകൾ അദ്ദേഹത്തോട് പറഞ്ഞു. ‘ഞാൻ ഖിള്ർ നബിയെ

കണ്ടു'. അദ്ദേഹമായിരുന്നുവത്രെ ട്രെയിനിൽ അപരിചിതനായി എത്തിയത്.

ഒരിക്കൽ, ദർസ് പുരോഗമിച്ച ശേഷം ഏതെങ്കിലും ദിക്റിന്റെ ഇജാസത്ത് മഹാനവർകളിൽ നിന്നും ലഭിക്കണമെന്ന ആഗ്രഹത്തോടെ തിരൂരിലെ വസതിയിലെത്തി. മഹാനവർകളെ കണ്ട് സലാം പറഞ്ഞു. അപ്പോൾ ചോദിച്ചു. 'ഏതൊക്കെ കിതാബാണ് സബ്ഖ് ഉള്ളത്? ഫഅല ഫഅലയൊക്കെയില്ലേ?' അതാണ് നിന്റെ ദിക്റ്. അറിവിന്റെ മഹത്വം എന്നെ ബോധ്യപ്പെടുത്തിയ സംഭവമായിരുന്നു അത്.

ഒരിക്കൽ എം.കെ.എം. കോയ മുസ്‌ലിയാർ പ്രസംഗിക്കുന്നത് കേട്ടു. മഹാനവർകൾ തലക്കടത്തൂരിലൂടെ മജ്ദൂബായി നടക്കുമ്പോൾ വടകരയിലെ ഒരാളുടെ റൂഹ് അതാ കൊണ്ടുപോവുന്നു എന്ന് പറഞ്ഞു. എന്നാൽ ഇന്നത്തെ പോലെ വിവര സാങ്കേതിക വിദ്യ പുരോഗമിച്ചിട്ടില്ലാത്തതിനാൽ അത് ഉറപ്പുവരുത്താൻ സാധിച്ചിരുന്നില്ല. പിറ്റേന്ന് പത്രം വന്നപ്പോൾ അദ്ദേഹം മരിച്ചിരുന്നു. സുന്നത്ത് ജമാഅത്തിന്റെ പ്രവർത്തകരുടെ ധൈര്യവും അവലംബവുമായിരുന്ന അദ്ദേഹം 'എസ്.വൈ.എസ്. ഏപീന്റെ സംഘടനയാണ് അതിന് അല്ലാഹു ബർക്കത്ത് ചെയ്യട്ടെ' എന്ന് പ്രാർത്ഥിക്കുന്നത് ഒരിക്കൽ ഞാൻ കേട്ടിട്ടുണ്ട്.

# നാഥന് സമർപ്പിച്ച ജീവിതം

**അബ്ദുൽറഷീദ് മുസ്‌ലിയാർ ആയഞ്ചേരി**

'അല്ലാഹുവിനോട് സത്യം ചെയ്ത് ഒരു കാര്യം തേടിയാൽ അത് സ്വീകരിക്കപ്പെടുന്നവർ അല്ലാഹുവിന്റെ അടിമകളിലുണ്ട്'. (ബുഖാരി, മുസ്‌ലിം). മനുഷ്യർ എല്ലാവരും തുല്യരല്ല എന്നതിന് വേറൊരു തെളിവ് അന്വേഷിക്കേണ്ടതില്ല. ചിലർ പരിഗണനീയരും മറ്റുചിലർ തള്ളപ്പെടുന്നവരും.

ഒരു വിഭാഗം എന്തുകൊണ്ടാണ് പരിഗണിക്കപ്പെട്ടത്? അല്ലാഹുവിനെ മറ്റെല്ലാറ്റിനെക്കാളും അവരും പരിഗണിച്ചതിനാലാണ്. നാം ജീവിക്കുന്ന ഭൂമിയിൽ ഒരുപാട് അനുഗ്രഹങ്ങൾ ചൊരിക്കപ്പെട്ടിട്ടുണ്ടെന്നത് സത്യമാണ്. എന്നുവെച്ച് ഇതിൽ കൂടുതലൊന്നുമില്ലെന്ന് ധരിച്ചാലോ. അവർ അതിന്റെ പിന്നാലെ കൂടും. അല്ലാഹുവിന്റെ അനുഗ്രഹങ്ങളിൽ നിന്നും ചെറിയൊരംശം മാത്രമേ നാമീ കാണുന്നതിൽ ഉള്ളൂ എന്ന് തിരിച്ചറിയുന്നവരുണ്ട്. തിട്ടപ്പെടുത്താൻ കഴിയാത്തത്രയും അനുഗ്രഹങ്ങൾ ഒരുക്കപ്പെട്ടൊരു ലോകം വരാനിരിക്കുന്നതാണ്. പിന്നെ ഇതിൽ ലയിച്ചുചേരുന്നതിലെന്തർത്ഥമാണുള്ളത്.

ഇമാംനവവി (റ) അവിടുത്തെ രിയാളുസ്വാലിഹീനിന്റെ ആരംഭത്തിൽ നമുക്ക് ഒരു സമൂഹത്തെ പരിചയപ്പെടുത്തിത്തരുന്നുണ്ട്. 'നിശ്ചയം അല്ലാഹുവിന്ന് ചില അടിമകളുണ്ട്. നാശം ഭയന്ന് ഇഹലോകം ത്യജിച്ചവരാണവർ. പഠിച്ചുനോക്കിയപ്പോൾ ദുൻയാവ് ജീവിതത്തിന് ശാശ്വതമല്ലെന്ന് അവർക്ക് ബോധ്യപ്പെട്ടു. അതിന്റെ ആഴവും പരപ്പും അറിഞ്ഞപ്പോൾ അതൊരു സമുദ്രമായും സദ്കർമ്മങ്ങൾ അതിലെ കപ്പലായും അവർ ക്രമീകരിച്ചു. ഇവിടെ കിട്ടുന്ന നാളുകളൊക്കെയും നാഥന് സമർപ്പിക്കാനായി അവർ മാറ്റിവെച്ചു. ഇവിടുത്തെ

വേദനകളും സുഖങ്ങളുമൊന്നും യാഥാർത്ഥ്യമല്ല എന്നതും യഥാർത്ഥ സുഖ ദു:ഖങ്ങൾ വരാനിരിക്കുന്നു എന്നതും തിരിച്ചറിയാനവർക്കു കഴിഞ്ഞു. അവരുടെ ഉള്ളം തെളിഞ്ഞുവന്നു. അഹങ്കാരം, അസൂയ, പക, കോപം, ചതി, വഞ്ചന, കാപട്യം തുടങ്ങിയവയൊന്നും അവരുടെ ഹൃദയത്തിൽ പിന്നെ നിന്നില്ല. വേരുപിടിക്കാത്ത ആ ദുർഗുണങ്ങളെല്ലാം വേറെങ്ങോട്ടോ പോയ്മറഞ്ഞു. വലിയവനും ചെറിയവനും എന്ന വ്യത്യാസം പിന്നെയില്ല. എല്ലാം അല്ലാഹുവിന്റെ സൃഷ്ടികൾ മാത്രം. അവനാണ് എല്ലാം. എന്നെ ആരും പരിഗണിക്കേണ്ടതില്ല. അല്ലാഹു പരിഗണിച്ചാൽ മതി. അവന്റെ ഇഷ്ടമാണ് എന്റെയും ഇഷ്ടം. ഇതൊരു ബന്ധമാണ്. അറുത്തുമാറ്റാൻ പറ്റാത്ത ബന്ധം. ഈ ഒരു സ്ഥാനത്ത് ഉയർത്തപ്പെട്ടവരിൽ നമുക്ക് വലിയുള്ളാഹി വടകര മുഹമ്മദ് ഹാജി തങ്ങളെയും കാണാം.

ഔലിയാക്കളിൽ നിഷേധിക്കപ്പെടാത്ത ഒരാളാണ് മമ്മദ് ഹാജി തങ്ങൾ. നിരവധി കറാമത്തുകൾക്കുടമയാണ് മഹാൻ എന്നതിൽ ആർക്കും ഒരു സംശയവും ഇല്ല. ആ ജീവിതം പഠിപ്പിച്ചുതരുന്നത് ഇബാദത്ത് തന്നെയാണ് രക്ഷപ്പെടാനുള്ള മാർഗ്ഗമെന്നതാണ്. അറിവുനേടുക അതറിഞ്ഞ് ചെയ്യുക. എങ്കിൽ എല്ലാം നേടിയെടുക്കാം. ഈ സന്ദേശമാണ് ജീവിതത്തിലൂടെ അവിടുന്ന് നമുക്കു പകർന്നു തന്ന സന്ദേശം. കണ്ടുമുട്ടിയ പരശതങ്ങൾ അതനുഭവിച്ചിട്ടുണ്ട്. ഭൗതികവിഷയങ്ങളിലെ അത്ഭുതങ്ങളല്ല നാം വിലയിരുത്തേണ്ടത്. ജാഢകളും വേഷംകെട്ടലുകളുമില്ലാത്ത തികഞ്ഞ ഒരു വ്യക്തിത്വമായിരുന്നു മഹാൻ. അവിടുത്തെ ജീവിതം ഇഹപരങ്ങളിലെ തണലായി നാഥൻ നമുക്ക് ചൊരിച്ചുതരട്ടെ.

# നിസ്കരിച്ചില്ലെ....
# കുളിച്ച് വരീ മോല്ല്യാരെ...

**അബ്ദുറഹ്മാൻ മുസ്ലിയാർ (ഹിപ്പി) താനാളൂർ**

മഹാനായ വടകര മുഹമ്മദ് ഹാജി ഉപ്പാപ്പ തലക്കുളത്തൂർ ജുമു അത്ത് പള്ളിയിൽ ഓതുന്ന കാലത്ത് മഹാനവർകൾക്ക് മുത്താണി ക്കാട് അഹമ്മദാജിയുടെ വീട്ടിലായിരുന്നു ചെലവ്. അദ്ദേഹം എന്നോട് നേരിട്ട് പറഞ്ഞ സംഭവമാണിത്. ഹാജിയാരുടെ വീട്ടിൽ ഭക്ഷണം കഴിക്കാൻ വരുന്ന കാലത്ത് മഹാൻ ചെറുപ്പമായിരുന്നു. ഭക്ഷണം കഴിക്കാൻ വന്നാൽ ചോറ് കുറച്ചുതിന്ന് ബാക്കി അവിടെ ഇവിടെ യെല്ലാം വാരിയിടും. എന്നിട്ട് ദുആ ഇരക്കാതെ ഇറങ്ങിപ്പോവുകയും ചെയ്യും. ഈ പ്രവൃത്തി സഹിക്കാൻ കഴിയാതെ വന്നപ്പോൾ ഹാജി യാരുടെ ഭാര്യ പരാതി പറഞ്ഞു. പള്ളിയിലെ ഉസ്താദിനോട് ചെല വിന്ന് ദുആ ഇരക്കാൻ പറ്റുന്ന ഒരു കുട്ടിയെ പകരമാക്കിത്തരണമെ ന്ന് പറയണം എന്ന് ഹാജിയെ ശട്ടംകെട്ടി. അഹമ്മദാജി ഉസ്താദി നോട് വിവരം ധരിപ്പിച്ചു. അങ്ങനെയെങ്കിൽ രാത്രിയിൽ വേറെ ഒരാളെ ആക്കിത്തരാമെന്ന് ഉസ്താദ് ഏൽക്കുകയും ചെയ്തു.

അതിനു ശേഷം ഒരു മഗ്‌രിബ് നിസ്കാരത്തിന് പള്ളിയിലെത്തിയ ഹാജിയാർ ജുമുഅത്ത് പള്ളിപ്പറമ്പിൽ മറവ് ചെയ്യപ്പെട്ട ഖബറാളികൾ ഒന്നടങ്കം 'വഅലൈക്കുമുസ്സലാം' എന്ന് പറയുന്നത് കേട്ടു. ജീവിതത്തിലാദ്യമായി കണ്ട സംഭവമായതു കൊണ്ട് പള്ളീലെ ഉസ്താദിനോട് വിവരം പറഞ്ഞു. ഉസ്താദ് നിസ്സാരഭാവത്തിൽ പറഞ്ഞു. "അത് നിങ്ങളുടെ വീട്ടിൽ ചെലവിന്ന് വന്നുകൊണ്ടിരിക്കുന്ന കുട്ടി സലാം പറയുമ്പോൾ ഖബറാളികൾ മടക്കുന്നതാണ്. പതിവായ സംഭവമായതുകൊണ്ട് ഞാനത് ശ്രദ്ധിക്കാറില്ല." മഹാനവർകളുടെ മഹത്വം മനസ്സിലാക്കിയ ഹാജിയാർ അബദ്ധം പറ്റിപ്പോയതാണെന്നും ഭക്ഷണത്തിന് ശേഷം ദുആ ചെയ്തില്ലെങ്കിലും പ്രശ്നമില്ല, ആ കുട്ടി തന്നെ മതിയെന്ന് കേണപേക്ഷിച്ചു. പള്ളിയിലെ ഉസ്താദ് പറഞ്ഞു. "ഏയ്, നിങ്ങൾക്ക് വേറെ കുട്ടിയെ ശരിപ്പെടുത്തിയിട്ടുണ്ട്".

മഹാനവർകൾ കമ്മുണി ഉസ്താദിന്റെയടുക്കൽ തലക്കുളത്തൂർ പഠിക്കുന്ന കാലത്ത് എന്റെ ഉപ്പ ബീരാൻകുട്ടി മുസ്‌ലിയാർ ആ ദർസിലെ മുതിർന്ന വിദ്യാർത്ഥി ആയിരുന്നു. അക്കാലത്തൊക്കെ ദർസിൽ പാഠം പഠിച്ചില്ലെങ്കിൽ തല്ലി പഠിപ്പിക്കാറുണ്ടായിരുന്നു. എന്നാൽ എന്റെ ഉപ്പയോട് കമ്മുണ്ണി ഉസ്താദ് പ്രത്യേകം പറയുമായിരന്നു. "മറ്റെല്ലാവരെയും അടിക്കുന്നത്പോലെ മമ്മദിനെ അടിക്കരുത്. ഓനങ്ങ് പഠിച്ചോളും." വർഷങ്ങൾ കഴിഞ്ഞിട്ടും മഹാൻ എന്നോട് ശരീരം കാണിച്ചിട്ട് പറയുമായിരുന്നു. "ദാ നിന്റെ ഉപ്പ അടിച്ച പാടാണ്."

മഹാനവർകൾ ഓതിപ്പഠിച്ച തലക്കുളത്തൂരിലെ നാട്ടുകാർ പറഞ്ഞ ഒരു സംഭവം പങ്കുവെക്കാം. "സബ്ഹ് കഴിഞ്ഞാൽ മുറുക്കാൻ വേണ്ടി മഹാനവർകൾ അങ്ങാടിയിലേക്ക് വരുമായിരുന്നു. ചായപ്പീടികയിലിരുന്ന് മുറുക്കി തുപ്പുന്നത് നിലത്ത് വീഴുന്നത് കാണാൻ കഴിയില്ലായിരുന്നു. ഒരിക്കൽ മഹാനവർകൾ ചായപ്പീടികയിലിരുന്ന് മുറുക്കുകയയായിരുന്നു. മഹാനവർകളുടെ രീതി കണ്ട് ഇഷ്ടപ്പെടാത്ത ഒരാൾ പരിഹാസത്തോടെ മഹാന്റെ പുറത്ത് ആഞ്ഞടിച്ചു. പെട്ടെന്ന് മഹാൻ ഇങ്ങനെ പ്രതികരിച്ചു. "എന്റെ പുറം പൊട്ടി, നിന്റെ അകം പൊട്ടി." അന്നുമുതൽ അദ്ദേഹം ചോര ഛർദ്ദിക്കാൻ തുടങ്ങി. ജീവൻ അപകടത്തിലാകുമെന്ന ഘട്ടമെത്തിയപ്പോൾ തലക്കുളത്തൂർ മമ്മദാജിയും മറ്റൊരാളും മഹാനവർകളെ കാണാൻ ചെന്നു. അവർ വിഷയം പറഞ്ഞു. 'നിങ്ങളെ മുമ്പൊരിക്കൽ ചായപ്പീടികയിലിരുന്നപ്പോൾ

അടിച്ച അയമുട്ടി ചോര ഛർദ്ദിച്ച് മരിക്കാൻ കിടക്കുകയാണ്'. പെട്ടെന്നവിടുന്ന് പ്രതികരിച്ചു. "അത് കഴിഞ്ഞല്ലോ." തിരിച്ചു നാട്ടിലെത്തിയ അവർ കേട്ടത് അയാൾ മരിച്ചുവെന്ന വാർത്ത ആയിരുന്നു.

ഒരിക്കൽ ഞാൻ മഹാനവർകളോട് തമാശ രൂപത്തിലൊരു കാര്യം ചോദിച്ചു. നിങ്ങൾ പണ്ടൊക്കെ ഒരുപാട് കുരുത്തക്കേട് കാണിക്കാറുണ്ടല്ലോ? ഇപ്പോ അതൊന്നുമില്ലേ? അൽപം ഗൗരവത്തിൽ മഹാൻ പറഞ്ഞു . "ആ അതൊക്കെ നിർത്തിവെച്ചു". എന്നിട്ട് പറഞ്ഞു: നാളെ രാവിലെ എനിക്ക് കാസർകോഡ് നെല്ലിക്കുത്ത് ഉപ്പാപ്പയുടെ നേർച്ചക്ക് പോകണം. നിങ്ങൾ വൈകിട്ട് കാസർകോഡ് സ്റ്റേഷനിലെത്തണം. അവിടെ നിന്ന് നിങ്ങളെക്കൂട്ടാൻ ഞാൻ ആളെ വിടാം. പരിപാടിയൊക്കെ കഴിഞ്ഞ് അന്ന് രാത്രി കാറിൽ ചെറുവണ്ണൂർ കണ്ടിത്താഴ ജുമുഅത്ത് പള്ളിയിലെത്തി. മഹാൻ പള്ളിയുടെ താഴത്തെ നിലയിൽ കിടക്കുകയും എന്നോട് മുറിയിൽ കിടക്കാനും പറഞ്ഞു. ബാങ്ക് വിളിച്ചപ്പോൾ മഹാനവർകൾ കതകിന്ന് മുട്ടി എന്നെ ഉണർത്തി "വുളൂഅ് എടുക്കീ... നിസ്കരിക്കാം". പക്ഷേ എനിക്ക് അന്ന് രാത്രിയിൽ സ്വപ്നസ്ഖലനമുണ്ടായി കുളി നിർബന്ധമായിരുന്നു. സ്ഥലപരിചയവും ലജ്ജയും കൊണ്ട് ഞാൻ എന്തുചെയ്യുമെന്ന് കരുതി ഇരിക്കുമ്പോഴാണ് മഹാനവർകൾ ഖാദിമായ തറുവയിയുടെ കൈയ്യും പിടിച്ച് കുളത്തിൽ നിന്ന് കുളിച്ച് വരുന്നു. തോർത്തെനിക്ക് തന്നിട്ട് പറഞ്ഞു. "നിസ്കരിച്ചില്ലെ...കുളിച്ചുവരീ മോല്ല്യാരെ..." തലേദിവസം ഞാൻ ചോദിച്ച ചോദ്യത്തിന്റെ മറുപടി ആയിരുന്നുവത് എന്നെനിക്ക് മനസ്സിലായി.

# ആത്മജ്ഞ്ഞാനികളുടെ നേതാവ്

**മാവൂർ അബ്ദുറഹിമാൻ മുസ്‌ലിയാർ പൊയിലിൽ**

ഒരു കാലത്ത് സുന്നത്ത് ജമാഅത്തിന്റെ മിക്ക സ്റ്റേജുകളിൽ നിന്നും ഒരു പ്രാർത്ഥന കേൾക്കാമായിരുന്നു. ''സ്വലാത്തൻ തുൻജീനാ ബിഹാ മിൻ ജമീഇൽ അഹ്‌വാലി വൽ ബലിയ്യാത്ത്...'' വളരെ ലളിതവും അർത്ഥഗർഭവുമായ പ്രാർത്ഥന. ആ പ്രാർത്ഥനാ വചസ്സുകൾ വടകര മമ്മദാജി തങ്ങളുടേതായിരുന്നു. നേരിൽ ചെന്നു കാണാനും മനസിലെ പ്രയാസങ്ങൾ ഉണർത്തി സമാധാനം നേടാനും ഹൃദയസ്പർശിയായ ആ ശബ്ദം വല്ലാത്ത പ്രേരണ നൽകി.

ഒരു ദിവസം ഞാൻ മമ്മദ് ഹാജി തങ്ങളെ കാണാൻ തീരുമാനിച്ചിറങ്ങി. കാണേണ്ട രൂപത്തിൽ കാണണമെന്നാണ് എന്റെ ആഗ്രഹം. കാരണം ചൊല്ലുമ്പോഴെല്ലാം ഒരു വാക്കു പറയുക. ഒരു മറുപടി. ശേഷം പോകാൻ പറയും. അത് പറ്റില്ല. പറയാനൊരുപാടുണ്ട്. കിട്ടാനൊരുപാടുണ്ട്. അതിനെന്തു ചെയ്യണം. ആലോചിച്ചുനടന്നു. അങ്ങനെയിരിക്കുമ്പോൾ ഞാൻ കേട്ടു. ഒരു സുന്നീസ്റ്റേജിൽ മഹാനായ കണ്ണിയത്ത് ഉസ്താദും മമ്മദ് ഹാജി തങ്ങളും ഒരുമിച്ചിരിക്കുന്നു. ഒരു വ്യക്തി കണ്ണിയത്ത് ഉസ്താദിന് ചായ കൊണ്ട് കൊടുത്തപ്പോൾ ചായ പകുതി കുടിച്ചു. ബാക്കി മമ്മദ് ഹാജി തങ്ങൾക്ക് കൊടുത്തു. മമ്മദ് ഹാജി തങ്ങൾ ഉടൻ തന്നെ പറഞ്ഞു. നിങ്ങൾക്ക് കിട്ടിയത് നിങ്ങൾ കുടിച്ചോളൂ. എനിക്ക് വേറെ കിട്ടും. കാലങ്ങൾക്ക് ശേഷം കണ്ണിയത്ത് ഉസ്താദ് വഫാത്തായി. ആ സംഭവം ഓർത്തപ്പോൾ എന്തോ എന്റെ മനസു പറഞ്ഞു കണ്ണിയത്ത് ഉസ്താദിനെ സിയാറത്ത് ചെയ്തിറങ്ങിയാൽ എന്റെ ആഗ്രഹം നിറവേറും. ഞാൻ കണ്ണിയത്ത് ഉസ്താദിന്റെ വാഴക്കാട്ടെ മഖ്ബറയിൽ ചെന്ന് സിയാറത്ത് ചെയ്തു. ദുആ കഴിഞ്ഞ് മലയാളത്തിൽ ഞാൻ പറഞ്ഞു. ഞാൻ വടകര മമ്മദ് ഹാജി തങ്ങളെ കാണാൻ പോവുകയാണ്.

ശേഷം ഞാൻ വടകര മമ്മദ് ഹാജി തങ്ങളെ തേടി പുറപ്പെട്ടു. അപ്പോൾ കോഴിക്കോട്ട് പാലസ് അബൂബക്കർ ഹാജിയുടെ വീട്ടിലാണ് തങ്ങൾ ഉള്ളത്. ഞാൻ അവിടെ ചെന്നപ്പോൾ മുറ്റം നിറയെ

ആളുകളാണ്. എല്ലാവരും മഹാനവർകളെ കാണാൻ വേണ്ടി കാത്തി രിക്കുന്നു. ഞാൻ ആ ജനബാഹുല്യത്തിൽ ഏറ്റവും പിറകിൽ പോയി മൗനിയായിനിന്നു. അപ്പോൾ അകത്തുനിന്ന് ഉറക്കെയൊരു ശബ്ദം: "ഇപ്പോ വന്ന ആളോട് ഇങ്ങോട്ട് വരാൻ പറി" എല്ലാവരും ആശ്ചര്യ പ്പെട്ടു. ഞാൻ പതുക്കെ അകത്തേക്കു കയറി. ഉച്ചത്തിൽ ചോദിച്ചു. എവിടുന്നാണ്? ഞാൻ പതുക്കെ പറഞ്ഞു: മാവൂര്ന്ന്.

"ആ.... കണ്ണിയത്ത്ന്റെ അട്ത്ത്ന്നാല്ലേ?" ചോദിക്കാനുള്ളത് എല്ലാം ചോദിച്ചോളൂ. എനിക്ക് വേണ്ടി അദ്ദേഹം അൽപസമയം എല്ലാ ജോലികളും മാറ്റിവെച്ചു. കാര്യങ്ങളൊക്കെ ചോദിച്ചു. എല്ലാം കഴി ഞ്ഞതിനു ശേഷം വസ്ത്രം മാറ്റി പുറത്തിറങ്ങി. എന്റെ കൈ പിടിച്ചു കൊണ്ട് നടന്നു റോഡിലേക്കു വന്നു. പലരും കാറ് നിർത്തി തന്നു. അതിലൊന്നും കയറിയില്ല. ഒരു ഓട്ടോ വിളിക്കാൻ പറഞ്ഞു. കൈയിൽ ഒരു കെട്ട് തുണിയുണ്ട്. ഓട്ടോ വിളിച്ച് പുതിയസ്റ്റാന്റിൽ നിന്നു. എന്നോട് പറഞ്ഞു: മേപ്പയൂർ വഴി ചെറുവണ്ണൂരിലേക്ക് പോകുന്ന ബസ്സ് നോക്കൂ. നോക്കുമ്പോൾ ബസ്സ് റെഡിയായി നിൽക്കു കയാണ്. പലരും പുറകിൽ കാറുമായി വന്നുനിൽക്കുന്നു. ആരെയും ശ്രദ്ധിക്കുന്നില്ല. എന്റെ കൈ പിടിച്ച് ബസ്സിൽ കയറി. ബസ്സിൽ ഒരു സീറ്റിൽ ഇരുന്നു. ഒരുഭാഗത്ത് തന്റെ കൈയ്യിലുള്ള കെട്ടുകൾ വെച്ചു. അപ്പോൾ ബസ്സിൽ ഒരാൾ കയറിവന്നു. "ഇഞ്ചിമുട്ടായി, ഇഞ്ചിമുട്ടായി" മഹാനവർകൾ അതു നോക്കി. എനിക്ക് തോന്നി അതിഷ്ടമുള്ളതാ ണെന്ന്. രണ്ടെണ്ണം വാങ്ങിച്ചു. മുമ്പിലേക്ക് കൈനീട്ടി. മഹാനവർകൾ അത് വാങ്ങി. ഇതെനിക്ക് ഇഷ്ടമാണെന്ന് പറഞ്ഞു. ബസ്സ് സ്റ്റാർട്ടാ ക്കി. ഞാനെന്റെ മനസ്സിൽ മന്ത്രിച്ചു. സമ്മതം കിട്ടിയാൽ ഇറങ്ങാമാ യിരുന്നു. അപ്പോൾ ഉടനെ എന്റെ മുഖത്തേക്ക് നോക്കുന്നു. നിങ്ങൾക്ക് വേണമെങ്കിൽ ഇറങ്ങാം, സമ്മതമാണ്. ഞാൻ സലാം പറഞ്ഞു. നിറഞ്ഞ സന്തോഷത്തോടെ പിരിഞ്ഞു. അതൊരനർഘനിമിഷമായി രുന്നു. എന്റെ മനസ്സിലെ മുഴുവൻ കാര്യങ്ങളും മഹാനുഭാവൻ വായിച്ചെടുത്തിരുന്നു.

മറ്റൊരു സംഭവം പറയാം. ഫറോക്ക് സ്വദേശിയായ ഒരു ഹാജ്യാർ മഹാനവർകളെ കാണാൻ വന്നു. ശക്തമായ വയറുവേദന. എല്ലാ ചികിത്സയും പരാജയപ്പെട്ടു. മമ്മദ് ഹാജി തങ്ങളോട് പറഞ്ഞു. സഹി ക്കാൻ വയ്യ. വയറുവേദന. മരുന്ന് കുടിക്കാൻ ബാക്കിയില്ല. മമ്മദ് ഹാജി തങ്ങൾ പറഞ്ഞു. ബന്തർ കുടിച്ചാൽ മാറും. ഹാജ്യാർ അതും കേട്ടു

പോന്നു. മരുന്ന് ഷാപ്പ് മുഴുവനും കയറിയിറങ്ങി. ആയിരക്കണക്കിന് ഷോപ്പിൽ കയറി. എവിടെയും മരുന്നില്ല. നിരാശനായി ഒരിടത്ത് ഇരിക്കുമ്പോൾ ഒരാളോട് ചോദിച്ചു: 'ബന്തർ എന്നാലെന്താണ്. മമ്മദ് ഹാജി തങ്ങൾ പറഞ്ഞതാണ്. അയാൾ പറഞ്ഞു: "അത് മരുന്നല്ല. അത് അജ്മീറിലെ കഞ്ഞിയാണ്." പോയി വാങ്ങികുടിച്ചു. സുഖമായി.

മറ്റൊരിക്കൽ പയ്യോളി കീരങ്കൈ സ്വദേശിക്ക് ശക്തമായ ഊരവേദന. ഇനി ചികിത്സിക്കാനൊന്നും ബാക്കിയില്ല. ഒരുദിവസം ഒരുപാട് കോഴിമുട്ടയുമായി മമ്മദ് ഹാജി തങ്ങളെ സമീപിച്ചു. നേരെ ചെന്ന് കോഴിമുട്ട കൊടുത്ത് അതു വാങ്ങിവെച്ച് അവിടെ പോയി ഇരിക്കെടാ എന്നു പറഞ്ഞു; വേദന കൊണ്ട് പുളയുന്ന വ്യക്തി പതുക്കെ തിരിച്ച് ഇരിക്കാൻ നിൽക്കുന്ന നേരത്ത് കാല് നീട്ടി ഊരക്ക് ഒരു ചവിട്ട് കൊടുത്തു. ചവിട്ടേറ്റ ആ മനുഷ്യൻ മലർന്നടിഞ്ഞു വീണു. ഇതൊന്നും കാണാത്ത പോലെ മമ്മദ് ഹാജി തങ്ങൾ നടന്നു. ഈ വ്യക്തി വേദനകൊണ്ടു പുളഞ്ഞ് പതുക്കെ പതുക്കെ എഴുന്നേറ്റ് ഇറങ്ങുന്നത് വരെ വേദനയയിരുന്നു. ഇറങ്ങിയതോടു കൂടി വേദന എവിടെ പോയതെന്നറിയില്ല. ആ സെക്കന്റ് കൊണ്ട് അതുസുഖപ്പെട്ടു.

എന്റെ നാടായ മാവൂർ ടൗണിലെ പ്രശസ്തമായ ഹോട്ടലാണ് ദർബാർ ഹോട്ടൽ. അതിന്റെ ഉടമയായിരുന്ന മർഹൂം സൈതാലിക്കുട്ടിയുടെ ഒരു മകന് വിസർജിക്കാൻ ഇരിക്കുമ്പോൾ രക്തം വരുന്ന ഒരു രോഗം ബാധിച്ചു. ചികിത്സിക്കാൻ ഇനിയൊന്നും ബാക്കിയില്ല. നിരാശനായ ഹാജിയാര്, ഒരുദിവസം സാധനങ്ങൾ എടുക്കാൻ കോഴിക്കോട്ട് വന്നപ്പോൾ കടക്കാരൻ പറഞ്ഞു."ഇവിടൊര് മഹാന്ണ്ട്. നിങ്ങളെ കുട്ടീന്റെ രോഗമൊന്ന്. പറഞ്ഞ് നോക്കൂ." ഹാജിയാര് ഓടിച്ചെന്ന് പറഞ്ഞു. എന്റെ മകന് രക്തം പോക്കിന്റെ അസുഖമുണ്ട്. ഡോക്ടർമാർ എല്ലാവരും കയ്യൊഴിഞ്ഞിരിക്കുകയാണ്. അവിടുന്ന് അതു സുഖമാക്കി തരണം. കേട്ട ഉടനെ മമ്മദ് ഹാജി തങ്ങൾ പറഞ്ഞു. "ഉടുമ്പിനെ വാങ്ങി തിന്നാളാ." അതും കേട്ടു ഹാജിയാര് തിരിച്ചുപോന്നു. മാറാത്ത രോഗത്തിന് കിട്ടാത്ത മരുന്ന്!!. നിരാശനായ ഹാജിയാര് വൈകുന്നേരം മാവൂര് തന്റെ ഹോട്ടലിൽ ഇരിക്കുമ്പോൾ യാദൃശ്ചികമായി ഒരു ആദിവാസി മുളയിൽ കെട്ടി കൊണ്ട് ഒരു ഉടുമ്പുമായി വന്നു. ആദിവാസി നേരെ ഹാജിയാരുടെ മുമ്പിലേക്ക്. "ഹാജിയാരാപ്പ്ളേ, ഉടുമ്പിനെ വേണോ ങ്ക്ക്." "എത്ര റുപ്പ്യാ വേണ്ടത്"

"അഞ്ചുർപ്പ്യ വേണം." അന്നത്തെ ഏറ്റവും വലിയ രൂപയാണ് അഞ്ചു രൂപ. അത് വാങ്ങി. ഹോട്ടലിന് പുറകിലേക്ക് പോയി. ഹാജ്യാര് അറുത്തു തോല് പൊളിച്ച് വൃത്തിയായി വെട്ടി ഇറച്ചിയാക്കി. പാചക ക്കാരനെ ഏൽപ്പിച്ചു. ഫ്രൈ ആക്കി വെക്കാൻ പറഞ്ഞു. അൽപം കഴിഞ്ഞപ്പോൾ കഥാപുരുഷനായ മകൻ കയറിവന്നു. ഈ വേവിച്ച ഉടുമ്പ് മാംസവും പൊറോട്ടയും മകനെ ഭക്ഷിപ്പിച്ചു. അന്ന് മുതൽ അങ്ങനൊരു രക്തസ്രാവം പിന്നീട് കണ്ടിട്ടില്ല.

മർഹൂം മലബാർ അസ്സൻകുരിക്കൾ പറയുന്നു: "മഹാനായ സി. എം. വലിയുള്ളാഹി(ഖ.സി.)യും വെള്ളയിൽ അബൂബക്കർ ഹാജിയും കൂടി മമ്മദ് ഹാജി തങ്ങളെ കാണാൻ വരുന്നു. അന്ന് മഹാനവർകൾ ചേമഞ്ചേരി റെയിൽവേ സ്റ്റേഷനിൽ അങ്ങോട്ടും ഇങ്ങോട്ടും നടക്കു കയാണ്. മഹാനായ സി.എം. വലിയുള്ളാഹി (ഖ.സി.) മമ്മദ് ഹാജി, തങ്ങളെ സമീപത്തേക്ക് ചെന്നു. ഞാൻ വെല്ലൂര് ബാഖിയാത്തു സ്വാലി ഹാത്തിലേക്ക് ബിരുദമെടുക്കാൻ പോവുകയാണ്. നിങ്ങൾ ദുആ ചെയ്യ ണം. മഹാനവർകൾക്ക് ആദരപൂർവ്വം സമ്മതം കൊടുക്കുന്നു. അവിടെ വെച്ച് സലാം പറഞ്ഞ് പിരിയുന്നു.

അല്ലാഹുവിന്റെ റസൂലിന്റെ ആശിഖായിരുന്നു മമ്മദ് ഹാജി തങ്ങൾ. അല്ലാഹുവിന്റെ റസൂലിന്റെ ഏറ്റവും മഹത്തായ മുഅ്ജിസ ത്തായ മിഅ്റാജിനെ ആദരിച്ച് മിഅ്റാജ് നേർച്ച നടത്തുകയും പതി നായിരങ്ങൾ സംബന്ധിക്കുകയും മൗലൂദ് ഓതി വയർ നിറയെ ഭക്ഷണം കഴിപ്പിച്ച് വിടുന്നത് മഹാനവർകൾക്ക് മാത്രമുള്ള പ്രത്യേ കതയാണ്. അത് റജബ് 27നാണ് നടക്കാറുള്ളത്.എപ്പോൾ സന്ദർശി ക്കാൻ വരുമ്പോഴും ഉമ്മയുടെ അടുക്കൽ പോയി സിയാറത്ത് ചെയ്യാൻ പറയുമായിരുന്നു. ആ ഉമ്മ ഒരു മഹതിയായിരുന്നു. ഉമ്മയുടെ ദറജ അല്ലാഹു ഏറ്റികൊടുക്കുമാറാകട്ടെ.

1998 ജൂലൈ 23ന് റബീഉൽ അവ്വൽ മാസത്തിലാണ് തങ്ങൾ വിടപറഞ്ഞത്. ചെറുവണ്ണൂർ മലയിൽ ദേശം ജനനിബിഡമായി. തിങ്ങി നിറഞ്ഞുനിൽക്കുന്നു. 6 മണിയായപ്പോൾ മഹാനായ താജുൽ ഉലമ ഉള്ളാൾ തങ്ങൾ വന്നു. താജുൽ ഉലമ നിസ്കാരത്തിന് നേതൃത്വം നൽകുന്നു. അങ്ങനെ ആയിരങ്ങളുടെ അത്താണി യാത്രയായി.. അല്ലാഹു അവിടുത്തെ ദറജ ഏറ്റിക്കൊടുക്കുമാറാകട്ടെ. അവിടുത്തെ ബറകത്ത് കൊണ്ട് ദുനിയാവും ആഖിറവും എളുപ്പമാക്കി മഹാനായ പ്രവാചകന്റെ ജിവാറിലേക്ക് ചേർത്തിത്തരുമാറാകട്ടെ. ആമീൻ

# പ്രസ്ഥാനത്തിന്റെ തണൽവൃക്ഷം

**കോച്ചേരി കുഞ്ഞബ്ദുള്ള സഖാഫി**

ചെറുവണ്ണൂർ എന്ന കൊച്ചു ഗ്രാമത്തെ ലോകഭൂപടത്തിലെ നെറുക യിലേക്കുയർത്തിയ ആത്മീയ വിഹായസ്സിലെ നിറവാർന്ന സാന്നി ദ്ധ്യമാണ് ശൈഖുനാ വലിയുള്ളാഹി വടകര മുഹമ്മദ് ഹാജി (ഖ: സി) തങ്ങൾ. തിരുനബി (സ്വ) തങ്ങളോടുള്ള അതിരറ്റ സ്നേഹം പ്രകടിപ്പിക്കുകയും സ്നേഹപ്രകടനത്തിന് സമാനതകളില്ലാത്ത പുതിയ ഒരു കവാടം തുറന്നുകൊടുത്തവരുമാണ് മഹാനവർകൾ. നബി (സ്വ) തങ്ങൾ ജീവിതത്തിൽ ഏറ്റവും കൂടുതൽ സന്തോഷിച്ച മിഅ്റാജിനെ മഹാനവർകൾ ജീവിതത്തിലെ ഏറ്റവും ആനന്ദകരമായ ദിനമായ തെരഞ്ഞെടുക്കുകയായിരുന്നു. റജബ് മാസം പിറന്നാൽ മഹാനവർകളുടെ മുഴുവൻ ശ്രദ്ധയും മിഅ്റാജ് നേർച്ചയിൽ കേന്ദ്രീ കരിക്കുകയും അതിന് വേണ്ടിയുള്ള തയ്യാറെടുപ്പിലുമായിരുന്നു മഹാ നവർകൾ. മിഅ്റാജ് നേർച്ച തന്നെ മഹാനവർകളുടെ വലിയ ഒരു കറാമത്തായിരുന്നു. ജാതിമത ഭേദമന്യേ പതിനായിരക്കണക്കിനാളു കൾ കണ്ടീത്താഴയിലേക്ക് ഒഴുകുകയും വയറും മനവും നിറച്ച് തിരിച്ച് പോവുകയും ചെയ്യുന്ന കാഴ്ച ആനന്ദകരമായിരുന്നു. ത്യാഗനിർഭ രവും സുദീർഘവുമായ വഴിത്താരകൾ താണ്ടിയാണ് ആത്മീയതയുടെ ഉത്തുംഗസോപാനം മഹാനവർകൾ കീഴടക്കിയത്. ഇലാഹീ പ്രേമ ത്താൽ നാടും വീടും വിട്ട് അനന്തമായ യാത്രകളായിരുന്നു. ആത്മ ജ്ഞാനത്താൽ അല്ലാഹുവിലേക്ക് ലയിച്ച് ചേർന്നവരാണല്ലോ ഔലി യാക്കൾ. എന്നാൽ, എക്കാലത്തും പോലെ തന്നെ പരിഹാസങ്ങളും അക്രമങ്ങളും അന്നും ഉണ്ടായിരുന്നു. മജ്ദൂബായി നടന്നിരുന്ന

കാലത്ത് പലരും ഭ്രാന്തനെന്ന് വിളിച്ച് പരിഹസിക്കുകയും ആക്രമിക്കുകയും ചെയ്യുകയുണ്ടായി. എന്നാൽ ഔലിയാക്കൾ ഹഖിന്റെ പാതയിലാണ്. അവർക്ക് ആരേയും ഭയമോ തൃപ്തിപ്പെടുത്തലോ ഇല്ല. ദൈവിക പ്രണയത്തിൽ മനസ്സും ശരീരവും ഇണങ്ങി ചേർന്നവർക്ക് ദുൻയാവിലെ പ്രയാസങ്ങൾ ഒന്നുമല്ല. ഭൗതികസുഖസൗകര്യങ്ങളെ വെടിഞ്ഞ് ആത്മീയോന്നതി തേടിനടന്നപ്പോൾ തങ്ങളറിയാതെ തങ്ങളെ ലോകം അറിയുകയായിരുന്നു. അല്ലാഹു അവന്റെ ഇഷ്ടദാസൻമാരെ അനുഗ്രഹിക്കുന്നതുപോലെ തങ്ങളേയും അനുഗ്രഹിച്ചു. അതോടെ നിരവധി കറാമത്തുകൾ തങ്ങളിൽ നിന്ന് വെളിവായി തുടങ്ങി. അങ്ങിനെ പരിഹാരം കാണാത്ത പ്രയാസങ്ങളുമായി ലോകം കണ്ടിത്താഴയിലേക്ക് ഒഴുകി. അശരണരും ആലംബഹീനരുമായ ജനസഞ്ചയങ്ങൾക്ക് മഹാനവർകൾ അത്താണിയായി. എല്ലാ പ്രതിസന്ധികൾക്കും അവിടെ പരിഹാരമുണ്ടായിരുന്നു.

ആത്മീയരംഗത്തെന്നപോലെ പ്രാസ്ഥാനികരംഗത്തും മഹാനവർകൾ നിറസാന്നിധ്യമായിരുന്നു. കേരളത്തിൽ നടന്ന മിക്കസമ്മേളനങ്ങൾക്കും പ്രാർത്ഥന നിർവ്വഹിച്ച് അനുഗ്രഹം ചെരിഞ്ഞത് മഹാനവർകൾ ആയിരുന്നു. ഇതുകൊണ്ടുതന്നെ മർഹും ശംസുൽ ഉലമയും താജുൽ ഉലമയും നൂറുൽ ഉലമയും കണ്ടിത്താഴയിലെ നിത്യസന്ദർശകരായിരുന്നു. ഖമറുൽ ഉലമ അടക്കം എല്ലാ ഉലമാക്കൾക്കും മുഴുവൻ പ്രതിസന്ധിഘട്ടങ്ങളിലും അഭയകേന്ദ്രളായിരുന്നു ശൈഖവർകളും സി.എം. വലിയുള്ളാഹിയും. 89 കളിൽ സമസ്തയിൽ ഭിന്നിപ്പുടലെടുത്തപ്പോൾ ഈ രണ്ട് ആത്മീയഗുരുക്കളും ഏത് പക്ഷത്ത് നിൽക്കുന്നു എന്നാണ് ആദർശകേരളം ഉറ്റുനോക്കിയത്. ഇതുകൊണ്ട് തന്നെയാണ് കേരളത്തിലെ ആദർശ പ്രസ്ഥാനം ഒറ്റക്കെട്ടായി താജുൽ ഉലമയുടേയും ഖമറുൽ ഉലമയുടേയും പിന്നിൽ അണിനിരന്നതും. ആ മഹാനുഭാവൻ വരച്ചുതന്നെ സൽപാന്ഥാവിലൂടെ മരണം വരെ സഞ്ചരിച്ച് അവരോടൊപ്പം സ്വർഗീയ ലോകത്ത് ഒരുമിച്ചു കൂടുവാൻ അല്ലാഹു നമുക്കും സന്താനപരമ്പരകൾക്കും തൗഫീഖ് നൽകുമാറാകട്ടെ -ആമീൻ

# എന്നെ എല്ലാം പഠിപ്പിച്ച ഉസ്താദ്

**തറുവയി കണ്ടീത്താഴ, ചെറുവണ്ണൂർ**

ഓറുപ്പാപ്പ ഉണ്ടായിരുന്ന കാലം പൊലിവായിരുന്നു ഞങ്ങൾക്ക്. അറിവും അമലും ഇല്ലാത്ത ഞങ്ങൾക്ക് എല്ലാം നൽകിയതവരാണ്. മുതഅല്ലിമിനെയും ആലിമിനെയും എങ്ങനെ ബഹുമാനിക്കണമെന്നും മാതാപിതാക്കളെ എങ്ങനെ നോക്കണമെന്നും മക്കളെയെങ്ങനെ പരി പാലിക്കണമെന്നുമെല്ലാം പഠിപ്പിച്ച ഉസ്താദ് അവർ തന്നെയാണ്. ചെറുപ്പം മുതലേ ഞാൻ മലയിൽ വീട്ടിൽ തന്നെയായിരുന്നു. ചില ദിവസങ്ങൾ സ്കൂളിൽ പോകാതെ മഹാനവർകൾക്ക് മുറുക്കാൻ ഇടി ച്ചുകൊടുക്കാനും വീട്ടുസാധനങ്ങൾ വാങ്ങാനുമെല്ലാം കൂടാറുണ്ടാ യിരുന്നു. മഹാനവർകളുടെ കൂടെ യാത്രകളിൽ സ്ഥിരം സഹചാരി കളായി പോകുന്നവർ ഇല്ലാതിരുന്നാൽ എന്നെ കൂടെ കൂട്ടും. വയറ് നിറച്ച് ഭക്ഷണം കഴിക്കാനില്ലാത്ത കാലത്ത് ഇടക്കിടെ കിട്ടുന്ന സുഭിക്ഷ ഭക്ഷണം മലയിൽ നിന്നായിരുന്നു. അതിഥി സൽകാരത്തിന് ഇത്രയേറെ പ്രാധാന്യം നൽകുന്ന ഒരാളെയും ഞാനെന്റെ ജീവിത ത്തിൽ കണ്ടിട്ടില്ല.

കാസറഗോഡു നിന്നോ മറ്റു വിദൂര ദിക്കിൽ നിന്നോ ആരെ ങ്കിലും വന്നാൽ പിന്നെ അറുക്കാനുള്ള കോഴിയെ തേടി അലയലാ യിരിക്കും ഞങ്ങളുടെ ജോലി. ക്രമം തെറ്റാത്ത ജീവിതമായിരുന്നു മഹാനവർകളുടേത്. സുബ്ഹി നിസ്കാരത്തിന് ശേഷം തിളച്ച വെള്ള ത്തിലൊരു കുളിയുണ്ട്. പലപ്പോഴും ഞാനായിരുന്നു വെള്ളം ചൂടാ ക്കാറുള്ളതും കുളിക്കാൻ സഹായിക്കുന്നതും. തിളച്ചുകൊണ്ടിരിക്കുന്ന വെള്ളം വേണമായിരുന്നു മഹാനവർകൾക്ക്. നമ്മുടെ ശരീരം ഉരു കിപ്പോകുന്ന ചൂടായിരിക്കും അതിന്. കുളി കഴിഞ്ഞാൽ മകൾ നബീസ

ഒരു കപ്പ് ചായ കൊണ്ടുകൊടുക്കും. പിന്നീട് ളുഹാ നിസ്കാരം, ഔറാദുകൾ... അപ്പോഴേക്കും ആവലാതികളുമായി ആളുകൾ എത്തി യിട്ടുണ്ടാകും.

പഴയ പള്ളിയുണ്ടായിരുന്ന കാലത്തൊക്കെ നിസ്കാരത്തിന്റെ സമയമായാൽ കണ്ടിത്താഴ സ്രാമ്പ്യയിൽ നടന്നു വന്ന് നിസ്കരി ക്കും. നിസ്കാരത്തിന് മുമ്പായി പള്ളിക്കുളത്തിൽ നിന്നൊരു കുളി. നിസ്കാരം കഴിഞ്ഞാൽ പള്ളിയോട് ചേർന്നുള്ള ചായപീടികയിൽ നിന്ന് കൂടെയുള്ളവർക്കൊക്കെ ചായ വാങ്ങിക്കൊടുക്കും.

മഹാനവർകളുടെ കാലത്തുള്ള മിഅ്റാജ് നേർച്ച മായാതെ മന സ്സിൽ നിൽക്കുന്നതാണ്. നേർച്ചക്ക് ഒരുപാട് ആലിമീങ്ങളും മസ്താ ന്മാരും മലയിലേക്ക് ഒഴുകിയെത്തുമായിരുന്നു. മഹാനവർകൾക്ക് പൊരുത്തമുള്ളവരെക്കൊണ്ട് പ്രസംഗിപ്പിക്കുകയും ചെയ്യും. കുറ യാനോ കൂടാനോ പറ്റാത്ത ഒരു പ്രസംഗം, അതാണ് മഹാന വർകൾക്കും ഇഷ്ടം. പ്രസംഗിക്കുന്ന പണ്ഡിതന്മാരൊക്കെ മിഅ്റാജ് നേർച്ചയുടെ മഹത്വവും പറയും. ഒരുപാട് നേർച്ചകൾക്ക് അവർ സംബ ന്ധിക്കാറുണ്ടെങ്കിലും മുത്ത് നബി(സ്വ)യുടെ ഏറ്റവും പ്രാധാന്യമുള്ള മുഅ്ജിസത്തായ ഇസ്റാഅ്-മിഅ്റാജിനെ ഹയാത്താക്കുന്ന ഓറെ മഹത്വം പറയുകയും ഈ നേർച്ച മഹാനവർകൾ തുടങ്ങിവെക്കാൻ കാരണം മുത്ത് നബിയോടുള്ള മഹബ്ബത്ത് കൊണ്ടാണെന്നും ഉസ്താ ദുമാർ പ്രസംഗത്തിൽ ബോധ്യപ്പെടുത്തും. ദിവസങ്ങളോളം ഒരു പാട് പോലീസുകാർ നേർച്ചയുടെ കാലത്ത് മലയിൽ തങ്ങാറുണ്ടാ യിരുന്നു.

ഒരിക്കൽ ശക്തമായ വയറുവേദന കാരണം ഞാൻ ബുദ്ധിമുട്ടി. കുറേ വൈദ്യന്മാരുടെ അടുക്കൽ കയറിയിറങ്ങിയിട്ടും ഒരു കുറവുമു ണ്ടായില്ല. അവസാനം കോഴിക്കോട് സഹകരണ ആശുപത്രിയിൽ അഡ്മിറ്റായി. ഓപ്പറേഷൻ വേണമെന്ന് ഡോക്ടർ പറഞ്ഞു. ഞാൻ ഹോസ്പിറ്റലിൽ അഡ്മിറ്റായ വിവരം അറിഞ്ഞ മഹാനവർകൾ എന്നെ കാണാൻ വന്നു. ചിരിച്ചുകൊണ്ടാണ് വന്നത്. “നീ മരിക്കാൻ പോവു കയാണെന്നാണല്ലോ, തറുവയീ, ഞാൻ കേട്ടത്? അതൊന്നും സാര മില്ല. അല്ലാഹു സലാമത്താക്കും, നമുക്ക് പോകാം.” അതോടെ നാളു കളായുള്ള എന്റെ വേദന സുഖമായി.

# “ഞാനറിയില്ലെന്ന് കരുതിയോ?”

**കെ.പി. മുഹമ്മദ് മുസ്‌ലിയാർ മഞ്ചേരി**

ഇരുലോക മോക്ഷത്തിനും കൈ പിടിച്ച് നടത്താനൊരാൾ ഇല്ലാതിരുന്നാൽ ചിലപ്പോൾ നമ്മൾ പതറിപ്പോകാം. അല്ലെങ്കിൽ പിന്തിരിഞ്ഞോടിയേക്കാം. വന്യമൃഗത്തേക്കാൾ ശൗര്യതയാണ് ഈ ദുനിയാവിന്. പഠിച്ച അറിവ് കൊണ്ട് പിടിച്ചു നിൽക്കാൻ പറ്റാത്ത കാലം. ഇരു ലോകവിജയത്തിന് മുറബ്ബിയായ ശൈഖിനെ കണ്ടെത്തലായിരുന്നു ഞാൻ കണ്ട മാർഗം. കോഴിക്കോട് ജില്ലയിലെ നടക്കാവ് പള്ളിയിൽ ജോലി ചെയ്യുന്ന സമയത്ത്, പാതിരാവിൽ കോഴിക്കോട് ടൗണിനടുത്തുള്ള ശൈഖിന്റെ പള്ളിയിൽ സിയാറാത്ത് പതിവാക്കി വന്നു. ഞാനെന്റെ ആവശ്യം ആമഖാമിന്റെ സാഹിബായ ശംസുദ്ദീൻ അലാവുദ്ദീൻ ഹിംസി (റ) ന്റെ സവിധത്തിൽ ചെന്ന് കരഞ്ഞു പറഞ്ഞു. ഇതൊരു പതിവായി തുടർന്നു.

അങ്ങനെ ഒരുനാൾ വടകര മുഹമ്മദ് ഹാജി തങ്ങളുടെ രൂപം ഉറക്കിൽ തെളിഞ്ഞുവന്നു. ഇദ്ദേഹം മുറബ്ബിയാണെന്ന നിർദ്ദേശം എനിക്കവിടുന്ന് ലഭിച്ചു. നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിലായിരുന്നു എനിക്കന്ന് ചെലവ്. ഹാജിയുടെ വീട്ടിൽ ചെല്ലുമ്പോൾ പലപ്പോഴും ഞാൻ സ്വപ്നത്തിൽ കാണിക്കപ്പെട്ട വടകര മുഹമ്മദ് ഹാജി തങ്ങളെ കാണുമായിരുന്നെങ്കിലും വ്യക്തിപരമായ ബന്ധം സ്ഥാപിച്ചിട്ടില്ലായിരുന്നു. അങ്ങനെ, ഞാൻ മഹാനവർകളുമായി ബന്ധപ്പെടാൻ തുടങ്ങി. അവിടുന്ന് എന്നെ പ്രത്യേകം പരിഗണിച്ചു. നടക്കാവ് വീട്ടിൽ മഹാനവർകൾ സംഘടിപ്പിക്കുന്ന പല പരിപാടികളിലും ഞാൻ സ്ഥിരമായി പങ്കെടുത്ത് വന്നു. ഒരു വ്യാഴാഴ്ച നടക്കാവ് വീട്ടിൽ ദിക്റായിരുന്നു. എന്നാൽ, ഞാൻ വ്യാഴാഴ്ചകളിലാണ് നാട്ടിൽ പോവാറുള്ളത്.

നാട്ടിൽപോക്ക് നിർബന്ധമായതുകൊണ്ട് നടക്കാവ് വീട്ടിൽ കയറി മഹാനവർകളറിയാതെ പോകാമെന്ന് വിചാരിച്ചു. ഒരുപാട് ആൾക്കാറുണ്ടാകുമ്പോൾ ഞാൻ ചെന്നില്ലെങ്കിൽ അറിയില്ലായിരിക്കും എന്നാണെന്റെ ചിന്ത. അങ്ങനെ ഞാൻ നാട്ടിൽപോയി. ശനിയാഴ്ച തിരിച്ച് വന്നു. ഉച്ചക്ക് ചെലവിന് വേണ്ടി അബൂബക്കർ ഹാജിയുടെ വീട്ടിലേക്ക് പോയി. എന്നെ കണ്ടയുടനെ മഹനവർകൾ ചോദിച്ചു? “ആരാ മഞ്ചേരി ഉസ്താദാ ?” എന്നിട്ടൽപ്പം ഗൗരവത്തോടെ ചോദിച്ചു, “ഒരുപാട് ആൾക്കാരുണ്ടാകുമ്പോ നിങ്ങള് വരാത്തത് അറിയില്ലെന്ന് വിചാരിച്ചോ? ഞാൻ ആകെ തളർന്നുപോയി. മഹാനവർകളോട് പൊരുത്തം ചോദിച്ചു.

പിന്നീടിന്ന് മഹാനവർകളുടെ വാണിന്നൂരിലെ ശാദുലിമദ്ലിസ് ഉൾപ്പെടെ ഒരു മജ്‌ലിസും മുടക്കിയിട്ടില്ല. ഞാൻ കണ്ടെത്തിയത് മുന്മുജിയായ ശൈഖിനെ തന്നെയായിരുന്നുവെന്ന് എനിക്ക് ബോദ്ധ്യപ്പെടുകയായിരുന്നു ഇതിലൂടെ.

# ‘ഓാന് മക്കളെ ഞാനുണ്ടാക്കിക്കൊടുക്കും’

**ലത്വീഫ് ഹാജി കാന്തപുരം**

അസംഭവ്യമായത് സംഭവിച്ചു എന്ന് വേണമെങ്കിൽ പറയാം. മഹാനവർകളെ കാണാൻ സാധിച്ചു എന്നതാണ് എന്റെ ജീവിതത്തിലെ നഷ്ടമില്ലാത്ത മുതൽ. ആ തണലില്ലായിരുന്നുവെങ്കിൽ ഇന്നുള്ള സന്തോഷം എനിക്കുണ്ടാകുമായിരുന്നില്ല. ഞാൻ വടകര മുഹമ്മദാജി തങ്ങളെ കാണാൻ പോയത് അധികവും വന്ദ്യരായ എ. പി. ഉസ്താദിനൊപ്പമാണ്. എന്റെ ആവശ്യങ്ങളൊക്കെ മഹാനവർകളോട് സംസാരിച്ചതും ഉസ്താദ് തന്നെയാണ്. എ പി ഉസ്താദ് വളരെയധികം വിധേയത്വത്തോടെയാണ് മഹാനവർകളെ സമീപിക്കുക. മർകസിന്റെ ഓരോ പ്രവർത്തനങ്ങളും ചോദിച്ചറിയുകയും ദുആ ഇരക്കുകയും ചെയ്യും. ഭക്ഷണത്തിന്റെ സമയമാണ് എത്തുന്നതെങ്കിൽ ഭക്ഷണം കഴിച്ചിട്ടേ പോകാൻ സമ്മതം തരികയുള്ളൂ.

മക്കളുണ്ടാകില്ലെന്ന് സ്കാനിംഗിലൂടെ ബോധ്യപ്പെട്ടതുകൊണ്ട് തൊണ്ണൂറ് ശതമാനവും പ്രതീക്ഷയില്ലാത്ത എനിക്ക് മൂന്ന് മക്കളെ നൽകിയത് അവരാണ്. ഒരിക്കൽ ഏ.പി. ഉസ്താദിന് സമസ്ത ഓഫീസിലെ യോഗത്തിന് ശേഷം ഉച്ചക്ക് കാസർഗോഡ് കോട്ടിക്കുളം അബ്ദുൽ അസീസ് ഖാദിരിയുടെ വീട്ടിൽ വെച്ച് കൊല്ലം തോറും നടത്തുന്ന മൗലിദ് സദസ്സിന് എത്തേണ്ടതുണ്ട്. ഉസ്താദാണവിടെ ദുആ ചെയ്യേണ്ടത്. പത്തു മണിക്ക് തുടങ്ങിയ യോഗം അവസാനിക്കുമ്പോൾ പന്ത്രണ്ട് മണിയായിരുന്നു. അങ്ങനെ, ഉസ്താദും അവേലത്ത് തങ്ങളും വണ്ടിയിൽ കയറി. നടക്കാവിൽ നിന്ന് മഹാനവർകളേയും വണ്ടിയിൽ കയറ്റി ഞങ്ങൾ കാസർകോട്ടേക്ക് തിരിച്ചു. പെട്ടെന്ന് എത്തേണ്ടതിനാൽ അൽപ്പം വേഗത്തിലായിരുന്നു യാത്ര.

കൊയിലാണ്ടിക്കടുത്ത് നന്തി ഗേറ്റിനടുത്തായി ഒരു താഴ്ചയുള്ള ഹമ്പുണ്ടായിരുന്നു. പക്ഷേ ആ ഹമ്പ് ഉയർത്തിയത് ഞാനറിഞ്ഞിരുന്നില്ല. അതിനടുത്തെത്തിയപ്പോഴാണ് ഹമ്പുണ്ടെന്നറിഞ്ഞത്. ബ്രേക്ക് ചവിട്ടിയിട്ട് കിട്ടിയില്ല. വണ്ടി ഹമ്പ് ചാടി. പുറകിലിരുന്നവരുടെ ഇരുത്തം തെറ്റി. കാറിന്റെ പുറകിലിരുന്ന മമമദാജി തങ്ങൾ

അൽപ്പം ഗൗരവത്തോടെ ചോദിച്ചു. ആരാ വണ്ടി ഓടിക്കുന്നത്, എ. പി. യുടെ ഡ്രൈവർ തന്നെയല്ലേ?" ഉസ്താദ് മാഹനവർകളോട് പറഞ്ഞു, "ലത്വീഫ് തന്നെയാ, ഡ്രൈവർ" ഓൻ ശ്രദ്ധിച്ചിട്ടുണ്ടാവില്ല. മഹാനവർകൾ പ്രതികരിച്ചു. "ഓന് മക്കളെ ഞാൻ ഉണ്ടാക്കി കൊടുക്കൂല്ലേ, എന്തിനാ ഹമ്പ് ചാടിക്കുന്നത്?" എന്റെ കല്ല്യാണം കഴിഞ്ഞിട്ട് വർഷങ്ങളോളം സന്താന സൗഭാഗ്യമില്ലായിരുന്നു. സ്കാനിംഗ് റിപ്പോർട്ടനുസരിച്ച് എന്റെ ഭാര്യയുടെ ഗർഭാശയത്തിലേക്കുള്ള ഞരമ്പിന്റെ തടസ്സം കാരണം ഓപ്പറേഷൻ ചെയ്താലും അഞ്ച് ശതമാനമേ സാധ്യതയുള്ളുവെന്ന് ഡോക്ടേഴ്സ് ആണയിട്ട് പറഞ്ഞതാണ്. എന്നാൽ, എന്റെ വിഷമം എന്നെക്കാളുപരി ഉസ്താദിനായിരുന്നു. ഉസ്താദ് ബന്ധപ്പെടുന്ന മഹാൻമാരോടെല്ലാം ഈ വിഷയം പറയുകയും ചെയ്യും. അങ്ങനെ പല തവണ മമദാജി തങ്ങളോട് വിഷയം പറഞ്ഞിട്ടുമുണ്ട്. മഹാനവർകളോട് മക്കളില്ലാത്ത വിഷമം പറയുന്ന ചിലരോടൊക്കെ മഹാൻ പറയാറുമുണ്ട്. "ഏ.പിന്റെ ഡ്രൈവർക്കും മക്കളില്ല." ഇതുകേട്ട പലരും ഈ പറഞ്ഞതിന്റെ പൊരുളറിയാൻ എന്നെ ബന്ധപ്പെടുമായിരുന്നു. എന്റെ നിസ്സഹായാവസ്ഥ ഞാൻ തുറന്നുപറയുകയും ചെയ്യും.

വണ്ടിയിലിരുന്ന മഹാനവർകൾ ഇങ്ങനെ പറയുന്നത് കേട്ടപ്പോൾ മമ്മദാജി തങ്ങളുടെ അടുത്തിരുന്ന അവേലത്ത് തങ്ങൾ നർമം കലർത്തി പറഞ്ഞു, "ഉണ്ടാക്കൽ ഓനായിക്കൊള്ളും, നിങ്ങൾ ദുആ ചെയ്തു കൊടുത്താൽ മതി.' ഇതു കേട്ട് ഞങ്ങളെല്ലാവരും ചിരിച്ചു. വീണ്ടും മഹാനവർകൾ പ്രതികരിച്ചു "അല്ല, ഞാൻ തന്നെ ഉണ്ടാക്കിക്കൊടുക്കും." പക്ഷേ ഞാനിത് കാര്യമാക്കിയില്ല.

അങ്ങനെ നാല് മാസം പിന്നിട്ടപ്പോൾ, വയറ്റിൽ വല്ലാത്ത അസ്വസ്ഥത അനുഭവപ്പെടുന്നതായി ഭാര്യ എന്നോട് പറഞ്ഞു. സാധാരണ സ്ത്രീകൾക്കുണ്ടാവാറുള്ള ബുദ്ധിമുട്ടാകുമെന്ന് പറഞ്ഞ് ഞാൻ ഒഴിഞ്ഞുമാറിയെങ്കിലും വേദന ക്രമേണ വർദ്ധിച്ച് വന്നു. സ്കാനിംഗ് റിസൾട്ട് വന്നപ്പോൾ സന്തോഷത്തോടെ ഞാൻ ഒരു ബാപ്പയാകാൻ പോകുന്നു എന്നറിഞ്ഞു. എന്റെ സന്തോഷത്തിനതിരില്ലായിരുന്നു. ഞാൻ വിവരം ഉസ്താദിനോട് പറഞ്ഞു. വിവരം കേട്ടയുടനെ ഉസ്താദ് 'അൽഹംദുലിഹ്, അൽഹംദുല്ലിലാ' എന്നു പറഞ്ഞു. നമുക്ക് മഹാനവർകളെ കണ്ട് വിവരം പറയണമെന്നും പറഞ്ഞു.

അങ്ങനെ,. ഞങ്ങൾ മഹാനവർകളെ കാണാൻ നടക്കാവ് അബൂ

ബക്കർ ഹാജിയുടെ വീട്ടിലേക്ക് പോയി. ഉസ്താദും മഹാനവർകളും ദീർഘനേരം പലതും സംസാരിച്ചു. ശേഷം ഞങ്ങളെ ഭക്ഷണത്തിന് ക്ഷണിച്ചു. ഭക്ഷണം കഴിക്കുന്നതിനിടയിൽ ഉസ്താദ് എന്റെ കാര്യം മഹാനവർകളുടെ ശ്രദ്ധയിൽ പെടുത്താൻ തുടങ്ങി. "നമ്മുടെ ഡ്രൈവർ ലതീഫിന്" എന്നിങ്ങനെ പറഞ്ഞുതുടങ്ങിയതേയുള്ളൂ, അപ്പോഴേക്കും മഹാനവർകൾ പ്രതികരിച്ചു. "ആ...അതെന്റേതാ, പൈസ വേണം, പൈസ വേണം. ഞാൻ ശരിക്കും അത്ഭുതപ്പെട്ട് പോയ നിമിഷങ്ങൾ, ഞാനെന്ത് പറയണമെന്നറിയാതെ ഉസ്താദിനെ നോക്കി.

നാലു മാസം കഴിഞ്ഞ്, മഹാനവർകളുടെ ചെറുവണ്ണൂരിലെ വീട്ടിൽ വെച്ച് നടത്തപ്പെടുന്ന മിഅ്റാജ് നേർച്ചയ്ക്ക് പങ്കെടുക്കാൻ ഞാൻ ഉസ്താദിനോടൊപ്പം പോയി. ഉസ്താദ് എല്ലാ നേർച്ചകളിലും മുടങ്ങാതെ അവിടെ പോവുകയും മഹാനവർകൾ ഉസ്താദിനെ കൊണ്ട് ദുത്ത ചെയ്യിപ്പിക്കാറുമുണ്ടായിരുന്നു. അലീമിങ്ങളും, തങ്ങൻമാരും നിറഞ്ഞ സദസ്സ്, കാല് കുത്താൻ ഇടമില്ല. ദൂരെ പള്ളി യോട് ചേർന്ന് ഒരു വരിയിൽ ആൾക്കാർ നിശ്ശബ്ദതയോടെ നിൽക്കു ന്നു. ആ വരി ചെന്നെത്തുന്നത് മഹാനവർകളുടെ മുമ്പിലാണ്. മഹാന്റെ എളിമ കണ്ട് ഞാൻ അത്ഭുതപ്പെട്ട് പോയി. മഹാനവർകൾ ക്ഷമയോടെ സാധുക്കളുടെ വിഷമങ്ങൾ കേൾക്കുകയും പരിഹാരം നിർദ്ദേശിക്കു കയും ചെയ്യുന്നു. എന്റെ കയ്യിൽ നൂറ് രൂപ തന്നിട്ട് എന്നോടാ വരി യിൽ പോയി നിൽക്കാൻ ഉസ്താദ് പറഞ്ഞു. ഞാനും വരിയിലെ ഒരംഗമായി നിന്നു. മഹാനവർകൾ ആരുടെ മുഖത്തേക്കും നോക്കു ന്നില്ല. അങ്ങനെ എന്റെ ഊഴമെത്തി. ഞാൻ ഹദ്‌യ കൊടുത്തപ്പോൾ എന്റെ മുഖം നോക്കാതെ പറഞ്ഞു, "പൈസ വേണമെന്ന് ഞാൻ വെറുതെ പറഞ്ഞതാ." അപ്പോഴേക്കും എ.പി. ഉസ്താദ് ഇടപെട്ടു. "ഓറല്ലേ മൂപ്പർക്ക് കുട്ടിയെ കൊടുത്തത്, മൂപ്പരുടെ സന്തോഷത്തിന് സ്വീകരിക്കണം. അപ്പോൾ മുഖത്തേക്ക് നോക്കി ചിരിക്കുകയും ഹദ്‌യ വാങ്ങി വെക്കുകയും ചെയ്തു. എന്നിട്ട് അൻപത് രൂപ എടുത്ത് എനിക്ക് തന്നു.

അങ്ങനെ ഒരു പെൺകുട്ടി ജനിച്ചു. ആകെ മൂന്ന് മക്കൾ. ആദ്യ പ്രസവത്തിന് ശേഷം ഞാൻ കുട്ടിയേയും കൊണ്ട് മഹാനവർകളുടെ അടുത്ത് ചെന്ന് ദുആ ചെയ്യിപ്പിച്ചു.

# ആത്മീയ സൗഹൃദത്തിന്റെ അപൂർവ്വസംഗമം

**ടി. അബ്ദുൽ വഹാബ് തൃക്കരിപ്പൂർ**

(എം.എ. ഉസ്താദിന്റെ മകൻ)

"അല്ലാഹുവിന്റെ ഔലിയാക്കൾ പലവിധത്തിലുണ്ട്. ചിലർ ഭൗതിക മേഖലകളിൽ സജീവമായി ഇടപെടുമ്പോൾ മറ്റു ചിലർ പൂർണ മായും അല്ലാഹുവിൽ ലയിച്ച് ഭൗതികതയോട് വിട പറഞ്ഞ് ഒറ്റപ്പെട്ട ജീവിതം നയിക്കുന്നു. മുഹമ്മദ് ഹാജി തങ്ങൾ പഠനകാലത്തു തന്നെ നാഥനിൽ സമർപ്പിതരാവുകയും ആരാധനയിൽ മുഴുകിക്കൂടുകയും ചെയ്തതായി അനുഭവസ്ഥർ പറയുന്നു. വിവിധ ദർസുകളിൽ നിന്നു പഠനം പൂർത്തിയാക്കി പ്രപഞ്ച പരിത്യാഗത്തിന്റെ വഴിയന്വേഷിച്ചു പോവുകയാണ് മഹാനവർകൾ ചെയ്തത്."

(നൂറുൽ ഉലമ എം.എ. ഉസ്താദ് സംയുക്ത കൃതികളിൽനിന്ന്)

സമാനമായ ആത്മാവുകൾ ഒരേ കേന്ദ്രബിന്ദുവിൽ സംഗമിക്കു മെന്ന് വിശ്വപ്രസിദ്ധ ഫലസ്തീനി കവി ഖലീൽ ജിബ്രാൻ പറഞ്ഞിട്ടുണ്ട്. നമുക്ക് അന്തർജ്ഞാനവും ആത്മീയവെളിച്ചവും ആവോളം പകർന്ന് നൽകി നമ്മെ വിട്ടുപിരിഞ്ഞ രണ്ടു മഹാത്മാക്ക ളാണ് വടകര മുഹമ്മദ് ഹാജി തങ്ങളും (ഖ:സി) എന്റെ വന്ദ്യരായ പിതാവ് എം.എ. ഉസ്താദും. ഒരു യുഗത്തിൽ ഇരുൾ മൂടിയ ഇടങ്ങളി ലെല്ലാം പ്രകാശത്തിന്റെ കൈത്തിരിയേന്തി ഉമ്മത്തിന്ന് ദിശാബോ ധം നൽകി ഒപ്പം നടന്ന രണ്ടു മഹാനുഭാവർ. അവർ പരസ്പരം തിരിച്ചറിഞ്ഞതും ഉൾക്കൊണ്ടതും അല്ലാഹു കനിഞ്ഞേകിയ ഇഹ്സാന്റെ ഉൾവെളിച്ചത്തിലായിരുന്നു. അറിഞ്ഞത് ആയിത്തീരു കയും പരമോന്നതനായ അല്ലാഹുവിൽ അലിഞ്ഞുചേരുകയും ചെയ്യുന്ന അനുഗ്രഹീത അവസ്ഥ പ്രാപിച്ചവരായിരുന്നു രണ്ടുപേരും. അവരുടെ ലോകം നമ്മുടെ കാഴ്ചകൾക്കും, കാഴ്ചപ്പാടുകൾക്കും, അനുഭവങ്ങൾക്കും അതീതമായിരുന്നു. അവർ സ്നേഹിക്കുകയും വെറുക്കുകയും ചെയ്തിരുന്നത് അല്ലാഹുവിന്റെ പ്രീതിക്കുവേണ്ടി മാത്രം! അവരുടെ ശ്വാസനിശ്വാസങ്ങളും ചലനനിശ്ചലനങ്ങളും പ്രണ യഭാജനമായ അല്ലാഹുവിനു വേണ്ടി മാത്രമായിരുന്നു.

ഭൗതികമായ ഒരു ശക്തിസ്വാധീനത്തിനുമടിമപ്പെടാതെ ഒരു പ്രലോഭനങ്ങൾക്കു മുമ്പിലും കീഴടങ്ങാതെ പരലോകമോക്ഷവും അല്ലാഹുവിന്റെ തൃപ്തിയും തിരുദർശനവും മാത്രമായിരുന്നു അവരുടെ അകം നിറയെ. ഉൽക്കടമായ പ്രവാചകപ്രേമത്താലും തിരുചര്യകളുടെ പിന്തുടരലിലും അവർ സാഫല്യം തേടി. ഏത് ആൾക്കൂട്ടത്തിലും അവരുടെ ആത്മാവുകൾ അല്ലാഹുവെന്ന വിചാരത്തിലും മന്ത്രണത്തിലും അഭയം തേടി.

ഈ സവിശേഷ വ്യക്തിത്വം കാരണം അല്ലാഹു അവന്റെ ഇഷ്ടദാസന്മാർക്കു സമർപ്പണത്തിനുള്ള സമ്മാനമായി ഒട്ടേറെ കഴിവുകൾ നൽകുന്നു. ഒട്ടേറെ കറാമത്തുകൾ മഹാനായ മുഹമ്മദ് ഹാജി തങ്ങളുടെ ജീവിതത്തിൽ പ്രകടമായിരുന്നു. വന്ദ്യരായ പിതാവുമായി ബന്ധപ്പെട്ട ചില സംഭവങ്ങൾ സാന്ദർഭികമായി കുറിക്കുന്നു. ഒരിക്കൽ പിതാവിന്റെ കൂടെ തങ്ങളെ കാണാൻ വീട്ടിലേക്ക് പോകുമ്പോൾ വടകരക്കടുത്ത് വെച്ച് കാർ നിശ്ചലമായി. അൽപ്പ ദൂരം കൂടി സഞ്ചരിക്കാനുണ്ട്. ഒരു വർക്ക്ഷോപ്പിൽ കാണിക്കാതെ വണ്ടി ഇനി മുന്നോട്ട് പോകില്ലെന്ന് ഡ്രൈവർ തീർത്തുപറഞ്ഞു. 'മമ്മദ് ഹാജി തങ്ങളെക്കാണാനാണ് പോകുന്നത്. വണ്ടിയെടുത്തോളൂ' എന്ന് ഡ്രൈവറോട് ബാപ്പ പറഞ്ഞു. കാർ സ്റ്റാർട്ടായി. ഒരു പ്രയാസവുമില്ലാതെ അത്ഭുതകരമായി അവിടെയെത്തുകയും മടങ്ങുകയും ചെയ്തു. അവിശ്വസനീയമായിരുന്നു ആ യാത്ര!

ഏത് പ്രയാസഘട്ടങ്ങളിലും പ്രതിസന്ധിയിലും പിതാവിന് ആശ്രയമായിരുന്നു തങ്ങൾ. പ്രത്യേകിച്ച് ജാമിഅ സഅദിയ്യയുടെ വിഷയത്തിൽ. സമസ്തയിൽ ഭിന്നിപ്പുണ്ടായപ്പോൾ ജാമിഅ സഅദിയ്യക്കു നേരെയും എതിർപ്പുകളുണ്ടായി. അത് കേസിലും കോടതിയിലുമെത്തി. തങ്ങളവർകളുടെ ആത്മാർത്ഥമായ ഉള്ളുരുകിയ പ്രാർത്ഥനകളും സാന്ത്വനവാക്കുകളുമായിരുന്നു ബാപ്പക്കും സഅദിയ്യക്കും ആശ്വാസം. ഒടുവിൽ ആ പ്രാർത്ഥനയ്ക്കും ഫലമുണ്ടായി. വിജയം സഅദിയ്യക്ക്. സഅദിയ്യയുടെ നിലനിൽപിലും വളർച്ചയിലും എന്നും മഹാനവർകളുടെ ആത്മീയ പിൻബലമുണ്ടായിരുന്നു. തൃക്കരിപ്പൂർ അൽ മുജമ്മഉൽ ഇസ്‌ലാമിയയുടെ ശിലാസ്ഥാപനം മുതൽ വളർച്ചയുടെ ഓരോ ഘട്ടത്തിലും മഹാനവർകളുടെ സജീവ സാന്നിധ്യമുണ്ടായിരുന്നു. അല്ലാഹുവിന്റെ ആരിഫീങ്ങളാണ് ദീനിന്റെ പ്രചാരണത്തിനും വ്യാപനത്തിനും നെടുംതൂണുകളും ചാലകശക്തികളുമെന്ന യാഥാർത്ഥ്യമാണ് ഇതിലൂടെ നമുക്ക് മനസിലാക്കാനാകും.

ബാപ്പയുടെ വഫാത്തിന് ഒരു വർഷം മുമ്പ് ഉംറക്കും സിയാറ ത്തിനും വേണ്ടിയുള്ള യാത്രക്കിടയിൽ വികാരനിർഭരമായ ഒരു സംഭ വമുണ്ടായി. മുഹമ്മദ് ഹാജി തങ്ങളുടെ പ്രധാനമുരീദായിരുന്ന ബഷീർ ഹാജി മക്ക ബാപ്പയെ തേടി ഞങ്ങൾ താമസിക്കുന്ന ലോഡ്ജിലെ ത്തി. 'എന്റെ എല്ലാമായിരുന്ന തങ്ങൾ വേർപിരിഞ്ഞതിനു ശേഷം എനിക്ക് ശൈഖും മുർശിദും ഉസ്താദാണെ'ന്നും 'ഉസ്താദിന്റെ വരവ് എനിക്ക് സ്വപ്നത്തിലൂടെ തങ്ങൾ അറിയിച്ചിരുന്നെ'ന്നും പൊട്ടിക്ക രഞ്ഞുകൊണ്ട് അദ്ദേഹം പറഞ്ഞു. തങ്ങളുടെ നിർദ്ദേശപ്രകാരം മക്കാ സ്വദേശിയായ മഹതിയെ വിവാഹം ചെയ്ത് മക്കളോടൊപ്പം താമ സിച്ചുവരികയായിരുന്നു ഹാജിസാഹിബ്. ബാപ്പയോട് അദ്ദേഹം കാട്ടിയ സ്നേഹബഹുമാനങ്ങൾ അവാച്യമായിരുന്നു. അവരുടെ മക്ക യിലുള്ള വീട്ടിൽ സ്വദേശികളടക്കമുള്ള വിപുലവും ആത്മീയവുമായ മൗലിദ് സദസ്സ് സംഘടിപ്പിച്ചിരുന്നു.

ഉംറ കഴിഞ്ഞ് നാട്ടിലെത്തി കുറച്ച് ദിവസം കഴിഞ്ഞപ്പോൾ ഒരു ദിവസം രാവിലെ ബാപ്പ എന്നെ വിളിച്ച് സിയാറത്തിന് കൂടെപ്പോക ണമെന്ന് പറഞ്ഞു. സാധാരണ വളപട്ടണം കക്കുളങ്ങര ജലാലുദ്ദീൻ (റ)വിന്റെയും കണ്ണൂർ സിറ്റിയിൽ മുഹമ്മദ് മൗലാ(റ) വിന്റെയും മഖാ മുകളിലേക്കാണ് പോകാറുള്ളത്. ക്ഷീണവും ശാരീരിക അസ്വസ്ഥ കളും കാരണം ദൂരെ യാത്ര പോകാറുണ്ടായിരുന്നില്ല. കണ്ണൂർ കഴി ഞ്ഞപ്പോൾ എന്നോട് പറഞ്ഞു. മറ്റാരോടും പറയേണ്ട. നമുക്കൊന്ന് വടകര മുഹമ്മദാജി തങ്ങളുടെയടുത്ത് സിയാറത്തിനു പോകണം. ഇന്നലെ രാത്രി സ്വപ്നത്തിലൂടെ കാണണമെന്ന് അവർ ആഗ്രഹം പ്രകടിപ്പിച്ചിരുന്നു. എനിക്ക് ബാപ്പയുടെ ആരോഗ്യസ്ഥിതിയോർത്ത് അൽപം ഉൽക്കണ്ഠയുണ്ടായിരുന്നു. പക്ഷേ പതിവിൽക്കവിഞ്ഞ ഉത്സാഹവും ആവേശവുമായിരുന്നു ബാപ്പക്ക്. ആത്മീയവിഷയങ്ങളി ലെല്ലാം ഈ താൽപര്യം നിലനിർത്തിയിരുന്നു. വീട്ടിലേക്ക് ആരി ഫീങ്ങളായ ആൾക്കാർ വരുമ്പോൾ ആഘോഷമായിരുന്നു ബാപ്പക്ക്. അന്ന് സിയാറത്ത് കഴിഞ്ഞ് തിരിച്ചുവന്നപ്പോൾ ക്ഷീണമായിരുന്നില്ല, മറിച്ച് തികഞ്ഞ സംതൃപ്തിയായിരുന്നു. കാരണം അഗാധമായ ആത്മ ബന്ധമുള്ള തങ്ങളുമായുള്ള ആത്മീയസംഗമത്തിന്റെ അനുഭൂതിയാ യിരുന്നു അകംനിറയെ. അല്ലാഹുവിന്റെ ഔലിയാക്കൾ അകക്കാഴ്ച യുള്ളവരാണ്. നാം അന്ധരും. അല്ലാഹു ആ മഹാന്മാക്കളുടെ കൂടെ നമ്മെ സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂടിതരട്ടെ. ആമീൻ.

# പുലർന്ന പ്രവചനങ്ങൾ

## കുഞ്ഞബ്ദുള്ള

(സഹോദര പുത്രൻ)

എന്റെ കുട്ടിക്കാലത്ത് ഞാൻ കണ്ടിയിലുള്ള കുളത്തിൽ കൂട്ടുകാരോടൊത്ത് നീന്തിക്കളിക്കുകയായിരുന്നു. ളുഹറിന്റെ സമയമായപ്പോൾ, ഓാറുപ്പാപ്പ നിസ്കാരത്തിനു വേണ്ടി കണ്ടീത്താഴ പള്ളിയിലേക്കു വരുന്നു. മലയിലെ വീട്ടിൽ എന്ത് സംഭവിച്ചാലും മഹാനവർകൾ നിസ്കാരത്തിന് വേണ്ടി പള്ളിയിലെത്തും. അസമയത്ത് ആരാ കുളത്തിൽ? ആരാ കുളിക്കുന്നത്? എന്നിങ്ങനെ ചോദിച്ചുകൊണ്ട് ഓാറുപ്പാപ്പ ഞങ്ങളെ ശകാരിച്ചു. കൂട്ടുകാരെല്ലാം പേടിച്ചരണ്ട് പല ഭാഗങ്ങളിലേക്കും ഓടി മറഞ്ഞു. ഞാൻ മാത്രം ഓാറുപ്പാപ്പയുടെ മുമ്പിൽപെട്ടു. അപ്പോൾ അവിടുന്ന് എന്നോട് ചോദിച്ചു. നീ നിസ്കരിച്ചോ, ഇല്ല എന്നു ഞാൻ മറുപടി പറഞ്ഞു. എങ്കിൽ പെട്ടെന്ന് വസ്ത്രം മാറി വരാൻ ആവശ്യപ്പെട്ടു. എന്നിട്ട് പറഞ്ഞു: “ഖാലിദ് മൊയ്ല്യാർ സ്ഥലം കൊടുക്കുന്നു”. എനിക്ക് ഒന്നും മനസ്സിലായില്ല. മനസ്സിലാവാൻ വർഷങ്ങൾ വേണ്ടി വന്നു. പിന്നീട് ഏറെ കാലത്തിനു ശേഷം ഞാൻ സ്ഥലം വാങ്ങി. എനിക്ക് സ്ഥലം വിറ്റ ആളുടെ പേര് ഖാലിദ് മുസ്ലിയാർ എന്നായിരുന്നു. ആ സ്ഥലത്താണ് ഇന്ന് എന്റെ വീട് സ്ഥിതിചെയ്യുന്നത്. എത്ര കൃത്യമായ പ്രവചനം. എത്ര വർഷങ്ങൾക്ക് മുമ്പ്

അന്നത്തെ നേർച്ചകൾ അതിഗംഭീരമായിരുന്നു. അമ്പതോളം മാടുകളെ വരെ അറവിന് കൊണ്ടുവന്നിട്ടുണ്ടാവും. അവകളെ പരിപാലിക്കാനുള്ള ചുമതല എനിക്കാണ് ഓറ് തരാറ്. ചില സമയങ്ങളിൽ ഓാറുപ്പാപ്പ അത്യധികം ദേഷ്യവാനായിരിക്കും. ആ സമയത്ത് പോലും എന്നെ കാണുമ്പോൾ മരിച്ചുപോയ മൊയ്തീന്റെ മോനാ എന്നുപറഞ്ഞ് ചെറിയ കുട്ടിയായ എന്നോട് സൗമ്യമായി പെരുമാറിയത് ഞാൻ ഓർക്കുന്നു. ഇത് യത്തീമുകളോടുള്ള ഓാറുപ്പയുടെ സ്നേഹം ഉളവാക്കുന്നു.

ഒരിക്കൽ നേർച്ച നടക്കുന്ന സമയം. മഹാനവർകൾ ളുഹ്ർ നിസ്കരിച്ച് മലയിലേക്ക് നടന്നുവരുന്നു. നേരെ വീട്ടിൽ കയറി കോണികൾ കയറി മുകളിലേക്ക് പോയി. പിന്നീട് അലമാര തുറന്ന് എന്തോ

പരതി. ജനാലയിലൂടെ എന്നെ വിളിച്ചു. ഞാൻ ചെന്ന് നോക്കുമ്പോൾ ഒരു വില്യാപ്പള്ളി സ്വദേശി ഓറുപ്പക്ക് നൽകിയ ഒരു കോട്ട് പോലെയുള്ള കുപ്പായമായിരുന്നു. അത് എനിക്ക് തന്നിട്ട് പറഞ്ഞു. ഇത് നീ ദുബൈയിൽ പോകുമ്പോൾ ഇട്ടോ. എനിക്ക് ആ വാക്കുകൾ ഉൾക്കൊള്ളാൻ കഴിഞ്ഞില്ല. ഞാൻ വീട്ടിൽ ചെന്ന് ഉമ്മയെ കുപ്പായം ഏൽപ്പിച്ചു. ഞാൻ ഒരിക്കൽ പള്ളിയിൽ പോകുമ്പോൾ ആ കുപ്പായം ഇട്ടത് ഓറുപ്പ കണ്ടു. എന്നോട് ദേഷ്യം പിടിച്ചുപറഞ്ഞു: ദുബൈ യിൽ പോകുമ്പോൾ ഇടാനല്ലെ പറഞ്ഞത്, നീ അവിടെ അഴിച്ചുവെ ക്ക്.

ഒരിക്കൽ ഓറുപ്പയും അനിയനും കൂടി ദുബൈയിൽ പോയി. കപ്പലിലാണ് യാത്ര. വിസിറ്റിംഗിന് കാസർകോഡും മറ്റുമുള്ള സ്നേഹി തന്മാർ കൊണ്ടുപോയതാണ്. തിരിച്ചുവന്നപ്പോൾ ഓറു പറഞ്ഞു. 'നിനക്കും കാസറഗോഡിലെ മറ്റൊരാൾക്കും ഒരു വിസ തരപ്പെട്ടിട്ടുണ്ട്. ഒരു ഹോട്ടലിലാണ് ജോലി'. അങ്ങനെ രേഖകളെല്ലാം ശരിയാക്കി ഓറുപ്പ തന്ന കുപ്പായവും ധരിച്ച് ദുബൈയിലേക്ക് പുറപ്പെട്ടു. ബോംബെയിൽ നിന്നായിരുന്നു ഫ്ളൈറ്റ്. പോകുന്നതിന്റെ തലേ രാത്രി എന്നെ വിളിച്ചുപറഞ്ഞു: 'നീ ശ്രദ്ധിക്കണേ എന്നെ അവിടുന്ന് പോലീസ് പിടിച്ചിട്ടുണ്ട്'. ഏതായാലും ഭയത്തോട് കൂടി യാത്രപുറ പ്പെട്ടു. അവിടെ എത്തിയപ്പോൾ ഞങ്ങളുടെ രേഖയിൽ ചെറിയ എന്തോ പിശക് സംഭവിച്ചിരുന്നു. ഞങ്ങൾ ഏഴുപേരെ ഒന്നിച്ചു പോലീസ് പിടികൂടി. അപ്പോൾ ഞാൻ മനസ്സിലാക്കി ഓറുപ്പാപ്പ ശ്രദ്ധി ക്കണം എന്നുപറഞ്ഞതിന്റെ പൊരുൾ. ഏതായാലും ഏഴുദിവസം ഞാൻ ജയിൽവാസമനുഷ്ഠിച്ചു.

രണ്ടു വർഷം അവിടെ കഴിച്ച്കൂട്ടി. ശേഷം നാട്ടിലേക്ക് വന്നു. വരുമ്പോൾ ഓറുപ്പയുമായി ബന്ധമുള്ള സുഹൃത്ത് നേർച്ചക്ക് നൽകാൻ 1000 രൂപ തന്നു. ഞാൻ നാട്ടിലെത്തി ഓറെ കാണാൻ ചെന്നു. കണ്ടപാടെ ചോദിച്ചു. "കുഞ്ഞബ്ദുള്ളാ പണമെവിടെ?" അത്ഭുതസ്തബ്ധനായി ഞാൻ പറഞ്ഞു. അത് രൂപയാക്കിയിട്ടില്ല. അതിനുശേഷം തന്നാൽ പോരേ? മതി എന്നു മറുപടി പറഞ്ഞു.

മിക്കപ്പോഴും ഓറുടെ പിന്നാലെ ഞാൻ നടക്കും. പള്ളിയിൽ നിന്ന് രാത്രി ചിലപ്പോഴൊക്കെ ഞാൻ വീട്ടിൽ കൊണ്ടുവിടാറുണ്ട്. ഞാൻ നാട്ടിലേക്ക് തിരിച്ച് വരുമ്പോൾ എനിക്ക് 1000 രൂപ നേർച്ചക്ക്

നൽകിയ ആൾ ഓറുടെ കയ്യിൽ നിന്ന് ബറക്കത്തിന് എന്തെങ്കിലും വാങ്ങാൻ വേണ്ടി എന്നെ ഏൽപ്പിച്ചിരുന്നു. എനിക്ക് തിരിച്ചു പോകാനടുത്തപ്പോൾ ഞാൻ ഓറുപ്പയെ വിഷയം ധരിപ്പിച്ചു. പക്ഷേ എനിക്ക് ബറക്കത്തിന് തന്നു പക്ഷെ ആ മനുഷ്യന് ബറക്കത്തിനായി ഒന്നും നൽകിയില്ല. അവന് ബർക്കത്തുണ്ട് എന്ന് മാത്രം പറഞ്ഞു. അവസാനം ഞാൻ ഒരു അഞ്ചുരൂപ കയ്യിൽ വെച്ചു. ഓറുതന്നതാണെന്ന് പറഞ്ഞ് കൊടുക്കാൻ. അങ്ങിനെ ഞാൻ വിദേശത്ത് എത്തി അദ്ദേഹത്തിന്റെ കടയുടെ അടുത്തേക്ക് ചെന്നു. പക്ഷേ അത് മാത്രം പൂട്ടിക്കിടക്കുന്നു. അടുത്ത കടയിൽ അന്വേഷിച്ചപ്പോൾ  അവിടുത്തെ ആൾ കഴിഞ്ഞ റമളാൻ 27ന് മരണപ്പെട്ടിരിക്കുന്നു എന്ന വിവരമാണ് അറിയാൻ സാധിച്ചത്. ഞാൻ തരിച്ചിരുന്നു പോയി. അവർക്ക് ബറക്കത്തുണ്ട് എന്ന് പറഞ്ഞത് റമളാൻ 27ന് മരിക്കുക എന്ന മഹാബറക്കത്താണ് എന്ന് എനിക്ക് മനസ്സിലായി.

എനിക്ക് അവിടെ അൽപ്പം ഭാരമുള്ള ജോലിയായിരുന്നു. ഓറോട് പറഞ്ഞപ്പോൾ ഓർ പറഞ്ഞു. “നിനക്കത് മതിയെടാ”. കുറച്ചു കാലം സഹിച്ചപ്പോൾ പ്രവൃത്തിപരിചയം പരിഗണിച്ച് അവർ എന്നെ മേസ്തിരിയാക്കി  നിയോഗിച്ചു.

മഹാനവർകളുടെ ഉമ്മയുടെ മഖ്ബറ പുതുക്കി പണിയുന്ന വേളയിൽ അവിടുന്ന് പറഞ്ഞു. മൂന്ന് നാല് പേർക്ക് ഉള്ള സ്ഥലം അവിടെ ഒഴിച്ച് വിടണം. അന്ന് ആർക്കും ആ വാക്കിന്റെ പൊരുൾ മനസ്സിലായില്ല. അവിടെ ഓറും അവരുടെ രണ്ട് മക്കളും ഇന്ന് വിശ്രമിക്കുന്നു.

മിഅ്റാജ് നേർച്ച നടന്നുകൊണ്ടിരിക്കുന്നു. ആളുകൾ സംഭാവനകൾ ഓറുടെ കരങ്ങളിൽ ഏൽപ്പിക്കാൻ തിരക്കു കൂട്ടുന്നു. കോലായിതിണ്ണയിൽ പണം സ്വീകരിച്ചുകൊണ്ടിരിക്കുന്ന ഓറ് ഒരാൾ പണം നൽകിയപ്പോൾ “ഇതൊന്ന് എണ്ണിനോക്ക്ട്ടോ” എന്ന് പറഞ്ഞു തിരിച്ചു നൽകി. എണ്ണിയപ്പോൾ 32 രൂപ. അതിൽ നിന്ന് 10 രൂപ അദ്ദേഹം മാറ്റിവെച്ചിരുന്നു. ഈ സന്ദർഭത്തിൽ ആ വ്യക്തി ഓറുടെ കാലിലേക്ക് വീണ് മാപ്പപേക്ഷിച്ചു. പിന്നീട് ഓറ് അങ്ങോട്ട് കുറെ പണം നൽകി അദ്ദേഹത്തെ  യാത്രയാക്കി.

മഹാനവർകളുടെ സവിധത്തിലേക്ക് വെള്ളപാണ്ട് സുഖപ്പെടുന്നതിന് വേണ്ടി വടകരയിൽ നിന്ന് ഒരു സംഘം വന്നു. വിവാഹപ്രായം എത്തിയ പെൺകുട്ടി ആണെന്നും വെള്ളപ്പാണ്ട് കാരണം ഭർത്താക്കന്മാരെ ലഭിക്കുന്നില്ലെന്നും പരാതിപറഞ്ഞു. അപ്പോൾ ഓർ

പറഞ്ഞു. ഒരു പാത്രത്തിൽ വെള്ളമെടുത്ത് മന്ത്രിച്ചു നൽകി. വെള്ളം കൊടുത്തതിന് ശേഷം അവരോട് പറഞ്ഞു. അടുത്ത നേർച്ചക്ക് വരുമ്പോൾ ഒരു ചാക്ക് അരി കൊണ്ടുവരണം. അങ്ങനെ പിറ്റേ വർഷത്തിൽ ഭർത്താവിനെയും കൂടെ അരിയും ആടുമൊക്കെയായി ആ കുടുംബം വന്നതിന് ഞാൻ സാക്ഷിയാണ്. വെള്ളപ്പാണ്ടിന്റെ ഏതാനും ചില അടയാളങ്ങൾ മാത്രമെ ബാക്കിയുണ്ടായിരുന്നുള്ളൂ. പിന്നീട് എല്ലാ നേർച്ചകൾക്കും ആ ഭർത്താവ് ഒരു ചാക്ക് അരിയും ഒരു ആടിനെയും പതിവായി കൊണ്ടുവരാറുണ്ടായിരുന്നു.

ഒരു ഉമ്മ ആദ്യമായി പശുവിനെ കറന്ന പാലുമായി ഓറുപ്പയുടെ അടുത്തേക്ക് വന്നു. വരുന്ന വഴിയിൽ പാൽകുപ്പി ബസ്സിൽ വെച്ച് മറന്നുപോയി. എന്ത് ചെയ്യണം എന്ന് അറിയാത്ത ഉമ്മ മനപ്രയാസത്തോടെ ഓറുടെ അടുത്തേക്ക് വന്നപ്പോൾ ഉമ്മയെ കണ്ടമാത്രയിൽ ഓർ ചോദിച്ചു. " പാൽ ബസ്സ് കൊണ്ടുപോയല്ലേ, സാരമില്ല, നിങ്ങൾ ഇങ്ങ് പോരി."

ഒരു രാത്രി സമയത്ത് കുറ്റ്യാടിയിൽ നിന്ന് ഒരാൾ ഓറെ കാണാൻ വന്നു. വയറുവേദനയാണ് വിഷയം. സാധാരണ ഗതിയിൽ രാത്രി സന്ദർശകരെ അനുവദിക്കാറില്ല. അദ്ദേഹം വന്നപ്പോൾ 3 പൂവൻപഴം കൊണ്ടുവരാൻ പറഞ്ഞു. അദ്ദേഹം ആ രാത്രി അന്നത്തെ ദുർഘടമായ വഴികൾ താണ്ടി പഴം കൊണ്ട് വന്നു. പഴം മുഴുവനായും ഓർ തന്നെ ഭക്ഷിച്ചു. ഈ പ്രവർത്തനം കണ്ട് പലരും ചിരിച്ച് പോയി. ആ വന്ന മനുഷ്യന് ഒരുപാത്രം വെള്ളം മന്ത്രിച്ച് നൽകി. വയറുവേദന സുഖപ്പെട്ടു. അദ്ദേഹം പോവുകയും ചെയ്തു.

ഓറുപ്പയുടെ മുറുക്കാൻ ചവച്ച ഉമിനീരിന് ആളുകൾ തിക്കും തിരക്കും കൂട്ടിയിരുന്നു. പല്ലുവേദനയുള്ള പലർക്കും ഈ ഉമിനീർ ഏറെ ആശ്വാസമായിരുന്നു. പക്ഷേ അത് ലഭിക്കണമെന്ന മതിയായ ആഗ്രഹത്തോടെ നടന്നാൽ ലഭിക്കണമെന്നില്ല. അത് പോലെ തന്നെ തിരക്കായിരുന്നു അവിടുന്ന് വലിച്ച് ഒഴിവാക്കിയ ചുരുട്ടിനും. ഇത് ഉപയോഗിച്ചിട്ട് ക്യാൻസർ വരെ സുഖമായ ചരിത്രമുണ്ട്.

പലരുടേയും വഫാത്ത് മുൻകൂട്ടി മനസ്സിലാക്കി പറഞ്ഞിരുന്നു ഓറുപ്പ. അതുപോലെ തന്റെ മരണത്തിന്റെയും സൂചനകൾ പലർക്കും നൽകിയിരുന്നു. ഒരിക്കൽ പറഞ്ഞു. അടുത്ത നേർച്ച നിങ്ങൾ കഴിച്ചോളൂ. പറഞ്ഞത് പോലെ അടുത്ത നേർച്ച കഴിക്കാൻ ഓറുപ്പ ഉണ്ടായിരുന്നില്ല.

# ഹൃദയങ്ങൾ പങ്കുവെച്ച രണ്ടുപേർ

**ബാവ ഹാജി കുണ്ടൂർ**

(കുണ്ടൂർ ഉസ്താദിന്റെ മകൻ)

വാണിയന്നൂർ വീട്ടിലേക്ക് ഉപ്പ (കുണ്ടൂർ ഉസ്താദ്) വടകര ഉപ്പാപ്പാനെ കാണാൻ ചെന്നു. വീട്ടിലെത്തിയപ്പോൾ മഹാനവർകൾ വരീ ഖാദറ് മോല്യാരേ... ഞാൻ നിങ്ങളെ കാത്തിരിക്ക്യാണ്. ഇങ്ങള് വന്നിട്ട് വേണം എനിക്ക് പോകാൻ."

പലപ്പോഴും ഉപ്പയും വടകര ഉപ്പാപ്പയുമായുള്ള സംസാരം ശ്രോതാക്കൾക്ക് മനസിലാകുമായിരുന്നില്ല. വടകര ഉപ്പാപ്പന്റെ വഫാത്ത് അറിഞ്ഞ ഉടനെ ഞങ്ങളെല്ലാവരും ചെറുവണ്ണൂരിലേക്ക് ചെന്നു. യാത്രയിലൊക്കെ ഉപ്പ വല്ലാത്ത ധൃതി കാണിക്കുന്നുണ്ടായിരുന്നു. ചെറുവണ്ണൂർ വീട്ടിലേക്ക് കയറിയപ്പോഴേക്കും കുരിക്കൾ വന്നു പറഞ്ഞു: ഓറെ കുളിപ്പിച്ചിട്ടുണ്ട്. എന്നാൽ "ഞാൻ തന്നെ നിസ്കരിക്കാം" എന്ന് പറഞ്ഞ് ഉപ്പ നിസ്കരിക്കാൻ നിന്നു. നിസ്കാരത്തിന് ശേഷം 'അൽഹംദുലില്ലാഹ്' എന്ന് പറഞ്ഞു. മയ്യിത്ത് നിസ്കാരം കഴിഞ്ഞെന്തിന് ഹംദ് പറയണം എന്ന ഞങ്ങളുടെ ആശങ്ക അകറ്റാൻ ഉപ്പ പറഞ്ഞു: ഓറ് എന്നോട് നിങ്ങൾ ആദ്യം എന്റെ മയ്യിത്ത് നിസ്കരിക്കണമെന്ന് പറഞ്ഞിരുന്നു. ഇക്കാണുന്ന ആലിമീങ്ങളൊക്കെ ഉണ്ടാ

കുമ്പോൾ മഹാനവർകളുടെ വസ്വിയ്യത്ത് നിറവേറ്റാൻ എനിക്ക് കഴി യുമോ എന്ന ആശങ്കയിലായിരുന്നു ഞാൻഇതുവരെ.

ഒരിക്കൽ ധർമപുരി-മാനിപ്പാടത്ത് വെച്ച് എസ്.എസ്.എഫിന്റെ ഒരു വലിയ പരിപാടിയിൽ വടകര ഉപ്പാപ്പ പ്രവർത്തകർക്ക് നിർദേശം നൽകുകയായിരുന്നു. അവർക്ക് ശേഷം സദസിൽ സംസാരിക്കേണ്ടത് ഉപ്പയാണ്. വടകര ഉപ്പാപ്പ പ്രസംഗം നിർത്തിപ്പോയതിന് ശേഷം ഒരു പാട് കഴിഞ്ഞാണ് ഉപ്പ പ്രസംഗിച്ചത്. പക്ഷേ, ഉപ്പാപ്പ പറഞ്ഞതിന്റെ തുടർച്ചയായിരുന്നു ഉപ്പ സംസാരിച്ചത്. ഒരു നിലക്കും വടകര ഉപ്പാ പ്പയുടെ പ്രസംഗം ഉപ്പ കേട്ടിട്ടില്ല. പക്ഷേ, അവിടെക്കൂടിയവരൊക്കെ അമ്പരന്നുപോയി. ഉപ്പയും മഹാനവർകളും തമ്മിലുള്ള ബന്ധം വിളി ച്ചോതുന്നതാണ് ഇത്.

ഉപ്പയുടെ ശിഷ്യനായ വൈലത്തൂർ ബാവ മുസ്‌ലിയാർക്ക് സംശ യം, ഓറ് വലിയ്യാണോ എന്ന്. പക്ഷേ, ആമുഖമില്ലാതെ ഒരിക്കൽ ഉപ്പ വൈലത്തൂർ ഉസ്താദിനോട് പറഞ്ഞു: "ഓറ് വലിയ്യാണ്, അതി ലൊരു സംശയവുമില്ല."

ഗൗസിയ്യ യതീംഖാനയുടെ ഉൽഘാടനം നിർവഹിച്ചത് വടകര ഉപ്പാപ്പയായിരുന്നു. ഒരിക്കൽ ഉപ്പ 'ആരംഭപ്പൂവായ' എന്ന് തുടങ്ങുന്ന ബൈത്ത് ഓറെ കാണിച്ചപ്പോൾ ""ഇത് അല്ലാഹുവിനെ കാണുന്ന ബൈത്താണല്ലോ" എന്ന് അവർ പറഞ്ഞു. ഇത് ഇപ്പോഴും കുണ്ടൂർ മഖാമിന്റെ ചുമരിൽ എഴുതിവെച്ചിട്ടുണ്ട്.

ഒരിക്കൽ എന്റെ ഉപ്പ, വടകര ഉപ്പാപ്പയെ കുറിച്ച് നാല് വരി മദ്ഹ് എഴുതി. അത് ഖാദർ കിണാശേരിയോട് ഓർക്ക് പാടിക്കൊടുക്കാൻ ആവശ്യപ്പെട്ടു. പിന്നീട് എഴുതിയ പാട്ടിന്റെ ബാക്കി ഭാഗം ഓറുടെ ശാരീരിക നില അനുവദിക്കാത്തതിനാൽ പാടിക്കൊടുക്കാൻ കഴി ഞ്ഞില്ല.

# ഉപ്പയുടെ സഹചാരി

**ലത്വീഫ് ഹാജി കുണ്ടൂർ**

(കുണ്ടൂർ ഉസ്താദിന്റെ മകൻ)

ഒരു റമളാൻ 21-ാം രാവിൽ പതിവില്ലാതെ ഉപ്പ ഞങ്ങളെയും കൂട്ടി വാണിയന്നൂരിലേക്ക് പോയി. വടകര ഉപ്പാപ്പ തറാവീഹ് കഴിഞ്ഞ് ഉറങ്ങാൻ കിടന്നിരുന്നു. ആരു വന്നാലും ഉറക്കിൽ നിന്നെഴു ന്നേൽക്കാത്ത മഹാൻ പുറത്ത് കോലായിൽ വന്നു നിന്നു. പുറത്തു നിന്ന ഉപ്പനോട് മൂന്ന് തവണ ആവർത്തിച്ച് ചോദിച്ചു: "ഖാദറ് മോല്യാ രെ, എപ്പോഴാണ് ലൈലത്തുൽ ഖദ്റ്?" ഉപ്പ മെല്ലെ സൂറത്തുൽ ഖദ്റ് ഓതിക്കൊടുത്തു. എന്റെ ഉപ്പ എന്തു തുടങ്ങാൻ ആഗ്രഹിച്ചാലും ആദ്യം പോയി അവരുടെ പൊരുത്തവും സമ്മതവും ചോദിക്കുമായിരുന്നു.

ക്ലാരി ചെനക്കലിൽ ഉപ്പ ദർസ് നടത്തുന്ന കാലത്ത് എല്ലാ വ്യാഴാ ഴ്ചയും നാട്ടിൽ പോകാൻ അങ്ങാടിയിൽ നിന്നാൽ ആദ്യ ബസ് വരു ന്നത് തിരൂരിലേക്കാണെങ്കിൽ അതിൽ കയറും. തിരൂരിലെത്തി റെയിൽവേസ്റ്റേഷനിലേക്ക് ചെല്ലും. റെയിൽവേസ്റ്റേഷനിൽ ചെല്ലു മ്പോൾ മുഹമ്മദാജീ ഉപ്പാപ്പ അവിടെയുണ്ടാകും. എന്തെങ്കിലും ഹദ്‌യ കൊടുത്ത് പെട്ടെന്ന് തിരിച്ചുപോകും. ഇതൊരു പതിവായിരുന്നു. എന്താണിതിന്റെ പൊരുളെന്ന് മനസ്സിലായിട്ടില്ല.

ഉപ്പാനോട് വല്ലാത്ത മഹബ്ബത്തായിരുന്നു മഹാനവർകൾക്ക്. ഒരി ക്കൽ ഞാൻ കടലുണ്ടി ഇമ്പിച്ചി തങ്ങളുമായി ചെറുവണ്ണൂരിലെ വീട്ടിൽ കാണാൻ ചെന്നപ്പോൾ അവിടെ ഉണ്ടായിരുന്ന കാസർഗോട്ടുകാരോട് കുണ്ടൂരുസ്താദിനെക്കുറിച്ച് താൽപര്യത്തോടെ പരിചയപ്പെടുത്തുന്നത് കണ്ടപ്പോൾ എനിക്ക് വല്ലാത്ത അത്ഭുതമായി.

# കുണ്ടൂരിലെ പള്ളി

**അലവി ഹാജി കുണ്ടൂർ**

കുണ്ടൂർ മഹല്ല് പള്ളി പുതുക്കിപ്പണിയാൻ തീരുമാനിച്ചപ്പോൾ, കുണ്ടൂർ ഉസ്താദ് വടകര ഉപ്പാപ്പയെ ലക്ഷ്യംവെച്ച് വാണിയന്നൂരി ലേക്ക് പോയി. വീട്ടിലെത്തുന്നതിന് തൊട്ട് മുന്നെയുള്ളെ ടൈലർ പീടികയിലിരിക്കുകയായിരുന്നു മഹാനവർകൾ. കുണ്ടൂരുസ്താദും മഹാനവർകളും അൽപസമയം സംസാരത്തിൽ മുഴുകി. ശേഷം 'ഖാദറ് മോല്യാര് പോയിക്കോളീ...'' എന്നും പറഞ്ഞ് ഉസ്താദിനെ യാത്രയാക്കി.

പോകുന്ന സമയത്ത് കുണ്ടൂരുസ്താദിന് മൂന്ന് തവണ കീശയിൽ നിന്ന് പൈസയെടുത്ത് കൊടുക്കുന്നത് പോലെ ആംഗ്യം കാണിച്ചു. ഉസ്താദ് ചിരിച്ചുകൊണ്ട് സലാം പറഞ്ഞ് തിരിച്ചുപോയി. തങ്ങളുപ്പാപ്പയോട് അനുഗ്രഹം വാങ്ങി തുടങ്ങിയ കുണ്ടൂരിലെ ആ പള്ളി പെട്ടെന്നുതന്നെ പൂർത്തീകരിക്കാൻ കുണ്ടൂരുസ്താദിന് സാധിച്ചു.

# മറക്കാനാവാത്ത ഓർമ്മകൾ

**മർഹൂം പഴമള്ളൂർ മുഹമ്മദ് മുസ്‌ലിയാർ**

### പ്രഥമ കൂടിക്കാഴ്ച

1938 ൽ തന്റെ 18-ാം വയസ്സിൽ കൊയിലാണ്ടി പള്ളി ദർസിൽ ഞാൻ ഓതിപ്പഠിക്കുന്ന കാലം. അലക്ഷ്യമായ വേഷവിധാനവുമായി പള്ളിയുടെ കുളക്കരയിൽ ഒരാൾ ഇരിക്കുന്നു. വടകര ഓറാണെന്ന് മനസ്സിലാക്കിയ ഞാൻ അടുത്തു ചെന്നു. ഓർ ചിരിച്ചുകൊണ്ടേയിരിക്കുന്നു. വേണ്ട സേവനങ്ങൾ ചെയ്തുകൊടുത്തു. ചായ വാങ്ങിക്കൊടുത്തു. ജദ്ബിന്റെ അവസ്ഥയിലായിരുന്നു തങ്ങൾ.

### ഒരു ഹജ്ജ് യാത്ര

എനിക്ക് ഹജ്ജിന് പോകാൻ അടങ്ങാത്ത ആഗ്രഹം. ആഴ്ചയിലൊരിക്കലെങ്കിലും ഓറെക്കാണാൻ പോകാറുണ്ട്. പത്ത് വർഷക്കാലമായി ഈ ആഗ്രഹവുമായി നടക്കുന്നു. ഓറോട് പറയുമ്പോഴെല്ലാം അറബി പഞ്ചാംഗത്തിലെ മക്ക, മദീന ഫോട്ടോ കാണിച്ചുതരും. അങ്ങനെ വർഷങ്ങൾ കഴിഞ്ഞ് 1956ൽ തോട്ടോളി മഖാമിൽ വെച്ച് ഓറെ കണ്ടുമുട്ടിയപ്പോൾ ഇക്കൊല്ലം ഹജ്ജിന് പോവാമെന്ന് ഓറ് പറഞ്ഞു. എനിക്ക് സന്തോഷമായി. പക്ഷേ, പോവാൻ പണമില്ലെന്നുണർത്തിയപ്പോൾ മുലൂഖാത്തുൽ ഖുലൂബ് ഓതിയിട്ടില്ലേ എന്നായി ഓറ്. അതെയെന്ന് മറുപടി പറഞ്ഞപ്പോൾ അതുമതിയെന്ന് മറുപടി.

എനിക്ക് മനസ്സിലായി, ഉറുദി (വഅള്) പറഞ്ഞ് കാശുണ്ടാക്കാനാണെന്ന്. അങ്ങനെ കൊയിലാണ്ടി ഭാഗത്ത് പല പള്ളികളിലും അവിടുത്തെ കമ്മിറ്റിയുമായി ബന്ധപ്പെട്ട് വഅള് സംഘടിപ്പിച്ചു. ഓറ് ചൊല്ലിത്തന്നത് മാത്രം അറിയാം. ഒരു ആയത്ത് ഓതി ബുർദ ബൈത്ത് ചൊല്ലി ഓറെക്കുറിച്ചുള്ള കറാമത്തുകൾ വിവരിച്ച് രണ്ട് മണിക്കൂറിലധികം വഅള് പറയും. അവസാനം ദുആ ചെയ്യും. അങ്ങനെ 700 രൂപയോളം സ്വരൂപിച്ചു.

അക്കാലത്ത് 100 രൂപ ഹജ്ജ് കമ്മിറ്റിക്ക് കെട്ടിവെക്കണം. അങ്ങനെ എനിക്ക് വഅള് പറയാൻ പലവിധ സൗകര്യങ്ങൾ ചെയ്തുതന്ന പൂക്കാട് കാരണവർ കോയണ്ണി ഹാജിക്കും ഹജ്ജിന് പോവാൻ ആഗ്രഹമുദിച്ചു. അദ്ദേഹം എന്നോടു പറഞ്ഞു: "ഞാൻ നിങ്ങൾക്ക്

വങ്ങളിന് അവസരം ഉണ്ടാക്കി തന്നില്ലേ, ഓറെ അടുത്തേക്ക് എന്നെയും കൊണ്ട് പോകണം. എനിക്കൊരു മകളുണ്ട് അതിനെ കെട്ടിച്ചയക്കണം. കാശിന് സ്ഥലം വിറ്റ് കിട്ടണം. എന്നിട്ട് ഹജ്ജിന് നിങ്ങളുടെ കൂടെ പോരണം, അത് ഓറോട് പറയണം". തുടർന്ന് ഞങ്ങൾ രണ്ടുപേരും കൊല്ലത്ത് വെച്ച് മഹാനെ കണ്ടുമുട്ടി. കോയണ്ണി ഹാജിയെ പരിചയപ്പെടുത്തി കാര്യമവതരിപ്പിച്ചു: "പറമ്പ് വിൽക്കുക യൊന്നും വേണ്ട. മോളെ കെട്ടിച്ചോ. ഹജ്ജിന് അങ്ങെത്താം." കൂടെ അവ്യക്തമായി ഒരു വാക്ക് കൂടെ കോയണ്ണി ഹാജിയോട് പറഞ്ഞു. അതെന്താണെന്ന് അദ്ദേഹം എന്നോട് ചോദിച്ചുവെങ്കിലും എനിക്കും വേണ്ടവിധം മനസ്സിലായിട്ടുണ്ടായിരുന്നില്ല. (എന്നാൽ ഹജ്ജ് കഴിഞ്ഞ് ഞങ്ങളൊന്നിച്ചുള്ള മടക്കയാത്രയിൽ അദ്ദേഹം ജിദ്ദയിൽ വെച്ച് മര ണപ്പെടുകയും അവിടെത്തന്നെ ഖബറടക്കുകയുമാണ് ചെയ്തത്. ഇക്കാര്യമാണ് ഓറ് പറഞ്ഞതെന്ന് ആ സമയത്താണ് എനിക്ക് വ്യക്ത മായത്).

അങ്ങനെ ഒരു തിങ്കളാഴ്ച ദിവസം കപ്പൽ മാർഗം ഹജ്ജിന് കാശ് കെട്ടാൻ കോഴിക്കോട് കനറാ ബാങ്കിൽ പോയി മടങ്ങിവരുന്ന ഞങ്ങൾ ഓറെയും കുറച്ചാളുകളെയും പനമ്പുഴക്കത്തെ പള്ളിയിൽ വെച്ച് കണ്ടുമുട്ടി. എന്നെ വിളിച്ചു എവിടെപ്പോയിരുന്നെന്ന് അന്വേഷി ച്ചു. ഹജ്ജിന് കാശ് കെട്ടി വരികയാണെന്ന് പറഞ്ഞപ്പോൾ എനിക്കും കെട്ടിയോ എന്ന് ഓറ് ചോദിച്ചു. ഇല്ലെന്ന് പറഞ്ഞപ്പോൾ എനിക്ക് ഞാൻ തന്നെ കെട്ടിയിട്ടുണ്ടെന്നായിരുന്നു മറുപടി. മാത്രമല്ല, വടകര യിൽ തീവണ്ടിയുടെ എഞ്ചിൻ സുയിപ്പാക്കിയെന്നും രണ്ടിൽ കൂടു തൽ മണിക്കൂർ കുടങ്ങിപ്പോയിയെന്നും എല്ലാവരും ബേജാറിലായി യെന്നും ഓറ് കൂട്ടിച്ചേർത്തു. ഇപ്പറഞ്ഞതൊന്നും തിരിയാതെ ഞങ്ങൾ കൊയിലാണ്ടിയിലേക്കും ഓറ് തിരൂർ ഭാഗത്തേക്കും പോയി. പിന്നീ ടാണറിഞ്ഞത് ഓറ് വടകര സ്റ്റേഷനിൽ വണ്ടി നിർത്തിച്ചതും എന്തൊക്കെ ചെയ്തിട്ടും പോവാത്ത വണ്ടി, ഓറോട് അപമര്യാദ യായി പെരുമാറിയ ടി.ടി. ഓറെക്കണ്ട് മാപ്പ് പറഞ്ഞ ശേഷം പിന്നീട് ഓടിത്തുടങ്ങിയെന്നും മറ്റും.

അക്കാലത്ത് 600 - 700 രൂപയുണ്ടെങ്കിൽ ഹജ്ജിന് പോകാം. പുറപ്പെടേണ്ട ദിവസം ഓറ് പറഞ്ഞുതന്നിരുന്നു. ഞാനങ്ങോട്ടെത്താ മെന്നും ഓറ് പറഞ്ഞിരുന്നു.

അത്യധികം സന്തോഷകരമായ ആ ദിവസം 8 മാസം ഗർഭിണി യായ ഭാര്യയെയും തനിച്ചാക്കി പറഞ്ഞ ദിവസം ഞങ്ങൾ കോഴി

ക്കോട്ട് സ്റ്റേഷനിലെത്തി. ഞങ്ങൾക്ക് പോവേണ്ട വണ്ടി 15 മിനിറ്റ് വൈകിയാണ് വരുന്നത്. വണ്ടിയെത്തേണ്ട സമയത്തിന് വെറും അഞ്ച് മിനിറ്റ് മുമ്പെ പെട്ടെന്ന് ഓറും മൂന്നാലാളുകളും അവിടെയെത്തി. കണ്ടയുടൻ ടിക്കറ്റെടുത്തോ എന്ന് ചോദിച്ചു. എനിക്കും എടുക്കണ മെന്ന് പറഞ്ഞു. അങ്ങനെ ഓർക്കും ടിക്കറ്റെടുത്ത് വണ്ടിയിൽ കയറി. വലിയ തിരക്ക്. ഓർക്ക് മാത്രം സീറ്റ് കിട്ടി. ഓറുടെ വശം കുറഞ്ഞ കാശ് മാത്രമേ ഉണ്ടായിരുന്നുള്ളൂ. മദ്രാസ് വഴിയാണ് ബോംബെയി ലേക്ക് പോയിരുന്നത്. മദ്രാസിൽ നിന്നും പിറ്റേ ദിവസം ബോംബെ യിലേക്ക് കയറിയ ഞങ്ങളെ മുസാഫർ ഖാനയിൽ പല പ്രധാനി കളും വരവേറ്റു.

കപ്പൽ പുറപ്പെടാൻ മൂന്ന് ദിവസം ബാക്കിയുണ്ട്. ഓറെക്കുറിച്ച റിഞ്ഞ് ആളുകൾ സമീപിച്ച് കൊണ്ടേയിരുന്നു. പലരും വെള്ളവും നൂലും മന്ത്രിപ്പിച്ചു. എന്നാൽ ഞങ്ങൾക്കും ഓർക്കും പോകാനുള്ള ടിക്കറ്റും മറ്റും കിട്ടുന്നതിനായി ഹജ്ജ് കമ്മിറ്റി ഓഫീസിൽ ചെന്ന പ്പോൾ നിങ്ങൾക്ക് രണ്ടാൾക്കും പോകാമെന്നും പാസ്പോർട്ടും ഫോട്ടോയുമില്ലാത്ത ഓർക്ക് ടിക്കിറ്റില്ലെന്നുമായിരുന്നു മറുപടി. ബോംബെ ഹമീദ് ഹാജി 2000 രൂപ കൊടുത്ത് ശരിയാക്കാൻ ശ്രമി ച്ചെങ്കിലും നടന്നില്ല. എങ്കിൽ ഞങ്ങൾ പോകില്ലെന്ന് വാശി പിടിച്ചു. എന്നാൽ പോകേണ്ടെന്ന് കമ്മിറ്റിയും. കപ്പൽ പുറപ്പെടേണ്ട തലേദി വസം ഓർക്ക് ടിക്കറ്റില്ലെന്നറിഞ്ഞ് ഓറെ ബഹുമാനിച്ച് കൂടെ നിൽക്കു ന്നവരൊന്നും യാത്രക്കൊരുങ്ങുന്നില്ല. ഓർക്ക് പോവാൻ ഒരു തര ത്തിലും സാധിക്കുന്നില്ലെങ്കിൽ സ്വന്തം പാസ്പോർട്ട് പിച്ചിച്ചീന്തി വലിച്ചെറിയാൻ തയ്യാറായി ഞാനും. എല്ലാവരും വിഷമിച്ചുനിൽക്കവെ ഏവരെയും അമ്പരപ്പിച്ചുകൊണ്ട് ഓഫീസടക്കാൻ നിമിഷങ്ങൾ ബാക്കിയുള്ളപ്പോൾ ഓറ് തന്നെ സ്വന്തം ചെരിപ്പുകൾ തലങ്ങും വിലങ്ങും മറിച്ചിട്ട് ഓഫീസിലേക്ക് കയറി. എന്നിട്ട് ഓഫീസിലെ ഫോട്ടോയിലേക്ക് ഇഷാറത്താക്കി നോക്കി, തിരിച്ചിറങ്ങി. ഉടനെ ഒരാൾ ഓടി വന്ന് ഓറെപ്പിടിച്ച് ഫോട്ടോ എടുക്കുന്നേടത്തേക്ക് കൂട്ടി ക്കൊണ്ടുപോയി. ഫോട്ടോയെടുത്ത് 15 മിനിറ്റുകൾക്കകം എല്ലാം ശരി യാക്കി. ഓഫീസും പൂട്ടി. ടിക്കറ്റിന്റെ പൈസ ഞാൻ കൊടുത്തിട്ടില്ല. ആരാ കൊടുത്തതെന്ന് ഞാനറിഞ്ഞിട്ടുമില്ല.

പിറ്റേദിവസം കപ്പൽ കയറി. ശുഭയാത്ര. 10-ാം ദിവസം ജിദ്ദയി ലെത്തി, മക്കയിലെത്തി ത്വവാഫ് ചെയ്തു. നുസ്റത്ത് മസാകീനിൽ താമസിച്ചു. അറഫാ ദിവസം ഞാനും ഓറും മലക്ക് താഴെ നിന്നു. 101

ഇഖ്‌ലാസ് സൂറത്ത് ഓതാൻ ഓർ എന്നോട് പറഞ്ഞു. മഗ്‌രിബിന് ശേഷം ഞങ്ങൾ മിനയിലേക്ക് പുറപ്പെട്ടു. ഓാറെ തിരക്കിൽ പെട്ട് കാണാതായി. മിനയിൽ കല്ലെറിഞ്ഞ് 2 ദിവസത്തിന് ശേഷം ഹറമിൽ വെച്ച് കണ്ടുമുട്ടി. പിന്നീട് മദീനയിലേക്ക് പോയി. മദീനത്ത് ഓറ് വളരെ താഴ്മയും ബഹുമാനവും കാണിച്ചിരുന്നു. തിരു റൗളയുടെ കാൽ കിലോമീറ്റർ ദൂരത്തായി മാത്രമേ ഓറ് വന്ന് നിന്നിരുന്നുള്ളൂ. പിന്നീട് മക്കത്ത് തിരിച്ചെത്തി 4 ദിവസം താമസിച്ചു. അടുത്ത ദിവസം കപ്പലുണ്ടെന്ന വിവരം ലഭിച്ചു. അറബികളും മലയാളികളുമുൾപ്പെടെ കുറേയാളുകൾ യാത്രയാക്കാനുണ്ടായിരുന്നു. ജിദ്ദയിലേക്ക് ബസ് കയറാൻ നേരം ഓറ് പറഞ്ഞു. “എന്നാൽ ഞങ്ങൾ പോകട്ടെ, ഞങ്ങളെ കൂട്ടത്തിൽ ഒരു മയ്യിത്തുണ്ട്” കാര്യം മനസ്സിലാവാതെ ആളുകൾ മുഖാമുഖം നോക്കിയപ്പോൾ പ്രായമായ ഒരാൾ പറഞ്ഞു: “40 ദിവസത്തിനുള്ളിൽ മരിക്കുന്നയാൾക്ക് മയ്യിത്തെന്ന് പറയാമെന്ന്”.

ബസ്സിൽ നിന്ന് കോയണ്ണി ഹാജിക്ക് പനി തുടങ്ങി. ജിദ്ദയിലെത്തി. അവിടെ മുസാഫർഖാന നിറഞ്ഞുകവിഞ്ഞതിനാൽ റോഡിലാണ് പലരും നിൽക്കുന്നത്. കോയണ്ണി ഹാജിക്ക് അസുഖം കൂടി ആശുപത്രിയിലായി. അവിടെ നിന്ന് ബറ്റ ബജ്റ എന്ന മറ്റൊരാശുപത്രിയിലേക്ക് അവർ തന്നെ മാറ്റി. ഞാൻ ഓറോട് പറഞ്ഞ് അന്വേഷിച്ചു പോകാൻ തീരുമാനിച്ചു. ഡ്രസ്സെടുക്കാതെ പോയ്ക്കൊള്ളാൻ ഓറ് പറഞ്ഞു. ടാക്സി വിളിച്ച് ആശുപത്രിയിൽ ചെന്ന് ഇന്ത്യക്കാരെ കിടത്തുന്ന സ്ഥലം അന്വേഷിച്ചെങ്കിലും കണ്ടെത്താനായില്ല. ശേഷം വലിയ ഡോക്ടറോട് ചോദിച്ചപ്പോൾ വസൂരി കാരണം അദ്ദേഹം മരിച്ചെന്നു മറുപടി ലഭിച്ചു. ഇതുകേട്ട ഞാൻ സങ്കടം ഉള്ളിലൊതുക്കി ഓാറെയടുത്തേക്ക് മടങ്ങി. എന്നക്കണ്ട ഉടൻ ഓറുടെ ചോദ്യം: “എന്തായി? അയാൾ മരിച്ചോ?”. അതെയെന്ന് ഞാൻ.

പിന്നീട് ഫരീദ് ഔലിയയുടെ ചായ കുടിക്കാൻ പോവാമെന്ന് ഓറ് പറഞ്ഞു. ഞങ്ങൾ നടന്നു പോകുമ്പോൾ ഓറ് മുന്നിലും ഞാൻ 15 വാര പിന്നിലുമായി. ഞാൻ ഓാറെ നോക്കി പിന്നിൽ നടക്കുമ്പോൾ ചെരിപ്പ് കുത്തിയായ ഒരാൾ റോഡ് വക്കിൽ ഓാറെക്കണ്ട് ബഹുമാനിച്ച് ഭവ്യതയോടെ നിൽക്കുന്നു. ഓറ് തിരിഞ്ഞ് നോക്കാതെ നടന്നു പോയി.

എന്നെപ്പിടിച്ച് അദ്ദേഹം ചോദിച്ചു, ഓാറെ ചൂണ്ടിക്കാണിച്ച് ആ തുണിയെ അറിയുമോയെന്ന്. അതെയെന്ന് പറഞ്ഞപ്പോൾ ആ തുണി

വല്ലാത്ത തുണിയാണ്, മുറുക്കിപ്പിടിച്ചോയെന്ന് അദ്ദേഹം ഉപദേശിച്ചു. ഞാനിതിന് മുമ്പ് അയാളെ കണ്ടിട്ടേയില്ല. ഞാൻ ഓറുടെയാളാണെന്ന് അയാൾക്കെങ്ങനെ മനസ്സിലായിയെന്നും എനിക്കറിയില്ല. അങ്ങനെ നടന്നു ഫരീദെന്നു പേരുള്ള ഹോട്ടലിൽ കയറി ചായ കുടിച്ചു തിരിച്ചു പോന്നു. നാല് ദിവസത്തിന് ശേഷം മുഹമ്മദിയ്യ എന്ന കപ്പലിൽ നാട്ടിലേക്ക് തിരിച്ചു.

**വെറ്റിലപ്പാമ്പ്**

ഓറും ഞാനും ഹജ്ജിന് പോകുന്നതിന്റെ കുറച്ച് കാലം മുമ്പ്, അന്ന് ഞാൻ ചെറ്റപ്പുരയിലാണ് താമസം. കൊയിലാണ്ടിയിൽ നിന്നും കൊല്ലം മേപ്പയ്യൂർ വഴി 15 കിലോമീറ്ററിലധികം നടന്ന് ചെറുവണ്ണൂരിലെത്തി. മഗ്രിബിന്റെ സമയം അവിടെ ഓറുണ്ടായിരുന്നില്ല. വടകരയിലാണെന്നു കേട്ടു. ഓറെക്കാണാനുള്ള അതിയായ ആഗ്രഹം ത്യാഗം സഹിച്ചും ഞാൻ വീണ്ടും നടക്കാൻ തുടങ്ങി. ചാറ്റൽ മഴ പെയ്യുന്നുണ്ട്. അന്ന് റോഡ് സൗകര്യം ഇന്നത്തെപ്പോലെയില്ല. പുഴ കടന്ന് നടന്നു നടന്ന് തോടന്നൂർ ഭാഗത്തെത്തി. സമയം രാത്രി 9 കഴിഞ്ഞിരിക്കുന്നു. ഒരു മനുഷ്യനെയും കാണുന്നില്ല. കയ്യിൽ വിളക്കില്ല. ഒരു തീപ്പെട്ടി മാത്രമേയുള്ളൂ. വഴിവക്കിലെ കുന്നിൻ മുകളിൽ നിന്ന് ഒരു നിലവിളി കേൾക്കുന്നു. പെട്രോൾ മാക്സ് കത്തുന്നുണ്ട്. ആളുകൾ കൂടിയിരിക്കുന്നു. ഞാൻ വിവരമറിയാൻ അങ്ങോട്ട് കയറി. അത് അമുസ്ലിംകൾ താമസിക്കുന്ന ഒരു വീടായിരുന്നു. എന്നെ കണ്ടപാടെ തങ്ങൾ വന്നിരിക്കുന്നെന്നു പറഞ്ഞ് സ്വീകരിച്ചിരുത്തി. ഓറെ അവർക്കത്ര കണ്ട് വിശ്വാസവും തൃപ്തിയുമായിരുന്നു. എന്റെ രൂപഭാവം കണ്ട് അവർ തെറ്റിദ്ധരിച്ചതാണ്.

വീട്ടുകാരൻ വെറ്റില തിന്നുമ്പോൾ അതോടൊപ്പം വെറ്റിലപ്പാമ്പ് വിഴുങ്ങിപ്പോയതാണ് പ്രശ്നം. നാവ് ഇറങ്ങിപ്പോയിരുന്നതിനാൽ ഒരാൾ കൈകൊണ്ട് പിടിച്ചുവെച്ചിരിക്കുകയാണ്. അൽപം വെള്ളം കൊണ്ടുവരാൻ ഞാൻ പറഞ്ഞു. അതിൽ ഓറെ പേര് വിളിച്ചു മന്ത്രിച്ചൂതിയ ശേഷം കുടിക്കാൻ കൊടുത്തു. ഞാൻ മടങ്ങി. വീണ്ടും നടത്തം. വഴിയിൽവെച്ച് ഒരു പള്ളിക്കരികിൽ അഞ്ചാറ് പെട്രോൾ മാക്സും നൂറോളം ആളുകളെയും കണ്ടു. കൂട്ടത്തിൽ ഓറുമുണ്ടായിരുന്നു. ഓറ് കുളത്തിലിറങ്ങിയത് കണ്ട് ഞാൻ വഴിയിലിരുന്നു. പക്ഷേ, പെട്ടെന്ന് ആ കാഴ്ച മാറി. അത് ഒരു പെട്രോൾ മാക്സും നാല് ആളുകളുമായി.

ഞാനവരോട് കാര്യം ചോദിച്ചപ്പോൾ “ഞങ്ങൾക്കിന്ന് മൗലിദ് ഉണ്ടായിരുന്നു. ഭക്ഷണം കഴിച്ച് പോവുകയാണെന്ന്” അവർ പറഞ്ഞു. ഓറെക്കുറിച്ച് ചോദിച്ചപ്പോൾ വടകര തോട്ടോളി മഖാമിലുണ്ടെന്നായി അവർ.

ക്ഷീണിതനും നിരാശനുമെങ്കിലും യാത്ര തുടരാൻ തന്നെ തീരുമാനിച്ചു. നടന്നു നടന്ന് തോട്ടോളി മഖാമിലെത്തി. സമയം രാത്രി 12 മണി. സമാധാനമായി. അവിടെ ചാരിക്കിടന്ന് മയങ്ങുന്നുണ്ട് മഹാൻ. ഞാൻ തൊണ്ടയനക്കി സാന്നിധ്യമറിയിച്ചപ്പോൾ “അമ്മദ് മൊയ്ല്യാരാ? അവിടെ വന്ന് കിടന്നോളൂ” എന്നു പറഞ്ഞു. രാവിലെ കുറച്ച് ഹൈന്ദവ സഹോദരങ്ങൾ തങ്ങളെയന്വേഷിച്ച് വന്നിരിക്കുന്നു. തലേന്ന് രാത്രി വെള്ളം മന്ത്രിച്ചു കൊടുത്ത ഓറോട് നന്ദി പറയാൻ. താഴ്മയോടെ അവർ പറയുകയാണ്: “ഓറ് ഇന്നലെ വന്നില്ലായിരുന്നെങ്കിൽ വേലായുധന്റെ കാര്യം അവതാളത്തിലാകുമായിരുന്നു” ഓറ് അതു കേട്ട് ‘ഹ.. ഹ... ഹ... എന്ന് ചിരിക്കുക മാത്രം ചെയ്തു.സമ്മാനം കൊടുത്ത് അവർ തിരിച്ചുപോയി.

**വസൂരി മാറുന്നു**

എന്റെ നാടായ പഴമള്ളൂരിൽ ആളുകൾ നിരന്തരം മരിക്കുന്നു. വസൂരിയാണ് കാരണം. അസുഖം ശരവേഗത്തിൽ പടരുന്നു. വിപത്ത് മാറിക്കിട്ടാൻ ഓറെ കൂട്ടി വരാൻ ഞാൻ നിശ്ചയിച്ചു. ഓറ് വരികയും ജനങ്ങൾക്കെല്ലാം നൂലും വെള്ളവും മന്ത്രിച്ച് കൊടുക്കുകയും ചെയ്തു. അന്നു രാത്രി ഓർക്ക് ഭയങ്കര പനി പിടിപ്പെട്ടു. പൊള്ളുന്ന പനി. അടുത്ത ദിവസം സുഖപ്പെടുകയും ചെയ്തു. തുടർന്ന് നാട്ടിൽ വസൂരിയെന്ന വിപത്ത് തന്നെ ഇല്ലാതായി.

**ഓറുടെ വഫാത്തിന് ശേഷം**

മലപ്പുറം ഹസ്സൻ ഹാജി ഓറുടെ മുഹിബ്ബ്. ഭാരിച്ച കടം കാരണം അദ്ദേഹം ബുദ്ധിമുട്ടിലായത് എന്നെ സങ്കടപ്പെടുത്തി. ഒരുദിവസം ഓറെ സ്വപ്നത്തിൽ കണ്ടു. ഓറ് പറഞ്ഞു: മരിച്ചാൽ കടം വീടും. അങ്ങനെ അദ്ദേഹത്തിന്റെ മരണ ശേഷമാണ് കടബാധ്യതകൾ തീരാനുള്ള വഴി തുറന്നത്.

മമ്മദ് മുസ്‌ലിയാരെപ്പോലെ അനുഭവ കഥകൾ പറയാൻ ആയിരക്കണക്കിന് ആളുകളുണ്ട്. പലരും മരണപ്പെട്ടുപോയി.

# ലാളിത്യം നിറഞ്ഞ വ്യക്തിത്വം

**ഹുസൈൻ രണ്ടത്താണി**

ഒരു ചരിത്രകാരൻ എന്ന നിലക്ക് പൂർവികരായ മഹത്തുക്കളുമായി ബന്ധവും സാമീപ്യവും ഉണ്ടാക്കാൻ കഴിഞ്ഞു എന്നതിൽ ഈ വിനീതൻ സന്തുഷ്ടനാണ്. ഇസ്‌ലാമിക ചരിത്രാഖ്യാനങ്ങളെയും പ്രാമാണികതയെയും ദൃഢീകരിക്കാനുതകുംവിധം സൂഫിസത്തെയും ഔലിയാക്കളെയും പ്രതിപാദിക്കുന്ന ഗ്രന്ഥരചനയും നിർവഹിച്ചിട്ടുണ്ട്. പൊന്നാനിയും മഖ്ദൂമുമാരും, ഫരീദ് ഔലിയാ, സൂഫിസം എന്നിവ അത്തരത്തിലുള്ള ബൃഹത്തായ രചനകൾക്കുദാഹരണമാണ്.

മർഹൂം വലിയുല്ലാഹി വടകര മുഹമ്മദാജി തങ്ങളെ ജീവിത കാലത്ത് രണ്ടുമൂന്ന് തവണ കാണാനിടവരികയും മഹാനവർകൾ നടത്തിവരാറുള്ള ശാദുലി മജ്‌ലിസിൽ പങ്കെടുത്ത് ആത്മീയ അനുഭൂതി നുകരുകയും ചെയ്യാൻ കഴിഞ്ഞിട്ടുണ്ട്. നടക്കാവിലും വാണിയന്നൂരിലും പതിവായി മാസാന്തം ശാദുലി മജ്‌ലിസ് നടന്നുവരാറുണ്ടായിരുന്നു. ശാദുലി മജ്‌ലിസിന്റെ കേരളീയർക്കിടയിലെ പ്രഥമ പ്രചാരകരിൽ ഒരാളായിരുന്നു അദ്ദേഹം. ഞാൻ ആദ്യമായി അദ്ദേഹത്തെ പരിചയപ്പെടുന്നത് വാണിയന്നൂരിലെ ശാദുലി മജ്‌ലിസിൽ വെച്ചാണ്. മഹാനവർകൾ എങ്ങനെ പ്രതികരിക്കുമെന്നറിയാത്തതിനാൽ തെല്ല് ഭയത്തോടെയും വെപ്രാളത്തോടെയുമാണ് ഞാൻ സമീപിച്ചത്. കാണാൻവന്ന ഒരാളോട് ദേഷ്യപ്പെട്ട് സംസാരിക്കുന്നത് കേട്ടപ്പോൾ ഹൃദയമിടിപ്പിന്റെ താളം ഒന്നുകൂടി തീവ്രമായി. അന്ന് എ.സി. എസ്. ബീരാൻ മുസ്‌ലിയാർ എന്നെ പേരെ പറഞ്ഞ് പരിചയപ്പെടു

ത്തി. ഇയാൾ എഴുതാറുണ്ട് എന്നുകൂടി പറഞ്ഞു. (ഇദ്ദേഹം അന്ന് മുഹമ്മദ് ഹാജി തങ്ങളെ 'ശംസുദ്ദീൻ' എന്നോ മറ്റെന്തോ പേര് വിളിച്ചിരുന്നു). മഹാനവർകൾ തിരൂരിൽനിന്ന് വിവാഹം ചെയ്തതിനു ശേഷമായിരുന്നു അവിടെ പ്രസിദ്ധനാകുന്നത്. അതിനു മുമ്പ് അദ്ദേഹത്തെക്കുറിച്ചെനിക്കറിവില്ലായിരുന്നു. മനസിന് വല്ലാത്ത കുളിർമ നൽകുന്നതായിരുന്നു ആ മജ്‌ലിസ്. മജ്‌ലിസിന് നേതൃത്വം നൽകി തങ്ങൾ സദസിന്റെ ഒരു ഭാഗത്ത് ചെന്നിരിക്കും. വസ്ത്രധാരണയിൽ ലാളിത്യം കാണിച്ചിരുന്ന മഹാൻ ഒരു കള്ളിത്തുണിയും സാധാരണ തലേകെട്ടുമായിരുന്നു അന്ന് ധരിച്ചിരുന്നത്.

വാണിയന്നൂരിൽ വെച്ച് മഹാനവർകളെ കാണാനിടയായ സംഭവങ്ങളും അവിടത്തെ ഭക്തിനിർഭരമായ സദസും ഇന്നും ഓർമയിൽ മായാതെ കിടക്കുന്നു. തങ്ങളെ കൂടെ എപ്പോഴും ഉണ്ടായിരുന്ന ഒരാളുടെ (വള്ളിത്തോട്ടു ഉപ്പാപ്പയാണോ എന്ന് സംശയം) സംഗീതവും താളം പിടിക്കലും എന്റെ മനസിനെ വല്ലാതെ കോരിത്തരിപ്പിച്ചു. പ്രധാനമായും ശാദുലി എന്നെ സ്വാധീനിക്കാൻ കാരണം എനിക്ക് സംഗീതത്തോടുണ്ടായിരുന്ന പ്രേമമായിരുന്നു. ഒരിക്കൽ പൂങ്കാവനം മാസികയിലൂടെ മഹാനവർകളെ പരിചയപ്പെടുത്താൻ ശ്രമിച്ചപ്പോൾ അവിടുത്തെ വിസമ്മതപ്രകാരം ആ ദൗത്യം ഉപേക്ഷിക്കുകയായിരുന്നു. വഫാത്താകുന്നതിന് കുറച്ച് വർഷങ്ങൾക്ക് മുമ്പ് മാത്രമാണ് മഹാനവർകളുമായി ബന്ധം സ്ഥാപിക്കാനായത്. പ്രവർത്തന രംഗത്ത് അവിടുത്തെ നിർദേശങ്ങളും പിന്തുണയുമായിരുന്നു എന്നെ ചലനാത്മകമാക്കിയത്.

# എസ്.എസ്.എഫിന് എന്നും കരുത്ത്

**അബ്ദുൽ റസാഖ് സഖാഫി, വെള്ളിയാമ്പുറം**

വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങൾ പ്രാസ്ഥാനിക രംഗത്ത് എന്നും തണലായിരുന്നു. വലിയുല്ലാഹി സി.എം. മടവൂർ, അന്ത്രുപ്പാപ്പ, സയ്യിദ് ഹിബത്തുല്ല തങ്ങൾ, കോട്ടിക്കുളം അബ്ദുൽ അസീസ് ഖാദിരി, കുണ്ടൂരുസ്താദ് തുടങ്ങിയ മഹാന്മാരുടെ നിര യിൽ സുന്നിപ്രസ്ഥാനത്തിന് ആത്മീയ നേതൃത്വവും ശക്തിയും നൽകുന്നതിൽ അവരുടെ പങ്ക് നിർണായകമായിരുന്നു.

തിരൂരിലെ വാണിയന്നൂരിൽ അവരുടെ നേരിട്ടുള്ള നിയന്ത്രണ ത്തിൽ നടന്നിരുന്ന ശാദുലി റാത്തീബിൽ ഈയുള്ളവൻ നിരവധി തവണ പങ്കെടുത്തിട്ടുണ്ട്. ആത്മീയമായ വളർച്ചയിൽ വലിയ സ്വാധീനം ചെലുത്തിയിരുന്നു തങ്ങളുടെ സാന്നിധ്യം. മർഹൂം തരു വണ ഉസ്താദടക്കമുള്ളവർ അക്കാലത്ത് വാണിയന്നൂർ ശാദുലിയിലെ സ്ഥിരം അംഗങ്ങളായിരുന്നു. അവസാനത്തെ ദുആഇന് അവരുടെ വരവ് വളരെ കൂടുതൽ ഇഖ്‌വാനുകളെ സന്തോഷിപ്പിച്ചു. സുന്നി സമ്മേ ളനങ്ങളിൽ തുടക്കത്തിലും അവസാനത്തിലുമായി അവരുടെ ദുആയും നസ്വീഹത്തും ഇന്നും വലിയൊരു സ്വാധീനമായി നമുക്ക് കരുത്ത് പകരുന്നുണ്ട്.

ഔലിയാക്കൾ സത്യപ്രസ്ഥാനത്തെ കൂടുതൽ ശക്തിപ്പെടുത്തു ന്നവരാണ്. പ്രത്യേകിച്ചും നിർണായക സന്ധികളിൽ ഉറച്ച പിന്തു ണയും കരുത്തും പകരുന്നവരാണ്. അതായിരുന്നു മഹാനിലൂടെ നാം ദർശിച്ചത്. നാട്യങ്ങളില്ലാതെ സത്യസന്ധവും ആത്മാർത്ഥവുമായ ആത്മീയലോകം തീർത്ത് മാതൃകാ ജീവിതത്തിലൂടെ അവിടുന്ന് നമ്മെ നയിച്ചു. വർത്തമാന കാലത്ത് ആത്മീയതയുടെ പേരിൽ പല അഭ്യാ

സങ്ങളും നടന്നുവരുന്നു. വ്യാജന്മാരുടെ രംഗപ്രവേശം വർദ്ധിക്കുന്നു. ഭൗതിക മോഹങ്ങളുടെ മേച്ചിൽപുറങ്ങളിലാണ് പലതുമുള്ളത്. കബളിപ്പിക്കലും കള്ളത്തരങ്ങളും സോഷ്യൽ മീഡിയ പ്രചാരണങ്ങളുമെല്ലാമായി കൊഴുത്ത് വീർക്കുന്ന നവ ആത്മീയ പരിവേഷങ്ങളെ തിരസ്കരിക്കാൻ നമുക്ക് അവരെപ്പോലുള്ളവരുടെ മാതൃകാ ജീവിതം വലിയൊരു അനുഗ്രഹമാവും.

ശാദുലീ റാത്തീബിനെ കേരളത്തിൽ ഹയാത്താക്കി എന്നതു തന്നെ അവരുടെ വലിയൊരു മഹത്വമാണ്. കുണ്ടൂരുസ്താദ് ബുർദയെ ഹയാത്താക്കിയതുപോലെ ഓരോ മഹാന്മാർക്കും അവരുടേതായ വൈയക്തികമായ അടയാളപ്പെടുത്തലുകൾ കാണാൻ സാധിക്കും.

1988-ലെ എസ്.എസ്. എഫിന്റെ മലപ്പുറം ജില്ലാ സമ്മേളനം തിരൂരങ്ങാടി ധർമപുരയിൽ നടക്കുകയാണ്. അന്നൊരു എസ്.ബി. എസുകാരനായി സമാപന സമ്മേളനത്തിലേക്ക് ഞാനും പോയി. സമസ്തയിൽ പിളർപ്പിന്റെ പ്രശ്നങ്ങളുടെ മൂർദ്ധന്യത. ഉള്ളാൾ തങ്ങളും എ.പി. ഉസ്താദും എല്ലാവരും എത്തിയിട്ടുണ്ട്. ആരൊക്കെ, എവിടെയൊക്കെ വ്യക്തമല്ല. സമ്മേളനത്തിലേക്ക് എല്ലാവരും ക്ഷണിക്കപ്പെട്ടു. സമ്മേളനം ആരംഭിച്ചു. ജനസാഗരം ധർമപുതി നിറഞ്ഞൊഴുകി. ധർമവിപ്ലവ ത്രിവർണ പതാകയുടെ വർണഛായം... തക്ബീറാരവങ്ങൾ....അതിനിടയിൽ വടകര തങ്ങളുപ്പാപ്പയുടെ ഉറച്ച പ്രഖ്യാപനം സദസ് തക്ബീർ ധ്വനികളോടെ ഏറ്റുവാങ്ങി. എസ്.എസ്.എഫ് ചരിത്രത്തിൽ എന്നും ശക്തി പകരുന്ന ധന്യവചനങ്ങൾ "എസ്.എസ്.എഫുകാരേ, നിങ്ങൾക്ക് അർശിന്റെ തണലുണ്ട്." വടകര ഓറുടെ ധർമപുരി സമ്മേളനത്തിലെ ഈ വാക്കുകൾ ഇന്നും കാതുകളിൽ നിലക്കാതെ മുഴങ്ങുന്നു. അല്ലാഹു അവർക്കൊപ്പം നമ്മെയും സ്വർഗത്തിലെത്തിക്കട്ടെ.....

# മഹാൻമാർ തമ്മിൽ

**ഫൈസൽ അഹ്സനി രണ്ടത്താണി**

മമ്മദ് ഹാജി തങ്ങളുമായി ജീവിത കാലത്ത് അടുത്ത് ബന്ധപ്പെടാൻ ഈ വിനീതന് ഭാഗ്യമുണ്ടായിട്ടില്ല. തിരൂരങ്ങാടി ബാപ്പു ഉസ്താദിന് കുണ്ടൂരുസ്താദിന്റെ മഹത്വം അറിയിച്ചു കൊടുത്തത് മമ്മദാജി തങ്ങളായിരുന്നുവെന്ന് ബാപ്പു ഉസ്താദിന്റെ ഒരു കുറിപ്പിൽ നിന്ന് മസ്സിലാകുന്നുണ്ട്. അവർ തമ്മിലുള്ള (കുണ്ടൂരുസ്താദും മമ്മദാജി തങ്ങളും) ബന്ധം അറിയാൻ കുണ്ടൂരുസ്താദിന്റെ മകൻ എന്നോട് ബാവ ഹാജി പറഞ്ഞ ഒരു സംഭവം കേൾക്കുക.

ഒരു ദിവസം രാത്രി ഞാൻ മറ്റൊരാളുമായി ഒരു സുപ്രധാന കാര്യം ചർച്ച ചെയ്യുകയായിരുന്നു. സംസാരം നീണ്ടുപോയി. ഏകദേശം രണ്ട് മണി ആയിക്കാണും. അതിനിടക്ക് പെട്ടന്നതാ ഉപ്പ (കുണ്ടൂർഉസതാദ്) ഉറക്കിൽ നിന്നെണീറ്റ് ഡ്രസ്സ് മാറി വീട്ടിലേക്ക് വരുന്നു! ഇപ്പൊ അബൂബകർ ഹാജിന്റെ വീട്ടിലാ ഉള്ളത്. ചെറുവണ്ണൂരിലേക്ക് നാളെ രാവിലെ കൊണ്ടുപോകാമെന്നാ പറഞ്ഞത്, വേഗം പോവണം. ഉപ്പയുടെ വാക്കുകൾ കേട്ട് ഞങ്ങൾ ഒരു നിമിഷം സ്തംഭിച്ചു. വടകര മമ്മദാജി തങ്ങൾ വഫാത്തായ വിവരമായിരിക്കും ഉസ്താദ് പറയുന്നതെന്ന് നിനച്ച് ഞങ്ങൾ പുറപ്പെട്ടു.

അത്ഭുതം! ഞങ്ങൾ ഭയപ്പെട്ടത് തന്നെ സംഭവിച്ചിരിക്കുന്നു! ഒരു വലിയ ആൾക്കൂട്ടം! എ.പി ഉസ്താദും അവേലത്ത് തങ്ങളും പൂമുഖത്തിരിക്കുന്നു. ചെന്ന ഉടനെ ഖാദിമ് ഉപ്പയോട് പറഞ്ഞു. കുളിപ്പിക്കലൊക്കെ കഴിഞ്ഞു, ഇനി നിങ്ങൾ നിസ്കരിച്ചോളിൻ ഉടനത്തന്നെ ഉപ്പയുടെ നേതൃത്വത്തിൽ നിസ്കാരം നടന്നു.

എല്ലാം കഴിഞ്ഞ് മടങ്ങുമ്പോൾ ഉപ്പ പറഞ്ഞു: എനിക്ക് വേണ്ടി നിങ്ങൾ നിസ്കരിക്കണം എന്ന് മമ്മദാജി തങ്ങൾ എന്നോട് പറഞ്ഞു. എ.പി ഉസ്താദും അവേലത്ത് തങ്ങളുമുള്ളപ്പോൾ ഞാനെങ്ങിനെ എന്നാലോചിക്കുമ്പോഴാണ് അവിടുത്തെ ഖാദിമിന്റെ ക്ഷണം...

മമ്മദാജി തങ്ങൾ വഫാതായ വിവരം എങ്ങനെയാണ് ഉസ്താദ് അറിഞ്ഞത്? വഫാത്തായിക്കിടക്കുന്ന തങ്ങൾ തനിക്കു വേണ്ടി നിസ്കരിക്കാൻ എങ്ങനെയാണ് തങ്ങൾ പറഞ്ഞത്. അതെങ്ങനെയാണ് ഉസ്താദ് കേട്ടത് എന്നൊന്നും നമുക്കറിയില്ല. നഹാവന്ദിൽ സാരിയ (റ) യുദ്ധം ചെയ്യുന്നത് ഉമർ (റ) കണ്ടതും ഉമർ (റ) ന്റെ ശബ്ദം സാരിയ കേട്ടതും കൊല്ലപ്പെട്ട ഹബീബുന്നജ്ജാർ സംസാരിച്ചതുമൊക്കെ ചരിത്രത്തിൽ നമ്മൾ വായിച്ചിട്ടുണ്ട്. അങ്ങനെ വല്ല സംഭവങ്ങളുമാകുമോ ഇത്? അല്ലാഹുവാണ് ഏറ്റം അറിയുന്നവൻ.

ഖിള്ർ നബിയെ കാണാൻ പോരുന്നോ എന്ന് ഒരു ദിവസം മമ്മദാജി തങ്ങൾ ഒ.കെ ഉസ്താദിനോട് ചോദിച്ച കാര്യം ഉസ്താദിന്റെ ശിഷ്യൻമാർ പറയുന്നത് കേട്ടിട്ടുണ്ട്. എന്റെ സബ്ഖ് മുടങ്ങും നിങ്ങൾ കണ്ടു വരൂ എന്നായിരുന്നുവത്രെ ഉസ്താദിന്റെ മറുപടി. ഇൽമ് പഠിക്കാനും പഠിപ്പിക്കാനും മാറ്റിവെച്ച ജീവിതമായിരുന്നല്ലോ ഒ.കെ ഉസ്താദിന്റേത്. പിന്നീട് ഇരുവരും കണ്ടു മുട്ടിയപ്പോൾ ഖിള്ർ നബി (അ)നെ കണ്ടതിലും സംസാരിക്കാൻ കഴിഞ്ഞതിലുമുള്ള സന്തോഷം തങ്ങൾ ഉസ്താദുമായി പങ്കുവെച്ചുവത്രെ. മേൽപ്പറഞ്ഞ മഹാൻമാരുടെയൊക്കെ മുഹിബ്ബീങ്ങൾ എന്ന മേൽവിലാസത്തിലെങ്കിലും അല്ലാഹു നമ്മെ അവന്റെ സ്വർഗീയ പൂവനത്തിൽ ഒരുമിച്ച് കൂട്ടട്ടേ

# ഓർമയിലെ കുട്ടിക്കാലം

**കുഞ്ഞാമി ഹജ്ജുമ്മ**

(ഓറുപ്പയുടെ സഹോദരന്റെ ഭാര്യ)

വടകര മുഹമ്മദ് ഹാജി തങ്ങൾ മലയിൽ നിന്ന് ചെറുപ്പത്തിൽ തന്നെ നാടുവിട്ടിട്ടുണ്ട്. അന്ന് എന്റെ ഉപ്പാപ്പ ഖാലിദ് മുസ്‌ലിയാരും ചെറുകോട്ട് കുന്നത്ത് മൊയ്തീൻ മുസ്‌ലിയാരുമൊക്കെയായിരുന്നു വടകരയിൽ നിന്ന് കണ്ടിത്താഴയിലേക്ക് കൊണ്ടുവന്നത്. 40 രൂപക്ക് സ്ഥലം വിറ്റായിരുന്നു അവരെ അന്ന് ഹജ്ജിന് പറഞ്ഞയച്ചത്. ഒരുപാട് സ്ഥലങ്ങളിൽ ഓതിയിട്ടുണ്ട്. ഓറുടെ അസാധാരണത്വം ബോധ്യപ്പെട്ട് 'നിങ്ങൾക്ക് തരാനുള്ളത് ഞങ്ങളുടെ കയ്യിൽ ഇല്ല' എന്നും പറഞ്ഞു തിരിച്ചയക്കുകയായിരുന്നു ഉസ്താദുമാരെല്ലാം ചെയ്തിരുന്നത്.

അക്കാലത്തൊക്കെ ഞങ്ങളുടെ തറവാട് ജനനിബിഢമായിരുന്നു. ഒരുപാട് ആളുകൾ ഓറുടെ സാന്നിധ്യത്തിൽ എത്തുമായിരുന്നു.

മഹാനവർകളുടെ ഉമ്മയുടെ ഖബർ മലയിൽ മഖാമിലാവാൻ കാരണമുണ്ട്. ഉമ്മ വഫാത്താവുന്നത് ആ നാട്ടിൽ വ്യാപിച്ച കോളറ രോഗം പിടിപെട്ടായിരുന്നു. അങ്ങനെ മരിച്ചവരെ ആളുകൾ അനുഗ

മിക്കുകയോ പരിഗണിക്കുകയോ പൊതുഖബർസ്ഥാനികളിൽ മറവ് ചെയ്യുകയോ ഇല്ല. ഈ അവസരത്തിലാണ് ഉമ്മയുടെ ഖബർ വീട്ടുവ ളപ്പിൽ ആയത്. ആരു വന്നാലും ഉമ്മയുടെ ഖബർ സിയാറത്ത് ചെയ്യാൻ പറയുമായിരുന്നു.

ഒരിക്കൽ ഓറുപ്പയുടെ കണ്ണിന് ഒരു ചൊറിച്ചിൽ ബാധിച്ചു. അപ്പോൾ അന്ന് വീട്ടിൽ വന്ന ഏതോ ഒരു സ്ത്രീ തമാശയിൽ പറ ഞ്ഞുപോയി. “കണ്ണിൽ ചീരമുളക് തേച്ചാൽ മതി.” അങ്ങിനെ മുളക് കൊണ്ടുവരാൻ ആവശ്യപ്പെട്ടു. കണ്ണിൽതേച്ചു. പിന്നീട് മൂന്നുദിവസം കണ്ടിയിലുള്ള കുളത്തിലായിരുന്നു മഹാൻ ഉണ്ടായിരുന്നത്. ഈ സംഭവം നടക്കുന്നത് മഹാനവർകളുടെ കുട്ടിക്കാലത്താണ്.

ഓറുപ്പാപ്പ മജ്ദൂബായി നടക്കുമ്പോൾ ഭ്രാന്തനെപ്പോലെ വേഷം ധരിച്ച് താടിയും മുടിയും ജഡകുത്തിയ രീതിയിൽ ഒരു ദിവസം പാതി രാവിൽ കനത്ത മഴയുള്ള സമയത്ത് കണ്ടീത്താഴയിലെ തേങ്ങ കൂട്ടിൽ കയറി. അപ്പോൾ അവിടെ ഒരുപറ്റം ചെറുപ്പക്കാർ ഉണ്ടായിരുന്നു. ഓറുപ്പാപ്പ അവിടെ കയറിയ മാത്രയിൽ അവർ ഇറങ്ങി. ഭ്രാന്തൻ അവിടെ കിടക്കട്ടെ എന്ന് പറഞ്ഞു. തേങ്ങാക്കൂടിന്റെ വാതിൽ അട ച്ചുകളഞ്ഞു. പിന്നീട് അതുവഴി വന്ന ഒരു അമുസ്‌ലിമായ മനുഷ്യൻ വിവരമറിയുകയും വാതിൽ തുറന്നുകൊടുക്കുകയും ചെയ്തു. കൂട്ടിൽ അടച്ച എല്ലാ ആളുകളും ഭ്രാന്ത് ആയിട്ടാണ് മരിച്ചത്.

എന്റെ അനിയത്തിമാരുടെ കല്യാണം നടക്കുന്നു. അന്ന് ഉപ്പാക്ക് തീരെ സുഖമില്ല. ഹോസ്പിറ്റലിൽ അഡ്മിറ്റാണ്. കല്യാണത്തിന് വേണ്ടി വീട്ടിലേക്ക് കൊണ്ടുവന്നു. ഓറുപ്പയെ കാണണമെന്ന ആഗ്രഹം പ്രകടിപ്പിച്ചു. അങ്ങനെ ഓർ ഉപ്പാനെ കാണാൻ വന്നുകൊണ്ട് പറഞ്ഞു: ഖാലിദ് ഇന്ന് തന്നെ മരിക്കും. പിന്നീട് ചായയും പഴയും നൽകിയപ്പോൾ ചാവിന്റെ പഴം (കണ്ണോക്കിന്റെ പഴം) എനിക്ക് വേണ്ട എന്നു പറഞ്ഞു. അന്ന് സുബ്ഹിയുടെ മുമ്പ് എന്റെ ഉപ്പ വിടപറഞ്ഞു.

എന്റെ ജ്യേഷ്ഠത്തിക്ക് ഒരു അസുഖം വന്നു. വീട് അടിച്ചുവാരി ക്കൊണ്ടിരിക്കുമ്പോൾ കൈ ഭിത്തിയിൽ ഒട്ടിപ്പോയി. അപ്പോൾ ഞങ്ങ ളുടെ വീട്ടിലേക്ക് ഓറ് വന്നു. അത് വിടും എന്ന് പറഞ്ഞു. അപ്പോൾ കൈ ഭിത്തിയിൽ നിന്ന് വിട്ടു. ഞങ്ങളുടെ വീട്ടിലെ ഓഫീസ് മുറിയി ലായിരുന്നു മഹാൻ ഉണ്ടാവാറ്. ഇന്ന് അവരുടെ മഖാമിന്റെ ചാര ത്തുള്ള വീടിന്റെ രൂപമാണ് ഞങ്ങളുടെ വീടിനും. അതും മഹാൻ

ഉണ്ടാക്കിയതാണ്.

ഓറ് വീട്ടിലുണ്ടാവുമ്പോൾ മടവൂർ തങ്ങളും വരാറുണ്ടായിരുന്നു. വന്നാൽ വീടിന്റെ ഒരു ഭാഗത്ത് ഭവ്യതയോടെ നിൽക്കും. ചിലപ്പോഴൊക്കെ ഓറുപ്പ നടന്ന സ്ഥലത്തിലൂടെ സുജൂദിലായി മടവൂർ തങ്ങൾ കിടന്നിട്ടുണ്ട്. കണ്ടീത്താഴയിലെ ഒരു വെളുത്ത കല്ലിന്റെ മേലിൽ പാതി വസ്ത്രനായി ഇരിക്കാറുണ്ട്. അവിടെ സുജൂദ് ചെയ്തതായി കണ്ടിട്ടുണ്ട്. ആ സ്ഥലത്താണ് ഇന്ന് കണ്ടീത്താഴ സി.എം. സുന്നീ സെന്റർ നിൽക്കുന്നത്.

ഓറോടുള്ള ബഹുമാന കാരണമായിട്ട് ഓർ വീടിന്റെ വരാന്തയിൽ വന്നാൽ സി.എം. വലിയുല്ലാഹി തങ്ങൾ മുറ്റത്തേക്കിറങ്ങും. ചിലപ്പോൾ പറമ്പിലൂടെ നടന്ന് പച്ചിലകൾ തിന്നുന്നതായും കണ്ടിട്ടുണ്ട്. ഓറുപ്പയുടെ എല്ലാ കത്തുകളും കൈകാര്യം ചെയ്തത് എന്റെ ഭർത്താവായ ഓറു ഉപ്പാപ്പയുടെ സഹോദരനായിരുന്നു.

നേർച്ചയുടെ എല്ലാ ഒരുക്കങ്ങളും ഞങ്ങളുടെ വീട്ടിൽ തന്നെയാണ് ഉണ്ടാവാറുള്ളത്. അൻപതോളം ആളുകൾ സ്ഥിരതാമസക്കാരായി നേർച്ചക്ക് ഒരുങ്ങാനുണ്ടാവുമായിരുന്നു. ഭക്ഷണത്തിനുള്ള മാംസങ്ങൾ അറവ് നടത്തുന്നതും വീടിന്റെ പരിസരത്ത് തന്നെ. കാരണം മലയിൽ അന്ന് വെള്ളത്തിന്റെ ലഭ്യത കുറവായിരുന്നു.

നേർച്ച നടക്കുമ്പോൾ ഒരു രാഷ്ട്രീയപാർട്ടിയിലെ ആളുകൾ പരിപാടിക്ക് നേരെ ശബ്ദിച്ചപ്പോൾ ചേരാപുരത്തുകാരായ ചിലർ അവരെ പിടികൂടി തെങ്ങിൽ കെട്ടിയിട്ടു. പോലീസിനെ വിളിച്ചു. പിന്നീട് പോലീസിന്റെ സന്നാഹമായിരുന്നു പ്രശ്നക്കാരെ അറസ്റ്റു ചെയ്തു നേർച്ചയിലെ അടക്കവും ഒതുക്കവും കണ്ടപ്പോൾ ഇവിടെ ഞങ്ങളുടെ ആവശ്യമില്ലെന്ന് പറഞ്ഞ് അവർ പിരിഞ്ഞുപോയി. ഈ അക്രമകാരികളിൽ നിന്നെല്ലാം സ്ഥലങ്ങൾ വിലകൊടുത്തുവാങ്ങി എല്ലാവർക്കും വിതരണം ചെയ്തു.

# ഹൃദയത്തിന്റെ സംസാരം കേട്ട ഒരാൾ

**അബ്ദുൽ ഖാദർ ഹാജി നാട്ടിക**

ഓാറെ സ്മരണികയിലേക്ക് എന്റെ അനുഭവം എഴുതാൻ ഒരുങ്ങുമ്പോൾ ആദ്യമായി ഓർമ്മ വരുന്നത് എന്റെ ഭാര്യപിതാവും ഉസ്താദുമായ കുഞ്ഞഹമ്മദ് മുസ്‌ലിയാർ എന്ന മഹാനെയാണ്. ഓാറുടെ പ്രധാന മുരീദുകളിൽ ഒരാളായിരുന്നു അദ്ദേഹം. എന്റെ ഏഴാമത്തെ വയസ്സിൽ ചളിങ്ങാട് കുഞ്ഞഹമ്മദ് മുസ്‌ലിയാരിൽ നിന്നാണ് ഓാറെ കുറിച്ച് ഞാൻ ആദ്യമായി കേൾക്കുന്നത്. വടകര ഓാറെപ്പറ്റി അദ്ദേഹം പറയുമ്പോൾ 'എനിക്ക് കാണണം' എന്ന് ഞാൻ പറയാറുണ്ടായിരുന്നു. 'സമയമാകുമ്പോൾ കാണാം' എന്ന് അദ്ദേഹം മറുപടി പറയുകയും ചെയ്യും. കാലങ്ങൾക്ക് ശേഷം കുഞ്ഞഹമ്മദ് മുസ്‌ലിയാർ തന്നെയാണ് എന്റെ 21–ാം വയസ്സിൽ, അതായത് 1965ൽ എന്നെ ചെറുവണ്ണൂരിലേക്ക് പറഞ്ഞയച്ചത്. ചെറുവണ്ണൂരിലേക്ക് പോകേണ്ട വഴിയും കാര്യങ്ങളെല്ലാം പറഞ്ഞ് എന്നെ അദ്ദേഹം പറഞ്ഞയച്ചു. പറഞ്ഞയക്കുമ്പോൾ എന്നോട് പറഞ്ഞു. 'അവിടെ പോവുക സലാം ചൊല്ലുക, എന്നതിൽ കവിഞ്ഞ് അങ്ങോട്ട് ഒന്നും ചോദിക്കാനോ ഒന്നും ആവശ്യപ്പെടാനും പാടില്ല. ഇങ്ങോട്ട് എന്തെങ്കിലും ചോദിച്ചാൽ അദബോടു കൂടെ മാത്രം മറുപടി പറയുക'. ആ നിർദേശം

ഞാൻ ഇന്നും പാലിച്ച് കൊണ്ടിരിക്കുന്നു. മഖ്ബറയിൽ ചെന്നാൽ ഞാൻ ദുആ ചെയ്യുകയില്ല. അവിടെയുള്ള മറ്റാരെ കൊണ്ടെങ്കിലും ദുആ ചെയ്യിപ്പിക്കുകയാണ് പതിവ്.

എന്റെ ഉസ്താദ് വഫാത്തായതിന് ശേഷം നിരന്തരമായി ചെറുവണ്ണൂരിലേക്ക് പോകാറുണ്ടായിരുന്നു. അവിടെ ചെന്നാൽ എനിക്ക് എന്തെങ്കിലും സംശയങ്ങളുണ്ടോ അതെല്ലാം ഞാൻ ചോദിക്കാതെ ഓർ നിവർത്തിച്ചു തരും. ചിലപ്പോൾ എന്നോട് നേരിട്ട് പറയും അല്ലെങ്കിൽ മറ്റാരോടെങ്കിലും പറയും. വീടു പണിതുടങ്ങാൻ ആഗ്രഹിച്ച് അതിനു സമ്മതം വാങ്ങാൻ ഞാൻ ഓറുടെ അടുത്തേക്ക് ചെന്നു. അങ്ങോട്ട് കയറി ചെന്ന് ഞാൻ സലാം ചൊല്ലി. ഓർക്ക് കണ്ണിന് കാഴ്ച ഇല്ലാത്ത സമയമായിരുന്നു അത്. 'ആരാണത്' എന്ന് ചോദിച്ചു. 'നാട്ടികയിൽ നിന്ന് വന്നതാണെ'ന്ന് കൂടെയുണ്ടായിരുന്ന കുരിക്കൾ പറഞ്ഞു. 'അയാൾ കുരുമുളക് തിന്നുന്ന ആളുടെ പുതിയാപ്പിളയാണ്. പുരയെടുക്കാൻ സമ്മതം ചോദിക്കാൻ വന്നിരിക്കുകയാണ്. അയാൾ പുരയെടുത്തോട്ടെ' എന്നു ഓർ പറഞ്ഞു. ഈ വിധത്തിൽ വളരെ അധികം കാര്യങ്ങൾ എന്റെ അനുഭവത്തിലുണ്ട്. അതെല്ലാം ഒന്നിച്ച് പറയുക അസാധ്യമാണ്. അല്ലാഹു ഓറോടൊപ്പം നമ്മെ സ്വർഗത്തിൽ സംഗമിപ്പിക്കട്ടെ

# തങ്ങളുമായൊരു സംഭാഷണം

## അബ്ദുൽ അസീസ് സഖാഫി മമ്പാട്

മർകസിൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലം. വെള്ളിമാടുകുന്നിലെ മക്കാഹൗസിൽ മാസം തോറും നടന്നു വരാറുള്ള ആത്മീയ സദസ്സിനെ കുറിച്ച് സുഹൃത്തുക്കളിലൂടെ അറിയാനിടയായി. വളരെ ആവേശപൂർവ്വം ഒരു ദിനം പങ്കെടുത്തു. തങ്ങളുമായി പരിചയപ്പെടലും ദുആ ചെയ്യിപ്പിക്കലുമായിരുന്നു ലക്ഷ്യം. തങ്ങളുടെ നേതൃത്വത്തിലുള്ള സദസ്സ് ജീവിതത്തിൽ പുതിയ ഒരു അനുഭവമായിരുന്നു. സദസ്സ് പിരിഞ്ഞപ്പോൾ കിട്ടിയ അവസരം ഉപയോഗപ്പെടുത്തി പരിചയപ്പെട്ടു. പേര് പറഞ്ഞപ്പോൾ നാട് ചോദിച്ചു. നാടും പറഞ്ഞ് കൊടുത്തപ്പോൾ 'നിലമ്പൂരിനടുത്തല്ലെ മമ്പാട്?' എന്നായി തങ്ങൾ. 'അതെ' എന്ന് ഞാൻ പറഞ്ഞു. 'നിലമ്പൂർ കാട്ടിൽ ഇപ്പോൾ ആനകളില്ലേ?' പെട്ടെന്നുള്ള തങ്ങളുടെ ചോദ്യത്തിനുമുന്നിൽ നിലമ്പൂർകാരനാണെങ്കിലും കാടുമായി ബന്ധമില്ലാത്ത ഞാൻ എന്തുത്തരം പറയുമെന്നറിയാതെ അമ്പരന്നു. അനുഭവസ്ഥരിൽ നിന്നും കേട്ട വിവരം മുൻനിർത്തി ഞാൻ പറഞ്ഞു: മുമ്പൊക്കെ ഉണ്ടായിരുന്നതായി കേട്ടിട്ടുണ്ട്. കുറഞ്ഞ സമയത്തെ ഒരു കൂടിക്കാഴ്ചയായിരുന്നെങ്കിലും ജീവിതത്തിലെ മറക്കാനാവാത്ത ഒരനുഭവമായിരുന്നു അത്. ഓരോ വാക്കിലും തങ്ങളുടെ ഹൃദയശുദ്ധിയും ലാളിത്യവും പ്രകടമായിരുന്നു.

# ഹൃദ്യമായ ഓർമ്മകൾ

**ബാംഗ്ലൂർ അബൂബക്കർ മുസ്‌ലിയാർ**

1969-ന് ശേഷമാണ് എനിക്ക് കണ്ടീത്താഴ ഓറെ കാണാനും ശിഷ്യത്വം സ്വീകരിക്കാനും ഭാഗ്യമുണ്ടായത്. മഹാനവർകളുടെ സവിശേഷതകളിൽ നിന്നും എനിക്കനുഭവപ്പെട്ടതിൽ കുറഞ്ഞഭാഗം ഇവിടെ കുറിക്കുന്നു

1970-ൽ മഹാനവർകൾ ബാംഗ്ലൂരിൽ വന്നപ്പോൾ എനിക്കവിടെ ജാലഹള്ളി പോലീസ് സ്റ്റേഷനുടുത്ത് ഒരു പലചരക്ക് കടയുണ്ടായിരുന്നു. കെട്ടിടം പഴയതും വേണ്ടത്ര ഭദ്രതയും ഉണ്ടായിരുന്നില്ല. രാത്രിയിൽ പെരുച്ചാഴികൾ ചുമർ തുരന്ന് കടക്കുള്ളിൽ പ്രവേശിച്ചു. അരി, പരിപ്പ്, മുത്താറി പോലോത്ത ധാന്യങ്ങളുടെ ചരക്കുകളും മറ്റു പല സാധനങ്ങളും കടിച്ചുകീറി നാശങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. പല വിദ്യകൾ ഞാൻ പ്രയോഗിച്ചെങ്കിലും ഫലമുണ്ടായിരുന്നില്ല. ഈ വിവരം ഞാൻ മഹാനവർകളോട് പറഞ്ഞപ്പോൾ അവർ പറഞ്ഞു. “നീ ഉള്ളടത്ത് ഇനി പെരുച്ചാഴി വരികയില്ല” അത്ഭുതമെന്ന് പറയട്ടെ. പിന്നീട് എനിക്കാ വിഷമം ഇതുവരെ ഉണ്ടായിട്ടില്ല. കാലങ്ങൾക്ക് ശേഷം ഞാൻ ബാംഗ്ലൂരിൽ ‘ബെൻസൽഗിരി’ എന്ന സ്ഥലത്ത് ഒരു കട തുടങ്ങിയിരുന്നു. ഒരിക്കൽ രാവിലെ കടതുറന്ന് നോക്കുമ്പോൾ വലിയ 2 പെരുച്ചാഴി അവിടെ ചത്ത്കിടക്കുന്നു. ഞാൻ മഹാനവർകളുടെ വാക്ക് തത്സമയം ഓർത്ത്പോയി.

1971 ൽ ഒരുദിവസം രാത്രി ഒരു സ്വപ്നമുണ്ടായി. ആ സ്വപ്നത്തിൽ ആരോ വന്ന് പറയുന്നു. ‘വടകര ഔലിയ യശ്വന്തപുരത്ത് വന്നിട്ടുണ്ട്. ചെന്ന് കാണുക.’ ഞാൻ രാവിലെ 10 മണിക്ക് കടയിൽ നിന്നും ഏഴു കിലോമീറ്റർ ദൂരമുള്ള യശ്വന്തപുരത്തേക്ക് പോയി. അവിടെ ഒരു കടയിൽ വടകര വന്നിട്ടുണ്ടോ എന്നന്വേഷിച്ചു. വന്നിട്ടില്ലെന്ന് അവർ മറുപടി തന്നു. ശരി, ഞാൻ പീടികയിലേക്ക് ആവശ്യ

മുള്ള ചരക്കുകൾ അവിടുന്ന് വാങ്ങുന്നതിനിടയിൽ മഹാനവർകളും അഞ്ചാറ് പേരും നടന്നുവരുന്നത് എന്റെ ദൃഷ്ടിയിൽപെട്ടു. അത്ഭുതം ഞാൻ ഉടനെ പോയി സലാം പറഞ്ഞ് കൈ പിടിച്ച് മുത്തി. ഇന്നലെ ഞാൻ നിങ്ങളെ സ്വപ്നത്തിൽ കണ്ടിരുന്നു എന്ന് പറഞ്ഞു. നീ ഇവിടെ എന്ത് ചെയ്യുന്നു എന്ന് ചോദിച്ചു. ഞാൻ കടയിൽ നിന്ന് ചരക്കുകൾ വാങ്ങുകയാണെന്ന് പറഞ്ഞു. എന്നാൽ ചരക്കുകൾ വാങ്ങി ഉടനെ കടയിലേക്ക് പോയ്ക്കോ എന്ന് പറഞ്ഞപ്പോൾ ഞാൻ ഒന്നും സംസാരിക്കാൻ നിന്നില്ല. "പൊയ്ക്കോ" എന്ന് പറഞ്ഞാൽ പിന്നീട് അവരുടെ പിന്നാലെ നടക്കുന്നത് ഒരു അദബ്കേടാണല്ലോ എന്നോർത്ത് തിരിച്ചുപോയി.

അടുത്ത വർഷവും ഇതേസ്വപ്നം തന്നെ ഉണ്ടായി. ഞാൻ പോയി കണ്ടു. അവർ മുൻപത്തെപോലെ തന്നെ സംസാരിച്ചപ്പോൾ തിരിച്ച് പോന്നു.

3-ാം വർഷവും ഇതേ സ്വപ്നം ആവർത്തിച്ചപ്പോൾ ഞാൻ വീണ്ടും പോയി. ഇവരെ സ്വപ്നത്തിൽ കണ്ട അതേ സ്ഥലത്ത് വെച്ച് തന്നെ കണ്ടുമുട്ടി. ഇന്നലെ സ്വപ്നം കണ്ട വാർത്ത ഇവരോട് പറഞ്ഞു. മഹാൻ പറഞ്ഞു. "നിന്നെ ഞാൻ കണ്ടിരിക്കുന്നു. നീ എനിക്ക് ചായ വാങ്ങിച്ച് തരണം. ചായ കുറച്ചൊന്നും പോരാ. ഒരുപാട് വേണമെന്ന് പറഞ്ഞു. ഞാൻ സ്വീകരിച്ചു എന്ന് പറഞ്ഞു.

വടകര തങ്ങൾ അതിന്നടുത്തുള്ള കേരളപള്ളിയുടെ ഭാഗത്തേക്ക് നടന്നു. അവിടെ കേരളക്കാരുടെ ധാരാളം കച്ചവടസ്ഥാപനങ്ങളുണ്ട്. അതിൽ നിന്നും ഒരാൾ ഇറങ്ങി. അവരുടെ കൈ പിടിച്ച് കടക്കുള്ളിൽ കൊണ്ടുപോയി. കാഷ് കൗണ്ടറിൽ ഇരുത്തി. ഉടനെ കട ഉടമസ്ഥൻ ചായ വാങ്ങിച്ച് എല്ലാവർക്കും കൊടുത്തു. മഹാൻ കുടിച്ച ബാക്കി ചായ എനിക്ക് തന്നു.

തൊട്ടടുത്ത രണ്ട് മൂന്ന് കടകളിലുള്ള കടക്കാർ ക്ഷണിച്ചു. അവിടെ നിന്ന് ചായ കുടിക്കുകയും ബാക്കി എനിക്ക് തരികയും ചെയ്തു. പക്ഷേ 3 ചായ കുടിച്ചപ്പോഴേക്കും വയർ നിറഞ്ഞ് പോയി. ഇവർ ചായ കുടിക്കുന്നു. ഇതൊരു അത്ഭുതം തന്നെയാണല്ലോ. വീണ്ടും ചായ വാങ്ങി ജനങ്ങൾ സൽക്കരിക്കുന്നു. ഇവർ കുടിച്ച് ബാക്കി ചായ എനിക്ക് തന്നെ വെച്ച് നീട്ടുന്നു. കുടിക്കാൻ സാധിക്കുന്നില്ല. എന്നാലും ഞാൻ സ്വീകരിച്ചു. ഇതിനിടയിൽ മുഹമ്മദ് ഹാജി

തങ്ങൾ എന്നോട് ഒരു ദിക്റ് ചൊല്ലാൻ ഉപദേശിച്ചു. പക്ഷേ ആ ദിക്ർ വളരെ ഉച്ചത്തിൽ ചൊല്ലണമെന്ന് എന്നോട് 3 പ്രാവശ്യം ആവശ്യപ്പെട്ടു. ഉറക്കെ ചൊല്ലിയാൽ ജനങ്ങൾ എന്നെ എന്തെങ്കിലും വിചാരിക്കുമല്ലോ എന്നോർത്ത് ഞാനത് പതുക്കെ ചൊല്ലിക്കൊണ്ട് പതിവാക്കി വന്നു.

ഇതിനിടയിൽ മണ്ണാർക്കാട്ടുകാരൻ ഒരു മുസ്‌ലിയാർ മറ്റൊരു ശൈഖിനെ കാണിച്ച് തരികയും അവർ മുഖേന ഖാദിരിയ്യ ത്വരീഖത്തിൽ ഒരംഗമായി ഞാൻ ചേരുകയും ചെയ്തു. 2 വർഷത്തോളം കൃത്യമായി ആ ദിക്ർ പതിവാക്കി. മഹാനവർകൾ തന്നത് നിർത്തുകയും ചെയ്തു. ഈ അവസരത്തിൽ യശ്വന്തപുരം കേരളപ്പള്ളിയിൽ ഖതീബ് എന്നെ ജുമുഅ നിസ്കരിക്കാൻ ഏൽപ്പിച്ചുകൊണ്ട് നാട്ടിലേക്ക് പോയിരുന്നു. ഈ സമയം മഹാനവർകൾ ഒരുവെള്ളിയാഴ്ച പള്ളിയിൽ എത്തി. ജുമുഅ നിസ്കാരം കഴിഞ്ഞ ഉടനെ എന്നോട് പറയുകയുണ്ടായി. ചക്ക 2 പിളർപ്പായി. ഒരു ചുളയേ ഉള്ളൂ. ഈ പറഞ്ഞതിന്റെ പൊരുൾ എനിക്ക് മനസ്സിലായില്ല. പള്ളിയിലുള്ള എന്റെ ചില സുഹൃത്തുക്കൾ മഹാനോട് ഇത് എന്താണെന്ന് തിരക്കി. ദേഷ്യഭാവത്തോടെ നിങ്ങൾക്കൊക്കെ ഭ്രാന്താണോ, ഞാൻ അവനോടല്ലെ പറഞ്ഞത്. നിങ്ങൾ എന്തിന് അന്വേഷിക്കുന്നു എന്ന് ചോദിച്ചു. പിന്നെ ആരും ഒന്നും പറഞ്ഞില്ല.

ഞാൻ പല ആൾക്കാരോടും അന്വേഷിച്ചു. കാര്യം ആർക്കും മനസ്സിലാകുന്നില്ല. അവസാനം ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാരെ ഞാൻ ചെന്ന് കണ്ടു. വിവരം പറഞ്ഞപ്പോൾ ഉടനടി അവർ പറഞ്ഞ് തന്നു. നീ വടകര തന്നിട്ടുള്ള ദിക്റുകൾ ഉപേക്ഷിച്ച് മറ്റൊരു ത്വരീഖത്തിൽ പ്രവേശിച്ചിട്ടുണ്ട്. അത് ഉപേക്ഷിക്കാനും വടകര പറഞ്ഞ ദിക്റുകൾ പതിവാക്കാനുമാണ് അവർ പറഞ്ഞതിന്റെ പൊരുൾ. ഞാൻ ആശ്ചര്യപ്പെട്ടു. പിന്നെ ഞാൻ മറ്റേ ത്വരീഖത്തുമായുള്ള ബന്ധം ഉപേക്ഷിക്കുകയും ചെയ്തു.

മറ്റൊരിക്കൽ ഞാൻ ചെയ്ത് വരുന്ന ഈ ഒരു ദുആയിൽ ഒരു തെറ്റുണ്ടെന്നും അത് ഇന്നതാണെന്നും മഹാനവർകൾ സ്വപ്നത്തിൽ ഉപദേശിക്കുകയുണ്ടായി. അത് യഥാർത്ഥ്യം തന്നെയായിരുന്നു ഞാൻ ആ ഉപദേശം പോലെ തിരുത്തി.

എന്റെ പാസ്പോർട്ടിന്റെ കഥ. പാസ്പോർട്ടിന് വേണ്ടി അപേക്ഷ

കൊടുത്തിരുന്നു. അത് പെട്ടെന്ന് കിട്ടാൻ ദുആ ചെയ്യാൻ പറഞ്ഞു. അവർ പറഞ്ഞു: “വേണ്ട, നിനക്ക് പാസ്പോർട്ട് വേണ്ട.” പിന്നെ പല തവണ പാസ്പോർട്ടിന് വേണ്ടി പരിശ്രമിച്ചിട്ടും സാധ്യമായില്ല. പിന്നെയും ഒരു തവണ അപേക്ഷ കൊടുത്തു. ഇതിനിടയിൽ വീണ്ടും അപേക്ഷിക്കാൻ വേണ്ടി പാസ്പോർട്ട് ഓഫീസിൽ നിന്ന് തന്നെ ലെറ്റർ വന്നു. മൂന്നാമതും അപേക്ഷ കൊടുത്തു, കിട്ടിയില്ല. അവസാനം ഞാൻ മഹാനെ ചെന്ന് കണ്ട് വിവരം പറഞ്ഞു. നിനക്ക് പാസ്പോർട്ട് വേണ്ട. നീ എവിടെയും പോകേണ്ട എന്ന് തന്നെ പറഞ്ഞു. ഞാൻ വീണ്ടും വീണ്ടും വേണമെന്നും എനിക്ക് ദുബായിൽ പോകണമെന്നും പറഞ്ഞു. അവസാനം അദ്ദേഹം പറഞ്ഞു. പാസ്പോർട്ട് കിട്ടും. വാങ്ങിവെച്ചുകൊൾക. എവിടെയും പേകേണ്ട. കിട്ടും എന്ന് പറഞ്ഞതിന്റെ 10-ാം ദിവസം തന്നെ പാസ്പോർട്ട് കിട്ടി. പിന്നെ വിസക്ക് കൊടുത്തു. 10 വർഷം വരെ വിസക്ക് വേണ്ടി പ്രതീക്ഷയോടെ കാത്തുനിന്നു എന്നല്ലാതെ വിസ കിട്ടിയതുമില്ല. വിസയുടെ പണം തിരിച്ച് വാങ്ങാൻ വളരെ ബുദ്ധിമുട്ടുകയും ചെയ്തു. പണം കിട്ടിയപ്പോൾ എന്റെ മനസ്സിൽ ഇങ്ങനെ തോന്നി. തങ്ങൾ വിലക്കിയതുകൊണ്ടാണ് ഈ പ്രയാസങ്ങൾ നേരിട്ടത്. അവർക്ക് അല്ലാഹു നൽകിയ ശക്തി അപാരം തന്നെ.

മറ്റൊരു സംഭവം, എന്റെ ജ്യേഷ്ഠൻ മോർകണ്ടിയിൽ സൂപ്പി എന്ന ആൾക്ക് ദുബൈയിൽ നിന്ന് വിസ അയച്ചതായി കത്ത് വന്നു. കോയമ്പത്തൂരിലേക്കുള്ള ജോലി ഉപേക്ഷിച്ച് ദുബൈയിൽ പോകാൻ ഒരുമ്പെട്ടു. പക്ഷെ വിസ കയ്യിൽ കിട്ടിയില്ല. മാസങ്ങളോളം കാത്ത് നിന്നു. നിരാശനായി. എന്റെ മാതാവിന്റെ നിർദ്ദേശപ്രകാരം ജ്യേഷ്ഠനെയും കൂട്ടി മഹാനവർകളെ സമീപിച്ചു. വിഷയങ്ങൾ പറഞ്ഞു. മഹാനവർകൾ പറഞ്ഞു. വിസ അയച്ചിട്ടില്ല. അയച്ചാൽ കിട്ടും, കിട്ടിയാൽ പോവുക.

പക്ഷേ ജ്യേഷ്ഠൻ വീണ്ടും വീണ്ടും അയച്ചിരിക്കുന്നു നഷ്ടപ്പെട്ടതാണ് എന്ന് പറഞ്ഞപ്പോഴെല്ലാം പോവുക അയച്ചാൽ കിട്ടും എന്ന് പറഞ്ഞു. പിന്നീട് വിസ കിട്ടുകയും ചെയ്തു. വിസ അയക്കാൻ താമസിച്ചതാണ് കാരണം. വർഷങ്ങൾ കഴിഞ്ഞപ്പോൾ ജ്യേഷ്ഠന്റെ ഒരു കത്ത്. വിസ കാലാവധി കഴിഞ്ഞിരിക്കുന്നു. ഞാൻ ഇപ്പോൾ വിസ ഇല്ലാതെ ഭയപ്പെട്ടാണ് കഴിയുന്നത്. സ്പോൺസർ സ്ഥലത്തില്ല. ഇവിടെ ഭയങ്കര ചെക്കിംഗ് ആണ്. നീ വടകരയെ ചെന്ന് കാണണം എന്നെഴുതി. ഞാൻ ചെന്ന് കണ്ട് വിഷയം പറഞ്ഞു. അവർ പറഞ്ഞു:

അവനെ ആരും പിടിക്കില്ല. വിസ 2 ആഴ്ചക്കുള്ളിൽ ലഭിക്കും എന്ന്. കൃത്യം 2 ആഴ്ച കൊണ്ട് കൃത്യം പൂർത്തിയാവുകയും ചെയ്തു. ഇതിന്നിടയിൽ ബസാറിൽ വെച്ച് ജ്യേഷ്ഠനെയും 20 ഓളം വരുന്ന മലയാളികളെയും പോലീസ് പിടിച്ചു വണ്ടിയിൽ കയറ്റി സ്റ്റേഷനിൽ കൊണ്ട് പോയി. സ്റ്റേഷനിൽ നിന്നും ജ്യേഷ്ഠനെ മാത്രം പിടിച്ച സ്ഥലത്ത് തന്നെ കൊണ്ട് വന്ന് ഇറക്കിവിട്ടു. അവൻ മാത്രമാണ് അന്ന് രക്ഷപ്പെട്ടതും.

ഞാൻ ബാംഗ്ലൂരിൽ നിന്ന് മഹാനവർകളുടെ വസതിയിലേക്ക് ഉറൂസിൽ പങ്കെടുക്കാൻ പുറപ്പെട്ടു. യാത്രാമധ്യേ ചില സ്നേഹിതന്മാർ എന്നെ ഒരാഴ്ചയോളം അവരുടെ ചില പ്രശ്ന പരിഹാരത്തിനായി കൂട്ടിക്കൊണ്ട് പോയി. നേർച്ച കഴിയുന്നതിന് മുമ്പായി ഞാൻ മഹാനവർകളുടെ വീട്ടിൽ എത്തുകയും ചെയ്തു. ബാംഗ്ലൂർ മുസ്‌ലിയാർ വന്നിട്ടുണ്ടോ വന്നിട്ടുണ്ടോ എന്ന് മഹാൻ അന്വേഷിച്ചതായി ഒരു സുഹൃത്ത് എന്നെ അറിയിച്ചു. ഞാൻ സമീപത്തേക്ക് നീങ്ങി. എന്നെ കണ്ട ഉടനെ നീ ഇങ്ങ് പള്ളിയിലേക്ക് കടക്കൂ എന്ന് പറഞ്ഞു. അടുത്ത് ചെന്നപ്പോൾ എന്റെ ചെവിട്ടിൽ മുഖം അടുപ്പിച്ചുകൊണ്ട് പതുക്കെ ചോദിച്ചു. നിന്റെ ജ്യേഷ്ഠൻ ഇപ്പോൾ ഉണ്ടോ എന്ന് (കുറ്റ്യാടിയിൽ എനിക്ക് ഏറ്റവും മൂത്ത ഒരു സഹോദരനുണ്ടായിരുന്നു) അവരെ പറ്റിയാണ് ചോദിച്ചത്. ഞാൻ പറഞ്ഞു. 'ഉണ്ട്'. പിന്നെ ചോദിച്ചു. നീ കണ്ടുവോ?. ഞാൻ ഇല്ലെന്ന് പറഞ്ഞു. എന്നാൽ നീ ഇപ്പോൾ തന്നെ അവരുടെ വീട്ടിലേക്ക് പോകണം എന്ന് പറഞ്ഞു. ഞാൻ പോയി. വീട്ടിലെത്തിയ എന്നെ ജ്യേഷ്ഠന്റെ മരണവാർത്തയാണ് എതിരേറ്റത്.

ബാംഗ്ലൂരിൽ ആടുഗോഡി എന്ന സ്ഥലത്ത് എനിക്ക് ഒരു കട ഉണ്ടായിരുന്നു. ഒരിക്കൽ വടകര ഓർ വന്നപ്പോൾ ഞാൻ കടയിൽ കൂട്ടിക്കൊണ്ട് പോയി. കടയിൽ പ്രവേശിച്ച് അവിടെ ഇരുന്നുകൊണ്ട് പറയുകയാണ്. "നിനക്കിവിടെ നോമ്പും നിസ്കാരവുമാണല്ലേ" ഞാൻ ആശ്ചര്യപ്പെട്ടുപോയി. കാരണം തിങ്കളും വ്യാഴവും ഞാൻ നോമ്പ് പിടിക്കുകയും തഹജ്ജുദ് നിസ്കാരം പതിവാക്കുകയും ചെയ്യാറുണ്ടായിരുന്നു.

പിന്നീടവർകൾ പറഞ്ഞു. നീ കച്ചവടം ചെയ്യേണ്ട, നീ വഅള് പറയണം. പിന്നീട് കുറേ കാലം വഅളുമായി ഞാൻ കഴിഞ്ഞ്കൂടി.

യഥാർത്ഥത്തിൽ വഅള് പറയാനൊന്നും ഞാൻ അർഹനായിരുന്നി ല്ല. മഹാനവർകളുടെ അനുഗ്രഹം തന്നെയാണ് വഅളിനും കാരണം.

ബാംഗ്ലൂരിൽ മണിക്കര എന്ന സ്ഥലത്ത് എനിക്ക് അറഫ സ്റ്റോർ എന്ന ഒരു സ്ഥാപനമുണ്ടായിരുന്നു. റൗഡികളുടെ സങ്കേതമായിരുന്നു മണിക്കര. ഒരുദിവസം കുറെ റൗഡികൾ വന്ന് പണം ചോദിച്ചു. തന്നി ല്ലെങ്കിൽ കടയിലെ ചരക്ക് മുഴുവനും കൊണ്ട്പോകുമെന്നായി. അവ രുടെ ഭീഷണികൾക്കൊന്നും ഞാൻ വഴങ്ങിയില്ല. കൂട്ടത്തിൽ ഒരാൾ കടയ്ക്കുള്ളിൽ കയറി എന്നെ ഇടിക്കാൻ വേണ്ടി കൈ ഉയർത്തി. അവനെ ഞാൻ ശരിക്കൊന്ന് കൈകാര്യം ചെയ്തതോടെ കൂടെ ഉള്ള വർ സ്ഥലം വിട്ടു. പിറ്റേ ദിവസം പരിസരത്തുള്ള മുഴുവൻ റൗഡി കളും സംഘടിച്ചു. കടയിൽ വമ്പിച്ച ഭീകരത കാണിക്കാൻ തുടങ്ങി. ഉടനെ കട അടച്ചു. ഒരു ദിക്റോടു കൂടെ ഞാൻ അവരോട് എതിരി ടാൻ തീരുമാനിച്ചു. എന്റെ ധൈര്യത്തിന് മുന്നിൽ അവർ വിറച്ച് പോയി.

പിറ്റെ ദിവസം പല സ്ഥലങ്ങളിലുമുള്ള റൗഡികൾ ഒരുമിച്ച് കൂടി. ഉപദ്രവം ശക്തിപ്പെടുത്താനുള്ള അവരുടെ പരിപാടികൾ എന്റെ നാട്ടി ലുള്ള ചിലരെല്ലാം മണത്തറിഞ്ഞു എന്നെ സ്ഥലം വിടാൻ നിർബ ന്ധിച്ചു. അപ്രകാരം ഞാൻ മക്കളെയും ഭാര്യയെയും ബാംഗ്ലൂരിൽ നിന്ന് നാട്ടിലെത്തിച്ചു. ശേഷം മഹാനവർകളെ സമീപിച്ചു. ഉടനെ അവർ ഇങ്ങോട്ട് പറയുകയാണ്. "അവന്റെ മുഖവും പല്ലും പോയി അല്ലേ, നിനക്കൊന്നും പറ്റിയിട്ടില്ലല്ലോ എല്ലാം സലാമത്തായി. ഈ രംഗങ്ങളെല്ലാം ഓർക്കുമ്പോൾ ഇന്നും ഞാൻ കരഞ്ഞ് പോവുകയാ ണ്. ഏതെല്ലാം കാര്യങ്ങൾ വന്ന് ഭവിക്കുമ്പോഴും ഞാൻ ഓടി അവിടെ എത്തും. അവരുടെ മുഖം കാണുകയും സംസാരം കേൾക്കുകയും ചെയ്യേണ്ട താമസം മനസ്സിൽ വിങ്ങിപ്പൊട്ടിക്കൊണ്ടിരിക്കുന്ന അതി ശക്തമായ മനോവേദന അല്ലാഹു തണുപ്പിച്ച് കളയുന്നു. ഇങ്ങനെ എത്രയെത്ര സംഭവങ്ങൾക്ക് സാക്ഷിയാണ് മഹാന്റെ സാന്നിധ്യം." പിന്നീട് എന്നോട് പറഞ്ഞു."നീ പോയി കടതുറക്കുക." ഞാൻ അവി ടുത്തെ സ്ഥലത്തുള്ള അന്തരീക്ഷം സമാധാനപ്രദമല്ലെന്ന് ഉണർത്തി. മഹാൻ പറഞ്ഞു."സാരമില്ല നിന്നെ ആരും ഒന്നും ചെയ്യില്ല. ധൈര്യം വേണം" എന്ന് പറഞ്ഞു. എന്നെ വിട്ടു. ഞാൻ ബാംഗ്ലൂരിൽ എത്തി മണിക്കരയിലെ കട തുറന്നു പ്രവർത്തിച്ചു തുടങ്ങി ചെറുവണ്ണൂരിലെ മഹാനവർകളുടെ വീട്ടിലെത്തിയപ്പോൾ മഹാനവർകൾ തിരൂരിലേക്ക്

പോകാൻ പുറപ്പെട്ടിരിക്കുകയാണ്. 2 മിനിട്ട് ഞാൻ വൈകിയിരുന്നെ ങ്കിൽ അവർ സ്ഥലം വിട്ടിട്ടുണ്ടാകും.

ഞാൻ വീട്ടിൽ കയറി സലാം പറഞ്ഞു. ഉടനെ അവർ പറഞ്ഞു. നീ പൊട്ടനല്ല, നീ ഇവിടെ എത്ര പ്രാവശ്യം വന്നു. പെട്ടെന്ന് എത്ര പ്രാവശ്യം വന്നു എന്ന് കൃത്യമായി പറയാൻ എനിക്ക് കഴിഞ്ഞില്ല. എന്നാലും ഞാൻ 50 പ്രാവശ്യമെങ്കിലും വന്നിട്ടുണ്ട് എന്ന് പറഞ്ഞു. അവർ പറഞ്ഞു. ശരിയാണ് അതിൽ കൂടുതൽ വന്നിട്ടുണ്ടാകും. നീ വരുമ്പോൾ എല്ലായ്പോഴും ഞാൻ ഇവിടെ ഉണ്ടല്ലോ അല്ലേ. ഞാൻ പറഞ്ഞു ശരിയാണ്. ഞാൻ ഒരിക്കലും നിങ്ങളെ കാണാതെ മടങ്ങി പ്പോയതായി എനിക്ക് അറിയില്ല.'' അപ്പോൾ മഹാൻ പറഞ്ഞു. എന്നാൽ നിന്റെ 'വസ്വാസ്' എല്ലാം പോകട്ടെ. നീ വരുമ്പോൾ എല്ലാം ഞാൻ ഇവിടെ ഉണ്ടാകും. നീ ആൾക്കാരെ കൂട്ടി വന്നാൽ എന്നെ എപ്പോഴും കണ്ടെന്ന് വരില്ല.

എന്തൊരു അത്ഭുതം. പല തവണ ചില നേതാക്കന്മാർ എന്നെയും കൂട്ടി മഹാന്റെ വീട്ടിൽ ചെന്നു. പക്ഷെ മഹാൻ സ്ഥലത്തു ണ്ടായിരുന്നില്ല. കുറെ മാസങ്ങൾക്ക് ശേഷം കൊയിലാണ്ടി കൊല്ലത്ത് ഒരു മഖാമിൽ വെച്ച് ഒരു സ്കൂൾ ഹെഡ്മാസ്റ്ററുമായി ഞാൻ പരിച യപ്പെട്ടു. ശേഷം മാസ്റ്റർ എന്നോട് പറഞ്ഞു. ഞാൻ ഇതുവരെ ഈ മഹാനെ കണ്ടിട്ടില്ല. നീ ഒന്ന് എന്റെ കൂടെ വരണമെന്ന് പറഞ്ഞു. ഞാൻ പറഞ്ഞു. ഞാൻ ആൾക്കാരെ കൂട്ടി പോയാൽ കണ്ട് കിട്ടാൻ പ്രയാസമാണ്. നിങ്ങൾ ഒറ്റക്ക് പോകുന്നതാണ് നല്ലതെന്ന്. പക്ഷെ, അയാൾ കൂട്ടാക്കിയില്ല. കൂട്ടിപോയാൽ കാണാതിരിക്കുമോ ഒന്ന് പരീ ക്ഷിച്ച് കളയാം എന്ന പിടിവാശിയായി മാസ്റ്റർക്ക്. നിർബന്ധം കൂടി യപ്പോൾ ഞാൻ അവർക്ക് വഴിപ്പെട്ടു. പോകാമെന്ന് പറഞ്ഞ് യാത്ര യായി. കൃത്യം 5 മണിക്ക് അവിടെ എത്തി. അന്വേഷിച്ചപ്പോൾ 3 ദിവ സമായി അവർ പുറത്ത് പോയിരിക്കുന്നു. വരുമെന്ന് പറയാൻ പറ്റുക യില്ലെന്ന മറുപടിയാണ് കിട്ടിയത്.

പിന്നീട് എന്റെ ജ്യേഷ്ഠൻ മൊയ്തു മുസ്ലിയാർ കടവത്തൂരിൽ വന്നപ്പോൾ എന്നോട് പറഞ്ഞു. ഞാൻ ഇപ്പോൾ തിരൂരിൽ നിന്നാണ് വരുന്നത്. വടകര ഔലിയയും ഭാര്യാമക്കളുമെല്ലാം ഇപ്പോൾ തിരൂരി ലാണ് ഉള്ളത്. അപ്പോൾ ഞാൻ ചിന്തിച്ചു. അവർ എപ്പോഴും ചെറുവ ണ്ണൂരിൽ കണ്ടിത്താഴ വീട്ടിൽ ഉണ്ടാകുന്നുവല്ലോ. മറ്റു സ്ഥലങ്ങളിൽ

അദ്ദേഹം പോകാറും ഉണ്ട്. ശരിതന്നെ, എന്നാൽ ഒരിക്കലും ഞാൻ കണ്ടീത്താഴത്ത് അവരെ കാണാതിരുന്നിട്ടില്ല. ഇരിക്കട്ടെ ചെന്ന്കാ ണാം. എന്നുദ്ദേശിച്ചു പുറപ്പെട്ടു. ജ്യേഷ്ഠൻ തിരക്കി. നീ ഇപ്പോൾ എവിടേക്കാണ് പോകുന്നത്. ഞാൻ ചെറുവണ്ണൂരിലേക്കാണെന്ന് പറ ഞ്ഞു. ജ്യേഷ്ഠൻ പറഞ്ഞു. ഞാനല്ലേ നിന്നോട് പറഞ്ഞത് അവർ തിരൂരിലാണെന്ന്. പിന്നെ നീ ഇപ്പോൾ അവിടെ പോകേണ്ട. ഞാൻ മൗനിയായി. കുറേ കഴിഞ്ഞപ്പോൾ ജ്യേഷ്ഠൻ കാണാതെ പുറത്തേക്ക് കടന്നു. മഹാനെ കാണാൻ കണ്ടീത്താഴ വീട്ടിലേക്ക് പോയി. ബസ്സ് മേപ്പയ്യൂർ വരെ മാത്രമേ കിട്ടിയിരുന്നുള്ളൂ. അവിടെ ഇറങ്ങി കുറച്ച് കഴിഞ്ഞപ്പോൾ ചെറുവണ്ണൂർ ബസ്സ് വന്നു. ഞാൻ ബസ്സിൽ കയറി സീറ്റിൽ ഇരുന്നു. മനസ്സിൽ ജ്യേഷ്ഠൻ പറഞ്ഞ വാക്കുകൾ ഓർമ്മി ച്ചു. അവൻ അവിടെ ഇല്ല എന്നവാക്ക് ഓർത്തു തീരുന്നതിനിടയിൽ ചുമലിൽ തട്ടിക്കൊണ്ട് മഹാനവർകൾ പറയുന്നു. ഞാൻ ഇവിടെ ഉണ്ട്. നീ അവിടെത്തന്നെ ഇരുന്ന് കൊള്ളൂ. നോക്കുമ്പോൾ എന്തൊ ത്ഭുതം. തിരൂരിൽ ഉണ്ടെന്ന് പറഞ്ഞ മഹാൻ ബസ്സിൽ പിൻ സീറ്റിൽ ഇരിക്കുന്നു.

മറ്റൊരിക്കൽ, ഞാൻ മഹാനെ കാണാൻ പോയി. അങ്ങാടിയിൽ ഇറങ്ങാതെ കുറച്ചപ്പുറം വയലിന്റെ സമീപത്ത് ഇറങ്ങി. വയലിൽ കൂടിയും അവരുടെ വീട്ടിലേക്ക് വഴിയുണ്ട്. പോകുന്ന വഴിക്ക് ഒരു സുഹൃത്ത് പറഞ്ഞു. അവർ വീട്ടിൽ ഇല്ല. രാവിലെ പോയിട്ടുണ്ട്. ഞാൻ ഓർത്തു. ഒരിക്കലും ഞാൻ കാണാതെ മടങ്ങി വരാറില്ല. ഇതു പുതിയ ഒരു വാർത്തയാണ്. എങ്കിലും വീടുവരെ പോയി അവരുടെ മാതാവിന്റെ ഖബറിനടുത്ത് ഫാത്തിഹ ഓതി സിയാറത്ത് കഴിഞ്ഞ് തിരിച്ച് അങ്ങാടിയിലേക്ക് വരുമ്പോൾ ഒരു കടയിൽ നിന്നും ഒരാൾ എന്നെ വിളിച്ചു. ഞാൻ നോക്കുമ്പോൾ മഹാനവർകൾ അവിടെത ന്നെയുണ്ട്. എന്നെ കണ്ട മാത്രയിൽ പറഞ്ഞു. വേഗം വാ, എനിക്ക് കോഴിക്കോട് വരെ ഒന്ന് പോകണം. സംസാരിക്കാൻ ഒന്നും ഇപ്പോൾ സമയമില്ല. നീ കൂടെ വരുന്നുവെങ്കിൽ ജീപ്പിൽ കയറുക. ഊം വേഗ മാകട്ടെ. ഉടനെ ഞാൻ കയറി ഇരുന്നു. കൂടെ അവരും കയറി. സിറാജ് പത്രത്തിന്റെ ഉദ്ഘാടനത്തിന് അവരെ വിളിക്കാൻ വന്നവരായിരുന്നു ആ ജീപ്പിലുണ്ടായിരുന്നത്. ഞാൻ അത്ഭുതപ്പെട്ടു. രാവിലെ വീട്ടിൽ നിന്ന് പുറപ്പെട്ടവർ പോകാതെ ടൗണിൽ തന്നെ ഉണ്ടായല്ലോ. ഇവർ പോകാത്തതും എനിക്ക് കാണാൻ ഭാഗ്യമുണ്ടായതും ഒരു അത്ഭുതം

തന്നെ. ചുരുക്കി പറയട്ടെ 100 പ്രാവശ്യത്തിൽ കൂടുതൽ കാണാൻ വന്നിട്ടുണ്ട്. അന്നെല്ലാം മഹാനവിടെ ഉണ്ടാകാറുണ്ടായിരുന്നു.

ഒരുകാര്യം കൂടി പറയട്ടെ അവരുടെ വീട്ടിൽ നേർച്ച നടക്കുന്ന ദിവസം, തങ്ങൾ ളുഹർ നിസ്കരിക്കാൻ മലയിൽ പള്ളിയിലേക്ക് പോയി. ആ വീടിന്റെ കിഴക്ക് ഭാഗത്താണല്ലോ പള്ളി. അവർ പോയ ശേഷം ആ വീടിനടുത്തുള്ള ഒരു അയൽവാസി എന്നെയും കൂട്ടി പടിഞ്ഞാറു ഭാഗത്തുള്ള ഒരു വീട്ടിലേക്ക് പോയി. അവരുടെ ചില പ്രശ്നങ്ങൾ മുന്നിൽ വെച്ച് ഞാൻ പറഞ്ഞു. മഹാനവർകൾ വന്നാൽ ഇത് വേണ്ടപോലെ ഞാൻ പറയും. അത് പറയേണ്ട. നീ വല്ലതും ഞങ്ങൾക്ക് ചെയ്ത് തരിക. ഞാൻ ചില പണികൾ എടുത്ത് കൊടു ത്തു. ഫീസായി എനിക്ക് കുറച്ച് രൂപ തന്നു. ഞാൻ വാങ്ങിയില്ല. മഹാന്റെ അയൽവാസിയേ ഞാൻ ബഹുമാനിക്കണമല്ലോ? എന്നത് കൊണ്ടു തന്നെ. പക്ഷെ ഒരു ചെറിയ കുട്ടി ആ പണം എന്റെ കീശ യിൽ നിക്ഷേപിച്ചു. അങ്ങനെ വീട്ടിൽനിന്നിറങ്ങി കണ്ടീത്താഴ കോണി ക്കൽ എത്തുമ്പോഴേക്ക് മഹാനവർകൾ പള്ളിയിൽ നിന്ന് തിരിച്ചുവ രുന്നത് എന്നെ കണ്ടമാത്രയിൽ പെട്ടെന്ന് വിളിച്ചു. നീ ഇവിടെ വാ. നീ കോഴിമുട്ടയുട മേൽ എഴുതികൊടുത്തു കൊള്ളുക. പ്രതിഫലം വാങ്ങുകയും ചെയ്യുക. പണം വാങ്ങാതെ നീ എങ്ങനെയാണ് ജീവി ക്കുക. എത്ര നിസ്സാരമായ കാര്യം വരെയും അദ്ദേഹം ഉപദേശിക്കു ന്നു.

തൃശ്നാപള്ളിക്കടുത്ത് ഒരു കുടുംബത്തിലുള്ള മൂന്ന് വീടുകൾ തീപിടുച്ചു കൊണ്ടിരിക്കുന്നു. മൂന്ന് മാസത്തോളമായി പലരും പലതും പരിഹാരമാർഗ്ഗമായി ചെയ്തുനോക്കി. ഫലം ഒന്നും കണ്ടില്ല. ഉടുത്ത തുണി അഴിച്ചുവെച്ചാൽ പെട്ടെന്നുകത്തും മുലകുടിക്കുന്ന കുഞ്ഞിന്റെ ഉടുപ്പ് വരെ കത്തിച്ചുകളയുന്നു. നോക്കിനിൽക്കെ പുകപോകുന്നതും കത്തിനശിക്കുന്നതും കാണാം. എന്നെ വിളിച്ചുകൊണ്ടുപോയി. ഇത്തരം കാഴ്ചകൾ ഞാൻ ആദ്യമായാണു കാണുന്നത്. ഇതിനുള്ള പരിഹാരമാർഗമൊന്നും പഠിച്ചിട്ടില്ലാത്ത ഞാൻ അവിടുന്നു മാനഭംഗം വരാതെ പോകാൻ എന്തുവഴി എന്നാലോചിച്ചു. പെട്ടെന്നു ഒരു ഹിക്മത്ത് മനസ്സിൽ ഉദിച്ചു. അവർ തരുന്ന പണത്തിൽ നിന്നും യാത്രാ ചിലവ് കഴിച്ചു ബാക്കി മുഴുവനും വടകര മഹാനവർകൾക്ക് കൊടുക്കാം എന്ന്. വെള്ളം മന്ത്രിച്ച് ഊതി കൊടുത്ത് നാല് മൂലക്കും കുടയുക എന്നാജ്ഞാപിച്ചു. അവർ കുടയുകയും ചെയ്തു. പിന്നെ

ഈ മൂന്ന് വീടുകളും അഗ്നിജ്വാലയിൽ നിന്ന് രക്ഷപ്രാപിച്ചു. മൂന്ന് മാസം വരെ അവിടെ പല ആൾക്കാരും നോക്കി കെട്ടഴിഞ്ഞ ശേഷ മാണിത്. ഇത്തരം വാർത്തകൾ സംശയിക്കുന്നവരെയും വിശ്വസി ക്കുന്നവരെയും കണ്ടേക്കാം. തൃശ്നാപള്ളിക്കടുത്ത് കുനിയമ്പത്തൂ രിലാണ് സംഭവം. പരിസരവാസികളെല്ലാം ഇത് നേരിൽ കണ്ടതാ ണ്.

കൊയിലാണ്ടിക്കടുത്തൊരു വീട്ടിൽ മാറാവ്യാധികൾ പിടിപെ ട്ടു. പലരും ആ വീട് താമസത്തിനു കൊള്ളുകയില്ല എന്ന് തീർത്തുപ റഞ്ഞു. പൊളിക്കാതെ മാർഗ്ഗമില്ലെന്ന് അവരും ഉറച്ചു. എന്നെ കൂട്ടി ക്കൊണ്ടു പോയി കാണിച്ചു. ശാന്തസുന്ദരമായ ഒരു ഉഗ്രൻ വീട് 75 ൽ തന്നെ ഒരു ഭീമമായ സംഖ്യക്കുണ്ട്.ഇത് പൊളിച്ചുകളയണ്ട. നമുക്ക് വല്ല പരിഹാരവും ചെയ്യാമെന്ന് ആൾ പ്രതികരിക്കുന്നു. ഒരു പരി ഹാരവും വേണ്ട. ഇത് പൊളിച്ചുകളഞ്ഞാൽ പിന്നെ ഞങ്ങൾക്ക് ഇവിടെ പുരയെടുക്കാൻ പറ്റുകയില്ല എന്നായി. ഞാൻ പറഞ്ഞു, വേണ്ട. പൊളിക്കണ്ട. വിഷമങ്ങൾ അല്ലാഹു നീക്കും. ഇന്നും ആ പുര പൊളി ച്ചില്ലാന്നു മാത്രമല്ല ഇപ്പോൾ വലിയ സുഖത്തിലും ക്ഷേമത്തിലുമാണ് ആ വീട്ടുകാർ കഴിഞ്ഞുകൂടുന്നത്. ഇതെല്ലാം അല്ലാഹു മഹാനവർക ളിൽ കൂടി എനിക്കുതന്ന അനുഗ്രഹങ്ങളിൽ പെട്ടതാണ്. ആ മഹാനു ഭാവത്തിന്റെ ബർക്കത്ത് കൊണ്ട് അല്ലാഹു നാം ഏവരെയും തൃപ്തി പെടുത്തുമാറാകട്ടെ. അതത്രെ ഏറ്റവും വലിയ വിജയം.

അവരുടെ ബന്ധത്തിൽപെട്ട ഒരു സ്ത്രീ ബാംഗ്ലൂരിൽ താമസി ക്കുന്നുണ്ട്. 85-ൽ ആ സ്ത്രീയുടെ കാലിൽ ഒരു ബെഞ്ച് മറിഞ്ഞുവീ ണു. പിന്നീടു നീരുവന്നു വ്രണമായി. ചികിത്സകൾ പലതും നടത്തി രക്ഷയില്ലെന്നും കാൽ മുറിച്ചില്ലെങ്കിൽ വിഷം കൂടുന്നതല്ലാതെ മറ്റു മാർഗമില്ലെന്നും വിധിയെഴുതി. മൂന്നുനാലു പ്രഗൽഭ ഡോക്ടർമാരു ടേതാണ് നിർദ്ദേശം. ഒരു ഗ്ലാസ് വെള്ളം മന്ത്രിച്ചുകൊടുത്തു. വ്രണം ഉണങ്ങാൻ തുടങ്ങി. ഒരാഴ്ചകൊണ്ട് പൂർണമായി സുഖമായി. ഇപ്പോഴും സുഖമായി ജീവിക്കുന്നു. ഇതുപോലെ ഒരുപാട് സംഭവ ങ്ങൾ മഹാന്റെ ശിഷ്യത്വം സ്വീകരിച്ചതുമുതൽ എനിക്കനുഭവപ്പെട്ടിട്ടു ണ്ട്.

# കണ്ടീത്താഴ ഓർ

**അബ്ദുൽ ഹകീം സഖാഫി ആയഞ്ചേരി**

സാധാരണപോലെ പ്രഭാഷണത്തിന്റെ ദിവസമായി. പക്ഷെ ശക്തമായ വായ്പുണ്ണ്. എന്തുചെയ്യുമെന്ന് മനസ്സിലാകുന്നില്ല. ആരെ യെങ്കിലും പകരം അയക്കുക എന്നതല്ലാത്ത ഒരു മാർഗ്ഗവും മനസ്സിൽ വരുന്നില്ല. ഇനി ഒരാളെ കിട്ടിയാൽ തന്നെ പരിപാടിയുടെ സംഘാ ടകർ സമ്മതിക്കുമോ? അറിയില്ലല്ലോ! അങ്ങിനെയിരിക്കുമ്പോൾ ഞാൻ സംഘാടകനെ വിളിച്ചു. അപ്പോഴല്ലെ പുകില്. 'നിങ്ങൾ വന്നോളൂ ഉസ്താദേ, അസുഖമൊന്നും വിഷയമാക്കണ്ട, അതൊക്കെ വടകര ഓറെ കറാമത്ത് കൊണ്ട് ശരിയാകും'. എനിക്ക് ചെറിയ സംസാ രങ്ങൾക്ക് പോലും പ്രയാസം അനുഭവപ്പെടുന്ന സമയം. ഞാൻ ആവു ന്നത്ര പറഞ്ഞ് മനസ്സിലാക്കാൻ ശ്രമിച്ചു. പക്ഷേ വിഫലം. "നിങ്ങൾ വന്നിട്ട് കഴിയുന്നത് പറഞ്ഞാൽ മതി." എന്ന് കൂടി അദ്ദേഹം പറഞ്ഞ ധൈര്യത്തിൽ ഞാൻ പരിപാടിക്ക് പോകാൻ തന്നെ തീരുമാനിച്ചു.

പോകുന്നതിന് ധൈര്യം പകർന്ന് മറ്റൊരു കാര്യം കൂടിയുണ്ട്. അതും വേണം പറയുക. പരിപാടി വെള്ളികുളങ്ങരയുള്ള എന്റെ സുഹൃത്ത് ഹാഫിള് മുഹമ്മദ് സഖാഫിയുടെ വീട്ടിലാണ്. സംഘാട കൻ അദ്ദേഹത്തിന്റെ പിതാവ് അബൂബക്ർ മുസ്ലിയാർ. വർഷങ്ങ ളായി നടത്തിവരാറുള്ള ആണ്ട് പരിപാടി, മുമ്പത്തെ വർഷം പരിപാ ടിക്ക് ക്ഷണിച്ചപ്പോൾ വല്ല തട്ടിപ്പുമുണ്ടോ എന്ന് ആശങ്ക കാരണം ഞാൻ ആ ഭാഗത്തുള്ള എന്റെ സുഹൃത്തിനെ വിളിച്ച് ചോദിച്ചു. കാരണം ഞാൻ വല്ല തട്ടിപ്പ്കാരന്റേയും വീട്ടിൽ പോയി പ്രസംഗി ച്ചാൽ അത് അവരുടെ തട്ടിപ്പിന് പിന്തുണയായിപ്പോകുമല്ലോ?.

സുഹൃത്ത് പറഞ്ഞു: "അങ്ങനെയൊന്നുമുണ്ടാകില്ല." അദ്ദേഹം വടകര മുഹമ്മദ് ഹാജി (ഖ.സി.)യുടെ ജീവിതകാലത്ത് അവിടുത്തെ നിർദ്ദേശപ്രകാരം ആരംഭിച്ചതാണ്. കൂടാതെ, ആരോടും പ്രത്യേകിച്ച് പിരിവൊന്നും നടത്തുന്നില്ല. വരുന്നവർക്കൊക്കെ വന്ന ഉടനെ പായസവും പോകുമ്പോൾ ഭക്ഷണപ്പൊതിയും നൽകുന്നുണ്ട്.

വിഷയത്തിലേക്ക് വരാം. ഞാൻ പരിപാടിക്ക് പുറപ്പെട്ടു. പോകുന്ന വഴിയിൽ വല്ലാതെ വേദനിക്കുന്ന സമയങ്ങളിൽ എനിക്ക് അദ്ദേഹത്തോട് അമർഷവും തോന്നാതെയില്ല.

അവിടെയെത്തി ഭക്ഷണം കഴിക്കാൻ പോലും പ്രയാസം. അബൂബക്ർ മുസ്‌ലിയാർ പറഞ്ഞു. ഉസ്താദേ ഓറെ കറാമത്ത് കുറച്ച് പറയണം. എന്നാൽ റാഹത്താകും. ഇശാഅ് നിസ്കാരം കഴിഞ്ഞ് പ്രസംഗം ആരംഭിച്ചു. എന്തെന്നില്ലാത്ത റാഹത്ത്, പ്രസംഗം എങ്ങിനെ രണ്ട് മണിക്കൂർ കഴിഞ്ഞു. എനിക്ക് തന്നെ അത്ഭുതം. ആകർഷണീയമായ ചില വിശദീകരണങ്ങൾ! എനിക്ക് റെക്കോർഡ് ചെയ്തില്ലല്ലോ എന്ന സങ്കടം! അത് കഴിഞ്ഞ് തിരിച്ച് വരുമ്പോൾ എന്തോ ഒരുൾവിളി! ഇത്ര വലിയ കറാമത്ത് അനുഭവിച്ചിട്ടും എനിക്ക് ഒരു പ്രത്യേക ബന്ധമൊന്നുമില്ലാതെ പോയാൽ?... ടൂവീലറിൽ തിരിച്ച് പോരുമ്പോൾ പറഞ്ഞ കറാമത്തുകൾ എന്റെ ശരീരത്തിന് നവോന്മേഷം പകരുന്നു. അവിടുത്തെ കറാമത്ത് പറയാൻ ഭാഗ്യം ലഭിച്ച സ്ഥിതിക്ക് പ്രത്യേക ബന്ധം സാധിക്കണേ! മനസ്സ് അനിയന്ത്രിതമായി പ്രാർത്ഥിക്കുന്നു.

കൂടുതൽ കാലം കഴിഞ്ഞില്ല, ഒരു ദിവസം നാദാപുരത്തേക്ക് നിൽക്കുമ്പോൾ ഒരു സ്നേഹിതൻ ചെറുവണ്ണൂരിലെ മഖാമിലേക്ക് പോകുന്നു. അവരോടു കൂടെ ഞാൻ ചെറുവണ്ണൂരെത്തി, അവിടെ മഖാമിലെ പരിപാടിയുടെ സ്വാഗതസംഘ യോഗം നടക്കുന്നു. അതിൽ കൂടാൻ സാധിച്ചെന്ന് മാത്രമല്ല പ്രത്യേകമായ ഒരനുഭൂതി. അതും കഴിഞ്ഞ് പരിപാടി നടക്കുമ്പോൾ ഒരു ദിവസം പ്രസംഗിക്കുകയും ചെയ്തു.

പ്രഭാഷണ മേഖലയോട് പ്രത്യേക താൽപര്യമില്ലാത്ത എനിക്ക് ഈ വിഷയത്തിൽ ജീവിതത്തിലെ ഏറ്റവും സംതൃപ്തി തോന്നിയ അവസരമാണിത്. എപ്പോഴും ഏത് പ്രഭാഷണത്തിന് ഒരുങ്ങുമ്പോഴും മുഹമ്മദാജി തങ്ങളുടെ പേരിൽ ഫാതിഹ ഓതാറുണ്ട്.

കുട്ടിക്കാലത്ത് തന്നെ മനസ്സിൽ പതിഞ്ഞതാണ് ആ നാമം.

'കണ്ടീത്താഴ ഓർ' എനിക്ക് പന്ത്രണ്ട് വയസ്സുള്ളപ്പോൾ തലയിൽ കുറച്ച് മുടി നരച്ചു. ഉമ്മ മഹാനവർകൾ നടത്താറുള്ള മിഅ്റാജ് നേർച്ച യിലേക്ക് പൈസ എടുത്തുവെച്ചു, നേർച്ച നടക്കുമ്പോൾ എന്നെ പറ ഞ്ഞയച്ചു. കണ്ടീത്താഴ ഇന്നത്തെക്കാളും പ്രൗഢമാണ് അന്നെന്നാണ് എനിക്കിപ്പോൾ തോന്നുന്നത്. വല്ലാത്ത ജനത്തിരക്ക്, വലിയ ക്യൂ, മഹാനവർകളെ കണ്ട് പൈസ കൊടുത്തു. ഊതിത്തന്നു പൈസയും തന്നു. ഫലവും ലഭിച്ചു. അങ്ങിനെ മനസ്സിൽ ആ മഹാൻ സ്ഥിരപ്ര തിഷ്ഠ നേടി.

സേവന വഴിയിൽ പ്രവേശിച്ച ശേഷം പലപ്പോഴും വലിയ പ്രതി സന്ധി വരുമ്പോൾ മഖാമിൽ വരും. ഒരു ദിവസം മഖാമിൽ ഇരിക്കു മ്പോൾ പരിചയമുള്ള ഒരു പണ്ഡിതൻ വന്നു, കുറച്ച് കഴിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു. 'ഞാൻ വിഷമം നേരിടുമ്പോൾ ഇവിടെ വരാ റാണ് പതിവ്. എന്റെ ണ്മയുടെ വഴിയിൽ ഇടപെട്ട ഒരു മഹാനാണ് അവിടുന്ന്. എന്ന് മാത്രമല്ല ഞാൻ ഓതിപ്പഠിക്കുന്ന കാലത്ത് വളരെ അടുത്ത് ബന്ധപ്പെട്ടതുമാണ്.' വലിയുപ്പ മകളുടെ വിവാഹത്തിന് സമ യമാപ്പോൾ ഇവിടെ പറഞ്ഞു. ഇവിടുന്നാണ് വഴി തിരിച്ചുകൊടുത്ത ത്. അങ്ങനെയാണ് പിതാവും ഉമ്മയും തമ്മിലുള്ള വിവാഹം നട ന്നത് അതാണ് പറഞ്ഞത് ഉണ്മയുടെ വഴി...

അദ്ദേഹം കുറെ സമയം സംസാരിച്ചു.

പേരാമ്പ്ര പള്ളിയിൽ മഹാനവർകൾ ഉറുദി പറയാറുള്ളതും, അത് കേൾക്കാൻ ജനങ്ങൾ കാണിക്കാറുള്ള താൽപര്യവും അങ്ങിനെ ഒത്തിരി കാര്യങ്ങൾ! മുയിപ്പോത്ത് പരിസരത്തുള്ള വലിയൊരു പണ്ഡിതൻ, മഹാനവർകളും കൂടി പങ്കെടുക്കേണ്ട പരിപാടിയിൽ അദ്ദേഹം നേരത്തെ എത്തി. ആരോ വന്ന് മഹാനവർകളെ അഭിപ്രായം ചോദിച്ചു. അതൊരു ജിന്നിന്റെ മുഅക്കലോ മറ്റോ ആണെന്ന് പറ ഞ്ഞു. ശേഷം ഒരു മസ്അല പറഞ്ഞു. പക്ഷേ അത് ഏത് കിതാബി ലാണെന്ന് പറയാൻ കഴിഞ്ഞില്ല. അൽപം കഴിഞ്ഞപ്പോൾ മഹാന വർകൾ വന്നു. ഉടനെ പറഞ്ഞു. നിങ്ങൾ പറഞ്ഞ മസ്അല ഇന്ന കിതാബിലുണ്ട്. അതിന്റപ്പുറം തന്നെ ജിന്നിന്റെ മുഅക്കലാത്തും ഉണ്ട്?! അത്ഭുതം!

ഞാൻ സിറാജുൽ ഹുദയിൽ പഠിക്കുന്ന കാലം. മുത്തലിബു സ്താദിന്റെ കൂടെ ചില ആലിമീങ്ങളെ കാണാൻ പോയി അന്ന് പാനൂർ

അലി മുസ്‌ലിയാർ എന്ന വലിയ പണ്ഡിതനെ കണ്ടു. സംസാരി ക്കുന്ന കൂട്ടത്തിൽ അദ്ദേഹം പറഞ്ഞു. വടകര മുഹമ്മദ് ഹാജി (ഖ:സി) യെ കാണാൻ മറ്റൊരാളുടെ കൂടെ പോയി. പോകുമ്പോൾ എന്റെ മന സ്സിൽ ഒരുചിന്ത. വടകര മുഹമ്മദാജി (ഖ:സി) കിതാബ് ധാരാളം ഓതിയിട്ടുണ്ടോ? മഹാനവർകളുടെ വീട്ടിന്റെ കോണിപ്പടി കയറു മ്പോൾ കേൾക്കുന്നത് അവിടെ വിളിച്ച് പറയുന്നു. ഞാൻ മഹല്ലി ഓതിയത് ഇന്നാലിന്ന ഉസ്താദിൽ നിന്നാണ്. തുടങ്ങി ഓതിയ കിതാബും ഉസ്താദും, ചിന്തിച്ചത് മോശമായിപ്പോയി എന്ന് തോന്നി.

കുണ്ടൂർ ഉസ്താദിൽ നിന്നും ഓതിപ്പഠിച്ച ഒരു പണ്ഡിതൻ മഖാ മിൽ വെച്ച് എന്നോട് പറഞ്ഞു. ഞങ്ങൾ മുതഅല്ലിമുകൾ മഹാന വർകളെ കാണാൻ ചെന്നു. അന്ന് വെള്ളിയാഴ്ചയാണ്. മലപ്പുറം ജില്ല യിലെ ഒരു ഹോസ്പിറ്റലിൽ ചികിത്സയിലാണ്. ജുമുഅക്ക് പോകേണ്ട സമയമാപ്പോൾ അവിടുന്ന് പള്ളിയിലേക്ക് പുറപ്പെട്ടു. ജുമുഅ കഴി ഞ്ഞപ്പോൾ തിരിച്ച് വാഹനത്തിൽ ഞങ്ങളെയും കൂട്ടി ഹോസ്പിറ്റ ലിൽ വന്നു. പരിഗണനയോടെ ഭക്ഷണം കഴിപ്പിച്ചു. കിതാബുകളെ കുറിച്ചെല്ലാം സംസാരിച്ചു. ആരാധനകളോടും ഇൽമിനോടും മഹാ നവർകൾക്കുള്ള ബഹുമാനവും താൽപര്യവും ഇതിൽ നിറഞ്ഞ് നിൽപുണ്ടായിരുന്നു.

മൂടാടിക്കാരനായിരുന്ന ഇസ്മാഈൽ മുസ്‌ലിയാർ പറയുന്നു. അദ്ദേഹത്തിന്റെ അടുത്ത ഒരു ബന്ധു വലിയൊരു രോഗം പിടിച്ച് സകറാത്തിലുള്ള സമയം, മഹാനവർകൾ അത് വഴി വരുന്നു. അവി ടെയൊക്കെ കുഞ്ഞനൗലിയ എന്നാണറിയപ്പെടുന്നത്. കൈ ഒന്ന് വീശി ഒരു നൂൽ കൊടുത്തു. രോഗം മാറി. കുറെ കാലം ജീവിച്ചു.

ഞങ്ങളെ നിന്റെ ഔലിയാക്കളുടെ കൂടെയാക്കണേ അല്ലാഹ്!

# ചെറുവണ്ണൂരിന്റെ അഭിമാനം

**മലയിൽ അമ്മദ്**

മഹാനവർകളുടെ അടുത്തേക്ക് പോകാൻ എന്തോ എനിക്ക് ഭയമായിരുന്നു. എന്നാലും ചില സേവനങ്ങളൊക്കെ ഓർക്ക് ചെയ്തുകൊടുക്കാൻ എനിക്ക് അവസരമുണ്ടായിട്ടുണ്ട്. എന്നും രാവിലെ ഓർക്ക് പൂള(കപ്പ) ചുട്ട് കൊടുക്കുന്ന പതിവുണ്ടായിരുന്നു.

മഹാനവർകളുടെ കുട്ടിക്കാലത്ത് ഈ നാട് ഇന്നു കാണുന്ന സ്ഥിതിയിലേക്കൊന്നും എത്തിയിരുന്നില്ല. കണ്ടിത്താഴ പ്രദേശത്ത് അന്ന് നടപ്പാത പോലും ഇല്ലായിരുന്നു. മതപരമായും വളരെ പിന്നിലായിരുന്നു ഞങ്ങളുടെ നാട്. അന്യമതസ്ഥർ തിങ്ങിപ്പാർത്തിരുന്ന ഈ പ്രദേശത്ത് മഹാനാണ് ദീനിന്റെ പ്രഭ പരത്തിയത്. മഹാനവർകൾ ദീർഘമായ 'അലച്ചിലി'നു ശേഷം കുടുംബങ്ങളുടെ നിർബന്ധപ്രകാരം കണ്ടിയിലേക്ക് വരികയും ഈ പ്രദേശമെല്ലാം വിലക്ക് വാങ്ങുകയും ചെയ്തു. ഈ ചെറിയ ഗ്രാമത്തെ ലോകമറിഞ്ഞത് തങ്ങളിലൂടെയും ഓർ സംഘടിപ്പിച്ചിരുന്ന മിഅ്റാജ് നേർച്ചയിലൂടെയുമായിരുന്നു. നബി (സ)യെക്കുറിച്ചുള്ള നിരവധി മൗലീദ് പരിപാടികൾ നടക്കുമെങ്കിലും റജബ് മാസത്തിലെ മിഅ്റാജ് ദിനം ഇത്രയധികം ആഘോഷമാക്കി നടത്തുന്നത് മഹാനവർകൾക്ക്

നബി (സ)യോടുള്ള മഹബ്ബത്തു കൊണ്ടാണെന്ന് ഇവിടെ വരുന്ന ആലിമീങ്ങൾ പറയുമായിരുന്നു.

ഇന്നു കാണുന്ന പള്ളി മഹാനവർകൾ പുതുക്കിപ്പണിതതാണ്. അതിനു മുൻപ് ചെളികൊണ്ട് നിർമ്മിച്ച ചെറിയ പള്ളി ആയിരുന്നു. ഒരിക്കൽ കനാൽ നിർമാണ ആവശ്യത്തിന് പഞ്ചായത്ത് ഓഫീസർമാർ വരികയും മഹാനവർകളുടെ പള്ളിയോട് ചേർന്ന് കനാൽ കുഴിക്കണമെന്നും ആവശ്യപ്പെട്ടു. എന്നാൽ മഹാനവർകൾ അവരോട് കനാൽ കുറച്ച് കൂടി മാറ്റിവെട്ടണമെന്നും ഇവിടെ എനിക്ക് നേർച്ച നടത്താനുള്ളതാണെന്നും ഇവിടെ കനാലുണ്ടായാൽ നേർച്ചക്ക് വരുന്ന ആൾക്കാർക്ക് ബുദ്ധിമുട്ടാവുമെന്നും പറഞ്ഞു. പക്ഷേ, യാതൊരു വിട്ടുവീഴ്ചക്കും അധികൃതർ തയ്യാറായില്ല. അങ്ങനെ പണി തുടങ്ങി. കുറച്ചുദിവസം കഴിഞ്ഞപ്പോൾ പണിക്കിടയിൽ ഒരു കല്ല് മഹാന്റെ പള്ളിയുടെ ഓട്ടിൻപുറത്ത് വീഴുകയും ഓട് പൊട്ടുകയും ചെയ്തു. ഓട് ഉടൻ മാറ്റിത്തരണമെന്ന് മഹാൻ പറഞ്ഞെങ്കിലും പഞ്ചായത്തിലുള്ളവർ ഗൗനിച്ചില്ല. അപ്രതീക്ഷിതമായി കനാലിന് വേണ്ടി കുഴിച്ച കുഴിയിലേക്ക് ഒരു കൂറ്റൻപാറ വന്നുവീണു. അത് അനക്കാൻ പോലും സാധിക്കാതെ പളിക്കാർ വലഞ്ഞു. പഠിച്ച പണിയെല്ലാം പയറ്റി. ഈ വിഷയത്തിൽ വിദഗ്ദ്ധരായ ചിലരെ കൊണ്ടുവന്ന് ശ്രമിച്ചിട്ടും പാറ അനങ്ങിയില്ല. കനാൽ പണി മുടങ്ങുമെന്ന അവസ്ഥയിലായി. കനാൽ നിർമ്മാണം നടന്നില്ലെങ്കിൽ ജനങ്ങൾ കുടിവെള്ളത്തിന് ബുദ്ധിമുട്ടുകയും ചെയ്യും. അവസാനം, ഉദ്യോഗസ്ഥൻമാർ മഹാനവർകളുടെ അടുത്തുവന്ന് മാപ്പ് പറയുകയും ഓട് മാറ്റിക്കൊടുക്കുകയും ചെയ്തു. അത്ഭുതമെന്നു പറയട്ടെ. നീങ്ങാത്ത കല്ല് എളുപ്പത്തിൽ നീങ്ങി.

# ബാങ്ക് ഉഷാറാ...
# ഇനി നിങ്ങൾ തന്നെ മുഅദ്ദിൻ.

**കുഞ്ഞബ്ദുള്ള ചെറുവണ്ണൂർ**

ആദ്യ ഹജ്ജ് യാത്രയിൽ കൊയിലാണ്ടി അഹ്മദ് മുസ്‌ലിയാർ എന്ന സുഹൃത്തും ഓറുപ്പാന്റെ കൂടെയുണ്ടായിരുന്നു. ബോംബെയിൽ കപ്പലിറങ്ങി മക്കത്തേക്കുള്ള കപ്പൽ യാത്രക്ക് വേണ്ട പേപ്പറുകൾ ഇല്ലാത്തത് കാരണം മഹാനെ യാത്ര അയയ്ക്കാൻ അധികൃതർ വിസമ്മതിച്ചു. ബാബാസാഹിബ് ഇല്ലെങ്കിൽ ഞങ്ങൾ പോകുന്നില്ല. എന്ന് പറഞ്ഞ് ഉത്തരേന്ത്യക്കാരുൾപ്പെടെയുള്ളവർ യാത്ര ബഹിഷ്കരിച്ചു. ഗത്യന്തരമില്ലാതെ കപ്പൽ അധികൃതർക്ക് അവസാനം സമ്മതിക്കേണ്ടി വന്നു. ബോംബെയിൽ കപ്പൽ കാത്ത് തങ്ങുന്ന സമയത്ത് മൊയ്തീൻ മുസ്‌ലിയാരോട് മഹാൻ പറഞ്ഞു: ‘വാ, അവിടെയൊരു കുളമുണ്ട്. നമുക്കവിടെ പോയി മുങ്ങിക്കുളിക്കാം. ആദ്യമായി ബോംബെയിൽ വരുന്ന നിങ്ങൾക്കെങ്ങനെ ഇവിടെ കുളമുണ്ടെന്ന് എങ്ങനെ അറിയുമെന്ന് ചോദിച്ചപ്പോൾ മഹാനവർകൾ മറുപടി കൊടുക്കാതെ ഒഴിഞ്ഞ്മാറി. കുളികഴിഞ്ഞ ശേഷം കുറച്ചപ്പുറത്ത് ഒരു പൂക്കോട്ടുകാരന്റെ ചായപ്പീടികയുണ്ടെന്നും നമുക്കവിടെ പോയി ചായ കുടിക്കാമെന്നും പറഞ്ഞ് വീണ്ടും സംശയം ബാക്കിയായ മൊയ്തീൻ മുസ്‌ലിയാർ രഹസ്യമായി പൂക്കോട്ടുകാരൻ മൊയ്തീനോട് പോയി ഇയാളെ അറിയുമോന്ന് ചോദിച്ചപ്പോൾ അറിയാമെന്നും ഇയാൾ പലപ്പോഴും ഇവിടെ വരാറുണ്ടെന്നും സ്ഥിരമായി ഇവിടെ നിന്നാണ് ചായകുടിക്കാറുള്ളതെന്നും പറഞ്ഞപ്പോൾ മൊയ്തീൻ മുസ്‌ലിയാർ അമ്പരന്നുപോയി.

മഹാനവർകളുടെ സിയാറത്ത് എല്ലാത്തിനും മതിയായിരുന്നു. മക്കളുടെ കല്യാണക്കാര്യം എങ്ങനെ നിർവ്വഹിക്കുമെന്ന് മഖാമിൽ പോയി സങ്കടം പറഞ്ഞപ്പോൾ അവിടുത്തെ ബറകത്ത് കൊണ്ടു തന്നെ മൂത്തമകളുടെ കല്യാണം രോഗിയായി കിടക്കുകയായിരുന്നെങ്കിലും ഗംഭീരമായി നടത്താൻ എനിക്കു സാധിച്ചു.

എന്റെ ജീവിതത്തിൽ എന്തെങ്കിലും ഐശ്വര്യമുണ്ടെങ്കിൽ അത് ഓറുപ്പാപ്പന്റേതാണ്. ഒരിക്കൽ അപ്രതീക്ഷിതമായി എന്നോട് ളുഹർ

ബാങ്ക് കൊടുക്കാൻ പറഞ്ഞു. ശേഷം ആ, കുഞ്ഞുബ്ദുള്ളാന്റെ ബാങ്ക് ഉഷാറാ, ഇനി നിങ്ങള് തന്നെ ആയിക്കോട്ടെ മുക്രീ" എന്ന് പറഞ്ഞു. അക്കാലത്ത് ആയിരം രൂപാ ശമ്പളത്തിൽ എന്നെ ജോലി ഏൽപിച്ചു.

ചെരണ്ടത്തൂർ ഉള്ള ഒരു ഹിന്ദുവിശ്വാസി സഹിക്കവയ്യാത്ത കാൽമുട്ട് വേദന കാരണം ചികിത്സ മടുത്ത് മഖാമിലേക്ക് പായയും തലയിൽ ചുമന്ന് വരാമെന്ന് ഏറ്റു. കരുതിയതുപോലെ, വേദന മാറുകയും അയാൾ പായ തലയിൽ ചുമന്ന് മഖാമിൽ വരികയും ചെയ്തു.

വില്യാപ്പള്ളിയിലുള്ള ഒരാൾ പലപ്പോഴും മഹാനവർകളെ കാണാൻ വരാറുണ്ടായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ അളിയന് ഓറ് മഹാനാണോ എന്ന് സംശയമുളണ്ടായിരുന്നു. ഒരിക്കൽ അദ്ദേഹം അളിയനെയും കൂട്ടി മഹാനവർകളുടെ വീട്ടിൽ വന്നു. മഹാനവർകളെ കണ്ട് മൂവരും വീട്ടിന്റെ പടിയിറങ്ങി. മഹാൻ ഇവരോട് മുന്നിൽ നടക്കാൻ പറഞ്ഞു. വീടിന്റെ മുന്നിലായി പഴയ പള്ളിയുടെ താഴ്ചയിലേക്ക് മഹാൻ കാലെടുത്തു വെക്കുന്നതു കണ്ടു. തിരിഞ്ഞു നോക്കിയപ്പോൾ മഹാനവർകളെ പരിസരത്തൊന്നും കാണുന്നില്ല. അളിയന്റെ സംശയം തീരുകയും ചെയ്തു. ആര് വന്നാലും മഹാനവർകൾ വീടിനോട് ചേർത്ത് നിർമ്മിച്ച തന്റെ ഉമ്മായുടെ ഖബറ് സിയാറത്ത് ചെയ്തുവരാൻ പറയുമായിരുന്നു. ചിലയാൾക്കാരുടെ മനസ്സിലുള്ള ഉദ്ദേശ്യങ്ങൾ ഗേറ്റ് കടക്കുന്നതിന് മുമ്പായി അങ്ങോട്ട് വിളിച്ചു പറയുമായിരുന്നു.

മൊയ്തീൻഹാജി പറഞ്ഞതായി ഓർക്കുന്നു. മഹാനവർകൾ കപ്പലിൽ ഹജ്ജ് യാത്ര നിർത്തിയതിന് ശേഷം പിന്നീട് ഹജ്ജിന് പോയിരുന്നില്ല. ഒരിക്കൽ ബോംബെ വരെ പോവുകയും ഇപ്പോൾ വിമാന മാർഗ്ഗമാണ് യാത്ര എന്നും കപ്പലില്ലെന്നും തിരിച്ചറിഞ്ഞപ്പോൾ തിരിച്ചു പോവുകയും ചെയ്തു. കപ്പൽ നിർത്തലാക്കിയതിന് ശേഷം മക്കത്ത് പോകാത്തത് മുത്ത്നബിയുടെ മുകളിലൂടെ പറക്കേണ്ടി വരുമല്ലോ എന്നാലോചിച്ചാണെന്ന് കേട്ടിട്ടുണ്ട്.

മഹാനവർകൾ ഹജ്ജിന് പോകാത്ത സമയത്ത് കണ്ടിത്താഴ സ്രാമ്പിയിൽ കിടന്നുറങ്ങിയിരുന്നെങ്കിലും അതേ സമയത്ത് മുഹിബ്ബീങ്ങളിൽ ചിലർ മക്കത്ത് മഹാനവർകളെ കാണുകയുണ്ടായി.

# ഓല വേണ്ട; ഓടിടാം

**മുഹ്‌യിദ്ദീൻ കുട്ടിക്കുരുക്കൾ ചേലേമ്പ്ര**

വടകര ചെറുവണ്ണൂർ കണ്ടിയിൽ ശൈഖ് വലിയുല്ലാഹി മുഹമ്മദ് ഹാജി തങ്ങൾ വഫാത്താവുന്നതിന് 5 വർഷം മുമ്പ് അവിടുത്തെ മുരീദ് കൂടിയായ ഈയുള്ളവന്റെ ജീവിതത്തിൽ അനുഭവപ്പെട്ടതായ ഒരനുഭവമാണിത്. കാലിക്കറ്റ് യൂനിവേഴ്സിറ്റിയുടെ ഏതാനും മീറ്ററുകൾക്കപ്പുറത്ത് സ്ഥിതിചെയ്യുന്ന സ്ഥലമാണ് ചേലേമ്പ്ര. അവിടെ ഞാനും ഭാര്യയും കുട്ടികളും അടങ്ങുന്ന ചെറിയ കുടുംബം ഒരു ചെറ്റകൂരയിൽ താമസിക്കുകയായിരുന്നു. വീടിനോട് ചേർന്ന ഏതാണ്ട് 10 അടി ഉയരത്തിൽ പൊക്കമുള്ള സ്ഥലത്ത് ചെറിയ ഒരു ഓലഷെഡ്ഡ് ഉണ്ട്. അതിന്റെ പടിഞ്ഞാറു ഭാഗത്ത് അടുക്കള രൂപത്തിൽ കെട്ടിയിറക്കിയിട്ടുണ്ട്. അവിടെയാണ് ഈയുള്ളവൻ തൈലവും, കഷായവും മറ്റു മരുന്നുകളുമുണ്ടാക്കുന്നത്. അടുപ്പിൽ നിന്ന് പുക പുറത്തേക്ക് പോകാനായി പൊക്കം കുറഞ്ഞ ഒരു കുഴലുണ്ട്.

പതിവുപോലെ സുബ്ഹി നിസ്കാരവും ഖുർആൻ പാരായണവും കഴിഞ്ഞ് ഞാൻ അവിടേക്ക് മരുന്നുണ്ടാക്കാൻ പോയി. ഭാര്യയും കുട്ടികളും അടുക്കളയിലേക്ക് ചായയുണ്ടാക്കാനും. ഞാൻ കഷായമുണ്ടാക്കാൻ വേണ്ടി അടുപ്പിൽ തീ കത്തിച്ചുകൊണ്ടിരിക്കുകയാണ്. തീ ശരിക്ക് കത്തി തുടങ്ങിയപ്പോൾ പുക പുറത്തേക്ക് പോകാനുള്ള ചെറിയ കുഴലിൽ കൂടി തീ മുകളിലേക്ക് കയറി. ഉടനെത്തന്നെ ഓലക്കും മുളകൾക്കും തീ പിടിക്കുകയും ചെയ്തു. വേനൽക്കാലമായതിനാൽ പെട്ടെന്ന് പടർന്ന്പിടിച്ചു കത്തുന്നത് കണ്ട് ഞാൻ സ്തബ്ധനായി. 'പടച്ച റബ്ബേ' എന്ന് ഞാൻ ഉറക്കെ നിലവിളിച്ചു. അത് കേട്ടു തൊട്ടടുത്ത് താമസിക്കുന്ന ബീരാൻഹാജിയും അവർക്ക് പിന്നാലെ എന്റെ ഭാര്യയും കുട്ടികളും ഓടിയെത്തി. കത്തിക്കൊണ്ടിരിക്കുന്നതിന്റെ മറുഭാഗത്തുനിന്ന് ബീരാൻഹാജിയും മറ്റുള്ളവരും ഓലയും മുളയും വലിച്ചിട്ടു. ഭാര്യയും കുട്ടികളും കൂടി കിട്ടിയ വെള്ളമെല്ലാം ഒഴിക്കുകയും ചെയ്തു. അങ്ങനെ കൂടുതൽ ഭാഗത്തേക്ക് കത്തിപടരുന്നിന്റെ മുമ്പ് തീ അണയുകയും ചെയ്തു.

അത് വെള്ളിമാട്കുന്നിൽ ശാദുലി മജ്ലിസ് നടക്കുന്ന ദിവസമായിരുന്നു. മജ്ലിസിലെത്തി ശൈഖുനയോട് സംഭവങ്ങളെല്ലാം പറയണം എന്ന ഉദ്ദേശത്തോടെ നേരത്തെ തന്നെ പുറപ്പെട്ടു. അധികം വൈകാതെ ദിക്ർ ഹൽഖ നടക്കുന്ന സ്ഥലത്തെത്തി. ശൈഖുനയും മറ്റു മുരീദുമാരും സ്ഥലത്തെത്തിയിട്ടുണ്ട്. രാവിലെ നടന്ന സംഭവങ്ങ ളെല്ലാം ശൈഖുനയോട് ഉണർത്തുന്നതിന് വേണ്ടി വേദനിക്കുന്ന മനസ്സോടുകൂടി സാവധാനം അരികിലേക്ക് ചെന്ന് സലാം പറഞ്ഞു. സലാം മടക്കിയതിന് ശേഷം തങ്ങൾ ചോദിച്ചു: "ആരാണ്" ഞാൻ പറഞ്ഞു ചേലേമ്പ്ര വൈദ്യനാണെന്ന്." രാവിലത്തെ സംഭവം പറ യാൻ വായതുറക്കുന്നതിനു മുമ്പേ തങ്ങൾ ചോദിച്ചു: "എന്തിനാ നിങ്ങ ൾ വലിയ ബേജാറുമായി വന്നിരിക്കുന്നത്? പുരയ്ക്ക് തീപിടിച്ചോ?". ഞാൻ അങ്ങോട്ട് പറയുന്നതിന് മുമ്പ് ശൈഖുനാ കാര്യങ്ങളെല്ലാം ഇങ്ങോട്ട് പറയുന്നു. ഞാൻ അത്ഭുതപ്പെട്ട് പോയി. വളരെ സങ്കട ത്തോടെ ഞാൻ പറഞ്ഞു. 'അതെ. പുര കുറച്ച് തീപിടിച്ചു' എന്നു പറഞ്ഞു തീരുംമുമ്പ് "അതു കെടുകയും ചെയ്തില്ലെ?" എന്ന് ശൈഖുനാ തിരിച്ചുചോദിച്ചു. വളരെ ദു:ഖത്തോടെ ശൈഖുനായോട് ഞാൻ പറഞ്ഞു. 'എനിക്ക് ഓല വാങ്ങാൻ കഴിവില്ല'. ഉടനെ തന്നെ ശൈഖുനാ പറഞ്ഞു. 'അത് ഓടിടാം'. ശൈഖുനായുടെ ഈ വാക്കു കൾ കേട്ടപ്പോൾ എനിക്ക് സമാധാനമായി. കാരണ ം ശൈഖുനപറ ഞ്ഞാൽ അപ്രകാരം തന്നെ സംഭവിക്കുമെന്ന് എനിക്ക് ഉറപ്പാണ്. അവസാനമായി ശൈഖുനായോട് ദുആ ചെയ്യണമെന്ന് പറഞ്ഞപ്പോൾ അവിടുന്ന് ഇങ്ങോട്ട് ചോദിച്ചു. 'അത് തന്നെ പോരേ'. 'മതി' എന്ന ഭാവത്തിൽ ഞാൻ ദിക്റിന്റെ മജ്ലിസിൽ വന്നിരുന്നു.

അധികം താമസിയാതെ തന്നെ ദിക്ർ ആരംഭിക്കുകയും ചെയ്തു. ദിക്ർ കഴിഞ്ഞ് പിരിഞ്ഞ് പോരുമ്പോൾ ദിക്റിന് പോകു മ്പോഴുണ്ടായിരുന്ന മനോവിഷമം ഒന്നും ഇല്ല. ശൈഖുനായുടെ ആ വാക്കുകളിൽ നിന്ന് തന്നെ മനസ്സിലെ എല്ലാ ദു:ഖങ്ങളും നീങ്ങിയി രിക്കുന്നു. ഏതാനും മാസങ്ങൾ കഴിയുന്നതിന്റെ മുമ്പായി തന്നെ തെങ്ങും ഓടും മറ്റ് സാധനങ്ങളും വാങ്ങി കത്തിയ ഷെഡ് നേരെയാ ക്കുകയും ചെയ്തു.

# ഉള്ളാൾ തങ്ങൾക്ക് സ്വർഗമുണ്ട്

**അബ്ദുൽ മജീദ് ഫൈസി**

മുപ്പത് വർഷങ്ങൾക്ക് മുമ്പ് തൊള്ളായിരത്തി അറുപത്തൊൻപത് കാലഘട്ടത്തിൽ കിഴിക്കോട് പള്ളിയിൽ ദർസ് നടത്തുന്ന കാലം. ഒരുദിവസം തങ്ങളുടെ വീട്ടിൽ നേർച്ചക്ക് പോയി. യാത്രാ സൗകര്യ ങ്ങൾ കുറവായതിനാൽ തലേന്ന് തന്നെ പുറപ്പെട്ടു. വളരെ ബുദ്ധി മുട്ടി അവിടെയെത്തി. മഗ്‌രിബിന് ശേഷം വന്ദ്യരായ ഉള്ളാൾ തങ്ങളു മെത്തി. ഇശാ നിസ്കാരാനന്തരം തങ്ങൾ പ്രസംഗിക്കണമെന്ന് മുഹ മ്മദ് ഹാജി തങ്ങൾ ആവശ്യപ്പെട്ടു. ഉള്ളാൾ തങ്ങൾ മടിച്ചാണെങ്കിലും ഏറ്റെടുത്തു.

ഹൃസ്വമായ പ്രസംഗം 'സാധാരണയായി മഹാന്മാരെ സന്ദർശി ക്കുമ്പോൾ പൊതുജനങ്ങൾ ഭൗതികകാര്യങ്ങൾക്കാണ് താൽപര്യം കാണിക്കുക എന്നാൽ യഥാർത്ഥത്തിൽ മഹാന്മാരെ സന്ദർശിക്കു മ്പോൾ നമ്മുടെ ലക്ഷ്യം മുഅ്മിനായ സജ്ജനങ്ങളോടൊപ്പം സ്വർഗ്ഗം പൂകുകയായിരിക്കണം.' പ്രസംഗം കഴിഞ്ഞപ്പോൾ ചിരിച്ച് കൊണ്ട് മുഹമ്മദ് ഹാജി തങ്ങൾ പറഞ്ഞു. 'ഉള്ളാൾ തങ്ങൾക്ക് സ്വർഗ്ഗമുണ്ട്'. പിന്നെന്തിനാണ് എന്റെ മുന്നിൽവെച്ച് ചോദിക്കുന്നത്?' ഉള്ളാൾ തങ്ങൾ പറഞ്ഞു. "എന്റെ കൂടെയുള്ളവർക്ക് അത് ലഭിക്കണം തങ്ങ ളെ." അപ്പോൾ മുഹമ്മദ് ഹാജി തങ്ങൾ പറഞ്ഞു. എന്നാൽ നിങ്ങ ളുടെ കൂടെയുള്ളവർക്ക് സ്വർഗ്ഗമുണ്ട്. മുപ്പത് കൊല്ലം മുമ്പ് മുഹമ്മദ് ഹാജി തങ്ങൾ ഉള്ളാൾ തങ്ങളോടിത് പറഞ്ഞുവെന്നത് തങ്ങളുടെ ആത്മീയ നിയന്ത്രണത്തിൽ പ്രവർത്തിക്കുന്ന 'സമസ്ത'യെ അംഗീ കരിക്കുന്ന മുഴുവനാളുകളുകൾക്കും പ്രതീക്ഷക്ക് വക നല്കുന്ന കാര്യമാണ്.

# ജീവിതത്തിനൊരത്താണി

സി.ഹൈദർ ഹാജി

മർഹൂം വലിയുള്ളാഹി മുഹമ്മദാജി തങ്ങളെ നിരവധി പ്രാവശ്യം സന്ദർശിക്കാനും അവിടുത്തോടൊപ്പം ഒട്ടേറെ സമയം ചെലവിടാനും ഭാഗ്യം സിദ്ധിച്ചവനാണ് ഞാൻ. നിരവധി പ്രശ്ന ങ്ങൾക്ക് അവിടുന്ന് എനിക്ക് പരിഹാരം നിർദ്ദേശിച്ചുതന്നു. പ്രശ്നം എന്തു തന്നെയായാലും തങ്ങളോട് ചെന്ന് പറഞ്ഞാൽ അതിന് പരി ഹാരം ഉണ്ടാകുമായിരുന്നു. വ്യക്തിപരവും കുടുംബപരവും സംഘട നാപരവുമായ നിരവധി പ്രശ്നങ്ങൾക്ക് ചുരുങ്ങിയ വാക്കുകളിലൂടെ മഹാൻ നിർദ്ദേശിക്കുന്ന പരിഹാരം എന്റെ ജീവിതത്തിലെ ഒട്ടേറെ പ്രതിസന്ധി ഘട്ടങ്ങളിൽ രക്ഷാമാർഗ്ഗമായത് ഓർക്കുന്നു.

ആദർശത്തിൽ വളരെ കണിശത പുലർത്തിയ ഒരു ആത്മീയ നേതാവായിരുന്നു മഹാൻ. കേരളത്തിൽ തലയുയർത്തി നിൽക്കുന്ന ഒട്ടേറെ സ്ഥാപനങ്ങൾക്ക് മഹാൻ നൽകിയ ആത്മീയനേതൃത്വം വളരെ കനപ്പെട്ടതായിരുന്നു. ജീവിതത്തിന്റെ സായം സന്ധ്യയിലും ഇസ്ലാ മിക ശരീഅത്തിന്റെ സുന്ദരപാന്ഥാവിൽ അടിയുറച്ച് നിന്ന്, സ്വജീവി തത്തിലൂടെ മഹത്തായൊരു സന്ദേശം ലോകത്തിന് കൈമാറിയ മഹാൻ സുന്നീകൈരളിക്കെന്നും ഒരത്താണിയായിരുന്നു. അവിടത്തോ ടൊപ്പം റബ്ബ് നമ്മെയും സ്വർഗ്ഗത്തിൽ ഒരുമിച്ച് കൂട്ടട്ടെ.

# ഒരു സ്വപ്നം പുലർന്നു

**മൗലവി വൈക്കിലഴികം**
**അബ്ദുറഹിമാൻ ഹാജി മൂവാറ്റുപുഴ**

മഹാന്മാരായ മടവൂർ ശൈഖ്, കുണ്ടൂർ അബ്ദുൽഖാദിർ മുസ്ലി യാർ, വടകര മുഹമ്മദാജി തങ്ങൾ എന്നിവരെ കേട്ടിട്ടുണ്ട്. കാണാൻ കഴിഞ്ഞിട്ടില്ല എന്ന ദു:ഖം വളരെ വിഷാദത്തിലാക്കിയിരുന്നു. 1991 ൽ മാർച്ച്, ഏപ്രിൽ മാസങ്ങളിലായിരുന്നു റമളാൻ നോമ്പ്. റമളാൻ 29ന് ഞാൻ പയ്യന്നൂർ ചെമ്പ്രങ്കാനം എന്ന സ്ഥലത്തുപോകുന്നതി നുള്ള യാത്രയിൽ കോഴിക്കോട്ട് ഇറങ്ങി. ശൈഖിന്റെ പള്ളിയുടെ അടുക്കൽ എത്തി. അടുത്ത വീട്ടിൽ താമസിക്കുകയായിരുന്ന സി. എം. അബൂബക്കർ മുസ്ലിയാർ (മടവൂർ ശൈഖ് (ന:മ)) എന്ന മഹാനെ വീട്ടുകാരന്റെ അനുമതിയോടെ കയറികണ്ടു. ദുആ ചെയ്യി പ്പിച്ചു. എന്റെ തലയിൽ ഊതിപ്പിച്ചു. സന്തുഷ്ടനായി അല്ലാഹുവിനെ സ്തുതിച്ചുകൊണ്ട് ഞാൻ എന്റെ യാത്ര തുടർന്നു. ഉദ്ദിഷ്ട സ്ഥലത്ത് എത്തി കാര്യവും സാധിച്ച് കൊണ്ട് ചെറിയ പെരുന്നാൾ രാത്രി എന്റെ താമസസ്ഥലമായ മൂവാറ്റുപുഴയ്ക്കടുത്തുള്ള മുളവൂർ ഗ്രാമത്തിൽ സസുഖം എത്തിച്ചേർന്നു.

ഇതിന്റെ 6-ാം ദിവസം പത്രത്തിൽ കണ്ടു. മടവൂർ ശൈഖ് വഫാ ത്തായി എന്ന്. അല്പസമയം ഞാൻ തരിച്ചിരുന്നു പോയി. ഞാൻ ഉടനെ പുറപ്പെട്ടാലും മയ്യിത്ത് നിസ്കാരത്തിൽ പങ്കെടുക്കാൻ കഴി യുകയില്ലല്ലോ എന്നതുകൊണ്ട് ഞാൻ പോയില്ല. അപ്പോൾ മുതൽ കുണ്ടൂർ അബ്ദുൽ ഖാദിർ മുസ്ലിയാരെയും വടകര തങ്ങളെയും കാണാമെന്ന് ആഗ്രഹം എന്നെ മഥിച്ചുകൊണ്ടിരുന്നു. പിന്നെ സമയം പാഴാക്കിയില്ല. 25-4-91 വ്യാഴം ഞാൻ പുറപ്പെട്ടു. മമ്പുറത്തെത്തി.

മഗ്രിബ് നിസ്കാരത്തിന് ശേഷം സ്വലാത്തിൽ പങ്കെടുത്തു. ദുആയും കഴിഞ്ഞ് വെന്നിയൂർ എന്ന സ്ഥലത്ത് എന്റെ പെങ്ങളുടെ മകന്റെ വീട്ടിലെത്തി രാത്രി തങ്ങി. പിറ്റേദിവസം രാവിലെ ഞാനും മരുമകനും കൂടി ഒരു ജീപ്പിൽ കുണ്ടൂർ എന്ന സ്ഥലത്തെത്തി. അബ്ദുൽ ഖാദിർ മുസ്ലിയാരെ കണ്ടു ദുആ ചെയ്യിപ്പിച്ചു. ഇനി മറ്റൊരു ദിവസം വടകര പോവാമെന്ന സദുദ്ദേശത്തോടെ നാട്ടിലേക്കു ബസ്സ് കയറി. കോട്ടക്കൽ എത്തി എനിക്കു വലിയ ദു:ഖവും ക്ഷീണവുമനുഭവപ്പെട്ടു. ഉദ്ദേശിച്ചു വന്ന ആളെ കാണാതെ എങ്ങനെ മടങ്ങിപ്പോകും. എനിക്ക് എന്തെങ്കിലും സംഭവിച്ചാൽ ആഗ്രഹം നടക്കുകയില്ലല്ലോ. ഞാൻ അവിടെ ഒരു ഹോട്ടലിൽ കയറി ചായകുടിച്ച് ഒരു ഫാത്തിഹ ഓതി ദുആ ചെയ്തു. കണ്ടിട്ടു പോയാൽ മതി എന്നും ഉറപ്പിച്ചു. പിന്നെ ഒട്ടും താമസിച്ചില്ല. വാഴക്കാട്ടു കണ്ണിയത്തു ഉസ്താദിന്റെ അടുക്കലേക്കു പുറപ്പെട്ടു. 12 മണിക്ക് അവിടെ എത്തി. ഉസ്താദ് സുഖമില്ലാതെ കിടക്കുകയാണ്. വീട്ടിൽ നിന്നും അനുവാദം ലഭിച്ചു. അകത്തു കയറി ഉറക്കെ സലാം പറഞ്ഞു. സലാം മടക്കി എന്നെപ്പറ്റി അന്വേഷിച്ചുവ്യക്തമായി ഉച്ചത്തിൽ കാര്യങ്ങൾ പറഞ്ഞു ദുആ ചെയ്യിപ്പിച്ചു. നേരെ ടൗണിലെത്തി പഴയ പള്ളിയിൽ നിന്നും ജുമുഅ നിസ്കരിച്ചു. കിട്ടിയ ബസ്സിൽ മുഹമ്മദ് ഹാജി തങ്ങളുടെ വീട്ടിലേക്ക് പുറപ്പെട്ടു.

ഒരു ചെറിയ നിസ്കാര പള്ളി, തൊട്ടടുത്ത് തങ്ങളുടെ വീട്. അവിടെ ഒരു ചെറുപ്പക്കാരൻ കുട്ടികളേയും കളിപ്പിച്ച് കൊണ്ടിരിക്കുന്നു. ഞാൻ അവിടേക്ക് കയറിചെന്നു. തങ്ങളെ പറ്റി ചോദിച്ചു. ഇവിടെയില്ല. രണ്ട് ദിവസമായി തിരൂർ വാണിയന്നൂരിലേക്ക് പോയതാണ് എന്നു പറഞ്ഞു. അവിടെ എന്താണ്? ഞാൻ ചോദിച്ചു. ഒരു ഭാര്യ അവിടെയാണെന്ന് ഉത്തരം ലഭിച്ചു. പിന്നെ കൂടുതൽ അന്വേഷിക്കാൻ നിന്നില്ല. യാത്ര തിരിച്ചു. തീവണ്ടിയിൽ തിരൂരിലെത്തി. തങ്ങളുടെ വീട് അന്വേഷിച്ചു. ഭക്ഷണം പോലും കഴിക്കാതെയാണ് തങ്ങളെ കാണാനുള്ള അത്യാഗ്രഹത്തോടെ ഞാൻ നടന്നിരുന്നത്. സ്വലാത്തും ചൊല്ലിയാണ് ഞാൻ ചെന്നത്.

വീടിന്റെ മുറ്റത്തു ചെന്നു ഒരു ശബ്ദമുണ്ടാക്കി. അപ്പോൾ ഒരാൾ വന്നു. ഞാൻ തങ്ങളെ കാണാൻ വന്നതാണ് എന്നറിയിച്ചു. അനുവാദം ലഭിച്ചു. ഞാൻ അകത്ത് കടന്നു. തങ്ങളുടെ മുറിയുടെ വാതിൽക്കൽ എത്തി സലാം പറയുമ്പോഴേക്കും ''റസൂലു

ല്ലാഹിയെയും മുമ്പിൽ നിറുത്തിയാണല്ലോ വരുന്നത്" എന്ന് ചോദിച്ചു. ഞാൻ പറഞ്ഞു, 'അതേ റസൂൽ(സ)യെ അല്ലേ ഞാൻ പിന്തുടരേണ്ടത്'. 'എന്നാൽ പിന്നെ ഇരിക്ക്'. നിലത്ത് ഒരു പടമുണ്ട്. തങ്ങൾ ഒരു കട്ടിലിൽ ഒറ്റപ്പായയിൽ കിടക്കുന്നു. ഞാൻ തങ്ങളെക്കൊണ്ട് ദുആ ചെയ്യിപ്പിക്കാൻ വന്നതാണ്. എനിക്ക് കണ്ണിന് സുഖമില്ല. നിങ്ങൾ ദുആ ചെയ്യിൻ. എന്നോട് തിരിച്ചാവശ്യപ്പെട്ടു. ഞാൻ അവിടെ ഇരുന്ന് ഒരു ഫാത്തിഹ ഓതി. കുറച്ച് സ്വലാത്തും ചൊല്ലി. മലയാളത്തിൽ തന്നെ ദുആ ചെയ്തു. തങ്ങൾ ആമീൻ പറഞ്ഞു. തുടർന്ന് ഒന്ന് മന്ത്രിക്കാൻ ഞാൻ അപേക്ഷിച്ചു. തങ്ങൾ മന്ത്രിച്ചു. തങ്ങൾ കേൾക്കാതെ ദുആ ചെയ്യണമെന്നും എന്നെ ഉപദേശിച്ചു. എനിക്കൊരു ഗ്ലാസ് ചായ ലഭിച്ചു. അതു കുടിച്ചു. യാത്ര ചോദിച്ച് വീട്ടിൽ നിന്ന് ഇറങ്ങി മെയിൻ റോഡിൽ വന്നു. വിശാലമായി ഭക്ഷണം കഴിച്ചു.

ചായ കുടിച്ചു കൊണ്ടിരിക്കുമ്പോൾ ഒരു ചെറുപ്പക്കാരൻ പയ്യൻ 'ചന്ദ്രിക' പേപ്പറും കൊണ്ട് വരുന്നു. അയാൾ എന്നെയും ഞാൻ അയാളെയും നോക്കി. അയാൾ കടയിലേക്ക് കയറി വന്ന് സലാം പറഞ്ഞു. ഞാൻ ചായ കുടിക്കാൻ സൽക്കരിച്ചു. അദ്ദേഹം തങ്ങളുടെ സ്വന്തക്കാരനും ഖാദിമുമാണെന്നും തങ്ങൾക്ക് വേണ്ടി പത്രം വാങ്ങാൻ വേണ്ടി പോയതാണെന്നും പറഞ്ഞതിന് ശേഷം മടവൂരിന്റെ കാര്യം പറഞ്ഞു. കുറേ മോതിരക്കല്ലുകൾ എന്നെ കാണിക്കുകയും ഇഷ്ടമുള്ള കല്ല് അതിൽ നിന്ന് എടുത്ത് കൊള്ളാൻ എന്നോട് ആവശ്യപ്പെടുകയും ചെയ്തു.

കല്ലിനെക്കുറിച്ച് യാതൊന്നും അറിയാൻ കഴിയാത്ത ഞാൻ ഇളം നീലനിറമുള്ള ഒരു ചെറിയ കല്ലെടുത്തു. ഉടനെ ആ പയ്യൻ പറഞ്ഞു. 'നിങ്ങൾക്ക് ഇത് ഞാൻ പൊരുത്തപ്പെട്ടിരിക്കുന്നു. ഇത് മടവൂർ ശൈഖിനു വേണ്ടി നിങ്ങൾക്ക് തന്നിരിക്കുന്നു. അല്പം പണം തരട്ടെ എന്ന് പറഞ്ഞ് കുറച്ച് രൂപയും ആ ചെറുപ്പക്കാരൻ തന്നു. ചായയുടെയും പലഹാരത്തിന്റെയും വിലയും അദ്ദേഹം കൊടുത്തു. ആ മോതിരക്കല്ല് ഞാൻ കെട്ടി കൈയ്യിൽ ഉപയോഗിക്കുന്നു. ഒരു കല്ല്നോട്ടക്കാരൻ പറഞ്ഞത് അത് വൈഢൂര്യമാണെന്നാണ്' അതിനുശേഷം എനിക്ക് ജീവിതത്തിൽ യാതൊരു വിഷമവും അനുഭവപ്പെട്ടിട്ടില്ല. ഇതെല്ലാം വടകര മുഹമ്മദ് ഹാജി തങ്ങളുടെ അനുഗ്രഹം കൊണ്ടാണെന്ന് ഞാൻ മനസ്സിലാക്കുന്നു.

# ഇപ്രാവശ്യം ഹജ്ജില്ല... അടുത്ത തവണ പോകാം

**പുനത്തിൽ മൊയ്തീൻ ഹാജി കണ്ടീത്താഴ**

എന്നെ ഹജ്ജിനുകൊണ്ടുപോയതും കപ്പലിൽ കയറ്റുന്നതു മെല്ലാം ഓറാണ്. ഹജ്ജിന് പോകാനുള്ള അതിയായ ആഗ്രഹം കൊണ്ട് ഞാനൊരിക്കൽ മഹാനവർകളോട് സമ്മതം ചോദിച്ചപ്പോൾ "ഇപ്രാവശ്യം കുറിയില്ല. അടുത്ത തവണ പോകാം" എന്നായിരുന്നു മറുപടി. അല്ലാഹുവിന്റെ അനുഗ്രഹം കൊണ്ടും മഹാനവർകളുടെ വാക്കിന്റെ ബറകത്ത് കൊണ്ടും അടുത്ത തവണ എനിക്ക് മഹാന വർകളോടൊപ്പം ഹജ്ജിന് പോകാൻ സാധിച്ചു.

മിഅ്റാജ് നേർച്ചയെ മഹാനവർകൾ വല്ലാതെ സ്നേഹിച്ചിരു ന്നു. അവിടുന്ന് പ്രായാധിക്യമുള്ള കാലത്ത് പോലും മിഅ്റാജിന്റെ നോട്ടീസ് വീടുവീടാന്തരം കയറിയിറങ്ങി കൊടുക്കുമായിരുന്നു. പട്ടി ണിയും പരിവട്ടവുമായി ദൈനംദിന ജീവിതച്ചിലവിന് പോലും ഗതി യില്ലാത്ത കാലമായിരുന്നു അത്. ഒരു നേരത്തെ ചോറ് മര്യാദക്ക് കിട്ടിയാൽ പെരുന്നാളാണ്. ഈ അവസ്ഥയിലാണ് മഹാനവർകൾ വയറ് നിറച്ച് ചോറും ഇറച്ചിയും കൊടുത്ത് പാവങ്ങൾക്ക് തണലാവു ന്നത്. മലയിൽ വരുന്ന ആൾക്കാർക്ക് ഒരു കയ്യും കണക്കുമുണ്ടായി രുന്നില്ല. ചെറുവണ്ണൂർ പ്രദേശത്തെ മുഴുവൻ കോരിത്തരിപ്പിക്കുന്ന തിരക്ക്. ജനത്തിരക്ക് നിയന്ത്രിക്കാൻ പോലീസുകാർ ദിവസങ്ങളോളം ഇവിടെ താമസിച്ചിരുന്നു. അന്ന് കുറേ പോലീസുകാർക്ക് അവിടെ കോലായിലിരുത്തി ചോറ് കൊടുത്തിട്ടുണ്ട്. ചോറ് വെക്കാനുള്ള ചെമ്പുകൾ പറമ്പു മുഴുവനും നിറഞ്ഞിരുന്നു. പോത്തും കുട്ടനുമായി ഒരുത്സവമായിരുന്നു ചെറുവണ്ണൂർക്കാർക്കത്. ചോറ് ഓരോ കുടുംബ ത്തിലെ അംഗങ്ങൾക്കും മക്കൾക്കുമായി കൈമാറാൻ ഒരാൾ തന്നെ ഒരുപാടു വാങ്ങിക്കൂട്ടുമായിരുന്നു. കൊണ്ടുപോകുന്ന ചോറ് ഉണക്കി വെച്ച് അടുത്ത നേർച്ചവരെയും ബറക്കത്തിന് ഉണക്കിയ ചോറ് ഭക്ഷ ണത്തിലിട്ട് വേവിക്കുന്നവരുമുണ്ടായിരുന്നു.

# ഒരു കോടിയല്ല, പത്ത് കോടി

**മുഹമ്മദ് അലി ഹാജി വെട്ടിച്ചിറ**

വെട്ടിച്ചിറ മജ്മഇന്റെ ഒരു സമ്മേളനം വെട്ടിച്ചിറയിൽ വെച്ച് വിപുലമായി നടത്താൻ തീരുമാനിച്ചു. പ്രാസ്ഥാനിക ശത്രുക്കളുടെ സ്ഥലമായിരുന്നു ഇതിന് വേണ്ടി ഉദ്ദേശിച്ചിരുന്നത്. നിർഭാഗ്യവശാൽ അവർ സ്ഥലം വിട്ടുതന്നില്ല. എ. സി.എസ്. ബീരാൻ മുസ്ലിയാരായിരുന്നു (ന.മ) മജ്മഇന്റെ അക്കാലത്തെ കാര്യദർശി. സമ്മേളനം നടത്താൻ പോലും സ്ഥലം കിട്ടാത്ത സ്ഥിതിക്ക് സ്ഥാപനത്തിന് സ്വന്തമായി 10 സെന്റ് സ്ഥലം വാങ്ങാൻ തീരുമാനിക്കുകയും ഒരുകോടി രൂപയുടെ പദ്ധതി തയ്യാറാക്കുകയും ചെയ്തു. ഏതെങ്കിലും സാമ്പത്തിക സ്രോതസ്സ് കണ്ടിട്ടായിരുന്നില്ല പദ്ധതി പ്രഖ്യാപിച്ചത്. എ. സി. എസ്. ബീരാൻ മുസ്ലിയാർ വടകര മുസ്ലിയാരുപ്പാപ്പയുടെ അടുത്തുപോയി വിഷയം പറയാൻ തീരുമാനിച്ചു. മഹാനവർകളുടെ അടുക്കൽ ചെന്ന് വിഷയം പറഞ്ഞപ്പോഴേക്കും മഹാൻ പറഞ്ഞു. “ഒരു കോടിയല്ല, പത്തു കോടി.” അൽഹംദുലില്ലാഹ്. ആ വാക്കിന്റെ പുലർച്ചയെന്നോണം മജ്മഇന് സേവനവീഥിയിൽ ഒരുപാട് പദ്ധതികളുമായി മുന്നോട്ട് പോകാൻ കഴിഞ്ഞു.

സ്ഥാപനത്തിന്റെ അവസാനവാക്ക് മഹാനവർകളായിരുന്നു. സ്ഥാപനനടത്തിപ്പിന് സാമ്പത്തികബുദ്ധിമുട്ട് അനുഭവപ്പെട്ട സമയം. ഞാനടങ്ങുന്ന കമ്മറ്റിക്കാർ മഹാനെ കണ്ട് എന്തെങ്കിലും പരിഹാരം ലഭിക്കാൻ വേണ്ടി കയറിച്ചെന്നപ്പോൾ ഞങ്ങളോടായി ചോദിച്ചു. “ശറഫുദ്ദീൻ മോല്ല്യാര് എവിടെ? മൂപ്പര് ശറഫാക്കപ്പെട്ട മോല്യാരാണ്.” സ്ഥാപനത്തിന്റെ രക്ഷാധികാരിയായ എസി.എസ്. ബീരാൻകുട്ടി ഉസ്താദിനെക്കുറിച്ചായിരുന്നു ചോദിച്ചത്. ഉസ്താദവർകൾക്ക് അങ്ങനെ ഒരുപേരും കൂടി ഉണ്ടായിരുന്നു. പക്ഷേ ഞങ്ങൾക്കത് അറിയുമായിരുന്നില്ല. ഞങ്ങൾ മഹാനോട് വന്നകാര്യം പറഞ്ഞു. അപ്പോൾ ഞങ്ങളോട് “അമ്പൻകുന്ന് ബീരാൻഔലിയായുടെ അടുത്തേക്ക് ചെല്ലൂ. അവിടെ ഒരു അറബി 50 ലക്ഷം നിങ്ങൾക്ക് വേണ്ടി മാറ്റിവെച്ചിട്ടുണ്ട്” എന്ന് പറഞ്ഞു. പറഞ്ഞതുപോലെ ഞങ്ങൾ ചെല്ലുകയും ആ പണം കൈപ്പറ്റുകയും ചെയ്തു.

മറ്റൊരിക്കൽ മജ്മഇന്റെ സമ്മേളനത്തിന് വേണ്ടി മഹാനവർകളെ

ക്ഷണിച്ചപ്പോൾ ഇങ്ങനെയായിരുന്നു മറുപടി. “എന്റെ ബദലിന്ന് കുണ്ടൂരിനെ വിളിച്ചോളീ. ഞാൻ നോക്കുന്നുണ്ട്.”

സത്യപ്രസ്ഥാനത്തിന്റെ നിലനിൽപ്പിന് തണലായി നിൽക്കുന്നവരാണല്ലോ മഹാന്മാർ. മമ്മദാജി ഉപ്പാപ്പയും അത്തരത്തിലുള്ളവരായിരുന്നു. എ.പി. ഉസ്താദിനോട് വല്ലാത്ത പൊരുത്തമായിരുന്നു മഹാന്. ഒരിക്കൽ പൊട്ടച്ചിറ അൻവരിയ്യയുടെ വാർഷികത്തിന് സ്ഥാപനത്തിന്റെ സംഘാടകർ മഹാനവർകളുടെ വീട്ടിൽ വന്നപ്പോൾ ഞങ്ങൾ കുറച്ചുപേർ മഹാന്റെ സമീപത്തുണ്ടായിരുന്നു. വന്നവരോട് മഹാൻ ചോദിച്ചു: “പരിപാടിക്ക് അബൂബക്കറ് മോല്യാരെ ക്ഷണിച്ചിട്ടുണ്ടോ, എങ്കിൽ ഞാൻ വരും.” മറ്റൊരിക്കൽ മജ്മഇൽ ജോലി ചെയ്തിരുന്ന ഉസ്മാൻ മുസ്‌ലിയാരുടെ സുഹൃത്തായ വയനാട്ടുകാരൻ മഹാനവർകളെ കാണാൻ ചെന്നപ്പോൾ ഒരു കാരക്ക എടുത്തുകൊടുത്തുകൊണ്ടു പറഞ്ഞു: “ഇത് എ.പി. മോല്യാര് തന്ന കാരക്കയാണ്. തിന്നോളി ഹിദായത്തുണ്ടാകും.”

മഹാനായ എ.പി. ഉസ്താദിന്റെ വിജയത്തിന്റെ കാരണം വടകര ഉപ്പാപ്പയെപ്പോലോത്ത മഹാന്മാരായിരുന്നു. ഒരു ഗൾഫ് യാത്രക്ക് തയ്യാറായി സമ്മതം ചോദിക്കാൻ വന്ന എ.പി. ഉസ്താദിനോട് മഹാനവർകൾ പറഞ്ഞു. 'നിങ്ങളിപ്പോ പോകരുത്, പിന്നീടാകാം'. ദിവസങ്ങൾക്കുള്ളിൽ ഗൾഫ് യുദ്ധം പത്രത്തിൽ വരുന്നു. ഞങ്ങൾ മഹാന്റെ നാവിൽ നിന്ന് നേരിട്ട് കേട്ടതാണ്. എ.പി. ഉസ്താദിനെ മദ്ഹ് ചെയ്ത് മഹാനവർകൾ പറയുന്നത്. “മൂപ്പർക്ക് കിട്ടിയ പൈസയും മൂപ്പർ ദീനിന് വേണ്ടി ചിലവാക്കും.” ഒരിക്കൽ നാദാപുരം പള്ളിയിൽ പേരോടുസ്താദിനെ കണ്ട മഹാനവർകൾ പേരോടുസ്താദിനോട് “നിങ്ങൾ എ.പി.യുടെ ആളാ.” അന്ന് സംഘടനാപിളർപ്പ് നടന്നിട്ടില്ല. പേരോടുസ്താദ് മുതഅല്ലിമായി ഓതുന്ന കാലമാണ്. അതുപോലെത്തന്നെ, മഹാനവർകൾക്ക് പൊരുത്തമുള്ള ആളായിരുന്നു പേരോടുസ്താദും. ഒഴിവ് സമയങ്ങളിൽ മഹാൻ കൂടെയുള്ള സ്നേഹിതന്മാരോട് പറയും. “പേരോട് അന്ത്രുവിന്റെ വഅള് വെക്ക്.”

മഹാനവർകളുടെ മുഹിബ്ബായിരുന്നു മുട്ടേക്കാലം കുഞ്ഞാപ്പു ഹാജി. ഗൗരവപ്രകൃതക്കാരനായിരന്നു ഹാജി. ഒരിക്കൽ ഹാജിയാർ ബസ്സിൽ കയറി സീറ്റിലിരിക്കാൻ വേണ്ടി അടുത്തുള്ള ആളോട് നീങ്ങി ഇരുന്ന് സഹകരിക്കാൻ പറഞ്ഞു. എത്ര പറഞ്ഞിട്ടും നീങ്ങി ഇരിക്കാൻ തയ്യാറാകാത്ത അയാളെ ഹാജിയാർ അടിച്ചു. അടികൊണ്ടയാൾ

ഒരു ജഡ്ജിയുടെ പ്യൂണായിരുന്നു. ജഡ്ജിയുടെ സഹായി ആയതു കൊണ്ട് ചുരുങ്ങിയത് ജയിൽശിക്ഷ ഉറപ്പാണ്. ഗത്യന്തരമില്ലാതെ കുഞ്ഞാപ്പു ഹാജി മഹാനവർകളോട് വിഷയം പറഞ്ഞു. മഹാന വർകൾ പറഞ്ഞു. "ഹാജ്യാർക്ക് ജയിൽ ശിക്ഷ ഇല്ല." ദിവസങ്ങൾ കടന്നുപോയി. വിധി വരുന്ന ദിവസം ഹാജിയാർ വിഷമിച്ചിരിക്കുക യാണ്. അപ്പോഴാണ് വാർത്ത അറിയുന്നത്. താൻ അടിച്ച ജഡ്ജി യുടെ പ്യൂൺ മരണപ്പെട്ടിരിക്കുന്നു. കേസ് തള്ളിപ്പോയി. വാദിയില്ലാ തെയെന്ത് പ്രതി?

സയ്യിദന്മാരോട് പരിധിയില്ലാത്ത മഹബ്ബത്തായിരുന്നു മഹാന വർകൾക്ക്. അതു കൊച്ചുകുട്ടി ആയാൽപോലും. വിനയത്തോടെ ഇട പെട്ടിരുന്നു മഹാനവർകൾ. സയ്യിദ് യഹ്‌യൽ ബുഖാരി തങ്ങളോട് വലിയ പൊരുത്തമായിരുന്നു ഉപ്പാപ്പക്ക്. സാദാത്തീങ്ങളും ആലിമീ ങ്ങളും സമ്മേളിച്ച മസ്ജിദുൽ മിഅ്റാജിന്റെ തറക്കല്ലിടൽ കർമ്മം നടത്തുന്ന ദിവസം മഹാനവർകൾ ചോദിക്കുന്നുണ്ടായിരുന്നു. "കണ്ണൂർ തങ്ങള് വന്നോ. മൂപ്പര് വന്നോട്ടെ."

എ.പി. ഉസ്താദിന്റെ വീട്ടിൽ ശാദുലി റാത്തീബ് തുടങ്ങാൻ വേണ്ടി മഹാനവർകളെ വിളിക്കാൻ എ.പി. ഉസ്താദ് ചെന്നപ്പോൾ മഹാൻ പറഞ്ഞു. "കണ്ണൂർ തങ്ങളെ കൂട്ടിക്കോ" കുറച്ചുകഴിഞ്ഞ് വീണ്ടും ചോദിച്ചു: "തങ്ങളെ കൂട്ടിക്കോ" മഹാനവർകൾ തന്നെ വര ണമെന്ന് നിർബന്ധമുള്ള ഉസ്താദ് വീണ്ടും പരിപാടി സൂചിപ്പിച്ച പ്പോൾ അത് പറഞ്ഞില്ല. "തങ്ങളെ കൂട്ടിക്കോളി" എന്ന് പറഞ്ഞു.

ചാപ്പനങ്ങാടി ബാപ്പു ഉസ്താദിന്റെ വഫാത്തിന്റെ ദിവസത്തിൽ വടകര ഉപ്പാപ്പ മലേഷ്യയിലായിരുന്നു. എന്നാൽ ബാപ്പു ഉസ്താദിന്റെ മയ്യിത്ത് നിസ്കാരത്തിന് മഹാനവർകളെ ഒന്നാമത്തെ സ്വഫ്ഫിൽ നിന്ന് നിസ്കരിക്കുന്നത് കണ്ടതായി നാട്ടുകാർ സാക്ഷ്യപ്പെടുത്തു ന്നു.

ശരീഅത്തിന്റെ മേഖലകളിലൂടെ ഹഖീഖത്തിന്റെ പടവുകളിലെ ത്തിയ മഹാൻ ഒരു നൂറ്റാണ്ടിന്റെ അവലംബമായിരുന്നു. മഖ്ദൂം കോട്ട യിൽ ശാദുലി മജ്ലിസിൽ പങ്കെടുക്കുന്നതിനിടയിൽ യഹ്‌യൽ ബുഖാരി തങ്ങൾ പറഞ്ഞാണ് 'വടകര ഓർ വഫാത്തായി'.എന്ന വാർത്ത ഞാൻ കേട്ടത്.

# ആ കാഫിർ മോല്യാര് പോയോ!!

## അലി വെട്ടിച്ചിറ

ഒരിക്കൽ മഹാനവർകളെ കാണാൻ ഒരു മുതലാളി വന്നു. അയാളുടെ വീട് പൊളിച്ചുപണിയാൻ സമ്മതം ചോദിക്കാനായിരുന്നു അത്. സമീപത്തുനിന്ന ഒരാളെ ചൂണ്ടിക്കാണിച്ചുകൊണ്ട് പറഞ്ഞു. വീടൊക്കെ പിന്നെ പണിയാം. ദാ... ഇയാളെയും കൊണ്ട് ഹജ്ജിനു പൊയ്ക്കോ... അദ്ദേഹത്തെ കൊണ്ടുപോകുന്ന കാരണത്താൽ നിനക്കും പോകാം. ഇദ്ദേഹം കുറച്ചുദിവസം മുമ്പ് മഹാനോട് എനിക്ക് ഹജ്ജിന് പോകാൻ ആഗ്രഹമുണ്ടെന്നും ദുആ ഇരക്കണമെന്നും ആവശ്യപ്പെട്ടിരുന്നു.

അങ്ങനെ അവർ ഹജ്ജിന് പുറപ്പെട്ടു. ജിദ്ദയിൽ കപ്പലിറങ്ങി. പക്ഷെ ഈ സാധുവിനെ ഉപേക്ഷിച്ച് പിശുക്കനായ ഹാജി കടന്നുകളഞ്ഞു. ഗത്യന്തരമില്ലാതെ ഭക്ഷണവും വെള്ളവുമില്ലാതെ അലഞ്ഞു നടന്ന സാധുവായ ആ മനുഷ്യൻ ഒരിടത്തിരുന്നപ്പോൾ മുസ്‌ലിയാരുപ്പാപ്പ അദ്ദേഹത്തിന്റെ മുന്നിൽ വന്നുനിൽക്കുന്നു. അപ്പോയാണ് അദ്ദേഹത്തിന് ശ്വാസം നേരെ വീണത്. “നിങ്ങളെ ഇങ്ങോട്ട് വിളിച്ച ആളോട് തന്നെ പോയി പരാതി പറഞ്ഞോളി.'' (ഇബ്റാഹീം നബി (അ)

ആണല്ലോ നമ്മളെ മക്കത്തേക്ക് നൂറ്റാണ്ടുകൾക്കു മുമ്പ് വിളിച്ചിട്ടുള്ള ത്). അദ്ദേഹം മഖാമു ഇബ്റാഹീമിന്റെ പിന്നിൽ പോയി മനസ്സുതുറന്ന് കരഞ്ഞു ദുആ ചെയ്തു. കണ്ണ് തുറന്നു നോക്കിയപ്പോൾ നൂറുകണക്കിന് ദിർഹമുകൾ അദ്ദേഹത്തിന്റെ മുന്നിൽ കുമിഞ്ഞ്കൂടിയിരിക്കുന്നു. അദ്ദേഹം അതെല്ലാം കെട്ടിപ്പെറുക്കി മഹാന്റെ മുന്നിൽ കൊണ്ടുപോയിക്കൊടുത്തു. ഇതു നിങ്ങൾക്കുള്ളതാണെന്നും ഇതു പയോഗിച്ച് മക്കളുടെ വിവാഹം നടത്തണമെന്നും പറഞ്ഞ് മക്കത്തേക്ക് കൊണ്ടുവരാൻ ആവശ്യമായ പൈസ ഈ സാധുവായ മനുഷ്യനെ കൊണ്ടുവന്ന മുതലാളിക്ക് മഹാനവർകൾ തിരിച്ചുകൊടുത്തു.

പാങ്ങിൽ കുഞ്ഞഹമ്മദ് മുസ്‌ലിയാർ പറഞ്ഞ ഒരു സംഭവം പറയാം, പഠനകാലത്ത് ഒരിക്കൽ ഇ.കെ. ഹസൻ മുസ്‌ലിയാരും ചേകന്നൂരും മറ്റൊരാളും കൂടി മഹാനവർകളെ കാണാൻ വന്നു. ചേകന്നൂരായിരുന്നു കൂട്ടത്തിൽ മുതിർന്ന വിദ്യാർത്ഥി. അദ്ദേഹം കോളേജിൽ പോകാൻ സമ്മതം ചോദിക്കാൻ വന്നതായിരുന്നു. മഹാനവർകൾ വീട്ടിലുണ്ട്. പുറത്താരെയും കാണുന്നില്ല. രണ്ടു മൂന്നു തവണ ചേകന്നൂർ അകത്തേക്ക് നീട്ടി സലാം പറഞ്ഞു. ഒരു മറുപടിയുമില്ല. രണ്ടു പ്രാവശ്യം കഴിഞ്ഞപ്പോൾ ചേകന്നൂർ പറഞ്ഞു: എനിക്ക് നേരമില്ല. സലാം പറഞ്ഞിട്ട് മടക്കാത്ത ഇയാളാണോ മഹാൻ. എന്നാൽ ഇ.കെ. ഹസ്സൻ മുസ്‌ലിയാരും സുഹൃത്തും അവർ ചെറിയ വിദ്യാർത്ഥികളാണ്, അവർ അവിടെത്തന്നെ നിന്നു. ചേകന്നൂർ പോയപ്പോൾ മഹാനവർകൾ വീട്ടിൽ നിന്നിറങ്ങി കോലായിലേക്ക് വന്നു. “ആ കാഫിർ മോല്യാര് പോയോ?” ഞെട്ടിപ്പിക്കുന്നതായിരുന്നു ആ ചോദ്യം. വികലമായ ആശയങ്ങൾ വിശ്വസിക്കുകയും പ്രചരിപ്പിക്കുകയും ചെയ്ത ചേകന്നൂർ മൗലവി കാഫിറായി ചത്ത് പോകുമെന്ന് മഹാൻ പ്രവചിക്കുകയായിരുന്നു.

# മിണ്ടാപ്രാണികളുടെ സംസാരം മനസ്സിലാക്കുന്നു

**നടുക്കണ്ടി കുഞ്ഞുമൊയ്തീൻ ഹാജി**

വലിയുല്ലാഹി വടകര മുഹമ്മദ് ഹാജി തങ്ങൾ വടകര റെയിൽവേ സ്റ്റേഷൻ പരിസരത്ത് നിൽക്കുന്നു. തൊട്ടപ്പുറത്ത് രണ്ടു പശുക്കൾ പരസ്പരം കൂട്ടി ഉരുമ്മിക്കൊണ്ട് എന്തോ സ്വകാര്യം പറയുന്നു. ഇത് കണ്ട് കൊണ്ട് മഹാനവർകൾ പൊട്ടിച്ചിരിക്കുന്നു. കൂടെയുള്ളവർ കാര്യമന്വേഷിച്ചു. അപ്പോൾ പറഞ്ഞു: "ഞാൻ ആ പശുക്കളുടെ സംസാരം കേട്ട് ചിരിച്ചതാണ്. തൊട്ടപ്പുറത്ത് രണ്ട് വാഴത്തോട്ടങ്ങൾ നിലംപതിച്ച് കിടക്കുന്നുണ്ടെന്നും അവിടെ പോയാൽ വയറ് നിറച്ച് തിന്നാമെന്നുമാണ് അവർ പരസ്പരം സംസാരിച്ചത്. അങ്ങനെ രണ്ടു പശുക്കളും ഒന്നിന് പിന്നാലെ മറ്റൊന്നായി ആ വാഴത്തോട്ടത്തിലേക്ക് പോയി."

ജീവികളുടെ സംസാരം മനസ്സിലാക്കാൻ കഴിയുന്ന ഔലിയാക്കളിലെ ഉന്നതപദവിയിലാണ് മഹാനവർകൾ.

പേരാമ്പ്ര മുക്കിലെ പള്ളിയിലുള്ള എന്റെ പിതാവിന്റെ ഖബറ് മഹാനവർകൾ സിയാറത്ത് ചെയ്തിട്ടുണ്ട്. മുക്കിലെ പള്ളി ശൈഖുനാ എ.പി.ഉസ്താദിനെയും കൂട്ടി മഹാനവർകളാണ് വഖ്ഫ് ചെയ്തത്.

ഒരിക്കൽ ഒരു പശുവിനെ കാണാതായ വിവരം പറഞ്ഞപ്പോൾ ഓർ പറഞ്ഞു. പശുവിനെ നോക്കി നടക്കണ്ട. അത് തന്നാലെ ഇങ്ങോട്ട് വരും. പിറ്റേ ദിവസം തന്നെ പശുവിനെ തിരിച്ച് കിട്ടി.

എന്റെ തറവാട്ടിൽ പലതവണ മഹാനവർകൾ വന്ന് താമസിച്ചിട്ടുണ്ട്. അത് പോലെ തന്നെ എ.പി. ഉസ്താദും ശംസുൽ ഉലമയും വരാറുണ്ട്. അന്നൊക്കെ ഇവിടെ എല്ലാവർക്കും അറിയുന്ന വലിയ്യ് ഓറാണ്. പിന്നെയാണ് മടവൂർ ശൈഖിനെ അറിയുന്നത്. മടവൂർ ശൈഖ് ചെറുപ്പകാലത്ത് ഓറെ സന്ദർശിക്കാറുണ്ടായിരുന്നു.

# ഒത്തിരി സ്നേഹം തന്ന തങ്ങൾ

**എൻ.സി.അബൂബക്കർ ഹാജി മടപ്പള്ളി**

വടകര മുഹമ്മദ് ഹാജി (ഖ.സി) അവർകളുടെ ഇജാസത്ത് പ്രകാരം ഖിള്ർ നബി (അ) ന്റെ പേരിൽ മടപ്പള്ളിയിലെ സ്വന്തം വീട്ടിൽ വെച്ച് വർഷം തോറും സഫർ മാസത്തിൽ നേർച്ച നടത്തുന്ന ഒരു മുഹിബ്ബാണ് ഞാൻ.

ഞാൻ ഓറുമായി ബന്ധപ്പെടുന്ന രംഗം ഇങ്ങനെ: ഓറെകുറിച്ചുള്ള പാട്ടുണ്ടാക്കി വിറ്റിരുന്നു. ഏഴ് കൊല്ലത്തോളം ഇങ്ങനെ തുടർന്നു. രണ്ട് പാട്ട് അടങ്ങുന്ന ഇതിന് 10 പൈസയാണ് വില. ഈ പാട്ടുകൾ ഓർക്ക് വല്ലാതെ ഇഷ്ടപ്പെട്ടിരുന്നു. അതിലൊരു പാട്ടിന്റെ തുടക്കം ഇങ്ങനെയാണ്.

"അതിശറഫാൽ ഔലിയ തങ്ങൾ

ആണ്ടിലതൊന്നിൽ കഴിച്ചിടും നേർച്ച."

ഒരിക്കൽ ഇശാ നിസ്കാരത്തിന് ശേഷം പള്ളിയുടെ മുകളിലെ ഓറെ കിടക്കയിൽ എന്നോട് കിടക്കാൻ കൽപിച്ചു. ഞങ്ങൾ തമ്മിൽ അത്രയ്ക്കും സ്നേഹബന്ധമുണ്ടായിരുന്നു.

മറ്റൊരിക്കൽ ഞാൻ നെഞ്ച് വേദനയെ തുടർന്ന് ഡോക്ടറെ സമീപിച്ചു. ഡോക്ടർ ഗുളികക്ക് നിർദേശിക്കുകയും ഞാൻ ഗുളികകൾ വാങ്ങുകയും ചെയ്തു. തുടർന്ന് വന്ന മിഅ്റാജ് നേർച്ചയിൽ പങ്കെടുക്കാൻ ഗുളികകളുമായിട്ടാണ് ഞാൻ പോയത്. ഓറോട് എന്റെ

നെഞ്ചുവേദനയുടെ കാര്യം പറഞ്ഞു. ഓർ പറഞ്ഞു: "ആ ഗുളിക ഒന്നും കുടിക്കേണ്ട. എല്ലാം ചാടിക്കളയൂ (അതായത് ഒഴിവാക്കൂ) അല്ലാഹു ശിഫയാക്കിത്തരട്ടെ. ആ വേദന ഞാൻ മാറ്റിയിരിക്കുന്നു". പിന്നെ എനിക്ക് നെഞ്ച് വേദന വന്നിട്ടില്ല.

മറ്റൊരിക്കൽ ഓറെക്കാണാൻ ചെറുവണ്ണൂരിലേക്ക് പുറപ്പെട്ടു. ചെറുവണ്ണൂരിലെത്തിയപ്പോൾ ഓറുടെ മരുമകൻ (പി.സി. അഹമ്മദ് ഹാജി) പറഞ്ഞു. "ഓർ കോഴിക്കോട്ടേക്ക് പോയിട്ടുണ്ട്. വെറുതെ അങ്ങോട്ട് പോവണ്ട."ഞാൻ പറഞ്ഞു: "ഏതായാലും ഇവിടെ വരെ യെത്തിയില്ലേ. ഇനി ഓറെ ഉമ്മാനെ സിയാറത്ത് ചെയ്തുപോവാം." അങ്ങനെ ഞാനവിടെ എത്തിയപ്പോൾ ഓറുപ്പാപ്പ പള്ളിപ്പടിയിൽ നിൽക്കുന്നതായാണ് കണ്ടത്. എന്നെക്കണ്ട ഉടനെ എന്നോട് പറഞ്ഞു: "ഞാൻ നിങ്ങളെ കാത്തുനിൽക്കുകയാണ്. എനിക്കറിയാം ഖിള്ർ നബി വരുന്നുണ്ടെന്ന്." ഞാനെന്റെ കയ്യിലുള്ള പൈസ മഹാനവർകൾക്ക് കൊടുത്തു. എന്റെ കൂടെ അളിയനുമുണ്ടായിരുന്നു. പിന്നെ ഉമ്മായെ സിയാറത്ത് ചെയ്ത് കഞ്ഞികുടിച്ച് വീട്ടിലേക്ക് മടങ്ങി.

ഒരുദിവസം ഓറോടൊപ്പം ഞാൻ ഭക്ഷണത്തിനിരിക്കുമ്പോൾ ഓർ പറഞ്ഞു:"എ.പിന്റെ കൈ ശുദ്ധിയാണ്. നാളത്തെ പേപ്പറിൽ വരുന്നത് കളവാണ്." പിറ്റേന്ന് ചന്ദ്രിക പത്രത്തിൽ എ.പി. ഉസ്താദി നെതിരെ അരീക്കാട് പള്ളിപ്രശ്നത്തിന്റെ വാർത്തയുണ്ടായിരുന്നു.

ഒരിക്കൽ ടി.ടി. അബൂബക്കർ മുസ്‌ലിയാർ ഓറെ അടുത്ത് വന്ന് പറഞ്ഞു: പേരോട് പറഞ്ഞയച്ചതാണ്. നാളെ സിറാജുൽ ഹുദയുടെ പള്ളി ഉദ്ഘാടനത്തിന് വരണം. ഓർ പറഞ്ഞു: "ശരി, പേരോടിനോട് എന്റെ സലാം പറയണം. ഇപ്പോൾ ഞാനില്ല." പിന്നെ ഒരിക്കൽ സിറാ ജുൽ ഹുദയിൽ ഓറുപ്പാപ്പക്ക് സൽക്കാരം വെച്ചു. നടക്കാവ് ഹാജി യും, അബ്ദുള്ള കുരിക്കളും മറ്റു ചിലരും കൂടെയുണ്ട്. എല്ലാവരും വണ്ടിയിൽ കയറി. കുരിക്കൾ എന്നോട് പറഞ്ഞു: "കയറാൻ പറ്റില്ല." അപ്പോൾ ഓർ പറഞ്ഞു: 'വടകരയെ വിളിക്കൂ. ആ ഖിള്റിനെയും കയറ്റണം." ഞാൻ വണ്ടിയിൽ കയറിയ ശേഷം ഓറെന്നോട് പറഞ്ഞു: "അങ്ങിനെയൊക്കെയുണ്ടാവും."

വെള്ളിമാട് കുന്നിൽ അമ്മത് ഹാജിയുടെ വീട്ടിൽ ഒരു നേർച്ച നടക്കാറുണ്ട്. ഓറുടെ കൂടെ ഒരിക്കൽ ഞാനും പോയി. അവിടെ നിന്ന് പറഞ്ഞു: "നമുക്ക് മടവൂരൊന്ന് പോവണം." സി.എം. വലിയു

ല്ലാഹി തന്റെ അനിയൻ സൈനുദ്ദീൻ മുസ്‌ലിയാരുടെ വഫാത്തിനെ ത്തുടർന്ന് ഒരു വർഷമായി മിണ്ടാതിരിക്കുന്ന സമയമാണ്. ഞങ്ങൾ മടവൂരിൽ ചെന്നു. അപ്പോൾ അവിടെ സി.എം. വലിയുല്ലാഹി ഞങ്ങളെ സ്വീകരിക്കാൻ ചായയും കൂട്ടലും ഉണ്ടാക്കി കാത്തുനിൽക്കുന്നു. എന്നിട്ട് സി.എം. വലിയുല്ല പറഞ്ഞു. "വടകര വരുന്നത് കൊണ്ടുണ്ടാക്കിയതാണിതൊക്കെ."

ഒരിക്കൽ ഞാൻ അസ്മാഉൽ ബദ്റിന്റെ തബർറുകിന്റെ ചാർട്ടുമായി ഓറുടെ അടുത്ത് ചെന്നപ്പോൾ ഓറുപ്പാപ്പ എനിക്ക് 500 രൂപ വാങ്ങിത്തന്നു. ഒരിക്കൽ ഞാൻ വാണിയന്നൂരിൽ ശാദുലിക്ക് പോയി. നടക്കാവ് ഹാജി എല്ലാവർക്കും 10 രൂപ വീതം നൽകി. എന്റെ അടുത്തെത്തിയപ്പോൾ ഓർ പറഞ്ഞു. "അയാൾ വടകരയിൽ നിന്നാണ്. അയാൾക്ക് 100 രൂപ കൊടുക്കണം."

എന്റെ വീട്ടിലെ നേർച്ച ഓറുടെ ആത്മീയനിയന്ത്രണത്തിലാണ് നടക്കുന്നത്. കാരണം ഒരിക്കൽ നേർച്ചക്കെതിരെ ഒരു വിഭാഗം ആളുകളുടെ ഭാഗത്തുനിന്ന് എതിർപ്പുണ്ടായപ്പോൾ ഞാൻ ഓറെക്കണ്ട് കാര്യം പറഞ്ഞു. ഓറു  പറഞ്ഞു. നിന്റെ നേർച്ച നടത്തുന്നത് നീയുമല്ല അവരുമല്ല. ഞാനാണ് നടത്തുന്നത്. അതിനെ നിർത്താൻ ഒരാൾക്കും കഴിയില്ല അല്ലാഹു ഒഴികെ. നേർച്ചയുടെ രണ്ടാം ദിവസം ഞാനൽപം ഉറങ്ങാൻ കിടന്നു. അപ്പോൾ എന്റെ സ്വപ്നത്തിൽ ഒരു പച്ചക്കൊടിയുമായി ഓറുപ്പാപ്പ വന്നു. ആയിരക്കണക്കിനാളുകൾ കൂടെയുണ്ട്. ഓർ തിണ്ണയിൽ ഇരുന്നു ദുആ ചെയ്തു. എന്നിട്ടെന്നോട് ചോദിച്ചു. "ഇതുപോരെ" ഉടനെ എന്റെ കൺനിറയുകയും ഉറക്കം തെളിയുകയും ചെയ്തു.

# മരണശേഷവും അദ്ഭുതങ്ങൾ

**മുഹമ്മദ് ശരീഫ് മുസ്‌ലിയാർ**
**അരീക്കോട് കീഴുപറമ്പ്**

ജീവിത കാലത്ത് ഇടക്കിടെ തങ്ങളെ സന്ദർശിക്കാനും ബന്ധം സ്ഥാപിക്കാനും എനിക്ക് അവസരം ഉണ്ടായിട്ടുണ്ട്. അതിനാൽ നിരവധി അദ്ഭുതങ്ങൾക്ക് സാക്ഷിയാവാൻ എനിക്ക് സാധിച്ചിട്ടുണ്ട്.

2002-ൽ മഹാനവർകളുടെ ആണ്ട് നേർച്ചയുടെ സമാപനദിവസം. ഞാൻ മഹാനവർകളുടെ മഖാമിൽ ഇരിക്കുകയായിരുന്നു. അപ്പോൾ സിയാറത്തിന് വന്ന രണ്ടാളുകളോട് ഞാൻ പറഞ്ഞു: "നിങ്ങൾ ഇവിടെ കിടക്കുകയാണെങ്കിൽ വരാന്തയിലേ കിടക്കാവൂ." അങ്ങനെ ആഗതർ സിയാറത്ത് ചെയ്തുകൊണ്ടിരിക്കുമ്പോൾ ഞാൻ പുറത്ത് വരാന്തയിൽ കിടന്നുറങ്ങിപ്പോയി. ഏകദേശം ഒരു മണി ആയപ്പോൾ ഞാൻ മഹാനവർകളെ സ്വപ്നത്തിൽ ദർശിക്കുകയും "എന്റെ തലക്കുംവശത്ത് രണ്ടുപേർ കിടക്കുന്നു. അവരോട് പുറത്ത് കിടക്കാൻ പറയണം" എന്ന് പറയുകയും ചെയ്തു. ഞാൻ ഞെട്ടിയുണർന്ന് ഉള്ളിൽ ചെന്ന് നോക്കുമ്പോൾ മഹാനവർകൾ പറഞ്ഞപോലെ അവർ രണ്ട് പേരും അവിടെ കിടന്നുറങ്ങുന്നുണ്ടായിരുന്നു. ഉടനെ തന്നെ ഞാൻ അവരെ തട്ടിയുണർത്തുകയും പുറത്ത് പോയി കിടക്കാനാവശ്യപ്പെടുകയും ചെയ്തു.

ഞാൻ ഇടക്കിടെ മഹാനവർകളെ സന്ദർശിക്കാറുണ്ടായിരുന്നു. ഒരിക്കൽ ഒരു സ്ത്രീ "ഇത് വടകര മുഹമ്മദാജി തങ്ങൾക്ക് നേർച്ച

യാക്കിയതാണ്. ഇത് അവർക്ക് കൊടുക്കണം." എന്നു പറഞ്ഞ് 100 രൂപ എന്നെ ഏൽപിക്കുകയുണ്ടായി. പതിവുപോലെ ഞാൻ മഹാന വർവകളുടെ അടുത്തെത്തി. അത്ഭുതമെന്നു പറയട്ടെ, എന്നെ സ്വീക രിച്ച അദ്ദേഹം "നേർച്ചപ്പൈസ കയ്യിലുണ്ടല്ലോ അതിങ്ങ് തന്നേക്ക്" എന്നു പറഞ്ഞു. ആശ്ചര്യത്തോടെ പണം മഹാനവർകളെ ഏൽപി ക്കുമ്പോൾ എന്റെ മനസ്സിൽ മഹാനവർകളോടുള്ള വിശ്വാസവും സ്നേഹവും മതിപ്പും വർദ്ധിക്കുകയായിരുന്നു.

ഒരിക്കൽ ശക്തമായ വയറുവേദനയുമായി മഹാനവർകളെ സമീ പിച്ചപ്പോൾ അവരുടെ കൈയിലുള്ള വടികൊണ്ട് എന്റെ വയറിൻമേൽ തടവി. അത്ഭുതകരമെന്ന് പറയട്ടെ എന്റെ വേദന സുഖപ്പെട്ടുവെന്ന് മാത്രമല്ല 55 വയസ്സായ എനിക്ക് ഇന്നേവരെ വയറ് വേദന ഉണ്ടായി ട്ടില്ല.

മഹാനവർകളുടെ സാന്നിധ്യം വഫാതിനുശേഷവും മനസ്സിന്ന് വല്ലാത്തൊരു സമാധാനമാണ്. മനസ്സ് വല്ലാതെ വിഷമിക്കുമ്പോൾ ഇപ്പോഴും മഹാനവർകൾ സ്വപ്നത്തിൽ വരാറുണ്ട്.മഹാനവർകൾ വഫാതായി '40' ന് രണ്ട് ദിവസം മുമ്പ് സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട് '40'നേക്ക് വരണമെന്ന് പറയുകയുണ്ടായി.

# അമ്മദാജി പറഞ്ഞതിന്റെമേൽക്ക് എന്നോട് പറഞ്ഞിട്ടെന്താ...?

**മൂസ ഹാജി പന്നിമുക്ക്**

വലിയ മഹാനായിരുന്നു വടകര മമ്മദാജി തങ്ങൾ. എനിക്ക് വലിയ പേടിയായിരുന്നു ഓറുടെ അടുത്തേക്ക് പോകാൻ. ജീവിതത്തിന്റെ നിഖില മേഖലകളിലും മഹാനവർകളായിരുന്നു എന്റെ അഭയം. എനിക്ക് എന്ത് കാര്യം സാധിക്കണമെങ്കിലും ഓർക്ക് നേർച്ചയാക്കാലാണ് പതിവ്. വൈകാതെ തന്നെ അത് സഫലമാകും.

ഒരിക്കൽ എന്റെ കുടുംബക്കാരിൽ ചിലർ എന്റെ വീട്ടിലേക്ക് സൽക്കാരത്തിന് വരുമെന്നറിയിച്ചപ്പോൾ വിഭവസമൃദ്ധമായ സദ്യ ഒരുക്കി കാത്തിരുന്നു. പക്ഷേ ചില കാരണങ്ങളാൽ അവർ എത്തിയില്ല. കണ്ടിയിൽ വീട്ടിൽ മഹാനവർകളുണ്ടെന്നറിഞ്ഞപ്പോൾ മഹാനെ സൽക്കരിക്കാൻ തീരുമാനിച്ചു. ഭക്ഷണവുമായി കണ്ടിയിലെ വീട്ടിലെത്തിയ ഞാൻ ഭക്ഷണം കൊടുക്കുകയും മഹാനവർകളും സ്നേഹിതന്മാരും റാഹത്തായി ഭക്ഷണം കഴിക്കുകയും ചെയ്തു. എന്നിട്ടെന്നോട് പറഞ്ഞു. ഇത് വിരുന്നുകാരുടേതല്ലേ. എന്റെ ഭക്ഷണം വേറെ ഇങ്ങ് തരണം." ഞാൻ ഈ വിഷയം നേരത്തെ അറിയിച്ചിരുന്നില്ല.

മഹാനായ മടവൂരുപ്പാപ്പയോട് വലിയ പൊരുത്തമായിരുന്നു മഹാനവർകൾക്ക്. മടവൂരുപ്പാപ്പ വടകര ഓറുടെ കീഴിൽ കുറേ കാലം മലയിലെ പള്ളിയിൽ കഴിഞ്ഞിട്ടുണ്ടായിരുന്നു.

ഒരിക്കൽ ഞാൻ ഹജ്ജിനുപോകാൻ ഓറോട് സമ്മതം ചോദിച്ചു. "ഇപ്പോ പോണ്ട പിന്നീടാകാം" എന്നായിരുന്നു മറുപടി. അടുത്ത വർഷം വീണ്ടും ഞാൻ സമ്മതം ചോദിച്ചു. പിന്നീടാവാമെന്നായിരുന്നു ഇത്തവണയും പ്രതികരണം. ഇങ്ങനെ മൂന്ന് തവണ ചോദിച്ചെങ്കിലും

സമ്മതിച്ചില്ല. ഹജ്ജിനു പോകാനുള്ള അതിയായ ആഗ്രഹം കാരണം ഞാൻ കോഴിക്കോട് മൂപ്പന്റെ വീട്ടിൽ പോയി സി.എം. വലിയ്യു ല്ലാഹിയെ കാണാൻ തീരുമാനിച്ചു. സുബ്ഹി കഴിഞ്ഞ് പുറപ്പെട്ട ഞാൻ നേരത്തെ തന്നെ അവിടെ എത്തിയിരുന്നു. പക്ഷേ എനിക്ക് ഉച്ചവരെ കാത്തുനിൽക്കേണ്ടി വന്നു. കലശലായ വിശപ്പ് കാരണം ഞാനാകെ തളർന്നിരുന്നു. നിൽക്കുന്ന വരിയിൽ നിന്നിറങ്ങി ഭക്ഷണം കഴിക്കാൻ പോയാൽ പിന്നെ ഇത്രനേരം നിന്നത് വെറുതെയാകും. അപ്പോഴാണ് മറക്കാൻ കഴിയാത്ത ആ സംഭവം നടന്നത്. മടവൂരുപ്പാപ്പ പുറത്തേ ക്കിറങ്ങി വന്നു. മൂപ്പനോട് പറഞ്ഞു. 'ദാ...അയാൾ രാവിലെ വന്നതാ ണ്. ഇതുവരെ ഭക്ഷണം കഴിച്ചിട്ടില്ല. അകത്തേക്ക് വരാൻ പറയൂ'. ഞാൻ മഹാന്റെ അടുത്തേക്ക് ചെന്നു. ഹജ്ജിന് പോകാൻ ആഗ്രഹമു ണ്ടെന്നും സമ്മതം തരണമെന്നും പറഞ്ഞപ്പോൾ ഇങ്ങനെ ആയി രുന്നു മറുപടി. "മുഹമ്മദ് ഹാജി പറഞ്ഞതിന്റെ മേൽ ഞാനെന്ത് പറ യാനാ." പിന്നീട് ഞാൻ വടകര ഓറുടെ അടുക്കലെത്തി സമ്മതം ചോദിച്ചപ്പോൾ "വിസ ശരിയായിട്ടുണ്ടെന്നും അടുത്തകൊല്ലം പൊയ്ക്കോളീ" എന്നും പറഞ്ഞു.

മറ്റൊരിക്കൽ, പ്രധാനപ്പെട്ട ഒരു കാര്യം പറയാനുണ്ടായിരുന്ന ഞാൻ ഓറെ അന്വേഷിച്ച് കണ്ടീത്താഴ വീട്ടിലെത്തിയപ്പോൾ മഹാന വർകൾ കണ്ണൂർ ജില്ലയിലെ ഒരു വീട്ടിലായിരുന്നുവെന്ന് വിവരം കിട്ടി. അക്കാലത്ത് നാലു ബസ്സുള്ള ഒരു മുതലാളിയുടെ വീടായിരുന്നു അത്. ആ വീട്ടിൽ മഹാനായ സി.എം. വലിയുല്ലാഹിയുമുണ്ടായിരുന്നു. അവരെ അന്വേഷിച്ചെത്തിയ എന്നെ കണ്ടമാത്രയിൽ മഹാനായ ഓറുപ്പ പറഞ്ഞു. "ഇയാൾ രാവിലെ ഭക്ഷണം കഴിച്ചിട്ടില്ല. ഭക്ഷണം കൊടുക്കീ..." ഭാര്യയുടെ രോഗവിവരം പറയാൻ വന്നതാണല്ലേ. അത് മാറി പൊയ്ക്കെടോ..." എന്റെ ഭാര്യക്ക് അനിയന്ത്രിതമായ രക്തവാർച്ച ഉണ്ടാവുകയും മരുന്നുകൊണ്ട് നിൽക്കാതെ വരികയും ചെയ്ത പ്പോയായിരുന്നു ഞാൻ അവരെ തേടി പുറപ്പെട്ടത്. അങ്ങോട്ട് പറയുന്നതിനു മുമ്പു തന്നെ പരിഹാരം പ്രഖ്യാപിച്ചു കഴിഞ്ഞിരുന്നു. അവിടുത്തെ ഹഖ് കൊണ്ട് അല്ലാഹു നമ്മുടെ ഈമാൻ സലാമത്താ ക്കട്ടെ.

# 47 വർഷം ശൈഖുനയോടൊപ്പം

## മൂസ മുസ്ലിയാർ, ആയോൽപീടിക

ഓറുടെ സഹോദരിയുടെ ഭർത്താവായ എനിക്ക് 47 വർഷ ത്തോളം ഓറുമായി ബന്ധമുണ്ട്. പല യാത്രകളിലും സഹചാരിയാ യിട്ടുമുണ്ട്. ഞാൻ ചെറുവണ്ണൂർ പള്ളിയിൽ 23 വർഷം മുഅദ്ദിനായി ജോലി ചെയ്തിട്ടുണ്ട്.

മജ്ദൂബായി വടകരയിൽ കറങ്ങുന്ന കാലം. ഒരു ദിവസം വടക രയിൽ നിന്നും വന്ന് നാട്ടുകാരോട് പറഞ്ഞു: "250 രൂപയും ഒരു അറയും വേണം". തങ്ങളുടെ മൂന്ന് പെങ്ങന്മാരിൽ രണ്ടാമത്തെ പെങ്ങളെ കെട്ടിക്കാനായിരുന്നു അത്. രണ്ടാം ദിവസം എനിക്ക് വിവാഹം കഴിച്ച് തരികയും ചെയ്തു. അങ്ങിനെയാണ് 47 കൊല്ലത്തെ ബന്ധത്തിന് ആരംഭം കുറിച്ചത്.

പിന്നെ എപ്പോൾ ചെന്നാലും എനിക്ക് പണം തരും. മഹാന വർകൾ പൈസ പഴയ പള്ളിയുടെ അലമാരയിൽ കിണ്ടിയിൽ ആണ് സൂക്ഷിക്കാറുള്ളത്. അതിൽനിന്നും ഒരു പിടി വാരിയാണ് തരിക. തന്നതിന് ശേഷം എണ്ണാൻ പറയും. "ഇത്ര നീയെടുത്തോ", ബാക്കി ഇങ്ങ് താ എന്നും പറഞ്ഞ്. ബാക്കി കിണ്ടിയിൽ തന്നെയിടുക. എപ്പോ ഴെങ്കിലും തരാൻ വിട്ടുപോയാൽ പിന്നെ ചെല്ലുമ്പോൾ "ഇന്നാൾ കിട്ടിയില്ലല്ലോ" എന്ന് പറയും. അത്രയും നല്ല ഓർമ ശക്തിയായി രുന്നു ശൈഖുനയുടേത്.

പിന്നെ വാല്യക്കോടിൽ പള്ളിയിൽ ജോലി ചെയ്തുകൊണ്ടിരി ക്കുമ്പോൾ നരയൻ കോട്ടുകാർ അവരുടെ പള്ളിയിലേക്ക് ക്ഷണിച്ചു.

ഞാൻ തങ്ങളോട് അഭിപ്രായം ചോദിച്ചപ്പോൾ "ദീൻ കാര്യമല്ലേ, നീ പോയ്ക്കോ" എന്ന് പറഞ്ഞു. അതിനും ശേഷമാണ് ഞാൻ ചെറുവ ണ്ണൂരിലെ പള്ളിയിലെത്തിയത്.

വീട്ടിന്നടുത്തായി തങ്ങളുപ്പാപ്പ ഒരു കിണർ നിർമിച്ചു. അതിന്റെ ഉദ്ഘാടനം റജബ് 26-നേക്ക് തീരുമാനിച്ചു. ആ സമയത്താണ് ചേരാ പുരം രയരോത്ത് അമ്മത് ഹാജി തിരഞ്ഞെടുപ്പിൽ മത്സരിക്കുന്നത്. തിരഞ്ഞെടുപ്പിൽ വിജയിച്ചാൽ വരവായി നേർച്ചക്ക് വരുമെന്നവർ നേർച്ച ചെയ്തു. അങ്ങിനെ തിരഞ്ഞെടുപ്പിൽ വിജയിക്കുകയും അവർ അപ്രകാരം ചെയ്യുകയം ചെയ്തു. അതായിരുന്നു ആദ്യത്തെ മിഅ്റാജ് നേർച്ച.

ആദ്യമൊന്നും തങ്ങളവർകൾ നേർച്ചയുടെ പ്രവർത്തനം ഒന്നും നോക്കിയിരുന്നില്ല. എല്ലാം ജനങ്ങളായിരുന്നു ചെയ്തിരുന്നത്. പ്രധാ നമായും സഹോദരന്മാരും ബന്ധുക്കളുമായിരുന്നു. പിന്നെപ്പിന്നെ തങ്ങളവർകൾ നോക്കി നടത്താൻ തുടങ്ങി. ഗുൽബർഗയിൽ മഖാം സിയാറത്തിനു ഞാൻ കൂടെ ഒരുപാട് പോയിട്ടുണ്ട്. അത് സി.എച്ച്. ഖാദർ ഹാജി എന്നവർ കൊണ്ടുപോയതാണ്. നേർച്ചയെടുക്കുമ്പോൾ ഒന്നര മാസത്തോളം നേർച്ച സംബന്ധിയായ പല പണികളിലും ഏർപ്പെടുകയും അവിടെ താമസിക്കുകയും ചെയ്യും. നേർച്ചയടു ത്താലും കഴിഞ്ഞാലും ഒരുപാടാളുകളുണ്ടാവും. അന്ന് ജനങ്ങളൊക്കെ രാത്രി ഉറങ്ങിയിരുന്നത് ഇന്നത്തെ ബാത്ത്റൂമൊക്കെ സ്ഥിതിചെയ്യുന്ന സ്ഥലത്തും പറമ്പിലുമൊക്കെയായിരുന്നു. അത്രക്കും ജനനിബിഢ മായിരുന്നു നേർച്ചക്കാലം.

എന്റെ 47 കൊല്ലത്തെ ബന്ധത്തിനിടയിൽ ഒരൊറ്റ പ്രാവശ്യമേ ഓർ ഖുത്വുബ നിർവഹിക്കുന്നത് കേൾക്കാനിടയായിട്ടുള്ളൂ. ഒരു സമ യത്ത് ബാംഗ്ലൂരിൽ ഒരുമിച്ച സമയം. അവിടെ മലയാളികൾക്ക് ഒരൊറ്റ പള്ളിയേ ഉണ്ടായിരുന്നുള്ളൂ. അവിടെ ജോറായി ഉറക്കെ വാങ്കുവിളി കൾ പറ്റാത്ത സ്ഥലവുമായിരുന്നു. ആറേഴ് പാനൂർക്കാരായ ഹാജി മാർ വന്നു. അതിൽ തുണിഷാപ്പ് നടത്തുന്ന ഹസ്സൻ ഹാജി തങ്ങള വർകളെ റൂമിൽ കൊണ്ടുപോയി വസ്ത്രം മാറ്റി പള്ളിയിൽ കൊണ്ടു പോയി. അങ്ങിനെ തങ്ങളവർകൾ ഖുത്വുബ നിർവഹിച്ചു.

# പോയീൻകാക്ക... കുഞ്ഞു ശഹീദാണ്

**ജഅ്ഫർ വയനാട്**

കുണ്ടൂരുസ്താദിന്റെ സമ്മതപ്രകാരം ഞാനും സുഹൃത്തും വടകര ഉപ്പാപ്പയെ കാണാൻ ചെന്നപ്പോൾ "എവിടാ നാട്?" വയനാട്. "വയനാട്ടീന്നാ... എന്നാ കുറച്ചു കാപ്പിതയ്യും തേക്കിൻതയ്യും കൊണ്ടു വരീ..." എന്നു പറഞ്ഞു.

പിറ്റേ ആഴ്ച ഞാനും സുഹൃത്തും തൈകളുമായി വാണിയന്നൂരെത്തി. വീട്ടുമുറ്റത്ത് തൈകൾ നട്ടുപിടിപ്പിച്ചു. ശാദുലി റാത്തീബ് സ്ഥാപിതമായി രണ്ടാം ദിവസമായിരുന്നു അത്. മഹാനവർകൾ വരാൻ വൈകുമെന്നറിഞ്ഞ് സമീപസ്ഥനായ മച്ചിങ്ങപ്പാറ ബാപ്പു ഉസ്താദിനെ കാണാൻ തീരുമാനിച്ചു. ബാപ്പു ഉസ്താദിന്റെയടുക്കൽ ചെന്നപ്പോൾ ഉസ്താദ് പറഞ്ഞു: "ഓറെ, തന്നെ കണ്ടാൽ മതി. അവിടെ ശാദുലി തുടങ്ങിയിട്ടുണ്ട്. അതിൽ കൂടിക്കോളീ... അങ്ങനെ ശാദുലി മജ്‌ലിസുകൾ മുഖേന അവരുമായി ഹൃദയബന്ധം സ്ഥാപിച്ചു.

എന്റെ കൂടെ തൈകളുമായി വാണിയന്നൂരിലേക്ക് വന്ന സുഹൃത്തിന് പോലീസിൽ സെലക്ഷൻ കിട്ടിയ വിവരം മഹാനോട് പറഞ്ഞപ്പോൾ പ്രതീക്ഷിക്കാത്തതായിരുന്നു മഹാന്റെ പ്രതികരണം:

"പൂന്തുറ കലാപം നടക്കുകയാണ്, നിങ്ങൾ ഗൾഫിലേക്ക് പോയ്ക്കോളീ." അങ്ങനെ സുഹൃത്ത് സെലക്ഷൻ ഉപേക്ഷിച്ച് ഗൾഫിലേക്ക് പോയി.

ഞാനൊരിക്കൽ വടകര ഉപ്പാപ്പാനെ കാണാൻ തീരുമാനിക്കുകയും പോകാൻനേരം കുണ്ടൂരുസ്താദിനോട് പറയുകയും ചെയ്തു. എന്നാൽ എന്റെ കുഞ്ഞുവിന് ദുആ ഇരക്കാൻ ഓറോട് പറയണം എന്ന് എന്നോട് ഏൽപിച്ചു.

മഹാനെ കാണുകയും കുണ്ടൂരുസ്താദ് കുഞ്ഞുവിന് ദുആ ഇരക്കണമെന്ന് പറഞ്ഞിട്ടുണ്ടെന്ന് അറിയിച്ചപ്പോൾ ഇങ്ങനെയായിരുന്നു പ്രതികരണം: "പോയീൻകാക്ക... കുഞ്ഞു ശഹീദാണ്..."

# ഓർമയിലെ കണ്ടീലെ ഓർ

**ഹമീദ് തിരൂരങ്ങാടി**

1983-84ൽ ആണെന്ന് തോന്നുന്നു ഈ ലേഖകൻ വടകര മുഹമ്മദ് ഹാജി തങ്ങളുടെ നാടായ ചെറുവണ്ണൂർ ജുമാമസ്ജിദിൽ ബഹുവന്ദ്യരായ തിരൂരങ്ങാടി ബാപ്പു ഉസ്താദിന്റെ ദർസിൽ മുതഅല്ലിമായിരുന്ന കാലത്താണ് വടകര മുഹമ്മദാജി തങ്ങളെ കാണുന്നത്.ചെറുവണ്ണൂരിലേക്ക് ഓതാൻ പിതാവ് ബാപ്പുഉസ്താദിന്റെ കൂടെ പറഞ്ഞയക്കുമ്പോൾ തന്നെ മുഹമ്മദാജി തങ്ങളെക്കുറിച്ച് പറഞ്ഞു തന്നിരുന്നു. മഹാനവർകളുടെ ഉസ്താദ് മർഹൂം കുറ്റൂർ കമ്മുണ്ണി മുസ്ലിയാരുപ്പാപ്പയുടെ മകളുടെ മകനാണ് ഈ ലേഖകന്റെ പിതാവ് അബ്ദുൽ അസീസ് മുസ്ലിയാർ.

ചെറുവണ്ണൂരിൽ ദർസിൽ ചെന്നഉടനെ ഉസ്താദിന്റെ സമ്മതപ്രകാരം മുഹമ്മദാജി തങ്ങളെ കാണാൻ ചെന്നു.കമ്മുണ്ണി മുസ്ലിയാരുപ്പാപ്പയെ കുറിച്ച് പറഞ്ഞപ്പോൾ മഹാനവർകൾ പഴയകാല ഓർമകൾ പലതും പറയുകയുണ്ടായി. ബാപ്പുഉസ്താദ് ചെറുവണ്ണൂരിൽ നിന്നും ദർസ് മാറി പോരുന്നത് വരേ ഇടക്കിടെ ഞങ്ങൾ മുഹമ്മദ് ഹാജിയെ കാണാൻ പോവാറുണ്ട്.നാട്ടുകാർക്ക് മഹാൻ കണ്ടീലെ ഓർ ആയിരുന്നു.മുഹമ്മദാജി തങ്ങൾ നാട്ടിലുണ്ടാകുമ്പോൾ ജുമുഅക്ക് വന്നിരുന്നത് ചെറുവണ്ണൂർ ജുമാ മസ്ജിദിലേക്കായിരുന്നു.അന്ന് മുഹമ്മദാജി തങ്ങൾ നടത്തിയിരുന്ന മിഅ്റാജ് നേർച്ചയിൽ വലിയ മഹാൻമാർ പങ്കെടുക്കാറുണ്ട്. കാന്തപുരം ഉസ്താദ് അന്ന് നേർച്ചക്ക് വന്നപ്പോൾ ചെറുവണ്ണൂർ പള്ളിയിലായിരുന്നു നേരെ എത്തിയിരുന്നത്.അവിടെനിന്ന് റോഡ് സൗകര്യമൊന്നും ഇല്ലായിരുന്ന അക്കാലത്ത് കാന്തപുരം ഉസ്താദും ബാപ്പു ഉസ്താദും

മുതഅല്ലിംകളായ ഞങ്ങളും കനാൽ വഴി നടന്നാണ് കണ്ടീൽ പള്ളിയിൽ എത്തിയിരുന്നത്.മർഹൂം പൊന്നാനി ബാവ മുസ്‌ലിയാർ അടക്കമുള്ള പല മഹാൻമാരും അന്നവിടെ ഉണ്ടായിരുന്നു.

ബാപ്പുഉസ്താദ് ചെറുണ്ണൂരിൽ ദർസ് നടത്തിയിരുന്ന കാലത്ത് ഉണ്ടായ ഒരു സംഭവം,ബാപ്പു ഉസ്താദ് മുഹമ്മദാജി തങ്ങളുമായി സംസാരിച്ചപ്പോൾ മഹാനവർകൾ ഉസ്താദിനോട് കുണ്ടൂർ അബ്ദുൽഖാദിർ മുസ്‌ലിയാരെ അറിയുമോ എന്ന് ചോദിച്ചു.അറിയും എന്ന് അദ്ദേഹം പറഞ്ഞപ്പോൾ മുഹമ്മദാജി തങ്ങൾ പറഞ്ഞു. 'ഇല്ല അറിയുക ഇല്ല'.എന്നിട്ട് അൽപം ഗൗരവമുള്ള ശൈലിയിൽ മഹാൻപറഞ്ഞു,'അബ്ദുൽഖാദിർ മുസ്‌ലിയാർ ബല്യആളാണ്ട്ടോ' ,മുഹമ്മദാജി തങ്ങൾ ഈ പറഞ്ഞതിന്റെ അർത്ഥം അപ്പോഴാണ് ബാപ്പുഉസ്താദ് ചിന്തിക്കുന്നത്. കുണ്ടൂർ ഉസ്താദിനെ കുറിച്ച് വെറുമൊരു പണ്ഡിതൻ എന്ന രൂപത്തിലായിരുന്നു ബാപ്പു ഉസ്താദ് മനസ്സിലാക്കിയിരുന്നത്. കുറച്ച് ദിവസം മുമ്പ് ഉസ്താദിന്റെ ഒരു ബന്ധുവീട്ടിൽ കിണറിന് കുറ്റിയടിക്കാൻ കുണ്ടൂർ ഉസ്താദ് വന്നപ്പോൾ ഇദ്ദേഹത്തെയാണോ ഇതിന് കൊണ്ടുവന്നത് എന്ന് തോന്നും വിധം ഉസ്താദ് ചിന്തിച്ചു. ഇതിനുള്ള ഒരു മറുപടി എന്നോണമായിരുന്നു മുഹമ്മദ്ഹാജി തങ്ങളുടെ ഈ വാക്ക് എന്ന് ബാപ്പുഉസ്താദിന് മനസ്സിലായി. മുഹമ്മദ് ഹാജി തങ്ങളുടേയും കുണ്ടൂർ ഉസ്താദിന്റേയും മഹത്വം ഈ സംഭവത്തോടെയാണ് ബാപ്പുഉസ്താദിന് ബോധ്യമായത്. ബാപ്പു ഉസ്താദ് എന്നൊട് നേരിട്ട് പറഞ്ഞതാണീ സംഭവം.

മുഹമ്മദ് ഹാജി തങ്ങൾ ഒരിക്കൽ തന്റെ ഉസ്താദായ കുറ്റൂർ കമ്മുണ്ണി മുസ്‌ലിയാരുപ്പാപ്പയുടെ ഖബർസിയാറത്ത് ചെയ്യാനായി കുറ്റൂർ കുന്നാഞ്ചേരി ജുമുഅത്ത് പള്ളി എത്തിയതായിരുന്നു. കമ്മുണി മുസ്‌ലിയാരുപ്പാപ്പയുടെ ഖബർ യാതൊരു വിധ അടയാളവുമില്ലാതെ നിൽക്കുന്നത് കണ്ട് മഹാനവർകൾ കോപിക്കുകയുണ്ടായി. മഹാൻമാരുടെ ഖബർ ഈ വിധത്തിലാണോ നിലനിർത്തേണ്ടതെന്ന് മഹാൻവർകൾ ചോദിക്കുകയുണ്ടായി.

# ഓാറുടെ 'ആട് പോക്കർ'

**പോക്കർ ഹാജി ചെറുവണ്ണൂർ**

സ്വന്തമായി ഒരു വീട് വെക്കണമെന്ന ആഗ്രഹവുമായി ഞാൻ മഹാന വർകളെ പോയി കണ്ടു. ചെറുവണ്ണൂർ അങ്ങാടിയിയ്ക്കടുത്തുള്ള സ്ഥലത്ത് വീടിന്റെ പണി ഓറ് തന്നെ തുടങ്ങിത്തരണമെന്ന ആവശ്യം ഞാൻ പറഞ്ഞു. ഓറ് പ്രതികരിച്ചു "നീ എന്ത് വീടാ വെക്കാനുദ്ദേശി ക്കുന്നത്? ഞാൻ പറഞ്ഞു, "മൂന്നുത്തര ഫേഷൻ വീട്"

ഓറ് പറഞ്ഞു, "മൂന്നൂത്തരം വേണ്ട, പടിഞ്ഞാറ്റപ്പുര മതി." അങ്ങനെ വീടിന്റെ സാമ്പത്തിക ചെലവിന് അൻപത് രൂപ നൽകി ഓറ് തുടങ്ങിത്തരികയും ചെയ്തു. അക്കാലത്ത് അമ്പതിന് അഞ്ഞൂ റിന്റെ വിലയായിരുന്നു.

എന്നാൽ, മൂന്നുത്തര ഫാഷനിലുള്ള വീട് വെക്കണമെന്നാഗ്ര ഹിച്ചു ഞാൻ ആശാരിയെ കൊണ്ടുവന്ന് വീടിന്റെ പ്ലാൻ വരപ്പിച്ചു. പക്ഷേ, അത്തരത്തിലുള്ളൊരു വീടിന് മതിയായ സ്ഥലമവിടെ ഉണ്ടാ യിരുന്നില്ല. അയാൾ പടിഞ്ഞാറ്റപ്പുരയ്ക്കുള്ള രൂപരേഖ വരച്ചു തന്നു. ഞാൻ അതുമായി ഓാറെ കാണാൻ ചെന്നു. രൂരപേഖ വാങ്ങിനോക്കി യിട്ട് ഓറ് പറഞ്ഞു, "ഞാൻ പറഞ്ഞത് എന്തായി," എനിക്കൽപ്പം ലജ്ജ തോന്നിയെങ്കിലും പുറത്ത് കാണിച്ചില്ല. (മഹാനവർകൾ ആദ്യമേ പടിഞ്ഞാറ്റപ്പുറ മതി എന്ന് പറഞ്ഞിരുന്നല്ലോ)

പുതുതായി വല്ലതും തുടങ്ങാനുണ്ടെങ്കിൽ മഹാനവർകളുടെ സമ്മതം ചോദിക്കുന്ന പതിവുണ്ടായിരുന്നു. ഓാറെ അനുജൻ ഇബ്രാഹീം ഹാജിയും വളരെയധികം സൂക്ഷ്മതയുള്ള വ്യക്തി ആയി രുന്നു. മഹാനവർകളുടെ കൈയിൽ നിന്ന് കൈനീട്ടമായി വല്ലതും ലഭിച്ചാൽ പിന്നെ ആ ആഴ്ചയിൽ കച്ചവടത്തിൽ നല്ല മികവായിരു ന്നു.

അവരുടെ ചെരുപ്പിനടിയിലെ ചോറ് പോലും ആകാൻ യോഗ്യതയില്ലാത്ത നമ്മളോട് അവരിത്ര വിനയത്തോടെ പെരുമാറി

യില്ലോ എന്നാലോചിക്കുമ്പോൾ അത്ഭുതം തോന്നുന്നു. മിഅറാജ് നേർച്ചക്ക് ബാക്കിവരുന്ന കുട്ടനേയും കോഴിയേയുമൊക്കെ വിൽക്കാൻ ചോദിക്കുന്നവരോടൊക്കെ 'ആട് പോക്കറ് വരട്ടെ' എന്ന് പറയുമായിരുന്നു. ഓറുടെ പക്കൽ നിന്നുള്ള വലിയ അംഗീകാരമായി ഞാനിതിനെ കാണുന്നു.

ഞാൻ കണ്ടീത്താഴ സ്രാമ്പ്യയിൽ മദ്റസയിൽ പോകുന്ന കാലം -സ്രാമ്പ്യക്കടുത്തുള്ള ചായപ്പീടികയിൽ മഹാനവർകൾ ഇരിക്കുന്നു. പെട്ടെന്ന് കാക്കുട അഥവാ പാള കൊണ്ട് ഉണ്ടാക്കിയ നീളക്കുടയും പിടിച്ച് ഒരാൾ കടയിലേക്ക് കയറി വന്ന് ഓറുമായി അവ്യക്തമായ ഭാഷയിൽ എന്തൊക്കെയോ സംസാരിച്ചു. സംസാരം അവസാനം വഴക്കാകുമോ എന്ന് ഞങ്ങൾ ഭയക്കുന്ന രീതിയിൽ അങ്ങോട്ടുമി ങ്ങോട്ടും വാഗ്വാദം നടന്നു. പെട്ടെന്ന് തന്നെ വന്നയാൾ ചിരിച്ച് കൊണ്ട് സലാം പറഞ്ഞ് തിരിച്ചു നടന്നു. മഹാനവർകൾ അവിടെ കൂടിയിരുന്നവരോടായി പറഞ്ഞു, "ആ വന്നതാണ് ഖിള്ർ നബി, പോയി ദുആ ചെയ്യിപ്പിച്ചോളീ." കേട്ടപാടെ, ഞങ്ങൾ പിന്നാലെ ഓടി. പക്ഷേ അങ്ങനെ ഒരു മനുഷ്യനെ പരിസരത്തെവിടെയും ഞങ്ങൾക്ക് കാണാൻ സാധിച്ചില്ല.

ഒരിക്കൽ ഞങ്ങളെല്ലാവരും ചെറുവണ്ണൂർ നിസ്കാരപള്ളിയി ലിരിക്കുന്ന സമയം, ഒരു സ്ത്രീ ശക്തമായ ചെന്നിക്കുത്ത് കാരണമാ യിട്ടുള്ള തലവേദന സഹിക്ക വയ്യാതെ ഓറുടെ അടുക്കൽ വന്നു. പ്രതീക്ഷിക്കാത്തതായിരുന്നു മഹാന്റെ പ്രതികരണം. കയ്യിലിരുന്ന കുട കൊണ്ട് പെണ്ണിന്റെ തലക്കൊരു കുത്ത്. അത്ഭുതമെന്ന് പറയാം, തല പൊട്ടി കുറേ ചോര ഒലിച്ച് പോയി. കണ്ടു നിന്ന ഞങ്ങൾക്കൊന്നും മനസ്സിലായില്ല. പിറ്റേന്ന് ആ സ്ത്രീ തലവേദന മാറിപ്പോയെന്ന സന്തോഷം പറയാൻ അവിടെ വന്നു.

ഓറെ നേർച്ചക്ക് കൊടുക്കപ്പെടുന്ന അരി ഉണക്കി സൂക്ഷിച്ച് ഇന്നും ചോറിൽ അൽപ്പമായി ഉപയോഗിക്കുന്നവരുണ്ട്. നേർച്ചയുടെ ആ ദിവസങ്ങളിൽ ആരെങ്കിലും ഒന്നിൽ കൂടുതൽ പൊതികളാക്കി ചോറ് എടുക്കുന്നത് കണ്ടാൽ വിവരം നാട്ടുകാർ ഓറോട് പറയും. ചിരിച്ചുകൊണ്ട് മഹാൻ പ്രതികരിച്ചു. "നിനക്ക് വേണമെങ്കിലിനിയും ഒരു ചാക്കെടുത്തോ. "ഇത്രയധികം കാരുണ്യത്തിന്റെ നേതാവിനെ നമുക്ക് കാണാൻ സാധിക്കില്ല.

# ജീപ്പ് കേരളം വിട്ട് പോയിട്ടില്ല!!

**നാരായണൻ ചെറുവണ്ണൂർ**

ഞങ്ങളുടെ കുടുംബം പണ്ടു മുതൽക്കേ കണ്ടീത്താഴ ഓാറെ ആദരിക്കുന്നവരായിരുന്നു. അച്ഛനോടൊപ്പം പല തവണ ചെറുപ്പ കാലത്ത് ഞാനവിടെ പോയിട്ടുണ്ട്., ആവളയിലെ ഞങ്ങളുടെ തറവാട്ടിൽ നിന്നും ഓാറെ നേർച്ചയ്ക്ക് പതിവായി വന്നിരുന്നു. പ്രധാനപ്പെട്ട കാര്യങ്ങളുടെ സമ്മതം ഓാറോട് ചോദിച്ചിട്ടേ അച്ഛൻ ചെയ്തിരുന്നുള്ളൂ. അങ്ങനെയാണ് ഞാനും മഹാനവർകളെ ഇഷ്ടപ്പെടുന്നത്. ആരേയും ആകർഷിക്കുന്ന പെരുമാറ്റവും ലാളിത്യവും എടുത്തു പറയേണ്ടതായിട്ടുണ്ട്. എനിക്ക് മഹാനവർകളുമായി കൂടുതൽ ബന്ധം സ്ഥാപിക്കാൻ കഴിഞ്ഞത് ഞാൻ ബോംബെയിൽ സ്ഥിര താമസമാക്കിയ കാലത്താണ്. അവിടെയും ഒരു രാജാവിന്റെ പദവിയായിരുന്നു മഹാനവർകൾക്ക്. എന്നെ കാണുമ്പോഴൊക്കെ 'ബോംബെ നാരായണൻ' എന്ന് മഹാനവർകൾ വിളിക്കാൻ കാരണം ഈ അടുപ്പമാണ്. നമുക്കൊന്നും കയറിച്ചെല്ലാൻ പറ്റാത്ത സ്ഥലങ്ങളിലെല്ലാം മഹാന് രാജകീയ സ്വീകരണമായിരുന്നു ലഭിച്ചത്. വിദേശത്തേക്ക് പോകേണ്ട ആവശ്യങ്ങൾക്ക് മഹാനവർകളെ സമീപിക്കുന്നവരിൽ എന്റെയടുത്തേക്ക് പറഞ്ഞയക്കുമായിരുന്നു. ഞാനന്ന് ബോംബെയിൽ ട്രാവൽസ് നടത്തുകയായിരുന്നു.

1980 ൽ നടന്ന ഒരു സംഭവം പറയാം. പുലർച്ചെ അഞ്ച് മണിക്ക് പ്രതീക്ഷിക്കാതെ ഒരാൾ വന്ന് വാതിലിൽ മുട്ടി വിളിക്കുന്നു. അബൂദാബിയിൽ ഗവൺമെന്റിന്റെ ഡിഫൻസ് വകുപ്പിൽ ഒരു ഉദ്യോഗസ്ഥാനായിരുന്നുവത്. അയാൾ വന്ന കാര്യം പറഞ്ഞു. സ്ഥിരം വിമാന

യാത്ര നടത്തുന്ന അയാളുടെ ടിക്കറ്റും പാസ്പോർട്ടും കാണാനില്ല. വടകര ഓറ് ബോംബെയിൽ ഉണ്ടെന്ന് അറിഞ്ഞ് മഹാനവർകളോട് വിഷമം പറഞ്ഞപ്പോൾ എന്റെ അടുക്കലേക്ക് പറഞ്ഞു വിടാൻ മഹാനവർകൾ നടക്കാവ് അബൂബക്കർ ഹാജിയോട് നിർദ്ദേശിച്ചതനുസരിച്ച് വന്നതാണയാൾ. ഞാനപ്പോൾ തന്നെ ബോംബെ കസ്റ്റംസിൽ ജോലി ചെയ്തിരുന്ന എന്റെ അനുജൻ ശ്രീധരന് വിഷയം സൂചിപ്പിച്ചുകൊണ്ട്  കത്തെഴുതി. നീണ്ട പരിശ്രമത്തിനൊടുവിൽ, ബോംബെ എയർപോർട്ടിലെ ഹീടെ മിറ ളമൗഹഭ "നഷ്ടപ്പെട്ട് കണ്ട് കിട്ടുന്ന സാധനം സൂക്ഷിക്കുന്ന സെക്ഷനിൽ നിന്നും അദ്ദേഹത്തിന്റെ ടിക്കറ്റും പാസ്പോർട്ടും തിരിച്ചു കിട്ടി. തിരിച്ചു ലഭിക്കാൻ സാധ്യതയില്ലാത്ത പാസ്പോർട്ട് ഇങ്ങനെ മാത്രമേ കിട്ടുകയുള്ളൂ എന്നും അദൃശ്യ വിവരം മഹാനവർകൾ അറിഞ്ഞത് കൊണ്ടാണല്ലോ അയാളോട് ഞാനുമായി ബന്ധപ്പെടാൻ മഹാനവർകൾ ആവശ്യപ്പെട്ടത്.

എന്റെ ജീവിതത്തിലെ മറക്കാത്ത ഒരനുഭവം പറയാം. 1995 ൽ ഞാനൊരു ജീപ്പ് വാങ്ങി. ജീപ്പു പോലത്തെ വാഹനങ്ങൾ വളരെ വിരളമായിരുന്ന അക്കാലത്ത് വളരെയധികം ശ്രദ്ധിക്കപ്പെടുന്ന ഒരു കാര്യമായിരുന്നുവത്.  നിർഭാഗ്യകരമെന്ന് പറയട്ടെ, ജീപ്പ് വാങ്ങി നാലു ദിവസത്തിനകം ജീപ്പ് മോഷണം പോയി. രാവിലെ ഉറക്കമെഴുന്നേറ്റ് നോക്കിയപ്പോൾ കണ്ടത് ശൂന്യമായ കാർ പോർച്ചായിരുന്നു. ഗത്യന്തരമില്ലാതെ, ഞാൻ കണ്ടീത്താഴ ഓറുടെ അടുക്കലേക്ക് ഓടി വിഷമം പറഞ്ഞു. ഓറ് സൗമ്യമായി പ്രതികരിച്ചു. "വിഷമിക്കേണ്ട കൃത്യം പത്തു ദിവസത്തിനുള്ളിൽ ജീപ്പു കിട്ടും. ജീപ്പ് കേരളം വിട്ട് പോയിട്ടില്ല."

ഇതു കേട്ടപ്പോൾ എനിക്ക് സമാധാനമായി. അപ്പോഴേക്കും പോലീസ് സ്റ്റേഷനുകളിലേക്ക് മെസ്സേജ് കൈമാറിയിട്ടുണ്ടായിരുന്നു. ജീപ്പ് നഷ്ടപ്പെട്ട് പത്താമത്തെ ദിവസം എനിക്കൊരു ഫോൺ കോൾ വന്നു. "ജീപ്പ് വീണ്ടെടുത്തിട്ടുണ്ട്. വാളയാർ ചെക്ക് പോസ്റ്റിൽ നിന്നാണ് കിട്ടിയത്." ജീപ്പുമായി കേരളം വിടാനൊരുങ്ങിയ കള്ളന്മാർ റേഡിയേറ്റർ അമിതമായി ചൂടായത് കാരണം വണ്ടി മുന്നോട്ട് പോകാതെ വഴിയിൽ ഉപേക്ഷിക്കുകയായിരുന്നു. മഹാനവർകളുടെ വാക്കിന്റെ ആഴം ഞാനോർത്തുപോയി. "ജീപ്പ് കേരളം വിട്ട് പോയിട്ടില്ല."!!

# ബേജാറോടെ തങ്ങളുടെ ചാരത്ത്

**പി.കെ. മുഹമ്മദ് സഖാഫി** (വിയ്യഞ്ചിറ)

എന്റെ പ്രിയപ്പെട്ട ഉസ്താദ് അബ്ദുൽ ഹകീം ദാരിമി അത്തോളി, കണ്ണൂർ ജില്ലയിലെ കണ്ണവം എന്ന സ്ഥലത്തുള്ള ജുമുഅത്ത് പള്ളിയിൽ ദർസ് നടത്തുന്ന കാലം. ആ സമയത്താണ് ഞാൻ ആദ്യമായി ഉസ്താദിന്റെ കൂടെ ദർസ് പഠിക്കാൻ പോയത്. അങ്ങിനെ അവിടെ പഠിച്ചുകൊണ്ടിരിക്കുന്ന സമയത്താണ് എന്റെ തൊണ്ടയിൽ നിന്നും ഒരു പ്രയാസം അനുഭവപ്പെടാൻ തുടങ്ങിയത്. ഉമിനീര് ഇറക്കുമ്പോൾ ആ ബുദ്ധിമുട്ട് കൂടി വന്നു. ചെറിയ മുതഅല്ലിമായ ഞാൻ ഭയപ്പെടാൻ തുടങ്ങി. പള്ളിയുടെ അടുത്ത് ഒരു വൈദ്യർ ഉണ്ടായിരുന്നു. ഞാൻ അയാളെ സമീപിച്ചു. വിഷയങ്ങൾ പറഞ്ഞു. അയാൾ എന്തോ ഒരു വസ്തു തൊണ്ടയിൽ ഇട്ടു എന്നെ പരിശോധിച്ചു. പിന്നെ അയാൾ ഒരു പ്രത്യേക രോഗത്തിന്റെ പേര് പറഞ്ഞു. ആ രോഗത്തിന് ചിലപ്പോൾ ഓപ്പറേഷൻ വേണ്ടി വരും എന്ന നിലക്ക് സംസാരിച്ചു.

ചെറിയ കുട്ടിയായ എനിക്ക് ഇഞ്ചക്ഷൻ വളരെ പേടിയാണ് പിന്നെയല്ലേ ഓപ്പറേഷൻ. ഞാൻ താമസിയാതെ ഉസ്താദിനോട് സമ്മതം വാങ്ങി നാട്ടിലേക്ക് പോയി ഉമ്മയോട് കാര്യങ്ങൾ പറഞ്ഞു. അപ്പോൾ ഉമ്മ എന്നോട് പറഞ്ഞു: “നീ കണ്ടീത്താഴ ‘ഓറെ’ അടുത്ത് ചെല്ല്.” ഞാൻ ഉമ്മ നിർദ്ദേശിച്ചതുപ്രകാരം ‘ഓറെ’ കാണാൻ പോയി. കണ്ടീത്തഴായോട് അടുക്കുന്തോറും എന്തോ ഒരു നെഞ്ചിടിപ്പ് കൂടുന്നപോലെ. തങ്ങളോട് അടുത്ത് ചെന്ന് പറയാൻ വല്ലാത്ത പേടി. പ്രതികരണം എങ്ങിനെ ആയിരിക്കും. ദേഷ്യം പിടിക്കുമോ ചൂടാവുമോ ഇങ്ങെനെ എന്തൊക്കെയോ ഭയപ്പാടുകൾ ഉള്ളിൽ വെച്ച് ഞാൻ

'ഓാറുടെ' പള്ളിയിലെത്തി. ഓാറുടെ ഒരു മുരീദിനോട് 'ഓറ്' എവി ടെയാ ഉള്ളതെന്ന് ചോദിച്ചു. അദ്ദേഹം പറഞ്ഞു, അതാ പള്ളിയുടെ ചെരുവിൽ ഉണ്ട്. അങ്ങിനെ ളുഹ്റിന് സമയമായി ഇഖാമത്ത് കൊടു ത്തു. തങ്ങൾ ഇമാമായി നിസ്കരിച്ചു. നിസ്കാര ശേഷം ദിക്റും കൂട്ടുപ്രാർത്ഥനയും കഴിഞ്ഞു. അപ്പോഴേക്കും എന്റെ ഭയം അല്പം കുറഞ്ഞു. എങ്കിലും തങ്ങളോട് നേരിട്ട് വിഷയം അവതരിപ്പിക്കാൻ എന്റെ പേടി എന്നെ സമ്മതിക്കുന്നില്ല. ഞാൻ വീണ്ടും മാറി നിൽക്കാൻ തുടങ്ങി. തങ്ങൾ പള്ളിയിൽ നിന്നും ഇറങ്ങി ഞാൻ മനസ്സിൽ വിചാ രിച്ചു. തങ്ങളോട് കാര്യം പറയാൻസാധിച്ചില്ലല്ലോ ഉമ്മ തന്നെ പറ ഞ്ഞയച്ചത് ആ രോഗത്തെ പറ്റി തങ്ങളോട് പറയാനല്ലേ ഇങ്ങനെ സങ്കടപ്പെട്ടിരിക്കുമ്പോഴാണ് പള്ളിയുടെ മുറ്റത്ത് നിന്ന് തങ്ങളുടെ ആ വിളി! ആ മുതഅല്ലിമിനോട് ചോറ് കഴിച്ച് പോകാൻ പറ. ഇത് കേൾക്കേണ്ട താമസം എന്റെ മനസ്സിലെ സങ്കടത്തിന്റെ കാർമേഘ ങ്ങൾ അപ്രത്യക്ഷമായി. പകരം സന്തോഷത്തിന്റെ പേമാരി പെയ്തി റങ്ങാൻ തുടങ്ങി. അങ്ങിനെ അവരുടെ കൂടെ തങ്ങളുടെ വീടിന്റെ തിണ്ണയിൽ വെച്ച് അന്നത്തെ ഉച്ചഭക്ഷണം കഴിച്ചു. ബറകത്തിന് വേണ്ടി തങ്ങൾ കഴിച്ചതിന്റെ ബാക്കി അല്പവും കഴിച്ചു. തങ്ങൾ വളരെ കുറച്ച് ഭക്ഷണം മാത്രമേ കഴിച്ചിട്ടുണ്ടായിരുന്നുള്ളൂ. അത് കഴിഞ്ഞ് തങ്ങൾ പള്ളിയിലേക്ക് പോയി. പിന്നാലെ ഞങ്ങളും ചെന്നു. തങ്ങ ളോട് ഞാൻ എന്റെ തൊണ്ടയുടെ അസുഖത്തെ പറ്റി പറഞ്ഞു. തങ്ങൾ പറഞ്ഞു അതങ്ങ് പോകും ഇവിടെ 'തൊണ്ടവിൽ' കൊണ്ടു വന്നാൽ മതി. തൊണ്ടവിൽ എന്നത് എനിക്കൊട്ടും മനസ്സിലായില്ല. ഞാൻ ചിന്തിച്ചു. എന്തായിരിക്കും 'തൊണ്ടവിൽ' ആ സമയത്ത് തങ്ങളുടെ അടുത്തുള്ള മുരീദ് പറഞ്ഞുതന്നു. ഇരുനാഴി അവിലും രണ്ട് ഇളനീ രും. ശേഷം ഞാൻ വീട്ടിലേക്ക് വന്നു. കുറച്ച് ദിവസങ്ങൾക്കു ശേഷം തൊണ്ടയിൽ ഉരുണ്ട് കൂടിയ പഴുപ്പ് പൊട്ടി പുറത്തേക്ക് വന്നു. അതോടെ എന്റെ അസുഖം മാറി. ഒരു ഡോക്ടറേയും കാണിച്ചിട്ടി ല്ല. ഞാനും എന്റെ അനുജനും കൂടി തൊണ്ടവിൽ അവിടെ കൊണ്ട് പോയി കൊടുത്തു.

തങ്ങളവർകളുടെ ബറകത്ത് കൊണ്ട് നമ്മെ അല്ലാഹു ഇഹത്തിലും പരത്തിലും നമ്മെ വിജയികളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തട്ടെ.

# എവിടെനിന്നോ വന്ന ഒരു ജീപ്പ്

**കിഴക്കെ കുഞ്ഞിക്കണ്ടിയിൽ അമ്മദ് ഹാജി**

വളരെ ചെറുപ്പം മുതൽ തന്നെ എനിക്ക് ഓറുപ്പയുമായി ബന്ധം സ്ഥാപിക്കാൻ കഴിഞ്ഞിട്ടുണ്ട്. എന്റെ ഉപ്പയുടെ കൈപിടിച്ച് വരുന്ന പ്രായത്തിൽ തന്നെ ഓറുടെ മുഹിബ്ബായി വളരാൻ എനിക്ക് സാധിച്ചു.

1985-ൽ എന്നോട് മഹാനവർകൾ പറഞ്ഞു "നീ ഹജ്ജിന് പോകണം." അന്ന് കപ്പലിന് 2888 രൂപയും പ്ലെയിനിന് 8888 രൂപയുമാണ്. ഇത്രയും പണം എങ്ങനെ സ്വരൂപിക്കണമെന്നറിയാതെ ഞാൻ വിഷമിച്ച് ഓറോട് പറഞ്ഞു; "അടുത്ത വർഷമോ മറ്റോ ആക്കാം." പക്ഷേ, അവിടുന്ന് സമ്മതിച്ചില്ല. ഒരു പിണറായിക്കാരൻ കൂടെയുണ്ടായിരുന്നു. ഓറ് പറഞ്ഞു; "അമ്മദ് പ്ലെയിനിലാണ് വരുന്നത്". ആ പിണറായിക്കാരനാണ് എന്റെ പണം എടുത്തത്. എനിക്ക് 100 രൂപ ഓറ് തന്നെ തരികയും ചെയ്തു. ഒരു പൈസയും ചിലവില്ലാതെ ഹജ്ജിന്റെ യാത്ര ശരിയായി. മക്കത്ത് എത്തി, അവിടെ ഓറുമായുള്ള ബന്ധം പറഞ്ഞപ്പോൾ വലിയ സ്വീകരണം തന്നെ ലഭിച്ചു. മദീനയിലേക്കുള്ള യാത്രയും മക്കയിലെ പ്രശസ്ത സ്ഥല സന്ദർശനങ്ങളുമെല്ലാം ഓറുടെ പേരിൽ തന്നെ റാഹത്തായി നടന്നു. മദീനയിൽ വെച്ച് ഓറുടെ ഉമ്മയുടെ മഖ്ബറ പുതപ്പിക്കാൻ ഒരു പടം വാങ്ങി. അത് നാട്ടിൽ വന്ന് ഓർക്ക് നൽകിയപ്പോൾ അന്ന് അവിടെ ഉണ്ടായിരുന്ന എല്ലാവരെയും വിളിച്ചു 'ഇതല്ല ഹജ്ജ്' എന്നിങ്ങനെ മന്ത്രിച്ചുകൊണ്ടിരുന്നു. അത് ഓറു തന്നെ ഉമ്മയുടെ മഖ്ബറയിൽ പുതപ്പിച്ചു.

ഒരിക്കൽ എന്നോട് പറഞ്ഞു; "നീ വെളക്കത്തിരുന്നോ? ഞാൻ അതനുസരിച്ചു പൊന്നാനിയിൽ ചെന്ന് വെളക്കത്തിരുന്നു. എന്നോട് ഇബ്നു കസീർ വാങ്ങാൻ ആവശ്യപ്പെട്ടു. ഞാൻ വാങ്ങി. എന്റെ കയ്യിൽ കിതാബുണ്ടെന്ന വിവരം ദർസ് നടത്തുന്ന ഒരു ഉസ്താദിനോട് ആരോ പറഞ്ഞുവത്രെ. അതനുസരിച്ച് അദ്ദേഹം എന്റെയടുത്ത്

വന്നു. ആവശ്യപ്പെട്ടപ്പോൾ ഞാൻ മുഴുവനും കൊടുക്കാൻ നിർബ ന്ധിതനായി.

1993-ൽ ബോംബെയിൽ വെച്ച് മറ്റൊരു ആളുടെ ഇടപെടൽ മൂലം മുപ്പതിനായിരത്തോളം രൂപ നഷ്ടമായി. അങ്ങനെ ഞാൻ വിഷമിച്ചി രിക്കുമ്പോൾ റൂമിലേക്ക് വെളുത്ത സുന്ദരനായ ഒരാൾ വന്ന് പെട്ടെന്ന് തന്നെ തിരിച്ചുപോയി. അത് ആ നാട്ടിലെ പ്രമുഖനായിരുന്നു എന്ന് അറിയാൻ സാധിച്ചപ്പോൾ ഞാൻ അദ്ദേഹത്തിന്റെ പിന്നിൽ ചെന്ന് പരിചയപ്പെട്ടു. പിന്നീട് അദ്ദേഹം എന്നെ സൽകരിക്കുകയും, നാളെത്തന്നെ എന്നോട് നാട്ടിലേക്ക് കയറാൻ ആവശ്യപ്പെടുകയും ചെയ്തു. വേണ്ടത്ര പണം കയ്യിൽ ഇല്ലാത്ത ഞാൻ ആകെ വിഷമിച്ചു പോയി. അപ്പോൾ ഞാൻ മനസ്സിൽ കരുതി 'ഓറുപ്പയുടെ ബർകത്ത് കൊണ്ട് ഞാൻ അവിടെ എത്തണം' ഒരു പെട്ടിയും മറ്റുമായി ഞാൻ അർദ്ധരാത്രി വടകര വണ്ടി ഇറങ്ങി. വാഹനമൊന്നും വേണ്ടത്രയി ല്ലാത്ത കാലമാണല്ലോ അത്? ഞാൻ വണ്ടിയിറങ്ങി എന്ത് ചെയ്യണ മെന്നറിയാതെ നിൽക്കുമ്പോൾ ഒരു സംഘം എന്റെ അടുത്ത് വന്നു. "മൊയ്ല്യാരേ, ഹാജ്യാരേ, തങ്ങളേ" എന്ന് അഭിസംബോധനം ചെയ്തു ഓറെ വീട് അന്വേഷിച്ചു. ഞാൻ കാണിച്ചുതരാം എന്ന് പറ ഞ്ഞു. ഞാനും അവരും ചെറുവണ്ണൂരിൽ എത്തി. അപ്പോൾ ഓറുടെ മോള് പറഞ്ഞു. ഒന്നു രണ്ട് തവണ ഓറ് പുറത്ത് വന്നുനോക്കിയിരു ന്നു. ഈ പ്രവണത സാധാരണ പതിവില്ലാത്തതായിരുന്നു. ചെറുവ ണ്ണൂരിൽ ഓറുടെ വീടിന്റെ അടുത്ത് എത്തിയെങ്കിലും, ആ ജീപ്പി നെയോ അതിലുള്ള ആളുകളെയോ പിന്നീട് ഞാൻ കണ്ടില്ല. അവർ എങ്ങോട്ട് പോയെന്നും അറിയില്ല. യാത്രക്ക് മുമ്പെ ഓറെ തവസ്സു ലാക്കിയതിന്റെ ഒരു ഫലമായി ഞാൻ അതിനെ മനസ്സിലാക്കുന്നു.

ഹജ്ജിന്റെ വേളയിൽ ഓറുടെ ചാരത്തായി നിൽക്കാൻ സാധി ച്ചിട്ടുണ്ടെങ്കിലും വേണ്ടത്ര ഉപയോഗപ്പെടുത്താൻ സാധിച്ചില്ല.

എന്റെ ഭാര്യയുടെ ഉമ്മാക്ക് മാനസിക രോഗം ഉണ്ടായിരുന്നു. ഞാനും എന്റെ ഭാര്യയും അവളുടെ ഉപ്പയും കൂടെ ഓറുടെ അടുത്ത് വന്നു. വിഷയം ബോധിപ്പിച്ചു. അജ്മീരിൽ പോകാൻ ആവശ്യപ്പെട്ടു. അവിടെ പോയതനുസരിച്ച് ഒരുപാട് കാലമായി നിലവിലുണ്ടായി രുന്ന മാനസിക രോഗം പൂർണമായി സുഖപ്പെട്ടു.

എന്റെ ഭാര്യയുടെ പ്രസവ സമയം മെഡിക്കൽ കോളേജിൽ

അഡ്മിറ്റാണ്. രക്തം വേണമെന്ന് പറയുന്നു. ഞാൻ ആകെ ബേജാറി ലായി. ഓറുടെ അടുത്തേക്ക് വന്നു. അപ്പോൾ അവിടുന്ന് എന്നോട് പറഞ്ഞു: "നീ പൊയ്ക്കോ അതൊന്നുല്ല".

ഒരു പ്രസവത്തിന് ശേഷം അവൾക്ക് സീരിയസായി. എന്നാൽ അവൾ ഓറുടെ പേരിൽ ഒരു യാസീൻ ഓതി പിന്നീട് ഒരു പ്രയാ സവും കൂടാതെ പ്രസവിച്ചു.

എന്റെ മൂത്ത മകന് പോളിയോ കൊടുത്തു. അതുകാരണം കയ്യിന്റെ തോൾ ഭാഗത്ത് പഴുത്തു. ഞാൻ ഡോക്ടറെ കാണിച്ചു. പക്ഷേ, ഭേദമില്ല. പിന്നെ ഓറുടെ അടുത്ത് കൊണ്ടുവന്ന് വിഷയം പറഞ്ഞു. അത് ശിഫയാവട്ടെ എന്ന് പറഞ്ഞു ഊതിത്തന്നു. അത് ഭേദമാവുകയും ചെയ്തു.

വടകര കീഴലിലുള്ള ഒരാളെ കാണാതായി വർഷങ്ങൾ കഴി ഞ്ഞു. സങ്കടവുമായി ഒരു പറ്റം ബന്ധുസ്ത്രീകൾ ഓറുടെ അടുത്ത് വന്നു. അവരോട് കുഞ്ഞിക്കണ്ടി അമ്മദിനോട് (എന്നോട്) പറയാൻ ആവശ്യപ്പെട്ടു. അവർ എന്റെ അടുക്കൽ വന്നു കാര്യം പറഞ്ഞു. ഞാൻ അവരോട് ഒരു ചാക്ക് അരി നേർച്ചയാക്കാൻ പറഞ്ഞു. കുറച്ച് മാസങ്ങൾക്ക് ശേഷം ഞങ്ങൾ കുറച്ചാളുകൾ അജ്മീരിൽ പോയി. അവിടെ ദിവസങ്ങൾ കഴിച്ചുകൂട്ടി. അവിടെ ഒരു ചായക്കടക്കാരൻ പറഞ്ഞു, "നിങ്ങളെ കണ്ടപ്പോൾ ഒരാൾ ഇവിടെ നിന്ന് ഓടിമറഞ്ഞി ട്ടുണ്ട്." ഒരു സ്ഥലം കാണിച്ചു അദ്ദേഹം പറഞ്ഞു: "ഈ പരിധിക്കു ള്ളിൽ അദ്ദേഹം ഉണ്ട്." അങ്ങനെ ഞാൻ ചെന്നുനോക്കുമ്പോൾ നാട്ടിൽ നിന്ന് കാണാതായ യൂസുഫ് എന്ന കീഴലിലുള്ള സുഹൃ ത്തായിരുന്നു അത്. ഞാൻ അദ്ദേഹത്തോട് പറഞ്ഞു: നീ ഇപ്പോൾ നിൽക്കുന്നത് ഇന്ത്യൻ സുൽത്താന്റെ ചാരത്താണ്. ഞാനിവിടെ വന്നത് മറ്റൊരു സുൽത്താൻ പറഞ്ഞയച്ചിട്ടുമാണ്. ഇത്രയും കാല ത്തിന്റെ ശേഷം ഞാൻ അജ്മീരിൽ പോവുമെന്നും അവനെ അവിടെ വെച്ചു കാണും എന്നൊക്കെ നേരത്തെ ഓർ പ്രവചിക്കുകയായിരുന്നു.

മനസ്സിനെ വായിക്കാനുള്ള ഓറുപ്പയുടെ കഴിവ് എടുത്തു പറ യേണ്ടതാണ്. എല്ലാ അവസരങ്ങളിലും അശരണർക്ക് അത്താണി യാവുകയായിരുന്നു അവിടുന്ന്. കേവലം ഒരു വാക്ക് കൊണ്ട്, ഒരു നോട്ടം കൊണ്ട് ലക്ഷ്യം പൂർത്തിയാക്കി സംതൃപ്തരായി മടങ്ങുന്ന സന്തോഷകരമായ കാഴ്ചയായിരുന്നു അന്ന് മലയിൽ ഉണ്ടായിരുന്ന ത്.

# ഖുർആനോതെടോ...!!

**കെ.സി. അബ്ദുള്ള കുഴിച്ചാൽ**

മഹാനവർകളുടെ ഒരു വാക്ക് കൊണ്ട് അത്ഭുതങ്ങൾ ഉണ്ടായ സംഭവങ്ങൾ എത്രയാണ്? ഒരിക്കൽ എനിക്ക് ദേഹമാസകലം വ്രണ മായി നീരൊലിക്കുകയും വേദന കൊണ്ട് ബുദ്ധിമുട്ടുകയും ചെയ്ത പ്പോൾ സഹികെട്ട് മഹാനർകളോട് വിഷയം പറഞ്ഞു. നിസ്സാര ഭാവ ത്തിലായിരുന്നു മഹാന്റെ പ്രതികരണം. "അതൊക്കെ ഞാൻ മാറ്റി ത്തരാം. പോയി, 100 എള്ളെണ്ണ വാങ്ങി വാ". ഞാൻ എള്ളെണ്ണയും വാങ്ങി മഹാനവർകളുടെ അടുത്ത് ചെന്നു. മഹാനവർകൾ എണ്ണ വാങ്ങി അതിൽ ഊതിയതിന് ശേഷം തിരികെ തന്നു. അതോടെ, എന്റെ നാളുകളായുള്ള ബുദ്ധിമുട്ട് നീങ്ങിപ്പോയി.

മഹാന്മാരുടെ തുപ്പുനീരിനും ബറകത്തുണ്ടെന്നല്ലേ? നബി(സ്വ) ഒരിക്കൽ കൊമ്പുവെച്ച രക്തം കളയാൻ വേണ്ടി ഒരു സ്വഹാബി യുടെ കയ്യിൽ കൊടുത്തപ്പോൾ അതു മുഴുവനും വലിച്ചുകുടിച്ച സ്വഹാ ബിയുടെ സ്നേഹം നാം കേട്ടവരാണ്. അതുപോലെ എനിക്കുമുണ്ട് ഒരു സംഭവം പറയാൻ. മഹാനവർകൾ വല്ലാതെ ചുരുട്ടുവലിക്കുന്ന

ആളായിരുന്നു. ഒരിക്കൽ മഹാനവർകൾ ചുരുട്ടു വലിച്ച് നിലത്തേ ക്കിട്ടു. ഇടക്കിടെ ശക്തമായ പല്ലുവേദന വരാറുണ്ടായിരുന്ന എനിക്ക് മഹാന്റെ ബറകത്ത് കൊണ്ട് എന്റെ രോഗം മാറണമെന്ന ഉദ്ദേശ്യ ത്തോടെ മഹാനവർകൾ വലിച്ച ചുരുട്ടിന്റെ കുറ്റി ഞാനെടുത്തു വലി ച്ചു. അത്ഭുതമെന്നു പറയട്ടെ, ജീവിതത്തിലിന്നു വരേക്കും എനിക്ക് അതിന് ശേഷം പല്ല് വേദന അനുഭവപ്പെട്ടിട്ടില്ല.

മഹാനവർകളെ ചുറ്റിപ്പറ്റിക്കഴിയുന്ന അനേകായിരം മുഹിബ്ബു കൾക്ക് സാന്ത്വനവും സാമ്പത്തികവുമായ ആശ്രയവുമായിരുന്നു ഒറു പ്പാപ്പ. അക്കാലത്തൊക്കെ പത്തു രൂപയുടെ നോട്ട് കിട്ടിയാൽ തന്നെ നിധി കിട്ടിയ പോലെയാണ്. മഹാനവർകളുടെ അനുജൻ അമ്മദ് ഹാജിയുടെ ജീവിതം ഓർമ വരികയാണ്. ഞാനും മൊയ്തീനുമൊത്ത് പൂളക്കിഴങ്ങ് ശേഖരിക്കാനായി കിഴക്കൻ പേരാമ്പ്രക്കടുത്തുള്ള മല മുകളിൽ പോകുമായിരുന്നു. അങ്ങനെ ഒരിക്കൽ ഞങ്ങൾ പൂള, കാവു മ്മൽ (പൂള കെട്ടിക്കൊണ്ടുവരുന്ന വടി) കെട്ടി ഒരു കയറ്റം കയറി നട ക്കുകയായിരുന്നു. എന്റെ പിന്നിൽ നടന്ന അമ്മദിന്റെ കയ്യിൽ നിന്ന് പൂളക്കിഴങ്ങ് താഴേക്ക് വീണ് ഉരുണ്ടു നിലത്തേക്കു പോയി. നടന്ന ദൂരം ഇനിയും തിരിച്ചു നടക്കാനുള്ള ശേഷി ഞങ്ങൾക്കുണ്ടായിരു ന്നുമില്ല. അമ്മദ് നിലത്തിരുന്ന് ഉറക്കെ ഒരു ദുആഅ് "പടച്ചോനേ, ഇനിയും ഇതിന് നീ ആവതാക്കല്ലേ, റബ്ബേ?" അദ്ദേഹത്തിന്റെ ദുആക്ക് അല്ലാഹു ഉത്തരം നൽകിയെന്ന് പറയാം. വീട്ടിലെത്തിയ അദ്ദേഹ ത്തിന് കേൾക്കാനായത് ജേഷ്ഠനായ വടകര മുഹമ്മദാജി കണ്ടിയിലെ തറവാട്ടിലേക്ക് തിരിച്ചുവന്നിട്ടുണ്ടെന്ന വാർത്തയാണ്. മഹാനവർകളെ കാണാൻ ദിനേന വരുന്ന ജനങ്ങൾ നൽകുന്ന ഹദ്‌യകൾ സമ്പ ത്തിനോട് മോഹമില്ലാത്ത മഹാനവർകൾ അനുജനായ അമ്മദിന് നൽകി. അതോടെ, അദ്ദേഹത്തിന്റെ വിഷമം തീരുകയും ചെയ്തു.

എന്നെ ഓത്ത് പഠിപ്പിച്ചത് മഹാനവർകളാണ്. എന്റെ കുട്ടിക്കാ ലത്ത് മദ്രസയിലോ സ്കൂളിലോ പോയി പ്രാഥമിക വിദ്യാഭ്യാസം പോലും നടത്താൻ പറ്റാത്ത കാലമായിരുന്നു. അറബി അക്ഷരങ്ങൾ കൂട്ടി വായിക്കാനറിയാത്ത എനിക്ക് ഖുർആനോത്ത് ഒരു വലിയ പരീ ക്ഷണമായിരുന്നു. ഞാനൊരിക്കൽ, കണ്ടീത്താഴ സ്രാമ്പ്യയുടെ പുറ ത്തിരിക്കുകയാണ്. പള്ളിയുടെ അകത്തുണ്ടായിരുന്ന മഹാനവർകൾ പുറത്തേക്കിറങ്ങി വന്നു. മഹാന്റെ ഗൗരവഭാവം കണ്ട ഞാൻ പേടി ച്ചുപോയി. കൽപനയുടെ സ്വരത്തിൽ എന്നോട് പറഞ്ഞു: 'ഖുർആ

നെടുത്ത് ഓതെടാ'. ജിബ്‌രീൽ(അ) തിരുനബി(സ്വ)യോട് മൃദുവായ സ്വരത്തിൽ കൽപ്പിച്ചപ്പോൾ തന്റെ നിരക്ഷരത തുറന്നുപറയുകയാ യിരുന്നു തിരുനബി(സ്വ). എന്റെ നിരക്ഷരത ഞാൻ മനസ്സിൽ വെച്ചു. എന്തെങ്കിലും മഹാനവർകളോട് പറയാനുള്ള ധൈര്യം എനിക്കില്ലാ യിരുന്നു. അനുസരണയുള്ള കുട്ടിയെപ്പോലെ ഞാൻ മുസ്ഹഫ് എടുത്ത് ഓതാൻ തുടങ്ങി. അത്ഭുതമെന്നു പറയട്ടെ, ഖുർആൻ വച നങ്ങൾ എന്റെ നാവിലൂടെ വഴിഞ്ഞൊഴുകി. നല്ല പരിശീലനത്തിൽ ഓതിപ്പഠിച്ച ഒരു ഓത്തുകാരനെപ്പോലെ ഞാൻ ഓതി. ആ ഓത്ത് ഞാൻ ഇന്നും തുടർന്നുകൊണ്ടേയിരിക്കുന്നു.

മറ്റൊരിക്കൽ ഞാനുൾപ്പെടെയുള്ളവർ മഹാനവരുടെ ആദ്യകാ ലത്തെ പള്ളിയുടെ മുറ്റത്ത് നിൽക്കുകയാണ്. ഒരു പയ്യോളിക്കാരൻ ഓടിക്കിതച്ചുകൊണ്ടു വന്ന് മഹാനവർകളോട് പറഞ്ഞു: "ഞാൻ പൊന്നുപോലെ കൊണ്ടുനടന്ന മൂരിയെ കാണാനില്ല." വിചിത്രമാ യിരുന്നു മഹാനവർകളുടെ മറുപടി: എന്നാൽ, ആവണക്കെണ്ണ കുടി ച്ചോളീ" അസുഖം എനിക്കല്ലെന്ന് അദ്ദേഹത്തിന് പറയാൻ തോന്നി ക്കാണും. പക്ഷേ, ഭവ്യതയോടെ അദ്ദേഹം പറഞ്ഞതുപ്രകാരം ചെയ്തു. പിറ്റേന്ന് കോഴിക്കോട്ടേക്കുള്ള ബസ്സിലിരുന്ന അദ്ദേഹത്തിന് മലവിസർജ്ജനത്തിനായി തോന്നി. ബസ്സിൽ നിന്നിറങ്ങി അടുത്തുള്ള കുറ്റിക്കാട്ടിൽ ഇരുന്നു. അപ്പോൾ തന്റെ കാണാതായ മൂരിയുടെ കര ച്ചിൽ അദ്ദേഹത്തിന് കേൾക്കാനായി.

# “ഭ്രാന്തന്മാരൊന്നും ഇങ്ങോട്ട് വരണ്ട”

**ശാകിർ മുസ്‌ലിയാർ കണിയാമ്പറ്റ**

വിനീതനായ ഞാൻ കാന്തപുരം അസീസിയ്യാ കോളേജിൽ പഠിക്കുന്ന കാലം. ഞാനും എന്റെ കൂട്ടുകാരും കൂടി വടകര മുഹമ്മദ് ഹാജി തങ്ങളെ കാണാനായി കണ്ടീത്താഴത്തുള്ള അവരുടെ വീട്ടിലേക്ക് പോയി. ഒരുപാട് കിലോമീറ്ററുകൾ നടന്നാണ് അവിടെയെത്തിയത്.

തത്സമയം മഹാനവർകളുടെ സവിധത്തിൽ ഒരുപാടാളുകൾ ഉണ്ടായിരുന്നു. ആ തിരക്കിനിടയിലും എങ്ങനെയൊക്കെയോ മഹാനവർകളെ കണ്ടു.

മഹാനവർകൾ “ഭ്രാന്തന്മാരൊന്നും ഇങ്ങോട്ട് വരണ്ട” എന്ന് ആവർത്തിച്ചുപറയുന്നു. ആർക്കും ഒന്നും മനസ്സിലായില്ല.

ഉടനെതന്നെ ഒരു കൂട്ടം ജനങ്ങൾ അവിടേക്ക് വന്നു. കൂടെ ശരീരം മുഴുവനും ബന്ധനസ്ഥനാക്കിയ രീതിയിൽ ഒരു ഭ്രാന്തനും ഉണ്ട്. അയാളുടെ അക്രമം ഭയന്നാണ് ജനങ്ങൾ കെട്ടിയിട്ടത്.

മഹാനവർകളുടെ വീടിന്റെ ചാരെയെത്തിയ ഉടനെ തന്നെ അദ്ദേഹത്തിന്റെ മുഖഭാവം മാറുകയും ശാന്തനാവുകയും ചെയ്തു. ജനങ്ങൾ അദ്ദേഹത്തിന്റെ കെട്ടഴിച്ചു. മഹാനവർകളുടെ സവിധത്തിലെത്തിയപ്പോൾ തന്നെ അദ്ദേഹത്തിന്റെ ഭ്രാന്ത് പൂർണമായി മാറി.

ഈ സംഭവം കണ്ടപ്പോഴാണ് അവിടെയുള്ള ജനങ്ങൾക്ക് മഹാനവർകൾ നേരത്തെ പറഞ്ഞ വാക്കിന്റെ പൊരുൾ മനസ്സിലായത്. ആ ഭ്രാന്തൻ, ഭ്രാന്തുള്ള രൂപത്തിൽ ഇങ്ങോട്ട് വരണ്ട എന്നാണ് മഹാൻ പറഞ്ഞിരുന്നത്. അവിടെയെത്തിയപ്പോഴേക്കും ഭ്രാന്ത് മുഴുവനും മാറിയിരുന്നല്ലോ?

# അവിടുത്തെ പൊരുത്തത്തോടെ എല്ലാം

**മുനീർ ബാഖവി മറ്റത്തൂർ**

മഹാനായ വടകര മുഹമ്മദാജി ഉപ്പാപ്പയുമായി ഞാൻ വ്യക്തി പരമായി ബന്ധം തുടങ്ങുന്നത് ദർസ് പഠനം കഴിഞ്ഞ് 1977-ൽ ബാഖി യാത്തിലേക്ക് ബിരുദ പഠനത്തിന് വേണ്ടി പോകാൻ സമ്മതം ചോദി ക്കുന്നത് മുതൽക്കാണ്. ഞാൻ മഹാനവർകളുടെ വാണിയന്നൂരിലെ വീട്ടിലെത്തി. അപ്പോഴേക്കും ളുഹ്റിന്റെ ബാങ്ക് വിളിച്ചിരുന്നു. നിസ്കാരം അവ്വൽ വഖ്തിൽ നിസ്കരിക്കുന്നതിൽ കണിശത പുലർത്തുന്ന മഹാൻ ഞങ്ങളെ നിസ്കരിക്കാൻ വിളിച്ചു. എന്റെ കൂടെ സുഹൃത്തായ കുഞ്ഞിമൊയ്തീൻ സഖാഫിയും ഉണ്ടായിരുന്നു. നിസ്കാരം കഴിഞ്ഞ ഉടൻ മഹാനവർകൾ വീട്ടിനകത്തേക്ക് പോയി. പത്തു മിനിട്ട് കഴിഞ്ഞപ്പോൾ തിരിച്ചുവന്നു. "ആ.. മറ്റത്തൂരിൽ നിന്ന് വന്ന രണ്ടാളുകൾ പുറത്ത് നിൽക്കട്ടെ" ഞങ്ങൾ പുറത്തിറങ്ങി. ഞാൻ അത്ഭുതപ്പെട്ടു. എന്റെ നാടോ വീടോ ഞാൻ പറഞ്ഞിരുന്നില്ല. മാത്ര മല്ല, ആദ്യമായിട്ടാണ് തമ്മിൽ കാണുന്നതും. അപ്പോൾ കുഞ്ഞുമൊ യ്തീൻ സഖാഫി വിഷയമവതരിപ്പിച്ചു. "എനിക്ക് ഇതുവരെയും ദർസ് കിട്ടിയിട്ടില്ല" ഉടൻ മഹാനവർകൾ പ്രതികരിച്ചു:

"ഞാനല്ലേടോ നിങ്ങൾക്ക് കോട്ട് തന്നത്. ദർസ് നടത്താതിരു ന്നാൽ പഠിച്ച ഇൽമ് മറന്നുപോവില്ലേ. വേഗം പോയി ദർസ് നട ത്തിക്കോ."

അത്ഭുതമെന്നു പറയട്ടെ, അത്രയും കാലം സാഹചര്യങ്ങൾ അനുകൂലമല്ലാതിരുന്നതിനാലും വിഷമത്തിലായിരുന്ന സഖാഫിക്ക് ആ ആഴ്ചയിൽ തന്നെ പത്ത് കുട്ടികളുമായി ദർസ് തുടങ്ങാൻ തൗഫീഖുണ്ടായി. രണ്ടാമതായി ഞാനെന്റെ കാര്യം പറഞ്ഞു:

"ഇക്കൊല്ലം കോളേജിൽ പോകണമെന്നുണ്ട്" മഹാൻ ചോദിച്ചു: "ഏതു കോളേജിലേക്കാ പോകുന്നത്?" ബാഖിയാതിലേക്ക്. "ആ ... ബാഖിയാത്ത് നല്ല കോളേജാ... നിങ്ങൾ പൊയ്ക്കോ..."

മഹാനവർകളുടെ സമ്മതവും വാങ്ങി വെല്ലൂർ ബാഖിയാത്തിലെത്തി. സെലക്ഷൻ പരീക്ഷ വളരെ പ്രയാസമുള്ള കാലമായിരുന്നു അത്. അക്കൊല്ലം മുത്വവ്വൽ സെലക്ഷൻ പരീക്ഷ എഴുതിയ നൂറ്റിയെട്ട് ആളിൽ നിന്ന് അമ്പത് പേർ മാത്രമേ വിജയിച്ചിരുന്നുള്ളൂ. സ്വഹീഹുൽ ബുഖാരിയുടെ ഒന്നാം ജിൽദിൽ നിന്നും രണ്ടാം ജിൽദിൽ നിന്നും ഓരോ ഹദീസുകളെ ജംഅ് ചെയ്യാനായിരുന്നു ആദ്യ ചോദ്യം. ബുഖാരിയുടെ ഒന്നാം വാള്യത്തിലെ 140 ഹദീസും മന:പാഠമാക്കിയിട്ടാണ് ഞാൻ പോയത്. എന്നാൽ, ബുഖാരിയുടെ രണ്ടാം വാള്യം കേരളത്തിലെ ഒരു ദർസിലും ഓതാറില്ല. വിദ്യാർത്ഥികൾ ആകെ പരിഭ്രമത്തിലായി. മഹ്ശറയിലെ ശഫാഅതിനെ ഓർമ്മിപ്പിക്കുന്ന രംഗം. സഹായത്തിനൊരാൾ ഉണ്ടെങ്കിൽ എന്ന് മനസ്സറിയാതെ പറഞ്ഞുപോയി. ഞാൻ മനസ്സിൽ കരുതി ഞാൻ വന്ദ്യരായ മുഹമ്മദാജി ഉപ്പാപ്പ പറഞ്ഞിട്ടാണല്ലോ വന്നത്. അവിടുത്തെ ഹള്റത്തിലേക്ക് ഫാതിഹ ഓതി പേനയിൽ ഊതി. അത്ഭുതമെന്ന് പറയട്ടെ, ചോദ്യത്തെ അഭിമുഖീകരിക്കാൻ എനിക്കൊരു മനോധൈര്യം കൈവന്നു. രണ്ടാം ചോദ്യത്തിന്റെ ഉത്തരം എനിക്കാരോ പറഞ്ഞുതരുന്നത് പോലെ, രണ്ട് പേജോളം അതിന് തന്നെ ഉത്തരമെഴുതി. സെലക്ഷൻ പരീക്ഷയുടെ ഫലം വന്നപ്പോൾ വിജയിച്ച അമ്പത് പേരിൽ നിന്ന് മൂന്നാമൻ ഞാനായിരുന്നു. മഹാന്റെ കറാമത്ത് മനസ്സിലാക്കിയ സന്ദർഭം. അവിടുത്തോടുള്ള മഹബ്ബതും ഇൽഫതും വർദ്ധിക്കാൻ ഇതു കാരണമായി.

ബാഖിയാതിൽ നിന്ന് ബിരുദം കരസ്ഥമാക്കിയതിന് ശേഷം താമരശ്ശേരി വട്ടക്കുണ്ട് പള്ളിയിൽ മുദരിസായി സേവനം അനുഷ്ഠിക്കുന്ന കാലത്ത് മഹാനവർകളെ വീണ്ടും കാണാൻ വരികയും നടന്ന സംഭവം പറയുകയും ഈമാൻ സലാമത്താകാൻ ദുആ ചെയ്യണമെന്ന് ആവ

ശ്യപ്പെടുകയും ചെയ്തു.

നല്ല സന്തോഷത്തിലായിരുന്നു ആ സമയം. പുഞ്ചിരിച്ചുകൊണ്ട് മഹാനവർകൾ ഉപദേശിച്ചു: "ശാദുലി റാത്തീബിൽ കൂടിക്കോളീ" മഹാനവർകളുടെ വാക്ക് സ്വീകരിച്ച് ഇപ്പോഴും മജ്ലിസിൽ പങ്കെടു ക്കാറുണ്ട്. ഇതേസമയം, ജാമിഅ: നൂരിയ്യ:യിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥി മഹാനോട് നാഫിആയ ഇൽമിന് വേണ്ടി ദുആ ചെയ്യണ മെന്ന് ആവശ്യപ്പെട്ടു. മഹാൻ പ്രതികരിച്ചു:

"ഇൽമൊക്കെ നാഫിഅ് തന്നെയാടോ, നിനക്കത് നഫ്അ് ആകാൻ ദുആ ചെയ്യാൻ പറയൂ."

അവിടുത്തെ തിരുനോട്ടം നമ്മുടെ ജീവിതത്തിൽ അല്ലാഹു നില നിർത്തുമാറാകട്ടെ...

# മാറാ രോഗം

**താനൂർ വലിയകത്ത് പുതിയ മാളിക്കൽ മുഹമ്മദ് ബാപ്പു**

കുട്ടിക്കാലം മുതലേ ഒരുപാട് രോഗം കൊണ്ട് വല്ലാതെ ബുദ്ധിമുട്ടിയ ആളാണ് ഞാൻ. ചികിത്സക്ക് മതിയായ സാമ്പത്തിക ശേഷിയുള്ള കുടുംബമായിരുന്നില്ല എന്റേത്. ഒരു മഖാമിൽ സിയാറത്ത് ചെയ്യാൻ പോയാൽ ഞാനറിയാതെ എന്റെ അവസ്ഥ മാറുകയും നാട്ടുകാർക്ക് ബുദ്ധിമുട്ടുണ്ടാക്കുന്ന തരത്തിൽ കൂക്കിവിളിക്കുകയും ചെയ്യും.

ആശുപത്രികൾ തോറും കയറിയിറങ്ങി മടുത്ത ഞാൻ യാദൃച്ഛികമായി മോല്ല്യാരുപ്പാപ്പയുടെ മുമ്പിൽ ചെന്നുപെട്ടു. എന്റെ അവസ്ഥ ഞാൻ കരഞ്ഞുപറഞ്ഞു. മോല്ല്യാരുപ്പാപ്പ പ്രതികരിച്ചു: “വിഷമിക്കേണ്ടടോ... പരമാവധി ദിക്റിന്റെ സദസ്സുകളിലൊക്കെ പങ്കെടുത്തോ... അല്ലാഹു സലാമത്താക്കും.” അങ്ങനെ കഴിവിന്റെ പരമാവധി ദിക്റിന്റെ മജ്ലിസുകളിൽ പങ്കെടുക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. ഇന്ന് ഞാനേറെ സന്തുഷ്ടനാണ്. എന്നെ ബുദ്ധിമുട്ടാക്കിയ രോഗങ്ങളൊക്കെ കുറഞ്ഞു വരുന്നു.

എന്റെ എളാപ്പയുടെ മകൻ അയൽവാസിയായ ഒരു അമുസ്ലീം സുഹൃത്തിന് പറമ്പ് വിറ്റു. മന:പൂർവം ഞങ്ങളെ ബുദ്ധിമുട്ടിക്കാനുദ്ദേശിച്ച അദ്ദേഹം അധികം സ്ഥലം ആവശ്യപ്പെടുകയും രേഖകളിൽ മാറ്റം വരുത്തുകയും കേസ് കൊടുത്ത് നിങ്ങളെയെല്ലാം അകത്താക്കുമെന്ന് ഭീഷണിപ്പെടുത്തുകയും ചെയ്തു.

അങ്ങനെ, ഞാൻ എളാപ്പയുടെ മകനെയും കൂട്ടി വാണിയന്നൂരിലെ ശാദുലി റാത്തീബ് നടക്കുന്ന ദിവസം റാത്തീബിൽ പങ്കെടുക്കുകയും മഹാനവർകളോട് വിഷയമവതരിപ്പിക്കുകയും ചെയ്തു. ആ സദസ്സിന്റെ ബറകത്ത് കൊണ്ട് ഒരു മുന്നറിയിപ്പുമില്ലാതെ ഞങ്ങളെ ബുദ്ധിമുട്ടാക്കാൻ ശ്രമിച്ച അദ്ദേഹം മറ്റൊരു മുസ്ലിമിന് വീടു വിറ്റു പോയി. യാതൊരു വിട്ടുവീഴ്ചക്കും തയ്യാറാകാതിരുന്ന അദ്ദേഹത്തിന് എന്തുകൊണ്ട് വീടു വിൽക്കാൻ തോന്നിയെന്ന് ഇപ്പോഴും മനസ്സിലാവുന്നില്ല. എല്ലാം മഹാനവർകളുടെ ദുആ ബറകത്ത് തന്നെ.

# പൈസ മാത്രമേ ഉള്ളോ...?

**സി.എച്ച്. മുഹമ്മദ് കുഞ്ഞിപ്പള്ളി**

1980 ലാണ് ഞാൻ മഹാനവർകളുമായി ബന്ധം സ്ഥാപിക്കുന്നത്. അധിക കാലം വിദേശത്തായിരുന്നുവെങ്കിലും നാട്ടിൽ വരുമ്പോഴൊക്കെ മഹാനവർകളെ കണ്ടിട്ടേ പോകാറുള്ളൂ. വാർദ്ധക്യ കാലത്തുപോലും മഹാനവർകൾ മിഅ്റാജ് നേർച്ചയുടെ പൈസ അങ്ങോട്ടു പോയി സ്വീകരിക്കുമായിരുന്നു. മഹാനവർകൾ അത്രയധികം മിഅ്റാജ് നേർച്ചയെ സ്നേഹിച്ചിരുന്നു. മുത്ത് നബി(സ്വ)യോടുള്ള സ്നേഹത്തിന്റെ ആഴമാണത് കാണിക്കുന്നത്.

സ്ഥിരമായി മിഅ്റാജ് നേർച്ചയിലേക്ക് നേർച്ച കൊടുക്കാറുണ്ടായിരുന്ന ഞാൻ ഒരിക്കൽ നേർച്ചപ്പൈസ ഭാര്യയുടെ പിതാവിന്റെ കൈയ്യിൽ ഏൽപ്പിക്കുകയും മഹാനോട് സലാം പറയണമെന്ന് ഏൽപ്പിക്കുകയും ചെയ്തു. അങ്ങനെ ഭാര്യാപിതാവ് മഹാനവർകൾക്ക് നേർച്ച പൈസ കൊണ്ടുകൊടുത്തപ്പോൾ തിരിച്ചു ചോദിച്ചു: 'എന്താ, പൈസ മാത്രമേ ഉള്ളോ?' അപ്പോഴാണ് സലാം പറയാൻ ഏൽപിച്ച കാര്യം അദ്ദേഹം ഓർത്തത്. ഉടനെത്തന്നെ സലാം പറഞ്ഞു. ശേഷം സലാം മടക്കുകയും ചെയ്തു. ഏൽപിക്കപ്പെട്ട കാര്യം മറന്നുപോയിട്ടും മഹാൻ ഇങ്ങോട്ടു ഓർമ്മപ്പെടുത്തി കൊടുക്കുകയായിരുന്നു.

മറ്റൊരിക്കൽ എന്റെ ഭാര്യയുടെ പ്രസവവുമായി ബന്ധപ്പെട്ട വിഷയം പറഞ്ഞ് ദുആ ചെയ്യിപ്പിക്കാൻ മഹാനവർകളുടെ അടുത്തേക്ക് ചെന്നപ്പോൾ മഹാനവർകൾ വല്ലാത്ത ചിന്തയിലാണ്. മുഖമൊക്കെ ആകെ ചുകന്നു തുടുത്തിരിക്കുന്നു. ആരോടെന്നില്ലാതെ സംസാരിക്കുന്നുമുണ്ട്. എന്നെ കണ്ടപ്പോൾ ഗൗരവത്തോടെ "എവിടുന്നാ വരുന്നത്? എന്തിന് വന്നു? പോയി സിയാറത്ത് ചെയ്തു വാ.." എന്ന് പറഞ്ഞു. (ആരു വന്നാലും വീടിന് സമീപത്തുള്ള മഹാന്റെ ഉമ്മയുടെ ഖബ്റ് സിയാറത്ത് ചെയ്തുവരാൻ പറയുമായിരുന്നു.)

അത്ഭുതമെന്നു പറയട്ടെ, സിയാറത്ത് കഴിഞ്ഞുവന്നപ്പോഴേക്കും തങ്ങൾ ചിരിച്ചുകൊണ്ട് സംസാരിക്കുന്നു. എന്തെങ്കിലും വിഷയത്തിൽ ചൂടായാൽത്തന്നെ പെട്ടെന്ന് തണുക്കുന്ന പ്രകൃതമായിരുന്നു അവിടുത്തേത്. അവിടെകൂടിയിരുന്ന സ്ത്രീകളോടായി പറഞ്ഞു: "നിങ്ങളെന്തിനാണ് ആശുപത്രിയിൽ പോയി ഇങ്ങനെ കുത്തിവെക്കുന്നത്. പോയി മുത്തുപ്പേട്ടയിലെ വെള്ളം കുടിച്ചോളീ" ഞാൻ ഇതുകേട്ട് ഞെട്ടിപ്പോയി. സത്യത്തിൽ അതെനിക്കും കൂടിയുള്ള മറുപടിയായിരുന്നു. അങ്ങനെ ഞാനും ഭാര്യയും മുത്തുപേട്ടയിൽ പോവുകയും വടകരയിലെ മഹാന്റെ നിർദ്ദേശത്തോടെയാണ് വരുന്നതെന്ന് പറഞ്ഞപ്പോൾ അവർ റൂം തരപ്പെടുത്തി തരികയും അവിടുത്തെ ഖാദിമുമാരായ ലബ്ബകൾ ഞങ്ങളെ സന്തോഷത്തോടെ സ്വീകരിക്കുകയും ചെയ്തു. ഭാര്യയുടെ പ്രസവം സുഖകരമായി നടക്കുകയും ചെയ്തു.

# വൽ ഫജ്രി....
# വലയാലിൻ അശ്ർ

**അബ്ദുൽ റസാഖ് സഖാഫി കണ്ടിത്താഴ**

എന്റെ ഉപ്പ മൊയ്തീൻ ഹാജിയുമായി വളരെ അടുത്ത ബന്ധ മാണ് മഹാനവർകൾക്ക്. ഏതു കാര്യം ഉപ്പ ചെയ്യാൻ തീരുമാനിച്ചാലും അവരോട് സമ്മതം ചോദിച്ചിട്ടേ ചെയ്യാറുള്ളൂ. എന്റെ പഠനവും അവ രുടെ നിർദ്ദേശ പ്രകാരമാണ്. കുട്ടിക്കാലത്ത് അവരുടെ അടുത്തേക്ക് പോകാൻ ഭയമായിരുന്നു. ദൂരെ നിന്ന് നോക്കി കാണലാണ് പതിവ്. കണ്ടിത്താഴ പള്ളിയുടെ താഴെ എന്റെ ഉപ്പക്ക് ഒരു ചായക്കട ഉണ്ടാ യിരുന്നു. എല്ലാ നിസ്കാര ശേഷവും അവിടെ നിന്ന് ചായ കുടിക്കു കയും കൂടെയുള്ളവർക്കൊക്കെ ചായ വാങ്ങി കൊടുക്കുകയും ചെയ്യും.

ഞാൻ തിരുവള്ളൂർ ദർസിൽ, പെരിന്തൽമണ്ണ മുഹ്യിദ്ദീൻ കുട്ടി ഉസ്താദിന്റെയടുക്കലായിരുന്നു പഠിച്ചിരുന്നത്. ഉസ്താദും മഹാന വർകളുമായി നല്ല ബന്ധമാണ് പുലർത്തിയിരുന്നത്. ഒരിക്കൽ ദുൽഹ ജ്ജിനോടനുബന്ധിച്ച് ജുമുഅക്ക് ശേഷം "വൽഫജ്രി വലയാലിൻ അശ്ർ" എന്ന ആയത്തോതി ദുൽഹജ്ജ് പത്ത് ദിവസത്തെക്കുറി ച്ചാണീ ആയത്തെന്ന് പ്രസംഗിച്ചു. പിറ്റേന്ന് മഹാനവർകളെ കാണാ നായി ഉസ്താദ് മലയിലെ വീട്ടിലെത്തിയപ്പോൾ ആമുഖമില്ലാതെ മഹാനവർകൾ ഉസ്താദിനോട് ചോദിച്ചു. "വൽ ഫജ്രി വലയാലിൻ അശ്ർ മുഹർറത്തിലെ ആദ്യത്തെ പത്തും ഉണ്ട് മോല്യാരേ." ഇങ്ങനെ ആയിരുന്നു മഹാനവർകൾ. പലരും വീട്ടിന്റെ പടി കടന്നെത്തുമ്പോൾ ഉദ്ദേശ്യങ്ങൾക്ക് പരിഹാരം അങ്ങോട്ട് പറയും. അല്ലാഹു അവിടുത്തെ പൊരുത്തം നമുക്ക് നൽകുമാറാകട്ടെ - ആമീൻ.

# ബേജാറാകണ്ട... ആള് വരും, ആള് വരും

ടി.പി. മോൻ ഹാജി തലക്കടത്തൂർ

1982 ൽ, ഞാൻ ഭാര്യയേയും മൂന്ന് വയസ്സുള്ള മകനേയും കൂട്ടി റിയാദിൽ നിന്ന് മക്കത്തെത്തി. അക്കൊല്ലം, മോല്യാരുപ്പാപ്പയും മിലിട്ടറി ബാവയടങ്ങുന്ന ചില ഖാദിമുകളും ഹജ്ജിനുണ്ടായിരുന്നു. ഹജ്ജിന്റെ പ്രധാന കർമ്മമായ മിനായിൽ രാപ്പാർക്കൽ നിർവഹിക്കാൻ മുസ്ദലിഫയിൽ നിന്ന് നടന്ന് മിനയിലെത്തി. വഴിയിൽ അൽപം വിശ്രമത്തിന് ശേഷം മുന്നോട്ടു നടന്നു. ഭാര്യയുടെ പാസ്പോർട്ടും എന്റെ ഇഖാമയും വിലപ്പെട്ട രേഖകളുമടങ്ങിയ ഒരു ഹാന്റ് ബാഗ് എന്റെ കൈയിൽ ഉണ്ടായിരുന്നു. കുട്ടിയെയുമെടുത്ത് മുന്നോട്ട് നടന്ന ഞാൻ ഹാന്റ് ബാഗ് എടുത്തിട്ടില്ലെന്നറിഞ്ഞപ്പോൾ ഇരുന്ന സ്ഥലത്തേക്ക് ഓടി. നിർഭാഗ്യമെന്ന് പറയട്ടെ, ബാഗ് അവിടെയുണ്ടായിരുന്നില്ല. ലക്ഷോപലക്ഷം ജനങ്ങൾക്കിടയിൽ എവിടെ പോയി അന്വേഷിക്കും? ആരോട് ചോദിക്കും? എന്റെ ഇഖാമ അടങ്ങിയ രേഖകളില്ലാതെ പിടിക്കപ്പെട്ടാൽ ജയിൽ ശിക്ഷ ഉറപ്പുതന്നെ. ആകെ തളർന്നുപോയ സന്ദർഭം. പരിചയമുള്ള മലയാളി സുഹൃത്തുക്കളോടൊക്കെ വിവരം പറഞ്ഞു. വടകര മോല്യാരുപ്പാപ്പ ഹജ്ജിനുണ്ടെന്നും അടുത്തുള്ള ടെന്റിലാണെന്നും കൂട്ടത്തിലുള്ള ഒരാൾ പറഞ്ഞു. പിന്നെയൊന്നും ചിന്തിച്ചില്ല. മഹാനവർകളെ ലക്ഷ്യമാക്കി ഓടി. മുറുക്കിക്കൊണ്ടിരിക്കുകയായിരുന്നു മഹാൻ. എങ്ങനെയെല്ലാമോ വിഷയമവതരിപ്പിച്ചു. ‘സാരമാക്കണ്ട, അത് കിട്ടിക്കോളും’ ഇത്രമാത്രമായിരുന്നു പ്രതികരണം. മഹാന്റെ വാക്ക് കേട്ടപ്പോൾ തെല്ലൊരാശ്വാസം തോന്നി.

മുത്വവ്വമാരുടെ ടെന്റുകളും മറ്റും അറിയുന്ന മോല്യാരുപ്പാപ്പയുടെ മുഹിബ്ബായ മക്കത്തെ ബഷീർ ഹാജി എന്നെ സമാധാനിപ്പിച്ചു. രണ്ടു ദിവസം കഴിഞ്ഞാൽ തിരക്കു കുറയുമെന്നും പരമാവധി തിരയാമെന്നും പറഞ്ഞു. പോലീസ് വലയിലാകുമോ എന്ന പേടിയിലാണ് ഞാൻ. പെട്ടെന്ന് എനിക്കൊരു ഫോൺകോൾ വന്നു. എന്റെ സുഹൃത്തായ പാണക്കാട് അഹമ്മദ് ഹാജിയാണ് വിളിച്ചത്. അഹമ്മദാജി ചോദിച്ചു: “നിന്റെ ഇഖാമ നഷ്ടപ്പെട്ടോ?”

അതെ, നിങ്ങളെങ്ങനെ അറിഞ്ഞു. ഞാൻ അത്ഭുതത്തോടെ ചോദിച്ചു. നിങ്ങൾ ജോലി ചെയ്യുന്ന ഹോസ്പിറ്റലിന്റെ എഞ്ചിനീയ റുടെ നമ്പറിൽ ഇഖാമ കയ്യിൽ കിട്ടിയ ഒരാൾ വിളിച്ചിട്ടുണ്ടെന്നും മിനായിലെ ഏഴാം നമ്പർ ഹെൽത്ത് സെന്ററിൽ ബാഗ് കൊടുത്തിട്ടു ണ്ടെന്നും പറഞ്ഞു. എനിട്ടും എന്റെ ആധി തീർന്നില്ല. ഞാൻ പെട്ടെന്ന് മിനായിലേക്ക് തിരിച്ചു. എന്റെ ബാഗ് കൈവശമുള്ള മിനായിലെ സെക്യൂരിറ്റി അന്നേ ദിവസം ലീവാണ്. പിറ്റേ ദിവസം എനിക്ക് ബാഗ് തിരികെ ലഭിച്ചു. എന്റെ സന്തോഷത്തിന് അതിരില്ലായിരുന്നു. മഹാ ന്മാരുടെ വാക്കിന്റെ വില മനസ്സിലായ സന്ദർഭം.

തിരക്കുണ്ടെന്നറിഞ്ഞിട്ടും മോല്യാരുപ്പാപ്പയുടെ കൂടെ കുറേ സമയം ചിലവഴിക്കാൻ ഞാൻ ശ്രദ്ധിച്ചു. മഹാനവർകളുടേയും ഖാദി മുകളുടേയും കൂടെ മക്കത്ത് ഒരു മൗലിദ് സദസ്സിൽ പങ്കെടുക്കാൻഅ വസരമുണ്ടായി. അറബികളും മറ്റു രാജ്യങ്ങളിലുമുള്ള ആശിഖുകളും മുഹിബ്ബുകളും പങ്കെടുത്ത ഗംഭീര സദസ്സ്. സദസ്സിലെ മോല്യാരുപ്പാ പ്പയുടെ ഊഴമെത്തി. മഹാനവർകൾ അത് കൂടെയുള്ള മിലിട്ടറി ബാവക്ക് കൊടുത്തു. അദ്ദേഹം എന്തൊക്കെയോ അവ്യക്തമായ ഭാഷയിൽ ഓതി. ഇതു കേട്ട മോല്യൂരുപ്പാപ്പ തല കുലുക്കി പൊട്ടിച്ചി രിക്കുന്നു. ഇതിന്റെ പിന്നിലെന്താണെന്ന് എനിക്കിപ്പോഴും മനസ്സി ലായിട്ടില്ല. മൗലിദ് കഴിഞ്ഞയുടൻ, മഹാനവർകൾ തുറമുഖത്തേക്ക് പോകാൻ ജിദ്ദയിലേക്ക് വരുന്നുണ്ടെന്നും പത്തിരുപത് ആൾക്കാർ കൂടെ ഉണ്ടാകുമെന്നും അവർക്ക് ജിദ്ദയിൽ റൂം തരപ്പെടുത്തി കൊടു ക്കണമെന്നും ബഷീർ ഹാജി എന്നോട് പറഞ്ഞു. മഹാനവർകൾക്ക് ഒരു ഖിദ്മതിന് അവസരം കിട്ടിയ ഞാൻ റൂം തരപ്പെടുത്തുകയും ഒരു മലയാളിയെക്കൊണ്ട് പത്തുമുപ്പത് പേർക്കുള്ള കേരളീയ ഭക്ഷ ണമുണ്ടാക്കുകയും ചെയ്തു.

ജിദ്ദയിലെത്തി അൽപ നേരം വിശ്രമിച്ച മോല്യാരുപ്പാപ്പ പറഞ്ഞു: “ഇപ്പോ തന്നെ പോകണം, കപ്പൽ ഇന്നോ നാളെയോ എന്നുറപ്പില്ല” മഹാനവർകൾ ഒരു തീരുമാനമെടുത്താൽ പിന്നെ അതിൽ നിന്ന് പിന്തിരിയുന്ന സ്വഭാവമില്ല. മഹാനവർകൾ പോകുന്നുണ്ടെന്നറിഞ്ഞ പ്പോൾ കൂടെയുള്ളവരും മടങ്ങാൻ ഒരുങ്ങി. ഞാൻ സഹതാപത്തോടെ ബഷീർ ഹാജിയെ നോക്കി. കഷ്ടപ്പെട്ടുണ്ടാക്കിയ ഈ ഭക്ഷണം ഞാനെന്ത് ചെയ്യും. ആകെ അങ്കലാപ്പിലായി. കയ്ച്ചിട്ട് ഇറക്കാനും മധുരിച്ചിട്ട് തുപ്പാനും വയ്യാത്ത അവസ്ഥ. ഞാൻ മോല്യാരുപ്പാപ്പയുടെ

അടുത്ത് ചെന്ന് അൽപം പേടിയോടെയാണെങ്കിലും ഭക്ഷണത്തെ ക്കുറിച്ച് പറഞ്ഞു. "ചോറ് പെട്ടെന്ന് കടപ്പുറത്തേക്ക് കൊണ്ടുവാ" മഹാൻ പ്രതികരിച്ചു.

ഒരു ചെറിയ ഗുഡ്സ് വണ്ടി വിളിച്ച് തുറമുഖത്തേക്ക് ഭക്ഷണം കൊണ്ടുപോയി. എന്നെ കണ്ടപ്പോൾ തന്നെ കൈ കാട്ടി വിളിച്ചു. ആ ഭക്ഷണം വിളമ്പിക്കോ... മഹാനവർകൾക്കും കൂടെയുള്ള നാലാൾക്കും ഭക്ഷണം വിളമ്പി..." എന്റെ ചിന്ത മുഴുവൻ ചെമ്പിലാണ്. ബാക്കി ഭക്ഷണം ഞാനെന്ത് ചെയ്യണം. എന്റെ ആശങ്ക കണ്ട മഹാനവർകൾ പറഞ്ഞു: 'ചോറ് ബാക്കിയാണല്ലേ?'

"ആള് വരും, ആള് വരും."

ഈ അന്യനാട്ടിൽ നിന്നെവിടുന്നാ കേരളീയ ഭക്ഷണം കഴിക്കാൻ ആൾ വരിക. ഞാൻ മനസ്സിൽ മന്ത്രിച്ചു. കപ്പൽ ലോഞ്ചിലുള്ളവരില ധികവും ഈജിപ്തുകാരും ഇന്തോനേഷ്യക്കാരുമാണ്. നിർബന്ധിച്ച് തീറ്റിപ്പിച്ചാൽ പോലും അവരിതൊന്നും കഴിക്കില്ല. അങ്ങനെ മഹാന വർകൾക്ക് പോകാനുള്ള സമയമായി. മോല്യാരുപ്പാപ്പയും മുരീദന്മാരും കപ്പലിൽ കയറി ഇരുന്നു. സന്തോഷത്തോടെ യാത്ര പറഞ്ഞു. അപ്പോഴും എന്റെ ചിന്ത ചെമ്പിലാണ്. അപ്പോഴാണ് കള്ളിത്തുണി ഉടുത്ത ഒരു കേരളീയ സാദൃശ്യം തോന്നുന്ന ഒരാൾ ചെമ്പിനടുത്ത് വന്ന് കറങ്ങുന്നു. ഞാൻ അദ്ദേഹത്തോട് ചോദിച്ചു: "നിങ്ങളേത് നാട്ടു കാരനാ? ഭക്ഷണം കഴിച്ചോ?"

അയാൾ തന്റെ നിസ്സാഹായാവസ്ഥ വിവരിച്ചു. അവർ ലക്ഷദ്വീ പുകാരനാണെന്നും ഭക്ഷണം കഴിച്ചിട്ട് മൂന്ന് ദിവസമായെന്നും കയ്യിൽ പണമില്ലാതെ ബുദ്ധിമുട്ടുകയാണെന്നും അയാളോടൊപ്പം മുപ്പ താൾക്കാർ അപ്പുറത്തുണ്ടെന്നും പറഞ്ഞു. ഞാൻ എല്ലാവരെയും വിളി ക്കാനാവശ്യപ്പെട്ടു. സന്തോഷത്തോടെ ചെമ്പ് കാലിയാകുന്നതു വരെ വിളമ്പി കൊടുത്തു. മഹാനവർകളുടെ വാക്കിന്റെ പൊരുൾ ഞാൻ ശരിക്കും മനസ്സിലാക്കി.

# “കണ്ണൂർ വന്നു, പൽപ്പൊടി വാങ്ങിക്കോ”

**ഹകീം മഹ്മൂദ് ചിശ്തി കണ്ണൂർ**

ഒരു ദിവസം ഞാൻ ഉണ്ടാക്കിയ പൽപ്പൊടിയുമായി കണ്ടിത്താഴ മഹാനവർകളുടെ വീട്ടിലേക്ക് വന്നു. വരുന്ന സമയത്ത് മഹാനവർകൾ ശരീരമാസകലം എണ്ണ തേച്ചു വെയിലത്ത് നിൽക്കുകയായിരുന്നു. അടുത്ത് തന്നെ വലിയ പാത്രത്തിൽ തിളച്ച വെള്ളം ഉണ്ടായിരുന്നു. ഇതു കണ്ടപ്പോൾ മഹാനവർകൾ എന്താണ് ചെയ്യാൻ പോകുന്നത് എന്നറിയാൻ ജിജ്ഞാസയുണ്ടായി. അവിടം അൽപ സമയം കാത്തിരുന്നു. അപ്പോൾ കണ്ടത് ആ തിളച്ച വെള്ളമെടുത്ത് ശരീരത്തിൽ ഒഴിക്കുന്നതാണ്. ഈയൊരു കാഴ്ച എന്റെ മനസ്സിനെ പിടികൂടി. മഹാനവർകൾ എന്നെ കണ്ടപ്പോൾ പറഞ്ഞു: കണ്ണൂർ വന്നു എല്ലാവരും പൽപ്പൊടി വാങ്ങുക. അങ്ങനെ അവിടെ കൂടിയവരെല്ലാം പൽപൊടി വാങ്ങുകയും അത് തീർന്നശേഷം ഞാൻ വീട്ടിലേക്ക് മടങ്ങുകയും ചെയ്തു

# ആവേശത്തോടെ ശാദുലി മജ്‌ലിസിൽ

**ബഷീർ അബ്ദുൽ കരീം സഖാഫി വാണിയമ്പലം**

മർകസ് സമ്മേളന വേദികളിലേക്കും മറ്റ് വേദികളിലേക്കും എ.പി. ഉസ്താദിന്റെ കൈ പിടിച്ച് കയറുകയും ഇറങ്ങുകയും ചെയ്യുന്ന വടകര ഉപ്പാപ്പയുടെ ചിത്രം ഇപ്പോഴും മനോദർപ്പണത്തിൽ തെളിയുന്നു. ദൂരെ നിന്ന് പലവട്ടം കണ്ടിട്ടുണ്ടെങ്കിലും നേരിൽ കണ്ടതും സംസാരിച്ചതും ദുആ ചെയ്യിപ്പിച്ചതും രണ്ടുതവണയാണ്. ഒന്ന് വാണിയന്നൂരിലെ വീടിന്റെ പൂമുഖത്ത് വെച്ചും മറ്റൊന്ന് ചെറുവണ്ണൂരിലെ വീടിന്റെ മുറ്റത്ത്‌വെച്ചും.

വഫാത്തിന്റെ തൊട്ട് മുമ്പുള്ള വർഷങ്ങളിൽ ഒരിക്കൽ വാണിയന്നൂരിലെ ശാദുലി മജ്‌ലിസിൽ കിഴക്ക് ഭാഗത്ത് നിൽക്കുമ്പോൾ മുമ്പിലേക്ക് നോക്കുമ്പോൾ ഞാൻ അത്ഭുതപ്പെട്ടു. നൂറിലധികം വയസ്സ് പ്രായമുള്ള മഹാനവർകൾ കൈ രണ്ടും കോർത്ത്‌പിടിച്ച് ശാദുലിയിൽ പങ്കെടുക്കുന്നു!!! ശാദുലി റാത്തീബിൽ പൂർണ്ണമായും പങ്കെടുക്കുകയായിരുന്നു മഹാനവർകൾ. പ്രായാധിക്യത്താലുള്ള അവശ

തയോ ക്ഷീണമോ ശാദുലിറാത്തീബിൽ പങ്കെടുക്കുന്നതിന് മഹാന വർകൾക്ക് തടസ്സമില്ല. കേരളത്തിൽ ശാദുലി മജ്ലിസിന് വലിയ പ്രചാരം നേടിക്കൊടുത്തവരാണല്ലോ മഹാനവർകൾ.

രണ്ട് വർഷത്തോളം ഞാൻ ബാംഗ്ലൂർ യാറബ്ബ് നഗർ മസ്ജി ദുൽ ഹുദയിൽ ഖത്വീബായി ജോലി ചെയ്തിരുന്നു. തൽസമയം അവിടെ ശാദുലി മജ്ലിസ് സംഘടിപ്പിക്കാൻ എനിക്ക് ഭാഗ്യമുണ്ടാ യി. സയ്യിദ് മുഹമ്മദ് ബുഖാരി സഖാഫി തങ്ങൾ ചുങ്കത്തറയായി രുന്നു നേതൃത്വം കൊടുത്തിരുന്നു. എസ്.എസ്. എഫിന്റെ പ്രവർത്ത കരും മുതഅല്ലിമുകളും മറ്റ് യുവാക്കളും അത്യാവേശത്തോടെ ആ മജ്ലിസുകളിൽ പങ്കെടുത്തിരുന്നു. ശേഷം കർണാടകയിലെ ബോളി യാറിൽ ഖത്വീബായി ജോലി ചെയ്യുമ്പോഴും ഒരു വർഷത്തോളം മാസാന്തം ശാദുലി മജ്ലിസ് സംഘടിപ്പിച്ചു. ഇപ്പോൾ കാഞ്ഞങ്ങാട് സ്ഥാപിച്ചിട്ടുള്ള മർകസ് തഹ്ഫീളുൽ ഖുർആൻ കോളേജിനടുത്ത് പഴയ കടപ്പുറത്ത് എ.പി ഉസ്താദ് ഉൽഘടാനം ചെയ്ത ആലമ്പാടി ഉസ്താദ് സ്മാരക സുന്നി സെന്ററിൽ നടക്കുന്ന ശാദുലി മജ്ലിസ് പഴയകടപ്പുറം യൂനിറ്റ് എസ്.എസ്. എഫ് ആണ് സംഘടിപ്പിക്കുന്നത്. മഹാനവർകളുടെ ബർകത്ത് കൊണ്ട് അവിടെ സ്ഥാപിച്ചു മജ്ലിസ് റാഹത്തായി മുന്നോട്ട് കൊണ്ടുപോകാനും ഒരുപാട് പ്രവർത്തകർക്ക് ആത്മീയാനുഭൂതി പകരാനും റബ്ബ് തൗഫീഖ് ചെയ്യട്ടെ. ആമീൻ.

# മഴ പടച്ചോന്റെ റഹ്മത്തല്ലേ, പെയ്തോട്ടെ

**കുഞ്ഞിമുഹമ്മദ് കേയി. താഴെ ചൊവ്വ**

എന്റെ പതിനെട്ടാം വയസ്സിലാണ് ഞാൻ ഓറുമായി ബന്ധം സ്ഥാപിക്കുന്നത്. അവിടുന്നങ്ങോട്ട് ഇതുവരെയും മഹാനവർകളുടെ തണലിലാണ് എന്റെ ജീവിതം.

ജദ്ബിന്റെ അവസ്ഥയിൽ മഹാനവർകൾ പല വേഷത്തിലും ഭാവത്തിലും ചുറ്റിനടന്നിരുന്നു. തലശ്ശേരി ഉസ്സൻമൊട്ടയിലെ കേയി യുടെ വീട്ടിൽ മഹാൻ പലപ്പോഴും വരാറുണ്ടായിരുന്നു. വന്നാൽ ഒരു മാസം താമസിച്ചിട്ടേ പോകാറുള്ളൂ. അക്കാലങ്ങളിൽ മഹാന്റെ സമീ പത്ത് പോവുകയും ഒരുപാട് ഖിദ്മതുകൾ ചെയ്ത് കൊടുക്കുകയും ചെയ്യാറുണ്ട്. ബന്ധം വളർന്നപ്പോൾ, പിന്നെ മഹാനവർകൾ തലശ്ശേ രിയിലെത്തിയാൽ എന്നെ വിളിപ്പിക്കുമെന്നായി, കുളിപ്പിച്ചുകൊടുക്കാ നും കൂട്ടിനിരിക്കാനുമൊക്കെ ഞാൻ തന്നെ വേണം.

ഒരിക്കൽ തലശ്ശേരിയിലെ ഗുഡ്ഷെഡ് റോഡിലെ ചായക്കട യിലിരിക്കുമ്പോൾ, കറുത്ത താടിയും കോട്ടും ധരിച്ച് വെറ്റിലയും മുറുക്കി ചുരുട്ടും കത്തിച്ച് ബസ്സിൽ നിന്നിറങ്ങി നിർത്താതെ പൊട്ടി ച്ചിരിക്കുന്നു. 'മമ്മദാജി-വടകര മമ്മദാജി എന്ന് പറഞ്ഞ് ആൾക്കാ രൊക്കെ അടുത്തേക്ക് ചെല്ലുന്നു. കൂട്ടിത്തിലൊരാൾ മഹാനവർകളെ തന്റെ ചായക്കടയിലേക്ക് ചായ കുടിക്കാൻ ക്ഷണിച്ചു. പെട്ടെന്നായി രുന്നു മഹാന്റെ പ്രതികരണം. "യതീം-യതീം പോ-പോ" ചായ കുടി ക്കാൻ ക്ഷണിച്ചയാളെ ചൂണ്ടിയാണ് പറയുന്നത്. പിന്നീടതിന്റെ സത്യാവസ്ഥയെക്കുറിച്ചന്വേഷിച്ചപ്പോഴാണ് മനസ്സിലായത് അദ്ദേഹം

തന്റെ മരണപ്പെട്ടുപോയ ജ്യേഷഠന്റെ യതീമായ മകളുടെ സ്വത്തപ ഹരിച്ചാണ് ചായക്കട തുടങ്ങിയത് എന്ന്. മഹാനവർകൾ അത് അക ക്കണ്ണുകൊണ്ട് മനസ്സിലാക്കുകയായിരുന്നു.

ഒരിക്കൽ ഞാൻ മഹാനവർകളുടെ ഉസ്സൻമൊട്ടയിലെ കേയി യുടെ വീട്ടിലുള്ള കാലം. അതേ വീട്ടിൽ തന്നെ ശൈഖുനാ മടവൂർ സി.എം. വലിയുള്ളാഹിയുമുണ്ട്. ഇങ്ങനെ രണ്ടുപേരും കേയിയുടെ വീട്ടിൽ താമസിക്കുക പതിവായിരുന്നു. കൂത്തുപറമ്പ് ബാവ മുസ്ലിയാർ മഖ്ദൂമി ഒരു ദിവസം കേയിയുടെ വീട്ടിൽ നിന്ന് മുകളി ലത്തെ നിലയിലേക്ക് കയറി ആരോടെന്നില്ലാതെ പറയാൻ തുടങ്ങി. "എന്റെ കെട്ട് അഴിക്കാതെ നിങ്ങൾ രണ്ട് ഔലിയാക്കൻമാരും ഇവിടെ ഇരുന്നോളി" എന്നിട്ട് അദ്ദേഹത്തിന്റെ വടി നാലു ഭാഗത്തേക്കും വീശി. ശബ്ദം കേട്ട് വടകര ഓറും മടവൂർ ശൈഖും പുറത്തേക്ക് വന്നു. ബാവ മുസ്ലിയാരുടെ അലസമായ വർത്തമാനം ശ്രവിച്ച് പരസ്പരം ചിരിച്ചിട്ട് അകത്തേക്ക് പോയി. അവർ തമ്മിലുള്ള രഹസ്യ സംഭാഷ ണമായിരിക്കാമത്. എനിക്കൊന്നും മനസ്സിലായില്ല. ക്രമേണ, മഹാന വർകൾ തലശ്ശേരി കേയിയുടെ വീട്ടിലെത്തിയെന്നറിഞ്ഞാൽ, പ്രതി ബദ്ധങ്ങളും സങ്കടങ്ങളും പറയാൻ ജനങ്ങൾ ഒഴുകാൻ തുടങ്ങി. ആദ്യ മൊക്കെ എതിർത്തിരുന്നെങ്കിലും, ഒരു ദിവസം രണ്ടുമൂന്ന് ആൾക്കാർ കഴിഞ്ഞപ്പോൾ പ്രതീക്ഷിക്കാതെ മുറിയിൽ നിന്ന് പുറത്തേക്ക് വന്ന് എന്നോട് ദേഷ്യപ്പെട്ടു. "നിങ്ങളെന്താ വിചാരിച്ചത്...ഞാൻ മടവൂരെ ന്നാണോ?'' ഞാനാകെ ധർമ്മസങ്കടത്തിലായി. വന്നവരോട് തൽക്കാലം പിരിഞ്ഞുപോകാൻ പറഞ്ഞു. കുറച്ചാൾക്കാർ അവിടവി ടങ്ങളിലായി തങ്ങി നിന്നു. കുറച്ച് കഴിഞ്ഞ് ഓറ് ചോദിച്ചു. "അവ രൊക്കെ പോയോ?" 'കുറച്ചാൾ കൂടി അവിടിരിപ്പുണ്ട്.' ഞാൻ പറ ഞ്ഞു.

"ഞാൻ മടവൂരാണോ? എന്റടുത്തേക്ക് വരാൻ" മഹാനവർകൾ വീണ്ടും ചോദിച്ചു. ഞാൻ പെട്ടെന്ന് തന്നെ എല്ലാവരേയും പറഞ്ഞ യച്ചു. എല്ലാവരുടേയും വിഷമങ്ങൾ കേട്ട് പരിഹാരം നിർദ്ദേശിക്കുന്ന ശൈലി ആയിരുന്നു മടവൂർ ശൈഖിന്റേത്. മഹാനവർകളെ ലോകം മനസ്സിലാക്കരുതെന്ന് ആഗ്രഹിച്ച വ്യക്തിയായിരുന്നു. ഒരുപക്ഷേ, അത് ബുദ്ധികുറഞ്ഞ മനുഷ്യർക്ക് ഉൾക്കൊള്ളാവുന്നതിലുമപ്പുറമാ യതുകൊണ്ടായിരിക്കാം. മഹാനവർകളുടെ ആവശ്യങ്ങളോ രോഗ വിവരങ്ങളോ പറയുന്നവരോട് തിരിച്ചു ചോദിക്കും. "അത് എന്നോട്

പറയുന്നതെന്തിനാ. ഞാൻ ഡോക്ടറാണോ? ആശുപത്രിയിൽ കൊണ്ട് കാണിച്ചോളി." എന്നാൽ, ചില സമയങ്ങളിലവർ സൗമ്യമായി വിധി പറയും. ആ തേൻകുടത്തിൽ നിന്നൽപ്പം കുടിക്കാനായവർ ലോക ത്തിലെ മഹാ ഭാഗ്യവാന്മാർ.

ആരുവന്നാലും കുറച്ചുനേരം കാത്തിരിക്കാൻ പറയുന്ന ശൈലി യായിരുന്നു മഹാനവർകളുടേത്. കേയിയുടെ വീട്ടിലായിരിക്കുമ്പോൾ കണ്ണിയത്ത് ഉസ്താദും, കോട്ടിക്കുളം ഖാദിരിയും, എം.എ ഉസ്താദു മൊക്കെ നിത്യ സന്ദർശകരായിരുന്നു. എന്നാൽ, ഉള്ളാൾ തങ്ങൾ വന്നുവെന്നറിഞ്ഞാൽ വളരെ സന്തോഷത്തോടെ ഇറങ്ങി വന്ന് സ്വീക രിച്ച് സൽക്കരിച്ചേ വിടുകയുള്ളൂ. ഒരിക്കൽ എന്റെ നാട്ടിലെ പള്ളി യുടെ ഉൽഘാടനത്തിന് മഹാനവർകളെ ക്ഷണിക്കാൻ ചെന്നപ്പോൾ തനിക്ക് പകരം ഉള്ളാൾ തങ്ങളെ കൂട്ടാനായിരുന്നു നിർദ്ദേശം.

എന്റെ ജീവിതത്തിൽ മറക്കാനാവാത്ത ഓർമ എന്റെ വീടിന്റെ ഉദ്ഘാടനത്തിന്റെ അന്നാണ്. മഹാനവർകളാണ് വീടിന് കുറ്റിയടിച്ച ത്. സാമ്പത്തിക പരാധീനതകളുണ്ടായിട്ടും അവരുടെ ദുആ ബറകത്ത് കൊണ്ട് വീട് നിർമാണം പെട്ടെന്ന് തന്നെ പൂർത്തിയായി കിട്ടി. വീട് ഉദ്ഘാടനത്തിന്റെ ദിവസം മഹാനവർകളെ കൂട്ടാൻ കേയിയുടെ വീട്ടിൽ ചെന്നു. ശക്തിമായ തുടർച്ചയായ മഴ കാരണം പരിപാടി തട സ്സപ്പെടുമോ എന്നാണെന്റെ ആശങ്ക. ഞാൻ വിഷമം ഓറോട് പറ ഞ്ഞു. അവർ പ്രതികരിച്ചു. "മഴ പടച്ചോന്റെ റഹ്മത്തല്ലേ, പെയ്തോ ട്ടെ...." ഞാൻ വീണ്ടും ആശങ്ക പറഞ്ഞപ്പോൾ മഹാൻ പ്രതികരിച്ചു. അതങ്ങ് മാറിക്കോളും. പറഞ്ഞതുപോലെ ഞങ്ങൾ മഹാനവർക ളെയും കാറിൽ കയറ്റി വീട്ടിലെത്തിയപ്പോഴേക്കും മഴ നിലച്ചിട്ടുണ്ടാ യിരുന്നു. അവർ തന്നെ ചൂട്ട് കത്തിച്ച് വീട് ഉദ്ഘാടനം ചെയ്തു. സന്തോഷത്തോടെ ഭക്ഷണവും കഴിച്ച്പിരിഞ്ഞു

# കറാമത്തുകൾ

വലിയുല്ലാഹി വടകര മുഹമ്മദ്
ഹാജി തങ്ങൾ(ഖ.സി)
ജീവിതകാലത്ത് ഒട്ടനവധി
കറാമത്തുകൾ പ്രകടിപ്പിച്ചിട്ടുണ്ട്.
പ്രസിദ്ധമായ ഏതാനും ചിലത്
ഇവിടെ കുറിക്കുന്നു.

## ഉദ്ഘാടകൻ കീഴന ഓർ തന്നെ

ഒരിക്കൽ മഹാനവർകളുടെ സവിധത്തിലേക്ക് നാദാപുരത്ത് നിന്ന് ഒരു ടീം കാണാൻ വന്നു. പുതുതായി തുടങ്ങുന്ന കടയുടെ ബറക്കത്തിന് ദുആ ചെയ്യിപ്പിക്കലാണ് ആഗമന ലക്ഷ്യം. കട ഉൽഘാടനത്തിന് മർഹും കീഴനോറെയാണ് അവർ കണക്കാക്കിയത്. അവരെ സ്വീകരിച്ച ശേഷം ഓറുപ്പ എന്നോട് പറഞ്ഞു, നീ ഇവർക്കു ഉമ്മയുടെ ഹളറത്തിൽ ചെന്ന് ദുആഅ് ചെയ്ത് കൊടുക്കൂ. അതനുസരിച്ച് ഞാൻ ദുആഅ് ചെയ്തു കൊടുത്തു. സിയാറത്തിനു ശേഷം അവർ ഒറുപ്പ യോട് പറഞ്ഞു, നിങ്ങൾ വരണം കട ഉൽഘാടനം ചെയ്യണം." അപ്പോൾ ഓറ് പറഞ്ഞു, "കീഴന ഓറില്ലേ, അവിടെ പിന്നെ ഞാനെന്തിനു വരണം?" ഇത് കേട്ട് വന്നവർ അത്ഭുതപ്പെട്ടു. കീഴന ഓറ് വരുന്ന കാര്യം അവർ മുമ്പ് സൂചിപ്പിച്ചിട്ട് പോലുമില്ലായിരുന്നു.

**ചാത്തോത്ത് അഹ്മദ് മുസ്‌ലിയാർ**

## ഗാന്ധിജിപോയി

1948, സ്വാതന്ത്ര്യാനന്തരം ഇന്ത്യയൊട്ടാകെ രാഷ്ട്രപിതാവ് മഹാത്മാഗാന്ധിയെ കൊണ്ടാടുന്ന കാലം. അക്കാലത്ത് വടകര മുഹമ്മദ്ഹാജി തങ്ങൾ വടകര ടൗണിലും പരിസരത്തും അലഞ്ഞ് തിരിയുന്ന കാലഘട്ടമായിരുന്നു. വടകര ടൗണിൽ പലയിടങ്ങളിലും ഗാന്ധിജിയുടെ ഫോട്ടോകൾ പതിപ്പിച്ചിരുന്നു. ഈ അവസ്ഥയിൽ മഹാനവർകൾ ഒരു കടയുടെ മുന്നിലെത്തിയപ്പോൾ അവിടെ പതിച്ചിരുന്ന ഫോട്ടോയിലേക്ക് നോക്കിക്കൊണ്ട് "അത് മറച്ചേക്ക്, അയാൾ പോയി" എന്ന് പറഞ്ഞു. ചുറ്റും കൂടിയവർ ഒന്നും മനസ്സിലാവാതെ അത്ഭുതപ്പെട്ടു. അല്പം കഴിഞ്ഞപ്പോൾ "ഗാന്ധിജി വെടിയേറ്റ് മരിച്ചു" എന്ന വാർത്ത വന്നപ്പോഴാണ് മഹാനവർകളുടെ വാക്കിന്റെ പൊരുൾ വ്യക്തമായത്.

## "റ" എന്ന അക്ഷരം മൊഴിയുന്നു.

അരീക്കൽ ഇബ്റാഹിം മുസ്‌ലിയാർ പങ്ക് വെക്കുന്നു. എന്റെ മകൻ സ്വാലിഹിന് "റ" എന്ന് പറയാൻ പ്രയാസമുണ്ടായിരുന്നു. അവന്റെ ഏഴാമത്തെ വയസ്സിൽ പരിഹാരം തേടി ഞാൻ മഹാനായ

വടകര ഓാറുപ്പാപ്പയുടെ ചാരത്തേക്ക് ചെന്നു. തങ്ങൾ ചോദിച്ചു: 'എന്താണ് വന്നത്?" ഞാൻ പറഞ്ഞു: ഇവന് "റ" എന്ന് പറയാനറിയില്ല. അപ്പോൾ മഹാനവർകൾ പറഞ്ഞു: ആരു പറഞ്ഞു അറിയില്ല എന്ന്" ശേഷം കുട്ടിയോട് "റ" എന്ന് പറയാനാവശ്യപ്പെടുകയും ഒരു പ്രയാസവുമില്ലാതെ "റ" എന്നുച്ചരിക്കുകയും ചെയ്തു. പിന്നെ ഇത് വരെ പ്രയാസമൊന്നും ഉണ്ടായിട്ടില്ല.

ആസ്തമ കാരണം സംസാരിക്കാൻ പ്രയാസമുള്ള ഒരു കുട്ടി തങ്ങളുടെ സവിധത്തിലേക്ക് വന്നു. കാര്യം അവതരിപ്പിക്കുന്നതിന്റെ മുമ്പ് തന്നെ കാര്യം മനസ്സിലാക്കിയ ഓർ തന്റെ കയ്യിലുള്ള ബിസ്ക്കറ്റ് കുട്ടിക്ക് കൊടുക്കുകയും മാറിപ്പോവും എന്ന് പറയുകയും ചെയ്തു. ഉടൻ തന്നെ രോഗം മാറി എന്ന് പറയുകയും ചെയ്തു. പിന്നീട് ആ കുട്ടിക്ക് അതുമായി ബന്ധപ്പെട്ട് ഒരു രോഗവും ഉണ്ടായിട്ടില്ല.

### കടൽ ക്ഷോഭം അടങ്ങുന്നു.

കടൽക്ഷോഭം കാരണം മീൻ പിടിക്കാൻ കഴിയാതെ ഒരു സംഘം മുക്കുവന്മാർ മഹാനവർകളെ സമീപിച്ചു. തൽസമയം ഒരു തേങ്ങ കൊണ്ട് വരാൻ മഹാനവർകൾ ആവശ്യപ്പെട്ടു. അത് കൊണ്ട് വന്നപ്പോൾ "ഇത് കടലിൽ ഇട്ടേക്ക്" എന്ന് പറഞ്ഞു. പ്രസ്തുത നിർദ്ദേശമനുസരിച്ച് പ്രവൃത്തിച്ചപ്പോൾ കടൽ ക്ഷോഭം അവസാനിക്കുകയും മുക്കുവന്മാർക്ക് സുഖകരമായി മീൻ പിടിക്കാൻ കഴിയുകയും ചെയ്തു.

### 4. ഉഗ്രവിഷം ഇറങ്ങിപ്പോയി

കോക്കല്ലൂർ ചെക്കുണ്ണി നായർ അനുസ്മരിക്കുന്നു. ഒരു ദിവസം ജോലി സമയത്ത് എന്റെ കാലിന്റെ തള്ളവിരലിൽ എന്തോ ഒരു ജീവി കടിച്ചു. അല്പ സമയത്തിനകം കാല് മുതൽ മൂർധാവ് വരെ ഒരു തരിപ്പ്. അസ്വസ്ഥത കാരണം ആകെ വിഷമം. വലിയ വലിയ ഹോസ്പിറ്റലുകളിലും വൈദ്യന്മാരുടെയടുക്കലും കൊണ്ട് പോയെങ്കിലും ഫലമുണ്ടായില്ല.

എന്റെ പ്രതീക്ഷ കൾ അസ്തിമിച്ചു. ആ സമയത്താണ് എന്റെ വീടിന്റെ സമീപത്തുള്ള ഒരു സുഹൃത്ത് വടകര ഔലിയയെക്കുറിച്ച് എന്നോട് പറഞ്ഞ് തരുന്നത്. അങ്ങനെ ഞാനും മറ്റ് രണ്ട് സുഹൃത്തുക്കളും കൂടി ചെറുവണ്ണൂരിലെ മഹാനവർകളുടെ വീട്ടിൽ ചെന്നു. ഞാൻകാര്യങ്ങൾ വിശദീകരിച്ച് കൊടുത്തു. നൂൽ മന്ത്രിച്ച് തന്നു. ശേഷം പറഞ്ഞു: "അത് പോയ്ക്കൊള്ളും, വിഷമിക്കേണ്ട." എന്റെ കൂടെയുള്ളവരോട് പറഞ്ഞു, "നായരുടെ രോഗം ശമിച്ചോളും."

അത്ഭുതമെന്ന് പറയട്ടെ, പ്രസിദ്ധമായ ഒരുപാട് ഹോസ്പിറ്റലുകളിൽ പോയിട്ടും സുഖപ്പെടാത്ത എന്റെ രോഗം മഹാനവർകൾ സുഖപ്പെടുത്തി തന്നു.

## കളി തങ്ങളോട് വേണ്ട

വടകര മുഹമ്മദാജി തങ്ങൾ (ഖ:സി) മജ്ദൂബായി ജീവിച്ച ആദ്യകാലഘട്ടത്തിൽ വടകരയിൽ കുളത്തിനടുത്തുള്ള ഒരു മഖാമിൽ ചിലപ്പോഴെല്ലാം കാണാറുണ്ട്. കുളത്തിനടുത്തുള്ള ഹിന്ദു സഹോദരനായ ഒരു മുറുക്കാൻ കച്ചവടക്കാരൻ തങ്ങൾ ദൂരെ നിന്ന് വരുന്നതു കണ്ടാൽ വെറ്റിലയും, അടക്കയും മറ്റും പാകത്തിൽ ചേർത്ത് വെക്കുകയും ഓറ് സമീപം എത്തിയാൽ മുറുക്കാൻ കൊടുക്കുകയും ചെയ്യും. ഇത് പതിവായിരുന്നു. ഒരു ദിവസം ഓറ് വെറ്റിലയിൽ ചുണ്ണാമ്പ് തേക്കുമ്പോൾ കുറേ കുട്ടികൾ കൂക്കിവിളിക്കുകയും അടുത്തു ചെന്ന് വെറ്റിലയിൽ തുപ്പുകയും ചെയ്തു.

അന്ന് മുതൽ വെറ്റിലയിൽ തുപ്പിയ രണ്ട് കുട്ടികൾക്കും കഠിനമായ ഭ്രാന്ത്, രക്ഷിതാക്കൾ എങ്ങനെയോ സംഗതികൾ അറിഞ്ഞു. രണ്ട് കുട്ടികളുടെ രക്ഷിതാക്കളും കുട്ടികളേയും കൂട്ടി ഓറുടെ അടുത്തു ചെന്ന് വളരെ സങ്കടപ്പെട്ട് മാപ്പ് പറയുകയും, കുട്ടികളുടെ ഭ്രാന്ത് മാറിക്കിട്ടാൻ കരഞ്ഞു പറയുകയും ചെയ്തു.

തങ്ങൾ വായിൽ നിന്നും മുറുക്കാന്റെ അല്പ ഭാഗം എടുത്ത് കുറേശ്ശെ രണ്ടുപേരും തിന്നാൻ പറഞ്ഞു. കുട്ടികൾ അപ്രകാരം ചെയ്തു. അത്ഭുതമെന്ന് പറയട്ടെ ആ നിമിഷത്തിൽ അവരുടെ ഭ്രാന്ത് പൂർണ്ണമായി മാറി.

**കെ. അഹമ്മമദ് മാസ്റ്റർ അഴിയൂർ**

## വർഷങ്ങളായുള്ള പിണക്കം നിമിഷം കൊണ്ട് മാറി

മഹാനവർകൾ മജ്ദൂബായി ജീവിച്ച ആദ്യകാലഘട്ടത്തിൽ മാഹിയിൽ നിന്നും രണ്ടുമൂന്ന് മുഹിബ്ബീങ്ങളുടെ കൂടെ നടന്നുപോകുമ്പോൾ മാഹി പാലത്തിനടുത്തുള്ള പൊന്നമ്പത്ത് എന്ന വീട്ടിലെ അബ്ദുൽ ഖാദർ തന്റെ ഒരു വിഷമം തങ്ങളുടെ കൂടെയുള്ളവരെ അറിയിച്ചു. അവർ തങ്ങളോട് നേരിട്ട് പറയാൻ പറഞ്ഞു. അപ്രകാരം അദ്ദേഹം തങ്ങളോട് പറഞ്ഞു, "തങ്ങളേ, എന്റെ ഒരു പെങ്ങളുടെ

ഭർത്താവ് കുറേ കാലമായി പെങ്ങളുമായി പിണക്കത്തിലാണ്. ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ, (എടക്കാട്) വിളിക്കാൻ പോയാൽ എന്നെ വടിയെടുത്ത് അടിച്ചു ഓടിക്കും. എനിക്ക് അവിടെ പോകാൻ തന്നെ പേടിയാണ്."

ഇത് കേട്ട് തങ്ങൾ ചിരിച്ചു, "നീ പോയിട്ട് വിളിച്ചോ-അയാൾ വരും, എന്ന് പറഞ്ഞു. പിറ്റേന്ന് അബ്ദുൾ ഖാദർ എടക്കാട് തന്റെ സഹോദരി ഭർത്താവിന്റെ വീട്ടിൽ ഭയന്നുകൊണ്ടാണ് പോയത്. അന്ന് പിണങ്ങിനിൽക്കുന്ന തന്റെ സഹോദരി ഭർത്താവ് തന്നെ കണ്ട ഉടനെ വളരെ ആദരവോടെ ഇരിക്കാൻ പറഞ്ഞു. ചായയും പലഹാരങ്ങളും കൊണ്ട് വെച്ച് രണ്ടാളും കഴിച്ചു. ഒരു വണ്ടി പിടിച്ച് ഏതാനും പെട്ടി കളും മറ്റു സാധനങ്ങളുമായി പിണങ്ങിക്കഴിയുന്ന തന്റെ സഹോദരി ഭർത്താവ് അളിയനോടൊപ്പം മാഹിയിൽ ഭാഹ്യവീട്ടിൽ വന്നു. പിന്നീട് മരണം വരെ അവർ തമ്മിൽ ഒരു പിണക്കവും ഉണ്ടായില്ല.

**കെ. അഹമ്മദ് മാസ്റ്റർ അഴിയൂർ**

## മാരകരോഗം മാറിയ കഥ

ഏകദേശം എട്ട് വർഷങ്ങൾക്ക് മുമ്പാണ് സംഭവം നടക്കുന്നത്. കിഡ്നിക്ക് (വൃക്ക) മാരകരോഗം ബാധിച്ച് ദുബായിൽ നിന്നും മജീദ് എന്ന യുവാവ് നാട്ടിൽ തിരിച്ചെത്തി. വരുന്ന വഴി കോഴിക്കോട്ടെ ഒരു സ്വകാര്യ ആശുപത്രിയിൽ കാണിച്ചു രോഗം സ്ഥിരീകരിച്ചു. വട കര പാലോളിപ്പാലത്തിനടുത്തുള്ള ഭാര്യവീട്ടിൽ കിടക്കുകയാണ്. രണ്ട് കാൽമുട്ടിന് താഴെയും നന്നായി നിർ വീക്കം കാണാം.

ധാരാളം നാട്ടുകാർ രോഗിയെ സന്ദർശിച്ചുകൊണ്ടിരിക്കുകയാ ണ്. ഞാൻ രോഗിയുടെ ഭാര്യപിതാവായ അബ്ദുല്ല ഹാജിയുടെ കൂടെ അവിടെ എത്തിയത്. എഴുന്നേൽക്കാൻ പോലും കഴിയാതെ ഏതാനും ദിവസങ്ങളായി ഒരേ കിടപ്പാണ്.

രോഗം സുഖപ്പെട്ട് കിട്ടാൻ വടകര മുഹമ്മദാജി തങ്ങളുടെ പേരിൽ ഒരു ഖത്മ് ഓതിത്തീർക്കാൻ ഞാൻ പറഞ്ഞു, അതു പ്രകാരം നാല് ദിവസം കൊണ്ട് ഓതിതീർത്തു.

അടുത്ത ദിവസം മംഗലാപുരത്ത് ഒരു ആശുപത്രിയിൽ രോഗി യെകൊണ്ടുപോയി പരിശോധന നടത്തി. അത്ഭുതമെന്ന് പറയട്ടെ. കിഡ്നിയുടെ പ്രവർത്തനത്തിലുള്ള സർവ്വ തകരാറും മാറിയിരിക്കു ന്നു. കാലിലെ നീർകെട്ടിന് മാത്രം മരുന്നു നൽകി അദ്ദേഹത്തെ തിരി

ച്ചയച്ചു.

ഇപ്പോഴും ആൾ വളരെ ആരോഗ്യത്തോടെ ദുബായിൽ ജോലി ചെയ്യുകയാണ്.

**കെ. അഹമ്മദ് മാസ്റ്റർ അഴിയൂർ**

## കണ്ണ് ഓപ്പറേഷനെപ്പറ്റി

ബഹു. വടകര മുഹമ്മദ് ഹാജി തങ്ങൾ മരണപ്പെടുന്നതിന്റെ ഏകദേശം രണ്ട് വർഷം മുമ്പ് ഞാൻ തങ്ങളെ കാണാൻ കണ്ടീത്താഴ പള്ളിയിൽ കയറി രണ്ട് റകഅത്ത് നിസ്കരിച്ചു. തിരിഞ്ഞു നോക്കുമ്പോൾ തങ്ങൾ പള്ളിയുടെ പടിഞ്ഞാറെ മൂലയിൽ ഏകാനായി ഇരിക്കുകയായിരുന്നു. എന്നെ കണ്ട ഉടനെ തങ്ങൾ സലാം ചൊല്ലി അടുത്ത് ഇരിക്കാൻ പറഞ്ഞു. ഞാൻ അതു പ്രകാരം ചെയ്തു. തങ്ങൾ എന്നോട് പറഞ്ഞു, എന്റെ കണ്ണ് ഓപ്പറേഷൻ ചെയ്യാൻ എല്ലാവരും പറയുന്നുണ്ട്. ഓപ്പറേഷൻ ചെയ്യുന്നതിനെപ്പറ്റി മാസ്റ്ററുടെ അഭിപ്രായം എന്താണ്?''

മഹാനവർകളോട് ഞാൻ എങ്ങിനെ അഭിപ്രായം പറയും എന്ന് ചിന്തിച്ച് അല്പനിമിഷം സ്തബ്ധനായി. പിന്നീട് ഞാൻ ധൈര്യം അവലംബിച്ച് പറഞ്ഞു. ഡോക്ടർമാർ ഓപ്പറേഷൻ ചെയ്യാൻ പറയും, തങ്ങൾക്ക് ഓപ്പറേഷന് ശേഷം വെള്ളം ഉപയോഗിച്ച് മുഖം കഴുകാതെ കുറച്ച് ദിവസം കഴിയണം. ഓപ്പറേഷൻ കഴിഞ്ഞാൽ തന്നെ കാഴ്ച കിട്ടിയില്ലെങ്കിലോ? ഇപ്പോൾ അല്പം കാഴ്ച ഉണ്ടല്ലോ തങ്ങളെ സംബന്ധിച്ച് ഓപ്പറേഷൻ ചെയ്യാതിരിക്കലാണ് നല്ലതെന്നാണ് എന്റെ അഭിപ്രായം. ഉടനെ തങ്ങൾ 'അതു തന്നെയാണ് ഞാനും വിചാരിക്കുന്നത്'' എന്ന് പറഞ്ഞു. പിന്നീട് മരണം വരെ ഇടതുകണ്ണ് ഓപ്പറേഷൻ ചെയ്തിട്ടില്ല.

തങ്ങളുടെ വലതു കണ്ണ് ആദ്യം ഓപ്പറേഷൻ ചെയ്തതും തങ്ങൾ ഡോക്ടറുടെ നിർദ്ദേശം പാലിക്കാതെ വെള്ളമുപയോഗിച്ച് വളൂ ചെയ്തതും മറ്റും എനിക്ക് അറിയുന്നതിനാലാണ് ഞാൻ മേൽ പ്രകാരം അഭിപ്രായം പറഞ്ഞത്.

**കെ. അഹമ്മദ് മാസ്റ്റർ**
**അഴിയൂർ**

## അത് ജയിലിലേക്കുള്ള വിസയാ............

ചെറുവണ്ണൂർ സ്വദേശി പി.എ. അബ്ദുൽ കരീമിന് തങ്ങളെ കുറിച്ച്പറയാനുള്ള മഹത്വം വിസ സംബന്ധമായതാണ്. 1989 ലാണ് അദ്ദേഹത്തിന് ഗൾഫിൽ പോകാൻ അവസരം ലഭിച്ചത്. 25000 രൂപ കൊടുത്ത് വിസ സംഘടിപ്പിച്ചു. വിവരം വടകര ഓറോട് ചെന്ന് പറഞ്ഞപ്പോൾ "അത് ജയിലിലേക്കുള്ള വിസയാ" തങ്ങളോട് ബുദ്ധിമുട്ടുകൾ പറഞ്ഞ് ബോധ്യപ്പെടുത്തി അദ്ദേഹം ഗൾഫിലേക്ക് തിരിച്ചു... പറഞ്ഞ പണി ലഭിച്ചില്ല. കൊണ്ട് പോയ ആളെ കാണാൻ കഴിഞ്ഞില്ല. ഒടുവിൽ പോലീസിന്റെ പിടിയിൽ പെട്ടു. രണ്ട് മാസം ജയിലിൽ കിടക്കേണ്ടിവന്നു. ശേഷം നാട്ടിലെത്തി. മലയിൽ മഖാമിനെ സാക്ഷി നിറുത്തി വടകര തങ്ങളുടെ വീടിനു മുന്നിലെ മിഅ്റാജ് പള്ളിയുടെ ചാരത്ത് നിന്ന് അബ്ദുൽ കരീം തന്റെ അനുഭവം വിവരിച്ചു തന്നപ്പോൾ വടകര മുഹമ്മദാജിയുടെ മരുമക്കളും അതിന് സാക്ഷികളായിരുന്നു.

**ഹാഫിള് ഉസ്മാൻ ആതവനാട്**

## മുസ്ല്യാരിന്ന് വരൂല

ഒരിക്കൽ കണ്ടീത്താഴയിൽ മതപ്രഭാഷണം നടക്കുന്നു. പ്രഭാഷകൻ അബ്ദുൽ ലത്വീഫ് സഅദിപഴശ്ശിയാണ്. അന്ന് അൽമഖറിന്റെ സമ്മേളനം നടക്കുന്നതിനാൽ സഅദിക്ക് അന്ന് പരിപാടിക്ക് വരാനും കഴിയില്ല. സഅദിയെ കൂട്ടാൻ പോയ ആൾ തളിപ്പറമ്പിൽ കുടുങ്ങിക്കിടക്കുന്നു. ഇന്നത്തെപ്പോലെ മൊബൈൽ ഫോണോ ശരിയായ ഒരു ലാന്റ് ഫോണോ ഇല്ലാത്ത കാലം. സംഘാടകർ പരിപാടി തുടങ്ങുന്നത് അറിയിക്കാൻ ഓറുടെ അടുത്ത് ചെന്നു. ഉടൻ മഹാനവർകൾ മറുപടി പറഞ്ഞു, ''മുസ്ല്യാരിന്ന് വരൂല, നിങ്ങൾ പരിപാടി തുടങ്ങിക്കോ"

**സി.കെ. മുഹമ്മദ് കണ്ടിത്താഴ**

## നീ നടന്നോ... ഞാൻ വരാം

എന്റെ ഉപ്പ (അതായത് വടകര മുഹമ്മദ് ഹാജി തങ്ങളുടെ അനുജൻ) നടക്കാവ് അബൂബക്കർ ഹാജിയുടെ വീട്ടിലായിരുന്ന ഒറുപ്പാപ്പാനോട് ചെറുവണ്ണൂരിലേക്ക് വരാൻ ആവശ്യപ്പെട്ടു."നീ നടന്നോ... ഞാൻ വരാം" ഇതിങ്ങനെ ആവർത്തിക്കുന്നുണ്ടായിരുന്നു. അന്ന് ഓറുപ്പാപ്പ അധികമായി ആരോടും സംസാരിക്കാറുമുണ്ടായിരുന്നില്ല.

എന്നാൽ ആ പറഞ്ഞതിന്റെ ഉദ്ദേശ്യം ഉപ്പയുടെ മരണത്തിലേക്കുള്ള സൂചന ആയിരുന്നു എന്ന് പിന്നീടാണ് ബോധ്യപ്പെട്ടത്. ഓറ് മരണപ്പെടുന്നതിന്റെ ദിവസങ്ങൾക്ക് മുമ്പ് ഉപ്പ ഈ ലോകത്തോട് വിടപറഞ്ഞിരുന്നു. എന്റെ ഉപ്പ റബീഉൽ അവ്വൽ പതിനൊന്നിനും മൂത്താപ്പ 28നുമാണ് ഈ ലോകത്തോട് വിടപറഞ്ഞത്.

**അബ്ദുൽ റഹീം കണ്ടിയിൽ**

## രോഗം ഭേദമായി

ഞാനും ഭാര്യയും കൂടിയിട്ടായിരുന്നു എന്റെ വീട്ടിലെ കിണർ കുഴിച്ചിരുന്നത്. ദിവസങ്ങളോളം കിണർ കുഴിച്ചു. അങ്ങനെ 9 കോൽ ആഴമായി. പിന്നെ ശക്തമായ ശരീരവേദന പിടിപെട്ട് മാസങ്ങളോളം ഞാൻ കിടപ്പിലായി. മഹാനായ വടകര തങ്ങൾ ഉപ്പാപ്പാനെ കണ്ടു ഞാൻ കാര്യം ബോധിപ്പിച്ചു. അപ്പോൾ ഓർ പറഞ്ഞു, 'ഇവിടേക്കെന്തെങ്കിലും നേർച്ചയാക്കിക്കോ'. ഞാൻ നേർച്ചയാക്കി. അൽഹംദുലില്ലാഹ്. എന്റെ അസുഖം പെട്ടെന്ന് ഭേദമായി. പിന്നീട് ഇതുവരെ എനിക്ക് ആ അസുഖം വന്നിട്ടില്ല.

**യൂസുഫ്-കൂത്തുപറമ്പ് മൂര്യാട്**

## അസ്റാഈലങ്ങ് പൊയ്ക്കോട്ടേ

എന്റെ അനുജൻ ജനിച്ചപ്പോൾ കണ്ണിൽ രക്തം തളം കെട്ടിയതു പോലെ കാണപ്പെട്ടു. എന്തു ചെയ്തിട്ടും ഒരു മാറ്റവുമില്ല. നാട്ടുകാരനായ കേളുവൈദ്യരുടെ ചികിത്സ കൊണ്ടൊന്നും യാതൊരു ശമനവുമുണ്ടായില്ല. അവസാനം, എന്റെ ഉപ്പ എന്നോട് പറഞ്ഞു. "നീ പോയ് കണ്ടിയിലെ ഓറെക്കണ്ട് വെള്ളം മന്ത്രിച്ചു വാ." ഞാനന്ന് വളരെ ചെറിയ കുട്ടിയായിരുന്നു. ഞാൻ മലയിലെ വീട്ടിലേക്ക് ചെല്ലുമ്പോൾ മഹാനവർകൾ പള്ളിയിൽ നിന്നിറങ്ങി വരുന്നു. അനുജന് തീരെ

സുഖമില്ലെന്നും വെള്ളം മന്ത്രിച്ച് തരാൻ ഉപ്പ ആവശ്യപ്പെട്ടെന്നും പറഞ്ഞപ്പോൾ വെള്ളം വാങ്ങി മന്ത്രിക്കാതെ തിരിച്ചുതന്നിട്ട് പറഞ്ഞു "അസ്റാഈലങ്ങ് പൊയ്ക്കോട്ടേ" ചെറിയ കുട്ടിയായിരുന്ന എനിക്കൊന്നും മനസ്സിലായില്ല. വീട്ടിലെത്തിയ ഞാൻ കേൾക്കുന്നത് അനുജന്റെ മരണവാർത്തയാണ്. അപ്പോഴാണ് ആ വാക്കിന്റെ പൊരുൾ ഞാനറിഞ്ഞത്. ഉപ്പ എന്നോട് വെള്ളം കിണറ്റിലൊഴിക്കാൻ പറഞ്ഞു.

**കെ.പി. അബ്ദുല്ല മൗലവി കണ്ടീത്താഴ**

## ആരു പറഞ്ഞു കുട്ടിയില്ലെന്ന്

എന്റെ സഹോദരി സലീമക്ക് കല്യാണം കഴിഞ്ഞിട്ടും 9 വർഷത്തോളം കുട്ടികൾ ഉണ്ടായിരുന്നില്ല. ഒരുപാട് ചികിത്സകൾ നടത്തിയെങ്കിലും ഫലമുണ്ടായില്ല. ഒരിക്കൽ ഉസ്സൻ മൊട്ട കേയിയുടെ വീട്ടിൽ നേർച്ചക്ക് പോയപ്പോൾ അവിടെ വടകര മുഹമ്മദാജി തങ്ങളുണ്ടായിരുന്നു. ബീവിത്ത എന്റെ സഹോദരിയെ തങ്ങളുടെ മുമ്പിൽ കൊണ്ട് പോയി കുട്ടിയില്ലാത്ത കാര്യം പറഞ്ഞു. അപ്പോൾ തങ്ങൾ സഹോദരിയുടെ മുഖത്തേക്ക് നോക്കുകയും "ആരു പറഞ്ഞു മോളേ കുട്ടിയുണ്ടാവുകയില്ലെന്ന്, കുട്ടിയെ ഞാൻ നെറ്റിതടത്തിൽ കാണുന്നുണ്ട്" എന്ന് പറഞ്ഞ് അരഗ്ലാസ് വെള്ളം മന്ത്രിച്ച് കൊടുത്തു. അവളുടെ ഗൾഫിലുള്ള ഭർത്താവ് മൂന്ന് മാസം കഴിഞ്ഞ് നാട്ടിൽ വരികയും ഗർഭം ധരിക്കുകയും ചെയ്തു. ആ പ്രസവത്തിൽ അവൾ ഇരട്ടകുട്ടികൾക്ക് ജൻമം നൽകുകയും ചെയ്തു.

**ടി.എ. സലീം മാട്ടൂൽ**

## ചിരിച്ചവർ കരയുന്നു.

1951-ലാണ് ഞാൻ വടകര തങ്ങളെ ആദ്യമായി കാണുന്നത്. അവർ ജഡകുത്തിയ മുടി വലിച്ചുകൊണ്ടിരിക്കുകയും അതോടൊപ്പം സീ.സീ. എന്ന് ശബ്ദം പുറപ്പെടുവിക്കുകയും ചെയ്യും. ഈ അവസ്ഥയിൽ 'സീഹാജി' എന്നാണ് ഞങ്ങൾ വിളിക്കാറുള്ളത്.

എനിക്കന്ന് 22 വയസ്സായിരുന്നു പ്രായം. കപ്പലിലായിരുന്നു ജോലി. പഞ്ചസാരക്കാരന്റെ പാണ്ടികശാലയിലാണ് ഞാൻ കിടന്നുറങ്ങാറുള്ളത്. രാത്രി സമയങ്ങളിൽ ഉലാത്തുന്ന ഒരു പതിവ് മഹാനുണ്ടായിരുന്നു. ഉലാത്തലിനിടയിൽ ഒരുദിവസം രാത്രി പാണ്ടികശാലയുടെ വാതിൽ മുട്ടിവിളിക്കുകയും അകത്ത് കിടന്നുറങ്ങുന്ന മുഹമ്മദ് എന്ന പാറാവുകാരൻ വാതിൽ തുറന്ന് കൊടുക്കുകയും

ചെയ്തു. അകത്ത് കടന്ന്  സേട്ട് എന്ന വ്യക്തിയെ വിളിക്കുകയും 'കാലത്ത് ആൾവരും ഉടനെ പൊയ്ക്കോ' എന്ന് പറയുകയും ചെയ്തു. പിറ്റേന്ന് ഞാൻ ജോലി കഴിഞ്ഞ് തിരിച്ചെത്തിയപ്പോൾ സേട്ട് എന്ന സഹോദരൻ മരണപ്പെട്ട വാർത്തയാണ് കേൾക്കാൻ കഴിഞ്ഞത്. അപ്പോഴാണ് രാത്രി പറഞ്ഞ വാക്കിന്റെ അർത്ഥം മനസ്സിലാക്കാൻ കഴിഞ്ഞത്.

ഒരുദിവസം ചെറക്കൽ പള്ളിയുടെ അരികിലേക്ക് കൂട്ടം കൂട്ട മായി ആളുകൾ പോകുന്നത് കണ്ട ഞാൻ അന്വേഷിച്ചപ്പോൾ 'സീഹാ ജി'യുടെ വഅളുണ്ടെന്നറിയാൻ കഴിഞ്ഞു. ഉടനെ ഞാനും അങ്ങോട്ടു നീങ്ങി. "പഞ്ചാരച്ചാക്കും ഗോതമ്പും വരും" സീഹാജി പറഞ്ഞത് കേട്ട് അർത്ഥം മനസ്സിലാകാതെ ഞാൻ ചിരിച്ചു. പിന്നീട് നിസ്കാര ത്തെക്കുറിച്ചും ഖിയാമത്തിന്റെ ഭയാനകതയെക്കുറിച്ചും മറ്റും വിശദീ കരിച്ചപ്പോൾ ചിരിച്ചവരൊക്കെയും കരഞ്ഞു.

**കെ.സി. മൊയ്തീൻ മുക്കിലപീടിക**

## ഗൾഫിൽ പോകേണ്ട

തളീക്കര സ്വദേശിയും നടുക്കണ്ടി അഹ്മദ്ക്കയുടെ ഉറ്റസുഹൃ ത്തുമായ പാലക്കുനി അന്ത്രു ഗൾഫിലേക്ക് പോകാൻ തീരുമാനിച്ച പ്പോൾ നാട്ടിലെ പതിവനുസരിച്ച് തങ്ങളവർകളുടെ സമ്മതം വാങ്ങാൻ അവിടുത്തെ വീട്ടിൽ ചെന്നു. വാതിൽ തുറന്ന് അകത്ത് കടന്ന അന്ത്രുക്കയെ കണ്ട മാത്രയിൽ തങ്ങൾ ഇങ്ങനെ പറഞ്ഞു:

"ഗൾഫിലേക്ക് പോവല്ലെ, പോകുമ്പോൾ ബോംബെയിൽ ഇറങ്ങി 'അയാളെ' കണ്ട് പൊരുത്തപ്പെടീപ്പിച്ച് പൊയ്ക്കോ." അത്ഭു താവഹമായ തങ്ങളവർകളുടെ വാക്കുകൾ കേട്ട അന്ത്രുക്ക അൽപ്പ നേരം സ്തംഭിച്ചുനിന്നെങ്കിലും തിരിച്ച് വീട്ടിലെത്തും മുമ്പ് അദ്ദേഹ ത്തിന് കാര്യം പിടികിട്ടി. ഏതാനും വർഷം മുമ്പ് തന്നോടൊപ്പം ബോംബെയിൽ ബിസിനസ്സ് നടത്തുകയും ചില ഇടപാടു പ്രശ്നങ്ങ ളിൽ തെറ്റിപ്പിരിയുകയും ചെയ്ത വ്യക്തിയെ കുറിച്ചാണ് തങ്ങൾ പറഞ്ഞതെന്ന്. തങ്ങളവർകളുടെ ആജ്ഞയനുസരിച്ച് അയാൾ യാത്രാ മധ്യേ ബോംബെയിലുള്ള പ്രസ്തുത വ്യക്തിയെ തിരഞ്ഞു പിടിച്ച് പൊരുത്തപ്പെടുവിച്ച് യാത്രയാവുകയും ചെയ്തു. അത്ഭുതം എന്ന് പറയട്ടെ. തന്റെ ഈ ലോകജീവിതത്തിന്റെ പര്യവസാനത്തെ കുറി ക്കുന്ന തങ്ങളവർകളുടെ ആ വാക്കുകളെ വേണ്ട വിധം വായിക്കാൻ

അയാൾക്ക് കഴിഞ്ഞില്ല. അദ്ദേഹം ഗൾഫിലെത്തി ദിവസങ്ങൾ കഴി ഞ്ഞതേയുള്ളൂ. ആ വാചകങ്ങളുടെ പൊരുൾ അന്വർത്ഥമായി. പൂർണ്ണ ആരോഗ്യവനായായ അദ്ദേഹത്തെ അനിവാര്യമായ 'വിധി' പൊടു ന്നനെ പിടികൂടുകയായിരുന്നു.

**മുഹ്യിദ്ദീൻ തളീക്കര**

## തലപ്പാവ് ഉള്ളാൾ തങ്ങൾ തരും

ശൈഖുനാ വടകര മുഹമ്മദാജി തങ്ങൾ ഒരിക്കൽ ബേക്കലിൽ വന്നപ്പോൾ ഞങ്ങളുടെ ഉസ്താദ് ഇബ്രാഹീം മുസ്ലിയാർ അദ്ദേഹ ത്തോട് ദുആ ചെയ്യാൻ ആവശ്യപ്പെട്ടു. അപ്പോൾ 'തലേകെട്ട് കൊടു ക്കുന്നത് ഉള്ളാൾ തങ്ങൾ' എന്ന് പറഞ്ഞുവത്രെ. കാര്യം മനസ്സിലാ ക്കാത്ത ഉസ്താദവർകൾ വീണ്ടും ദുആ ചെയ്യണം എന്ന് പറഞ്ഞ പ്പോൾ അദ്ദേഹം ഒന്നും പറഞ്ഞില്ല. ഒന്ന് ദുആ ഇരന്ന് കിട്ടണമെന്ന് ആഗ്രഹിച്ചത് കൊണ്ട് ഉസ്താദവർകൾ മൂന്നാമതും ദുആ ചെയ്യണ മെന്ന് ആവശ്യപ്പെട്ടപ്പോൾ മഹാനവർകളുടെ കൂടെയുള്ള ആൾ ഇബ്രാഹീം മുസ്ലിയാർ ദുആ ചെയ്യാൻ പറയുന്നു എന്ന് പറഞ്ഞ പ്പോൾ അല്പം ഗൗരവത്തോടെ 'തലേക്കെട്ട് കൊടുക്കുന്നത് ഉള്ളാൾ തങ്ങളാണെന്ന് ഞാൻ പറഞ്ഞില്ലെ?' എന്നു ചോദിച്ചുവത്രെ. കാര്യം ഒന്നും മനസ്സിലായില്ലെങ്കിലും ആ വാക്കിന് വല്ല രഹസ്യമുണ്ടാകു മെന്ന് ഉസ്താദവർകൾ കരുതി.

ഈ സംഭവങ്ങൾ കഴിഞ്ഞ് വർഷങ്ങൾക്ക് ശേഷമാണ് ഉഡുപ്പി ജില്ല സംയുക്ത ജമാഅത്ത് ഖാസി സ്ഥാനം ഏറ്റെടുക്കണമെന്ന തന്റെ ഗുരുവര്യർ ഉള്ളാൾ തങ്ങളുടെ നിർദ്ദേശം മാനിച്ച് അത് ഏറ്റെടു ക്കുന്നത്. അതിനോടനുബന്ധിച്ച് ഉഡുപ്പി ജില്ലയിലെ മുളൂരിൽ നടന്ന ഖാസി സ്ഥാനാരോഹണ ചടങ്ങിൽ ശൈഖുനാ ഉള്ളാൾ തങ്ങള വർകൾ ഉസ്താദവർകൾക്ക് 'തലേക്കെട്ട്' അണിയിച്ച് ഖാസി യായിക്കൊണ്ടുള്ള ബൈഅത്തിന്റെ വാചകം ചൊല്ലിക്കൊടുക്കുകയും ചെയ്യുമ്പോഴാണ് മഹാനായ വടകര വലിയുല്ലാഹി (റ) അവർകളുടെ വാക്കിന്റെ പൊരുൾ മനസ്സിലാകുന്നത്.

**അബ്ദുൽ ജലീൽ സഖാഫി, സുള്ള്യ**

## നൂൽ മന്ത്രിക്കേണ്ട
## നാലാൾ അവിടെ പോയിട്ടുണ്ട്

വടകര താഴങ്ങാടി വലിയ ജുമാ മസ്ജിദിലും ചിറക്കൽ പള്ളിയിലും തോട്ടോളി മഖാമിലുമായി തങ്ങളവർകൾ മജ്ദൂബിയായി നടക്കുന്നകാലം. അഹമ്മദ് എന്ന കുട്ടി തന്റെ ഉമ്മയുടെ അസുഖം കാരണത്താൽ ഉമ്മയുടെ നിർദ്ദേശ പ്രകാരം ചുണ്ടങ്ങന്റവിട എന്ന സ്ഥലത്തേക്ക് ഉസ്താദിനടുത്ത് നൂൽ മന്ത്രിക്കുവാൻ പോവുകയായിരുന്നു. വഴിയിൽ വെച്ച് മുഹമ്മദ് ഹാജി തങ്ങൾ കുട്ടിയക്കണ്ട് ചോദിക്കുന്നു: "കുട്ടീ,നീ എവിടെപ്പോകുന്നു?" ഉമ്മക്ക് വിറയലും പനിയുമായതിനാൽ നൂൽ മന്ത്രിക്കുവാൻ പോവുകയാണെന്ന് മറുപടി. "മന്ത്രിക്കേണ്ട, നീ വീട്ടിലേക്ക് തന്നെ പോവുക. നാലാൾ അങ്ങോട്ട് പോയിട്ടുണ്ട്" എന്നായിരുന്നു തങ്ങളുടെ പ്രതികരണം. വീട്ടിലെത്തിയ ഉടൻ കുട്ടിയോട് ഉമ്മ പറഞ്ഞതിങ്ങനെ: മോനേ, നീ പോയ ശേഷം നാലാളുകൾ ഇവിടെ വന്ന് കിടന്ന പായയോടെ എന്നെ വെള്ളത്തിൽ മുക്കിയെടുത്തതായി അനുഭവപ്പെട്ടു. അതോടെ എന്റെ അസുഖം മാറി.

## കുട്ടികളില്ലാത്തവർ വലിയ കുടുംബമായി

വടകര കൊപ്ര ബസാറിൽ ഒരു വീട്ടുകാർ ആ വീട്ടിലെ ഒരു സ്ത്രീയുടെ ഗർഭം സ്ഥിരമായി അലസിപ്പോവുന്ന കാര്യം മഹാനായ ഓറോട് പറഞ്ഞപ്പോൾ തങ്ങൾ എഴുത്തിരി എഴുതി കുടിക്കാൻ കൊടുത്തു. ഇതുകണ്ട് വേറൊരാൾ അദ്ദേഹത്തിന്റെ ഭാര്യക്ക് കുട്ടികളുണ്ടാവാൻ എഴുത്തിരി എഴുതിക്കൊടുക്കുവാൻ പറഞ്ഞപ്പോൾ തങ്ങൾ അതിന് രാജാവില്ല എന്ന മറുപടി പറഞ്ഞു. ആദ്യത്തെ സ്ത്രീ മക്കളും അവരുടെ മക്കളും പേരക്കുട്ടികളുമായി വലിയ കുടുംബമായി. രണ്ടാമത്തെ സ്ത്രീ മക്കളാവാതെ മരണപ്പെടുകയും ചെയ്തു.

## മുകളിലെ പക്ഷി പറന്നുപോയി

വടകര വലിയ ജുമുഅത്ത് പള്ളി ദർസ് പൊന്നാനിയെ പ്പോലെ പേരുകേട്ട പള്ളി ദർസുകളിൽ ഒന്നായിരുന്നു. പറവണ്ണ മുഹ്യിദ്ദീൻ കുട്ടി മുസ്‌ലിയാർ, അയിനിക്കാട് ഇബ്റാഹീം മുസ്‌ലിയാർ തുടങ്ങിയവർ ഇവിടത്തെ മുദരിസുകളായി സേവനം ചെയ്തിട്ടുണ്ട്. കാണാട്ടോർ, കീഴന ഉസ്താദ് എന്നിവരൊക്കെ ഇവിടെ ഓതിപ്പഠിച്ചിട്ടുണ്ട്. കൂട്ടായി ബാവ മുസ്‌ലിയാർ എന്ന വലിയ്യ് ഇവിടെ മുദരിസ് ആയിരി

ക്കുമ്പോൾ ബഹുമാനപ്പെട്ട തങ്ങളും ഇവരുടെ ശിഷ്യനായി പഠിച്ചി രുന്നു. വിലായത്തിന്റെ പടവുകൾ കടന്ന് ഊരുചുറ്റുന്ന തങ്ങൾ ഒരു ദിവസം പള്ളിയിൽ വന്നു താഴെ ഇരിക്കുന്നവരോട് 'മുകളിലെ പക്ഷി പറന്നുപോയി, പക്ഷി പറന്നുപോയി' എന്ന് പറയുന്നത് കേട്ട് ആളു കൾക്ക് ഒന്നും മനസ്സിലായില്ല. മജ്ദൂബിന്റെ ഹാലിൽ ഊരു ചുറ്റുന്ന തങ്ങൾ സ്ഥലം വിട്ടു. അൽപം കഴിഞ്ഞു മുകളിലെ ഉസ്താദുമാർ ബഹുമാനപ്പെട്ട ബാവ മുസ്‌ലിയാർ മുകളിലെ പള്ളിയിൽ വഫാത്തായ വിവരം പറഞ്ഞപ്പോഴാണ് തങ്ങൾ പറഞ്ഞ വാക്കിന്റെ പൊരുൾ ജന ങ്ങൾക്ക് മനസ്സിലായത്.

## അവരുടേത് അങ്ങ് കൊടുത്തേക്ക്

ഒരു പറമ്പിലെ തേങ്ങ അധികവും വിളയുന്നതിന് മുമ്പ് കൊഴി ഞ്ഞുപോവുന്നതിനെപ്പറ്റി അതിന്റെ ഉടമ തങ്ങളോട് പരാതി പറഞ്ഞു: "അവരുടേത് അങ്ങ് കൊടുത്തേക്ക്, അവരുടേതങ്ങ് കൊടുത്തേക്ക്" ഇതായിരുന്നു തങ്ങളുടെ മറുപടി. പൊരുൾ മനസ്സിലാവാതെ കുഴ ങ്ങിയ ഉടമക്ക് പിന്നീട് അന്വേഷണത്തിൽ മനസ്സിലായി. ഈ സ്ഥല ത്തിന്റെ അവകാശം കൊടുക്കാത്ത ഒരാൾ കൂടിയുണ്ടെന്നും അത് കൊടുക്കേണ്ടതാണെന്നും. ബോധ്യമായ ഉടൻ അത് കൊടുക്കുകയും ചെയ്തു. പിന്നീട് ഒരിക്കലും തേങ്ങ കൊഴിഞ്ഞ് വീഴുന്ന പ്രശ്നം ഉണ്ടായിട്ടില്ല.

## നിന്റേതല്ലേ എന്ന മറുചോദ്യം

വടകര താഴെ അങ്ങാടിയിലെ വ്യവഹാരി മൂപ്പനും കക്ഷിയും കൂടി കോടതി പരിസരത്തിലൂടെ നടന്നുപോവുമ്പോൾ എതിരെ വരുന്ന തങ്ങൾ നിന്റെ കയ്യിലെന്താണെന്ന് ചോദിക്കുന്നു. അത് അവന്റെ ആധാരമാണെന്ന് പറഞ്ഞപ്പോൾ അത് നിന്റേതല്ലേയെന്ന മറുചോദ്യം ചോദിച്ചു കൊണ്ട് തങ്ങൾ നടന്നകലുന്നു. തങ്ങളുടെ വാക്ക് ഗൗനിക്കാതെ കോടതിയിലെത്തിയ മൂപ്പനും കക്ഷിയും ആധാ രക്കെട്ട് തുറന്നു നോക്കുമ്പോഴാണ് അമളി മനസ്സിലാകുന്നത്. പെട്ടി യിൽ നിന്ന് എടുക്കുമ്പോൾ സ്വന്തം ആധാരമാണ് കോടതിയിൽ കൊണ്ടുവന്നിട്ടുള്ളത്. കക്ഷിയുടേത് വീട്ടിൽ വെച്ച് മറന്നുപോയിരി ക്കുന്നു. വഴിയിൽ വെച്ച് തങ്ങൾ ആധാരം നിന്റേതല്ലേ എന്ന് പറഞ്ഞ തിന്റെ പൊരുൾ അപ്പോഴാണ് ബോധ്യമാകുന്നത്.

## പുതിയാപ്പിളയെ ചൂണ്ടിക്കാണിക്കുന്നു

വടകര താഴെ അങ്ങാടിയിൽ ഒരു പെൺകുട്ടിയെ വിവാഹം കഴിച്ചുവിടാൻ വീട്ടുകാർ തങ്ങളെ സമീപിച്ചു. മറുപടിയൊന്നും പറയാതെ തങ്ങൾ കുറേ ദൂരം നടന്ന് ഒരു വീട് ചൂണ്ടിക്കാണിച്ചു, ഇവിടെ പുതിയാപ്പിള ഉണ്ടെന്ന് അവരോട് പറയുന്നു. ആ വീട്ടിലാണെങ്കിൽ ഒരു ഭാര്യയും അവരുടെ ഭർത്താവുമാണ് താമസിച്ചിരുന്നത്. വിധിവശാൽ പിന്നീട് അവരുടെ ഭാര്യക്ക് ഒരു ചെറിയ അസുഖം വന്ന് മരണപ്പെടുകയും ഭർത്താവ് മേൽപറഞ്ഞ പെൺകുട്ടിയെ വിവാഹം കഴിക്കുകയുമാണ് ഉണ്ടായത്.

## നിനക്ക് കപ്പലിൽ പോകാം

പെരിങ്ങത്തൂരിനടുത്ത പ്രദേശത്തുകാരൻ -ചെറുവണ്ണൂർ മലയിലെ നിത്യസന്ദർശകൻ- ജീവിത പുരോഗതിക്ക് ദുആ ചെയ്യാൻ തങ്ങളോട് പറയുമ്പോൾ നിനക്ക് കപ്പലിൽ പോവാം എന്ന മറുപടി മാത്രം. തങ്ങൾ പറയുന്നതിന്റെ പൊരുൾ മനസ്സിലാവാതെ കാലം കഴിഞ്ഞു. ഗൾഫിലേക്കുള്ള യാത്ര ഇത്ര വിപുലമായിട്ടില്ല. ഒറ്റപ്പെട്ട ആളുകൾ മാത്രം പോയിരുന്ന കാലം. ഒരു ദിവസം അദ്ദേഹത്തിന് ഗൾഫിൽ നിന്നും ഒരു കത്ത് വരുന്നു. ബന്ധുവായ അദ്ദേഹത്തിന്റെ കത്ത് ഇങ്ങനെ: "ഞാൻ ബോംബെയിൽ നിന്ന് ലോഞ്ചിൽ ഗൾഫിൽ എത്തിയിരിക്കുന്നു. നിനക്ക് ഒരു വിസ ശരിപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ നീ കപ്പലിൽ വരിക" വിസ കയ്യിൽ കിട്ടി ദിവസങ്ങൾ നീണ്ടു നിൽക്കുന്ന കപ്പൽ യാത്രയിൽ അദ്ദേഹം തങ്ങൾ മുമ്പ് പറഞ്ഞുകൊണ്ടിരുന്ന വാക്കിന്റെ പൊരുൾ മനസ്സിലാക്കി വികാരഭരിതനാകുന്നു. വിലായത്തിന്റെ പടവുകൾ കയറിയ ആ മഹാന്റെ വാക്കുകൾ സത്യമായി പുലർന്നിരിക്കുന്നു.

## അനുസരിച്ചതിന്റെ ഗുണവും നിരാകരിച്ചതിന്റെ ദോഷവും

കോഴിക്കോട് റെയിൽവേ സ്റ്റേഷനിൽ മദ്രാസിലേക്കുള്ള ടിക്കറ്റെടുത്ത് ട്രെയ്ൻ വരുന്നതിനായി കാത്തിരിക്കുകയാണ് തങ്ങളുടെ ഒരു മുഹിബ്ബ്. ഈ സമയം മറ്റൊരു വണ്ടിയിൽ വന്നിറങ്ങിയ തങ്ങൾ മുഹിബ്ബിനോട് മദ്രാസ് യാത്ര ഒഴിവാക്കി വീട്ടിലേക്ക് തിരിച്ചു പോവാൻ

ഉപദേശിക്കുന്നു. അനുസരണയോടെ യാത്ര റദ്ദ് ചെയ്തു വീട്ടിൽ തിരിച്ചെത്തിയ ഉടൻ മകൾക്ക് അപ്രതീക്ഷിതമായി ഒരു നല്ല കല്യാ ണാലോചനയുമായി ഒരു കൂട്ടർ വന്നിരിക്കുന്നു. ആ കല്യാണം ഉടൻ നടന്നുവെന്ന് മാത്രമല്ല, സാമ്പത്തികമായോ മറ്റോ ഒരു ബുദ്ധിമുട്ടും നേരിടേണ്ടി വന്നതുമില്ല.

ഇനി തങ്ങളുടെ സ്ഥിരം സന്ദർശകനായ മുഹിബ്ബ് മദ്രാസിൽ ജോലിക്ക് പോവാൻ സമയമായപ്പോൾ യാത്ര ചോദിക്കാനായി മല യിലെത്തി. മദ്രാസിൽ പോവുന്ന കാര്യം ഉണർത്തി. ഇതു കേട്ട തങ്ങൾ "അവനെ പിടിച്ച് കെട്ടുക" എന്ന് കൂടെയുള്ളവരോട് പറയുന്നത് കേട്ട് എല്ലാവരും സ്തബ്ധരായി. ഇതൊന്നും വകവെക്കാതെ യാത്ര ഒഴി വാക്കാൻ പറ്റാത്തതിനാൽ അദ്ദേഹം മദ്രാസിലേക്ക് വണ്ടി കയറി. ജോലി സ്ഥലത്ത് എത്തിയപ്പോൾ സുഹൃത്തുക്കൾക്ക് കിട്ടിയ ടെലഗ്രാം വിവരം അദ്ദേഹത്തെ അറിയിക്കുന്നു: "താങ്കളുടെ പിതാവ് മരണപ്പെട്ടിരിക്കുന്നു. താങ്കൾ വേഗം അടുത്ത ട്രെയ്നിൽ തിരിച്ചു പോയ്കൊള്ളുക" - അവനെ പിടിച്ചുകെട്ടുക എന്ന് തങ്ങൾ പറഞ്ഞ തിന്റെ പൊരുൾ അപ്പോഴാണ് ഏവർക്കും മനസ്സിലാകുന്നത്.

## മൗലിദ് ഉഷാർ, കറിയില്ലാത്ത സദ്യ

നാദാപുരത്തെ ഒരു മൗലിദ് സദസ്സ്. പുണ്യറസൂലിന്റെ അപദാന പ്രകീർത്തനങ്ങളിൽ മുഖരിതമായിരിക്കുകയാണ്. പെട്ടെന്ന് മുഹമ്മ ദാജി തങ്ങൾ അവിടെയെത്തി സദസ്സിനോട് പറയുന്നു: "മൗലിദ് ഉഷാർ. കറിയില്ലാത്ത സദ്യ." സദസ്യർക്ക് ഒന്നും പിടികിട്ടിയില്ല. മൗലിദ് സദസ്സിനെ നോക്കി തങ്ങളിത് പറയാൻ എന്താണ് കാരണ മെന്ന് പലർക്കും ആശങ്കയായി.

മൗലിദ് അവസാനിച്ചു. ഭക്ഷണം വിളമ്പാനുള്ള തിരക്കിലാണ് എല്ലാവരും. വടകര തങ്ങൾ സദസ്സിൽ നിന്നെഴുന്നേറ്റ് നേരെ ഭക്ഷ ണം പാകം ചെയ്യുന്ന സ്ഥലത്തെത്തി. കറിച്ചെമ്പിൽ നിന്നും ചത്ത പാമ്പിനെ പുറത്തെടുത്ത് കാണിച്ചു. കണ്ടുനിന്നവർക്ക് അത്ഭുതം. അതിലേറെ സ്വജീവൻ രക്ഷപ്പെട്ടതിലുള്ള ആശ്വാസം. പാകം ചെയ്തു വെച്ചിരുന്ന കറിയിൽ പാമ്പ് വീണ കാര്യം ആരും അറിഞ്ഞിരുന്നില്ല. മരത്തിലൂടെ ഇഴഞ്ഞ് വന്ന പാമ്പ് കറിച്ചെമ്പിലേക്ക് വീഴുന്നത് തങ്ങൾ അകക്കണ്ണുകൊണ്ട് കണ്ടു. ഈ അവസരത്തിലാണ് മഹാൻ പറയു ന്നത് "മൗലിദ് ഉഷാർ, കറിയില്ലാത്ത ചോറ്."

## പച്ചത്തുണി കെട്ടി പാമ്പിൻ വിഷമിറക്കി

കോയമ്പത്തൂർകാരനായ ഒരു സേട്ടു വടകരയിൽ കച്ചവടം ചെയ്യുന്നു. തങ്ങൾ ഈ കടയിൽ ചെന്ന് നിന്റെ മകനെ പാമ്പ് കടിച്ചു എന്നും പറഞ്ഞ് ഒരു പച്ചത്തുണി ആവശ്യപ്പെടുന്നു. ഈ തുണി തങ്ങൾ സ്വന്തം കാലിൽ കെട്ടി നടന്നകന്നു. പരിഭ്രാന്തനായ സേട്ടു നാടുമായി ബന്ധപ്പെട്ടു. നാട്ടിൽ നിന്നുള്ള മറുപടി ഇങ്ങനെ. "മകനെ പാമ്പ് കടിച്ചു ഞങ്ങളാകെ വിഷമിച്ച് നിൽക്കുകയായിരുന്നു. അപ്പോഴാണ് ഏതോ അപരിചിതൻ മകന്റെ കാലിൽ പച്ചത്തുണി കെട്ടി മന്ത്രിച്ച് തിരിച്ചുപോയത്. അതോടെ വിഷം നീങ്ങുകയും ചെയ്തു".

## വിചിത്രമായ പരിഹാരം

മഹാനവർകളെ അറിയുന്ന സകലർക്കും ബോധ്യപ്പെട്ട ഒരു കാര്യമായിരുന്നു തങ്ങളെന്തു പറഞ്ഞാലും അതപ്പടിയനുസരിക്കുകയെന്നുള്ളത്. അങ്ങനെ ചെയ്യുകയാണെങ്കിൽ അതിന് ഫലവും കിട്ടുമെന്നുള്ളതിന് മികച്ച തെളിവാണ് ഈ കറാമത്ത്. തങ്ങൾ വഫാതാകുന്നതിന് ഏകദേശം ഇരുപത് വർഷം മുമ്പാണ് സംഭവം. മിഅ്റാജ് നേർച്ചയോട് അനുബന്ധിച്ച് തങ്ങൾ പള്ളിയിലിരിക്കുകയാണ്. പയ്യോളി ഭാഗത്ത് നിന്നും വന്ന ഒരു വ്യക്തി അദ്ദേഹത്തിന്റെ മൂരിയെ നഷ്ടപ്പെട്ട സങ്കടം തങ്ങളോട് പറയുന്നു. ഇതുകേട്ട തങ്ങൾ അദ്ദേഹത്തോട് ആവണക്കെണ്ണ കുടിക്കാനാണ് കൽപ്പിച്ചത്. മൂരിയെ കാണാത്തതിന് ആവണക്കെണ്ണ കുടിക്കുകയോ? അയാൾക്കൊരു സന്ദേഹം. തങ്ങളെയത്രമാത്രം വിശ്വാസമുള്ള അദ്ദേഹത്തിന്റെ ഭാര്യ നിർബന്ധിപ്പിച്ച് വയറിളക്കാനുള്ള മരുന്ന്, ആവണക്കെണ്ണ അദ്ദേഹത്തെ കൊണ്ട് കുടിപ്പിക്കുന്നു. പിറ്റേന്ന് രാവിലെ അദ്ദേഹത്തിന് കോഴിക്കോട് ഭാഗത്തേക്ക് ഒരു യാത്രയുണ്ടായിരുന്നു. ബസിൽ കയറിയ അദ്ദേഹത്തിന് കലശലായ വയറുവേദന. ആവണക്കെണ്ണ കുടിച്ചതിന്റെ പ്രതികരണം. ഉടൻ കണ്ടക്ടറോട് ബസ് നിർത്തുവാൻ ആവശ്യപ്പെട്ടു. വേഗം, അടുത്തുള്ള കാട്ടിലേക്ക് ഓടി. അത്ഭുതം നഷ്ടപ്പെട്ട മൂരിയതാ കൺമുന്നിൽ. സന്തോഷത്തിന്നതിരില്ലായിരുന്നു. ആഹ്ലാദമറിയിക്കാൻ തങ്ങളുടെയരികിലേക്ക് അദ്ദേഹം വീണ്ടുമെത്തുന്നു.

## ജയിലിൽ കിടക്കണം, അടിയും കിട്ടും

മഞ്ചേരിക്കടുത്ത പ്രദേശത്തുകാരനും ഓാറെ മുഹിബ്ബുമായ അബ്ദുല്ല മുസ്‌ലിയാർ, ഹജ്ജ് ഉദ്ദേശിച്ച് ഉംറക്ക് പോകാനൊരുങ്ങുന്നു. തങ്ങളുടെ അരികിലെത്തി വിവരം പറയുന്നു.

ഉടൻ വന്നു പ്രതികരണം: “നിന്നെ പോലീസ് പിടിക്കും. ജയിലിൽ കിടക്കേണ്ടി വരും, അടിയും കിട്ടും” അതും പറഞ്ഞ് ചിരിക്കുന്നു. അങ്ങനെ തലശ്ശേരിയിൽ നിന്നും യാത്ര പറഞ്ഞ് പിരിഞ്ഞപ്പോൾ ഓർ ദുആ ചെയ്തു, ബർകത്തിന് പൈസയും തന്ന് യാത്രയാക്കി. ഓർ പറഞ്ഞു ചിരിച്ചതിന്റെ പൊരുൾ മനസ്സിലാക്കി, അദ്ദേഹത്തിന് ഹജ്ജ് ചെയ്യാതെ പിടിക്കപ്പെടുമോ എന്ന വേവലാതിയായി. പക്ഷേ, സന്തോഷപൂർവം ഹജ്ജ് ചെയ്തു കഴിഞ്ഞ ശേഷമാണ് മുഹർറം 12ന് പോലീസ് പിടിക്കുന്നതും 9 ദിവസം ജയിലിൽ കഷ്ടപ്പെട്ട് ജീവിക്കുന്നതും. ജയിലിൽ എല്ലാവർക്കും അടി കിട്ടിയിട്ടുണ്ട്. എനിക്ക് മാത്രം കിട്ടിയിട്ടില്ല. ഓറാണെങ്കിൽ പറഞ്ഞിട്ടുണ്ട്, നിനക്ക് അടിയും കിട്ടുമെന്ന്. അദ്ദേഹം ചിന്താധീനനായി.

ഒരുദിവസം ജയിലിനകത്ത് ഭക്ഷണം വിളമ്പുന്ന കാര്യത്തിൽ തടവുകാർ തമ്മിൽ തർക്കമായി. അടിയായി, പ്ലേറ്റ് കൊണ്ടുള്ള ഏറിനാൽ ശബ്ദ കോലാഹലമായി തടവറ. ഇതുകേട്ട് പുറത്തുനിന്നും പോലീസുകാരെത്തി. അടിയോടടി. ആ അടി എനിക്കും കിട്ടി. അവരുടെ വാക്ക്പുലർന്നു. നേരാംവണ്ണം ഭക്ഷണവും വെള്ളവുമില്ലാതെ 11 ദിവസം ചരക്കു കപ്പലിൽ വളരെ കഷ്ടപ്പെട്ടു ബോംബെയിലിറങ്ങി ട്രെയ്ൻ മാർഗം നാട്ടിലെത്തി. ഓറെക്കണ്ടപ്പോൾ എല്ലാ ചരിത്രവും വിവരിക്കാൻ പറഞ്ഞു. അതുകേട്ട് അവർ വീണ്ടും വീണ്ടും ചിരിച്ചു.

## ക്യാൻസർ മാറി

മഹാനവർകൾ ചെറുവണ്ണൂരിനടുത്ത പ്രദേശത്തു കൂടെ നടക്കുകയായിരുന്നു. കനത്ത മഴ മൂലം റോഡ് മുഴുവൻ ചെളി നിറഞ്ഞിരിക്കുന്നു. നടത്തത്തിനിടെ, തങ്ങളുടെ കാൽ ചെളിയിൽ പൂണ്ടു. ഉടൻ തന്നെ തന്റെ ചെരിപ്പെടുത്ത് മുന്നിൽ കണ്ട നമ്പ്യാരുടെ മുഖത്തടിക്കുന്നു. പ്രശ്നമാവാൻ ഇനിയെന്തു വേണം? നമ്പ്യാർ ഈ വിവരം വീട്ടിൽ പോയി പറഞ്ഞു. ശുണ്ഠി പിടിച്ച നമ്പ്യാരുടെ നാട്ടുകാർ ഇത് ചോദ്യം ചെയ്യാനായി വന്നപ്പോൾ ‘അയാളുടെ അച്ഛൻ എനിക്ക്

ധാരാളം ഉപകാരം ചെയ്തിട്ടുണ്ട്, പ്രത്യുപകാരം എന്ന നിലയിലാണ് ഞാനടിച്ചത്, എന്നായിരുന്നു തങ്ങളുടെ പ്രതികരണം. ഇയാളൊരു ഭ്രാന്തൻ തന്നെ എന്നു പിറുപിറുത്ത് വന്നവർ മടങ്ങിപ്പോയി.

പിന്നീടാണ് നമ്പ്യാർക്കും കൂട്ടർക്കും മനസ്സിലായത്, നമ്പ്യാരുടെ മുഖത്ത് വന്ന ക്യാൻസർ ഈ അടിയോടെ പൂർണ്ണമായും ഭേദമായി രിക്കുന്നു. അടി വെറുതെയായില്ലെന്നു മനസ്സിലായപ്പോൾ അവർക്ക് തങ്ങളോടുള്ള സ്നേഹം വർദ്ധിക്കുകയായിരുന്നു.

## കേൾവി തിരിച്ചുകിട്ടി

പയ്യോളി ഭാഗത്തുകൂടെ തങ്ങൾ സഞ്ചരിച്ച ഒരു ദിവസം എതിരെ ഒരാൾ നടന്നുവരുന്നു. മൺപാത്രങ്ങൾ വിൽക്കുന്നയാളാണ്. കക്ഷിക്ക് ചെവി കേൾക്കാത്ത അസുഖമുണ്ട്. കണ്ടപാടേ, തങ്ങൾ ഉച്ചത്തിൽ ഒരു ചോദ്യം, "എന്താടാ നിനക്ക് ചെവി കേൾക്കില്ലേ?" എന്ന്. ആ മനുഷ്യൻ ജീവിതത്തിൽ ആദ്യമായി കേട്ട ശബ്ദമായിരുന്നു അത്. പിന്നീടദ്ദേഹത്തിന് ചെവി കേൾക്കാത്ത പ്രശ്നമുണ്ടായിട്ടില്ല.

## അസ്ഹാബുൽ കഹ്ഫിന്റെ കൂടെ പട്ടി

കാസർഗോഡ് പ്രദേശത്ത് തങ്ങൾ ഒരു വീട്ടിൽ താമസിക്കുക യാണ്. സേവനം ചെയ്യാൻ സാധാരണക്കാരാണ് കൂടെയുണ്ടാവുക. ആ പ്രദേശത്ത് ഒരു മുസ്‌ലിയാർ വഅള് പരമ്പരക്ക് എത്തിയിരിക്കു ന്നു. അദ്ദേഹം തങ്ങളെക്കുറിച്ച് അറിഞ്ഞു. ഒപ്പമുള്ളത് സാധാരണ ക്കാരായ കാക്കമാരും നാടന്മാരുമൊക്കെയായതിനാൽ അദ്ദേഹം ശരിക്കും ഒരു വലിയ്യ് തന്നെയാണോ എന്ന് മുസ്‌ലിയാർക്ക് സംശയ മായി. ഒരു ദിവസം തങ്ങളെക്കാണാനെത്തിയ അദ്ദേഹത്തോട് തങ്ങൾ ഗൗരവപൂർവം ചോദിക്കുന്നു: "അസ്ഹാബുൽ കഹ്ഫിന്റെ കൂടെ പട്ടി യല്ലേ ഉണ്ടായിരുന്നത്? എന്റെ കൂടെ കാക്കമാരും നാടന്മാരുമൊക്കെ യാണെന്നു കരുതി നിങ്ങൾക്കെന്തു ചേതം?"

ഇന്ന് നിങ്ങൾ അസ്ഹാബുൽ കഹ്ഫിന്റെ ചരിത്രം പറയണ മെന്ന് ഒരുപദേശവും. അമളി മനസ്സിലാക്കിയ അദ്ദേഹം ഉടനെ മാപ്പി രക്കുകയും തങ്ങളുടെ മുഹിബ്ബാവുകയും ചെയ്തുവെന്ന് ചരിത്രം.

## ഞാൻ ഇവിടത്തെ ഇമാം അല്ല

ഒരിക്കൽ കോഴിക്കോട് പള്ളിയിൽ തങ്ങൾ വുളൂ ചെയ്യുകയാണ്. പള്ളിയിലെ ഇമാം തങ്ങളുടെ വുളൂഇൽ ചില അപാകതകളുള്ളതായി തെറ്റിദ്ധരിച്ച്, ഇദ്ദേഹത്തെ ഇമാമാക്കി ഞാനെങ്ങനെ നിസ്കരിക്കും എന്ന് ചിന്തിക്കുന്നു. വുളൂ കഴിഞ്ഞ ഉടൻ തങ്ങൾ മുസ്‌ലിയാരോട് പറഞ്ഞതിങ്ങനെ: "ഞാൻ ഇവിടെ ഇമാമത്ത് നിൽക്കാൻ വന്നതൊന്നുമല്ല." മുസ്‌ലിയാർ സ്തബ്ധനായി. തന്റെ ഖൽബ് വായിച്ച ഇദ്ദേഹം മഹാൻ തന്നെ.

## ആ വിസ ജയിലിലേക്ക്

യാത്ര പോവാനുദ്ദേശിച്ചാൽ ഹജ്ജിനാവട്ടെ, ഗൾഫിലേക്കാവട്ടെ അല്ലെങ്കിൽ ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലേക്ക് വല്ല കച്ചവടാവശ്യാർത്ഥമോ മറ്റോ പോകുന്നവരാവട്ടെ മിക്കവരും തങ്ങളുടെയരികിലെത്തി സമ്മതവും ആശീർവാദവും വാങ്ങാതെ പോവാറില്ല. ചിലരോട് പോവാനും ചിലരോട് പോവാതിരിക്കാനും വ്യക്തമായി പറയുമെങ്കിലും ചിലരോട് പോവാനോ പോവാതിരിക്കാനോ വല്ല സൂചനയും കൊടുക്കാറാണ് പതിവ്.

ഒരിക്കൽ തങ്ങളുടെ നാട്ടുകാരനായ ഒരാൾ പണം മുടക്കി വിസ സംഘടിപ്പിച്ച് ആദ്യമായി വിദേശയാത്ര പുറപ്പെടാൻ ഒരുങ്ങി. സന്തോഷത്തോടെ ഗൾഫ് സ്വപ്നവുമായി വിസയുമായി തങ്ങളുടെ ആശീർവാദം വാങ്ങാൻ മലയിൽപള്ളിയിലെത്തി. തങ്ങൾ വിസ വാങ്ങി ഒന്നതിൽ കണ്ണോടിച്ച് ഇത് ജയിലിലേക്കുള്ള വിസയാണെന്ന് പറഞ്ഞു. ആഗതൻ സങ്കടത്തിലായി. ഇനിയെന്ത് ചെയ്യും?

എത്രയോ കഷ്ടപ്പെട്ടുണ്ടാക്കിയ  പണം കൊടുത്തു വാങ്ങിയ വിസയാണ്. പ്രാരാബ്ധങ്ങൾ കാരണം പോവാതിരിക്കാൻ നിർവ്വാഹവുമില്ല. സമ്മർദ്ദങ്ങൾക്ക് വഴങ്ങി അദ്ദേഹം ഗൾഫിലേക്ക് കയറി. അധികം താമസിച്ചില്ല. വിസക്കെന്തോ പ്രശ്നം ഉണ്ടായതിനാൽ അവിടെ ജയിലിലായ വിവരമാണ് വീട്ടുകാർക്ക് കിട്ടിയത്. അവർ പാഞ്ഞുവന്ന് തങ്ങളോട് സങ്കടം പറഞ്ഞു. 2 മാസത്തെ തടവിന് ശേഷം അദ്ദേഹത്തിന് നാട്ടിലേക്ക് തിരിക്കേണ്ടിയും വന്നു.

## അനുസരിച്ചതിന്റെ ഗുണം

പൂക്കോം സ്വദേശിയായ ഒരാൾ കച്ചവടാവശ്യാർഥം ബോംബെ യിലേക്ക് പോകാനായി വടകര റെയിൽവെ സ്റ്റേഷനിൽ നിൽക്കു മ്പോൾ യാദൃച്ഛികമായി തങ്ങളെ കണ്ടുമുട്ടി. പിരിയാൻ നേരം യാത്ര ചോദിക്കുമ്പോൾ തങ്ങൾ അനുവദിക്കുന്നില്ല. കച്ചവട പ്രശ്നങ്ങൾ ചൂണ്ടിക്കാട്ടി വീണ്ടും പോകാൻ നിർബന്ധിച്ചപ്പോൾ എന്നാൽ ഇന്ന് ഏതായാലും പോവണ്ടെന്നായിരുന്നു മറുപടി. അടുത്ത ദിവസം യാത്ര പുറപ്പെട്ട അദ്ദേഹം അവിടെയെത്തുന്നതിന് ഒരു ദിവസം മുമ്പ് അതാ യത് ആദ്യം വരാനുദ്ദേശിച്ച ദിവസം ബോംബെയിൽ കലാപം പൊട്ടി പുറപ്പെട്ടിരുന്നു. അദ്ദേഹത്തിന് വഴിയിൽ വെച്ച് തിരിച്ചുപോരേണ്ടിയും വന്നു. എന്നാലും തങ്ങളുടെ നിർദ്ദേശം പരിഗണിച്ച് ആദ്യദിവസ യാത്ര മുടക്കിയതിനാൽ കലാപത്തിൽ പെട്ട് വൻ അപകടത്തിൽ പെടാതിരുന്നതിന്റെ ആശ്വാസത്തിലായിരുന്നു അദ്ദേഹം.

## വണ്ടി അവിടെ നിൽക്കുന്നുണ്ടാകും

ഷൊർണ്ണൂർ വല്ലപ്പുഴ എന്ന സ്ഥലത്തുള്ള തങ്ങളുടെ ഒരു മുഹിബ്ബ് ഇടക്കിടെ ചെറുവണ്ണൂർ മലയിൽ വരാറുണ്ട്. അന്നൊരു ദിവ സം അദ്ദേഹം തങ്ങളെക്കണ്ട് മലയിൽ പള്ളിയിൽ നിന്ന് അസർ നിസ്കാരവും കഴിഞ്ഞ് വീട്ടിലേക്ക് തിരിക്കാൻ ഒരുങ്ങുകയാണ്. സമ യം 4 മണി. ഷൊർണ്ണൂർ ഭാഗത്തേക്ക് പോകുന്ന മെയ്ൽ 4.30ന് വടക രയെത്തും. റെയിൽവേ സ്റ്റേഷനിലെത്തണമെങ്കിൽ ചുരുങ്ങിയത് ഒരു മണിക്കൂറെടുക്കും. സമയം വൈകി വണ്ടി വരികയാണെങ്കിൽ എനിക്കാ വണ്ടി കിട്ടുമോ? അല്ല പേരാമ്പ്ര വഴി ബസിന് പോകണ മോ? അദ്ദേഹം ചിന്തയിലായി. ഏതായാലും ഓറോടൊരു അഭിപ്രായം തേടാമെന്ന് കരുതി ചോദിച്ചു: വണ്ടി, അവിടെ നിൽക്കുന്നുണ്ടാകും, വേഗം പൊയ്ക്കോ എന്നായിരുന്നു ഓറുടെ മറുപടി. അദ്ദേഹത്തിന് പിന്നെ വണ്ടിയിൽ കയറിയത് പോലെ ഉറപ്പായി. വേഗം പോയി വട കര സ്റ്റേഷനിൽ ബസിറങ്ങി ഒരു ഓട്ടോ പിടിച്ചു.

ഓട്ടോക്കാരനോട്: വേഗം റെയ്ൽവേയിൽ വിട്, എനിക്ക് മെയി ലിന് പോകണം.

ഓട്ടോക്കാരൻ: അതിന് മെയ്ൽ പോയി. അര മണിക്കൂറായി.

മുഹിബ്ബ്: വണ്ടി പോയിട്ടില്ല. വേഗം വിട്.

ഞാൻ വിടാം എനിക്ക് പൈസ തന്നാൽ മതി തർക്കിക്കേണ്ട എന്നായി ഓട്ടോക്കാരൻ.

റെയിൽവേയിലെത്തിയ അവർ അര മണിക്കൂറായി അവിടെ ത്തന്നെ നിൽക്കുന്ന തീവണ്ടി കാണുന്നു. ഓട്ടോക്കാരൻ കരുതിയത് അര മണിക്കൂർ മുമ്പെ വണ്ടി വന്നിരുന്നു, അത് അപ്പോൾ തന്നെ പോയിരിക്കുമെന്നാണ്. അതായിരുന്നു അദ്ദേഹം തർക്കിക്കാനുള്ള കാരണം. പക്ഷേ, മുഹിബ്ബിന് ഒരു സംശയവുമുണ്ടായില്ല. ഓറ് പറ ഞ്ഞിട്ടുണ്ട്, വണ്ടി അവിടെ നിൽക്കുന്നുണ്ടാവുമെന്ന്.

## നമ്പ്യാരോടും നായരോടും

അയൽവാസിയായ ഒരു നമ്പ്യാർ ശരീരം മുഴുവൻ എണ്ണ തേച്ച് വഴിയരികിൽ നിൽക്കുന്നത് തങ്ങൾ കാണുന്നു. എണ്ണ മാറിത്തേച്ചു വല്ലേ എന്നു ചോദിക്കുന്നു. നമ്പ്യാർക്കൊന്നും മനസ്സിലായില്ല. വീട്ടി ലെത്തിയപ്പോഴാണ് ഭാര്യക്ക് തേക്കേണ്ട എണ്ണയാണ് ഞാൻ തേച്ചി രിക്കുന്നത് എന്ന് മനസ്സിലാകുന്നത്.

ഒരിക്കൽ തങ്ങൾ മുയിപ്പോത്തേക്ക് പോകുകയാണ്. ഒരു നായർ സുഹൃത്ത് മുയിപ്പോത്ത് നിന്നും മേപ്പയൂരിലേക്ക് തീപൊള്ളലേറ്റ അച്ഛനെ ചികിത്സിക്കാൻ ഡോക്ടറെ അന്വേഷിച്ച് വരുന്നു. തങ്ങൾ നായരെക്കണ്ട ഉടനെ ചോദിക്കുന്നു: അച്ഛന് പൊള്ളലേറ്റു അല്ലേ. സാരമില്ല. ഈ വിവരം തങ്ങളെങ്ങനെയറിഞ്ഞു എന്ന അങ്കലാപ്പിലാ യിരുന്നു നായർ.

## അസുഖം മാറി

സ്വന്തം നാട്ടുകാരനായ ഒരു മുഹിബ്ബ് ദീർഘകാലമായി തന്റെ കാലിൽ വന്ന ചൊറി മൂലം കഷ്ടത്തിലായി തങ്ങളോട് സങ്കടം പറ ഞ്ഞു. തങ്ങൾ ഒരൽപം എണ്ണ മന്ത്രിച്ചു നൽകി കാലിൽ പുരട്ടാൻ പറ ഞ്ഞു. മൂന്നു ദിവസം കൊണ്ട് അസുഖം മാറി എന്ന് മാത്രമല്ല പിന്നീട് ഒരു ചൊറിയും അദ്ദേഹത്തിന് വന്നിട്ടില്ല.

## കടലേ അടങ്ങുക

ഒരിക്കൽ ശക്തമായ കടൽക്ഷോഭം കാരണം മത്സ്യത്തൊഴിലാ ളികൾ കഷ്ടപ്പെടുകയാണ്. അവർ സങ്കടം പറയാൻ തങ്ങളുടെയരി കിലെത്തി. തങ്ങൾ ഒരു തേങ്ങ മന്ത്രിച്ചു നൽകി കടലിലെറിഞ്ഞു. കടൽക്ഷോഭം മാറി, മുക്കുവർ സന്തോഷത്തിലായി.

## മക്കയിലെ ദുരന്തം മുൻകൂട്ടി കാണുന്നു

ഒരിക്കൽ ഒരു മുസ്‌ലിയാർ അദ്ദേഹത്തിന്റെ ബന്ധുവായ സ്ത്രീ ഹജ്ജിന് പോയി മക്കത്ത് മരണപ്പെട്ട വിവരമറിഞ്ഞ് സങ്കടം പറയാൻ തങ്ങളുടെയരികിലെത്തി. ഇനിയും എത്രയെത്ര പേർ മരിക്കുമെന്ന് ആവർത്തിച്ചാവർത്തിച്ച് തങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. അദ്ദേഹം തിരികെ വീട്ടിലെത്തി ദിവസങ്ങൾക്കകം നാട്ടിൽ വാർത്ത പരന്നു. മക്കയിൽ ഗുഹയിൽ കുടുങ്ങി നൂറുക്കണക്കിനാളുകൾ മരണപ്പെട്ടിരിക്കുന്നു.

## വഫാത്തിന് ശേഷം

അരീക്കോട് സ്വദേശിയും അന്ധനുമായ ഒരു മുസ്‌ലിയാർ -തങ്ങളുടെ മുഹിബ്ബാണ്- നേർച്ചയോടനുബന്ധിച്ച് ഒരു രാത്രി മഖാമിന്റെ പുറം കോലായിൽ കിടന്നുറങ്ങി. ആ രാത്രിയിൽ സ്വപ്നത്തിലായി തങ്ങൾ വന്നു പറയുന്നു. "എന്റെയരികിൽ ഒരാൾ കിടന്നുറങ്ങുന്നുണ്ട്. അവനെ വിളിച്ചെഴുന്നേൽപ്പിക്കുക." ഞെട്ടിയുണർന്ന മുസ്‌ലിയാർ അകത്തു കയറി ആരാണ് ഇവിടെ കിടന്നുറങ്ങുന്നതെന്ന് ചോദിച്ചു. "ആരും ഉറങ്ങുന്നില്ലെന്ന്" പിറകുവശത്ത് ഖുർആൻ ഓതിക്കൊണ്ടിരിക്കുന്നവരുടെ മറുപടി. ദൃഢസ്വരത്തിലായി അദ്ദേഹം "ഓറ് എന്നോട് പറഞ്ഞല്ലോ. അകത്ത് ഒരാൾ ഉറങ്ങുന്നുണ്ടെന്ന്." അദ്ദേഹം തന്നെ വിശദമായി പരിശോധിച്ചപ്പോൾ കണ്ണൂരിൽ നിന്നും സിയാറത്തിന് വന്ന ഒരാൾ അവിടെ കിടന്നുറങ്ങുന്നത് കണ്ടെത്തി. മുസ്‌ലിയാർ അദ്ദേഹത്തെ എഴുന്നേൽപ്പിച്ചു പുറത്ത് പോയി ഉറങ്ങുവാൻ ആജ്ഞാപിച്ചു.

## തങ്ങൾ സ്വപ്നത്തിൽ വന്നപ്പോൾ സുഗന്ധം പരക്കുന്നു

വെള്ളിയോട് ഇബ്റാഹിം സഖാഫിയുടെ നേതൃത്വത്തിൽ നാൽപതോളം കുട്ടികൾ മിഅ്റാജ് പള്ളിയിൽ പഠനം നടത്തുന്നു. പകൽ ദർസില്ലാത്ത സമയത്ത് ഒരു മുതഅല്ലിം പള്ളിയിൽ കിടന്നുറങ്ങുന്നു. പെട്ടെന്ന് അവനിൽ നിന്ന് വല്ലാത്ത സുഗന്ധം പരക്കുന്നു. കുട്ടികൾക്ക് അതിശയമായി. വിളിച്ചുണർത്തിയപ്പോൾ അവൻ ചോദിച്ചു: "നിങ്ങളെന്തിനാ എന്നെ എഴുന്നേൽപ്പിച്ചത്. ഞാൻ വടകര ഓറെ സ്വപ്നത്തിൽ കാണുകയായിരുന്നു." സുഗന്ധം വന്ന വഴി കൂട്ടുകാർക്ക് ബോധ്യമായി.

## നല്ല ജോലി

ഒരുദിവസം ഞാൻ തിരൂരിലെ വീട്ടിൽ വടകര മമ്മദ് ഹാജിതങ്ങളെ കാണാൻ ചെന്നു. വൈകുന്നേരങ്ങളിൽ കാണാൻ ചെന്നാൽ ചിലപ്പോൾ ദേഷ്യപ്പെടും എന്ന് അവിടെയുണ്ടായിരുന്ന ഒരാൾ എന്നോട് പറഞ്ഞു. ഒരാളോട് ദേഷ്യപ്പെടുന്നത് ഞാൻ നേരിൽ കാണുകയും ചെയ്തു. അതോടെ ചെന്ന് കാണാൻ എനിക്ക് ഭയമായി. അങ്ങനെയിരിക്കെ തങ്ങൾ റൂമിൽ നിന്ന് പുറത്തേക്ക് വന്നു. ഞാൻ അടുത്തേക്ക് ചെന്നപ്പോൾ മാറിനിൽക്കാൻ പറഞ്ഞു. എന്നിട്ട് അടുക്കള ഭാഗത്തേക്ക് പോയി. അൽപ്പം കഴിഞ്ഞ് വീണ്ടും പുറത്തേക്ക് വന്നു. അപ്പോൾ നല്ല പ്രസന്നമായ മുഖമായിരുന്നു. എന്നോട് എന്താണ് കാര്യം എന്ന് അന്വേഷിച്ചു. എന്നെ സംബന്ധിച്ചിടത്തോളം ഒന്നു കാണലായിരുന്നു പ്രധാന ഉദ്ദേശം.

എങ്കിലും എന്നെ അലട്ടിക്കൊണ്ടിരിക്കുന്ന ജോലി പ്രശ്നം പറഞ്ഞു. ഒരു പലചരക്ക് കടയിലായിരുന്നു എനിക്ക് ജോലി. അതിനു മുമ്പ് മെഡിക്കൽ ഷോപ്പിലും പഴയ ജോലിയോട് താൽപര്യമില്ലാത്തത് കൊണ്ടാണ് പുതിയതിലേക്ക് മാറിയത്. പുതിയത് അതിനേക്കാളും മാനസികവിഷമം ഉണ്ടാക്കുന്നു. അതുകൊണ്ട് പഴയതിലേക്ക് തന്നെ തിരിച്ചുപോയാലോ എന്ന് ഞാൻ മഹാനവർകളോട് ചോദിച്ചു. എന്നോട് പറഞ്ഞത് ഇപ്പോൾ നിൽക്കുന്നതിൽ തന്നെ നിൽക്കുക. മാറിയാൽ വീണ്ടും അവിടെ നിന്നും മാറാൻ തോന്നിക്കൊണ്ടിരിക്കും എന്നാണ്. മഹാനവർകളുടെ വാക്കിന്റെ അടിസ്ഥാനത്തിൽ ഞാൻ അവിടെ തന്നെ തുടർന്നു. ആ സ്ഥലത്ത് തന്നെ തുടർന്നതിനാൽ എനിക്ക് വലിയ പുരോഗതി തന്നെയുണ്ടായി.

**മുഹമ്മദ് അശ്റഫ് വെണ്ടുട്ടായി**

## കവിത

# വടകര നൂരി

സയ്യിദ് യഹ്‌യയൽ ബുഖാരി കാസറഗോഡ് രചിച്ചതാണ് ഈ ബൈത്ത്. ശാദുലി റാത്തീബുകളിലും മൗലിദ് സദസ്സുകളിലും മറ്റു നല്ല സദസ്സുകളിലും ആലപിക്കാൻ മഹാനായ വടകര മുഹമ്മദ് ഹാജി തങ്ങൾ (ഖ:സ) തന്നെ സമ്മതം നൽകിയിട്ടുണ്ട്. മഹാനവർകളും ഇത് ഏറ്റ് ചൊല്ലാറുണ്ടായിരുന്നു. ഇത് കേട്ട് കൊണ്ട് മഹാനവർകൾ സന്തോഷത്തോടെ ചിരിക്കുകയും. ഈ പാട്ട് പാടുന്നത് കേട്ടാൽ അവിടെ നിന്ന് കൊണ്ട് സസൂക്ഷ്മം ശ്രദ്ധിക്കാറുണ്ട് എന്നതും. ഇതിന്റെ അംഗീകാരത്തെ വിളിച്ചറിയിക്കുന്നു.

ബിസ്മിയും ഹംദും സ്വലാത്തും
ആലിലും അസ്ഹാബി സല്ലം
അൽഹം ദുടയോ പുരാനേ
കാരുണ്യം നീ തമ്പുരാനെ

ശൈഖുനാ വടകര നൂരി
ശൈഖന്മാരിലുള്ള പൊന്നൂരി
ശൈഖേ മുരീദാക്കീടേണേ
ശൈഖിൻ കാവലേകീടണേ

മുഹമ്മദ് ഹാജീ മുറബ്ബീ
മുഹബ്ബത്ത് തന്നതും റബ്ബീ
മഹ്ബൂബേ സുബ്ഹാന ഹുബ്ബീ
ഹുബ്ബെന്ന തേൻ താ മുറബ്ബീ

ഹുബ്ബോട് ഇട ഞാൻ തേടുന്നു
ഹു എന്നും ഞാൻ ചൊല്ലീടുന്നു
ഉൾസാഹം ഹൂ ഹഖിലാണേ
ഉൽസാനം നീ തന്നീടേണേ.........

കനിവായി നീ തന്ന ശൈഖാൽ
കരകേറ്റ് ഈ ദുനിയാവിൽ
കനകം വിളയുന്ന ശൈഖിൽ
കനിവേക് നീ തമ്പുരാനേ

ഖൽബകം വെളിവാക്ക് കോനേ
ഖല്ലാകുടയോൻ പുരാനേ
ഖൽബകം നോക്കും സുബ്ഹാനേ
കാരുണ്യം കാതലായോനേ

മാതാപിതാക്കൾക്കും കോനേ
മനതാരിൽ മാപ്പേക് കോനേ.....
ഗുരുനാഥൻ മാരിലഖിലം
ഇഖ്വാനിലും തേടുന്നു.

ഭാര്യ സന്തതികളിലും
സന്താപം തീർക്കണേ കോനേ
ശൈഖിനും കുടുംബാദികൾക്കും
ഗുണമേക് ഗുണമുടയോനേ......

യാ വലീ സലാം അലൈക്കും
യാ അലീ സലാം അലൈക്കും
ശാദുലീ സലാം അലൈകും
മൗലാനാ സലാം അലൈക്കും

# കുളിർതെന്നൽ

**റസാഖ് സഖാഫി എരവന്നൂർ**

വിലായത്തിൻ സോപാനങ്ങളിൽ
വെൺചാമരം വീശി
വിനയത്തിൻ സർഗാത്മകതയി-
ലതുല്ല്യമാം പരില്ലസിച്ച
സൗഗന്ധിക പുഷപമേ...
അടി തെറ്റിയൊഴുകിയ
മാനവ മനസ്സിനെന്നും
ദിക്റിൻ കുളിർതെന്നലിൽ
സൗരഭ്യം വീശി
യൊളിലങ്കിയ
പ്രഭാപൂരിത നായകരെ...
പ്രാർത്ഥനാ വചസ്സുകളാൽ
ആത്മ ശാന്തി പൂകി ഞങ്ങളിൽ,
നിർഭയത്വം സംഭരിക്കാനായ്
തണലേകിയങ്ങൊരുപാട് കാലം...
ധർമ ഭേരിതരാം
സുന്നി വിദ്യാർത്ഥി വൃന്ദങ്ങളിൽ
അർശിൻ തണലെന്ന
വാക്യമുരുവിട്ട്
കുളിർ പകർന്നതും
സ്മരണയിൽ വിരിയുന്നിപ്പോഴും
യാ സയ്യിദീ...
ചെറുവണ്ണൂർ മഖാമിൻ
തിരുസവിധമിൽ നിന്നും
ജനമന വ്യഥകൾക്കു
സാഫല്യമേകിയങ്ങു
കീരർത്തിപെറ്റ കറാമത്തിൻ
തീർത്ഥ പാനമായ്...

# അനന്തരം

**അബൂബക്കർ സഖാഫി. പി.പാറ**

മകരമാസത്തണുപ്പിലും
പഞ്ഞ മാസക്കുളിരിലും
നെഞ്ചകത്തവർ
കഞ്ഞി വെച്ചു.

പകലും പാതിരാവും
പണിയെടുത്തപ്പോൾ
പകലോനും പേമാരിയും
കുട പിടിച്ചു.

മുഖക്കണ്ണടച്ച്
കക്കണ്ണ് തുറന്നപ്പോൾ
അകവും അകലവും
അരികിലെത്തി

ആത്മാവിന്റെ
വേവും ചൂടുമാവഹിച്ചപ്പോൾ
ആത്മ രക്ഷാർത്ഥ-
മനേകമായിരങ്ങളടുത്തെത്തി.
ജീവിക്കുവോർക്കിടയിൽ
മരിച്ചു മരിച്ചു കഴിഞ്ഞപ്പോൾ
മരിച്ചവർക്കിടയിൽ
ചിരിച്ചു ചിരിച്ചിരിപ്പൂ.

പഠനം 

# വിലായത്തും കറാമത്തും തിരുത്തപ്പെടേണ്ട ധാരണകൾ

**കോടമ്പുഴ ബാവ മുസ്‌ലിയാർ**

പ്രസിദ്ധ പണ്ഡിതനായിരുന്ന മർഹൂം നെല്ലിക്കുത്ത് ഇസ്മാഈൽ മുസ്‌ലിയാർ, ഒരിക്കൽ കോഴിക്കോട് ഇടിയങ്ങര ശൈഖിന്റെ പള്ളിയിൽ ചെന്നപ്പോൾ അവിടെ ജമാഅത്ത് നടക്കുന്നുണ്ടായിരുന്നു. തൽസമയം ജമാഅത്തിൽ പങ്കെടുക്കാതെ, ഒരാൾ പുറത്തിരിക്കുന്നതു കണ്ട കൂട്ടുകാരൻ, അദ്ദേഹത്തോടു ചോദിച്ചു: ഇയാളെന്താ ജമാഅത്തിൽ പങ്കെടുക്കാതെ വെറുതെയിരിക്കുന്നു? "അയാൾ വല്ല വലിയ്യോ മറ്റോ ആയിരിക്കാം!" ഫലിത ശൈലിക്കാരനായ ഇസ്മാഈൽ മുസ്‌ലിയാർ മറുപടി കൊടുത്തു.

ഇങ്ങനെ ഒരു കഥ കേട്ടിട്ടുണ്ട്. സമൂഹത്തിൽ നിലനിൽക്കുന്ന ഒരു അന്ധവിശ്വാസത്തെക്കുറിച്ചുള്ള വിമർശമായിരിക്കണം ആ ഫലിതപ്രതികരണം. ആരാധനാ മുറകളിൽ കൃത്യത പാലിക്കുന്ന ഒരാൾ വലിയ്യാകില്ല, വലിയ്യിന്റെ മിനിമം യോഗ്യത നിസ്കരിക്കാതിരിക്കുക എന്നതാണ് എന്ന തെറ്റിദ്ധാരണ ചില സാധാരണക്കാരിൽ നിലനിൽക്കുന്നുണ്ട്. വലിയ്യിനു പണ്ഡിതൻമാർ നൽകിയ ആധികാരിക നിർവചനം മനസ്സിലാക്കാത്തവരാണിവർ.

"അല്ലാഹുവെക്കുറിച്ചു യഥാവിധി അറിയുകയും, സദാ അവനെ അനുസരിക്കുകയും, ആരാധനയിൽ നിഷ്കളങ്കത പുലർത്തുകയും ചെയ്യുന്ന വ്യക്തിയാണ് അല്ലാഹുവിന്റെ വലിയ്യ്" എന്നാണ് അല്ലാമാ ഇബ്നു ഹജർ അസ്ഖലാനി (ഫത്ഹുൽ ബാരി 11/342) നൽകിയ നിർവചനം. ഇതേ ആശയം തന്നെയാണ് അല്ലാമാ സഅ്ദുദ്ദീനുത്തഫ്താസാനി ശർഹുൽ അഖായിദിൽ നൽകിയ നിർവചനവും വ്യക്തമാക്കുന്നത്: "അല്ലാഹുവെക്കുറിച്ചും അവന്റെ ഗുണവിശേഷങ്ങളെക്കുറിച്ചും സാധ്യമായ വിധം അറിയുകയും പതിവായി അവന്റെ കൽപനകളെ അനുസരിക്കുകയും തെറ്റുകൾ വർജിക്കുകയും

സുഖാസ്വാദനങ്ങളിലും ഇച്ഛകളിലുമുള്ള അത്യാർത്ഥി ഉപേക്ഷിക്കുകയും ചെയ്യുന്ന വ്യക്തിയാണ് വലിയ്യ്".

വൻകുറ്റം ചെയ്യുകയോ ചെറുദോഷം പതിവായി ചെയ്യുകയോ സുന്നത്തുകൾ വർജിക്കുകയോ ചെയ്യുന്ന മുസ്ലിം വലിയ്യായിരിക്കുകയില്ല (നിബ്റാസ്: 29). തെറ്റു സംഭവിക്കൽ അസംഭവ്യമായ മഅ്സ്വൂം ആയിക്കൊള്ളണമെന്നില്ല ഒരു വലിയ്യ്. പ്രത്യുത അയാൾ പാപസുരക്ഷിതനായ മഹ്ഫൂളായിരിക്കും. അതുകൊണ്ട് തന്നെ സാധാരണയായി അയാളിൽ നിന്ന് തെറ്റു സംഭവിക്കില്ല, അത്യപൂർവ്വമായി സംഭവിച്ചാൽ തന്നെ ഉടനെ പാശ്ചാത്തപിച്ചു തെറ്റു തിരുത്തും (ശർഹുൽ ഹികം: ശർഖാവി 1/30).

ഇരുപതു വർഷക്കാലം, ഇടതു വശത്തെ മലക്ക് ഒന്നും എഴുതാത്ത അവസ്ഥ സംജാതമാകുന്നതു വരെ ഒരു സ്വൂഫിയും സ്വൂഫിയാവുകയില്ലെന്ന് ചില മഹാൻമാർ നടത്തിയ പ്രസ്താവനയെ വ്യഖ്യാനിച്ചു ശൈഖ് അബുൽ അബ്ബാസ് മുർസി(റ) പറയുന്നു: അതിന്റെ അർത്ഥം ഇരുപതു കൊല്ലക്കാലം സ്വൂഫിയിൽ നിന്ന് ഒരു തെറ്റും സംഭവിക്കുകയില്ലെന്നല്ല, പ്രത്യ്യുത തെറ്റു സംഭവിച്ചാൽ അവൻ ഉടനെ അല്ലാഹുവോട് ഖേദപൂർവ്വം പാപമോചനം തേടും. തിൻമയെഴുതാൻ നിയുക്തനായ മലക്ക് നിശ്ചിത സമയം വരെ വെയ്റ്റു ചെയ്യും. ആ സമയത്തിനിടക്ക് എഴുതാൻ ശ്രമിക്കുമ്പോൾ വലതു വശത്തെ മലക്ക് പറയും: എഴുതരുത്, അവൻ ഖേദിച്ചു മടങ്ങിയേക്കാം. അപ്പോൾ ഉടനെ ഖേദിച്ചു, പാശ്ചാത്തപിച്ചു, പ്രാർത്ഥിക്കുന്നുവെങ്കിൽ, ആ തെറ്റ് രേഖപ്പെടുത്തുകയില്ല. ഇതാണ് മേൽപറഞ്ഞ വാക്കിന്റെ പൊരുൾ. (ലത്വാഇഫുൽ മിനൻ: ശൈഖ് ഇബ്നു അത്വാഉല്ലാഹി സ്സിക്കന്തരി പേ: 127).

അപ്പോൾ വിശ്വാസവും ഭക്തിയുമാണ് വിലായത്തിന്റെ മാനദണ്ഡം. വിശുദ്ധ ഖുർആൻ പറയുന്നതു ശ്രദ്ധിക്കുക: അറിയുക, തീർച്ചയായും അല്ലാഹുവിന്റെ വലിയ്യുമാർക്ക് യാതൊരു ഭയപ്പാടുമില്ല, അവർ ദു:ഖിക്കേണ്ടി വരികയുമില്ല, വിശ്വസിക്കുകയും ദോഷപാതയെ സൂക്ഷിക്കുകയും ചെയ്യുന്നവരത്രെ അവർ. അവർക്കാണ് ഐഹിക ജീവിതത്തിലും പരലോകത്തും സന്തോഷവാർത്തയുള്ളത്. അല്ലാഹുവിന്റെ വചനങ്ങൾക്കു യാതൊരു മാറ്റവുമില്ല. പ്രസ്തുത കാര്യം തന്നെയാണ് മഹാവിജയം(യൂനുസ് 62-64).

ഈ ഖുർആനിക സൂക്തത്തിന്റെ വ്യാഖ്യാനവും വിവക്ഷയും

നബി(സ)യുടെ തിരുമൊഴിയിൽ നമുക്ക് വായിക്കാം: “ഉന്നതനായ അല്ലാഹു പറയുന്നു: എന്റെ വലിയ്യിനോട് ആരെങ്കിലും ശത്രുത കാണിക്കുന്നുവെങ്കിൽ അവനോട് തീർച്ചയായും ഞാൻ യുദ്ധപ്രഖ്യാപനം നടത്തിയിരിക്കുന്നു. എന്റെ ദാസനു ഞാൻ നിർബന്ധമാക്കിയ ആരാധനകളെക്കാൾ എനിക്ക് ഇഷ്ടകരമായ മറ്റൊരു കാര്യത്തിലൂടെയും എന്റെ സാമീപ്യം നേടാൻ അവനു കഴിയില്ല, സുന്നത്തായ ഐച്ഛിക കർമങ്ങളിലൂടെ അവൻ എന്നോട് കൂടുതൽ സാമീപ്യം നേടിക്കൊണ്ടിരിക്കും. അങ്ങനെ അവൻ എന്റെ സ്നേഹത്തിനു പാത്രമാകും. അവൻ എന്റെ സ്നേഹത്തിനു പാത്രമായിക്കഴിഞ്ഞാൽ അവൻ കേൾക്കുന്ന ശ്രവണ പുടവും, അവൻ കാണുന്ന ദർശനേന്ദ്രിയവും, അവൻ എടുക്കുന്ന കരവും, നടക്കുന്ന പാദവും ഞാനായി പരിണമിക്കും. അവൻ എന്നോടു ചോദിച്ചാൽ അവനു ഞാൻ നൽകും, എന്നോടവൻ അഭയം തേടിയാൽ അവനു ഞാൻ അഭയം നൽകും. (ബുഖാരി 6502).

യുദ്ധ പ്രഖ്യാപനം കൊണ്ടുദ്ദേശിക്കുന്നത് ശിക്ഷാനടപടിയാണ്. നിർബന്ധകർമ്മങ്ങളിൽ ഉപേക്ഷ വരുത്തിയാൽ അല്ലാഹുമായുള്ള സാമീപ്യം സാധ്യമല്ല. നിർബന്ധ കാര്യങ്ങളെക്കാൾ ഇഷ്ടകരമായ മറ്റൊന്നുമില്ല എന്ന പ്രസ്താവന അതാണ് കുറിക്കുന്നത്. എന്നാൽ സാമീപ്യം വർദ്ധിപ്പിക്കാൻ നിർബന്ധാരാധനകൾ മാത്രം പോരാ. സുന്നത്തായ കർമ്മങ്ങൾ കൂടി വേണം. അതിന്റെ അളവനുസരിച്ചാണ് സാമീപ്യത്തിന്റെ അനുപാതം.

സുന്നത്തായ കർമധർമ്മങ്ങൾ സാമീപ്യ വർദ്ധനവിനും അതു സ്നേഹ സമ്പാദനത്തിനും കാരണമാകുന്നു. സ്നേഹം, ശ്രവണ - ദർശന - സ്പർശ - ചർണാവയവങ്ങളിലെ ദിവ്യസാന്നിദ്ധ്യത്തിനു വഴിയൊരുക്കുന്നു. എന്താണ് അവയവങ്ങളിലെ ദിവ്യസാന്നിധ്യം? ഇതിന് ഏഴോളം വ്യാഖ്യനങ്ങൾ പണ്ഡിതൻമാർ നൽകിയിട്ടുണ്ട്. അവയെ രണ്ടായി സംഗ്രഹിക്കാവുന്നതാണ്. ഒന്ന്: അല്ലാഹുവിന്റെ ഇഷ്ടദാസനായ വലിയ്യ് തന്റെ അവയവങ്ങളെ അല്ലാഹുവിന്റെ പൊരുത്തത്തിലല്ലാതെ ഉപയോഗിക്കുകയില്ല. രണ്ട്: അവന്റെ അവയവങ്ങൾ കൊണ്ട് ഇഷ്ടകാര്യങ്ങൾ ദിവ്യസഹായത്താൽ, അതിവേഗം നിർവഹിക്കാൻ സാധിക്കും (ഫത്ഹുൽ ബാരി 11/343-344 നോക്കുക).

നിർബന്ധ ബാധ്യതകൾ നിർവഹിക്കുന്നതിൽ ആലസ്യം കാണിക്കുകയും സുന്നത്തായ ആരാധനകളിൽ ആവേശം കാണിക്കു

കയും ചെയ്യുക എന്നത് സ്വേച്ഛാനുകരണത്തിന്റെ ലക്ഷണങ്ങളിൽ പെട്ടതാണ് (അൽ ഹികം 2/31). സത്യം ഭാരമായും അബദ്ധം ലഘു വായും തോന്നുന്ന രൂപങ്ങളിൽ പെട്ടതാണ് ഇത്. സുന്നത്തുകൾ മന സ്സിന് ലഘുവും ഫർളുകൾ ഭാരവുമായിത്തീരുന്നതിന് ഒരു പ്രധാന കാരണമുണ്ട്. നിർബന്ധ കർമ്മങ്ങൾ സകലരും ഒരുപോലെ നിർവ ഹിക്കുന്ന കാര്യമായതു കൊണ്ട് അതിന്റെ നിർവഹണത്തിൽ ജന ങ്ങൾ പ്രത്യേകതയൊന്നും കൽപ്പിക്കുകയില്ല. സുന്നത്തുകളാകട്ടെ ഒരു വിഭാഗം മാത്രം നിർവഹിക്കുന്നതായതു കൊണ്ട് അതു മുഖേന അവനു പ്രശസ്തിയും പ്രത്യേകതയും ജനമനങ്ങളിൽ സ്ഥാനവും ലഭിക്കുന്നതാണ്. ഇതാണ് അധിക ജനങ്ങളുടെയും നില. അവരി ലൊരാൾ തെറ്റുകളിൽ നിന്ന് പാശ്ചാത്തപിച്ചു മടങ്ങാൻ തീർച്ചപ്പെടു ത്തിയാൽ അവന്റെ ബദ്ധശ്രദ്ധ ഐച്ഛികമായ നിസ്കാരം, നോമ്പ്, ഹജ്ജ് - ഉംറ യാത്ര ഇത്യാദി സുന്നത്തു കർമ്മങ്ങളിലാണ്. തദവസ രം അവൻ വീഴ്ച വരുത്തിയ നിർബന്ധ കർമ്മങ്ങൾ വീണ്ടെടുക്കു ന്നതിലോ അവന്റെ ബാധ്യതയിലുള്ള അപഹൃതങ്ങളും അന്യാവ കാശങ്ങളും കൊടുത്തു വീട്ടുന്നതിലോ യാതൊരു താൽപര്യവും കാ ണിക്കുന്നില്ല. തങ്ങളെ വഞ്ചിച്ച മനസ്സുകൾക്ക് ശിക്ഷണം നൽകു ന്നതിലോ ബന്ധനസ്ഥരാക്കിയ ഇച്ഛകളോട് ആയോധനം നടത്തു ന്നതിലോ അവർ വ്യാപൃതരായിട്ടില്ല എന്നതാണ് ഈ നിലപാടിനു കാരണം (ശർഹുൽ ഹികം: ശർഖാവി 2/31).

മനസ്സിന്റെ ഏകാഗ്രതയ്ക്കു വേണ്ടി ഏകാന്തവാസം തെര ഞ്ഞെടുത്ത വലിയ്യുമാർ ധാരാളമുണ്ട്. അവരിൽ പ്രശസ്തരും അപ്ര ശസ്തരുമുണ്ട്. ജീവിതത്തിൽ അതിമിതത്വം സ്വീകരിച്ച് ജീവിത സൗ കര്യങ്ങളെല്ലാം പരിവർജിച്ച് ഐഹിക വിരക്തിയുടെ ദൃശ്യമായ പാ രമ്യം പ്രാപിച്ചവരാണവർ. എന്നാൽ ഇത്തരക്കാർ മാത്രമേ വലിയ്യു മാരാകൂ എന്ന തെറ്റിദ്ധാരണ പലരെയും പിടികൂടിയിട്ടുണ്ട്. തൽഫ ലമായി ജീവിത രംഗത്ത് ഉറച്ചു നിൽക്കുകയും പ്രാതികൂല്യങ്ങളോട് ആയോധനം നടത്തുകയും ജനസമ്പർക്കം പുലർത്തി ജീവിത വ്യാ പാരത്തിൽ വ്യാപൃതരാവുകയും ചെയ്യുന്നവർക്ക് വിലായത് പദവി വകവെച്ചു കൊടുക്കാൻ വിസമ്മതമോ വിമുഖതയോ പ്രകടിപ്പിക്കു ന്ന പലരെയും കാണാം.

എന്നാൽ ഐഹിക വിരക്തിയാണ് വലിയ്യിന്റെ മുഖമുദ്ര. ഈ മാനിന്റെയും തഖ്വായുടെയും നിദർശനമാണ് അത്. അധികാരമോ

സമ്പത്തോ സൗകര്യമോ ജനസമ്പർക്കമോ അതിനു വിരുദ്ധമല്ല. മന സ്സിൽ അല്ലാഹുവെ മാത്രം പ്രതിഷ്ഠിക്കുകയും ഭൗതിക ലോകവുമാ യി മാനസിക ബന്ധം വിച്ഛേദിക്കുകയും ചെയ്യുക എന്നതാണ് സുഹ് ദ് അഥവാ ഐഹിക വിരക്തി. സമ്പത്തോ സന്താനമോ അതിനു ത ടസ്സമല്ല. ആത്മീയ നവോമണ്ഡലത്തിലെ ഉജ്ജ്വലതാരവും അഖില വലിയ്യുമാരുടെയും നിഖില ഖുതുബ്ബമാരുടെയും അനിഷേധ്യ നേ താവുമായ ശൈഖ് അബ്ദുൽ ഖാദിർ ജീലാനി(റ) അവർകളുടെ ജീ വിതം ഇതിന് ഉത്തമ തെളിവാണ്. മഹാനവർകൾക്ക് നാല് ഭാര്യമാ രുണ്ടായിരുന്നു. അവരിൽ നിന്നായി നാൽപ്പത്തി ഒമ്പത് സന്താന വും. ഇരുപത്തേഴ് പുത്രൻമാരും ഇരുപത്തിരണ്ട് പുത്രിമാരും. (ഫു തൂഹുൽ ഗൈബ് പേ: 136).

ശൈഖ് ഇബ്നു അതാഇല്ലാഹി സിക്കന്തരി(റ) രേഖപ്പെടു ത്തിയ ഒരു സംഭവം കാണുക. മൊറോക്കോവിൽ ഐഹിക വിര ക്തനായ ഒരാളുണ്ടായിരുന്നു. അദ്ദേഹം ആരാധനകളിൽ തീവ്രയത് നം നടത്തുന്ന ത്യാഗീവര്യനായിരുന്നു. കടലിൽ നിന്നു മത്സ്യം പിടി ച്ചായിരുന്നു ഉപജീവനം. കിട്ടുന്നതിൽ ഒരു ഭാഗം ധർമ്മം ചെയ്യും. ശിഷ്ടഭാഗം ജീവിത ചെലവിന് ഉപയോഗിക്കും. അദ്ദേഹത്തിന്റെ ഒരു കൂട്ടുകാരൻ മൊറോക്കോവിലെ മറ്റൊരു നാട്ടിലേക്ക് യാത്രക്കൊരുങ്ങി. അപ്പോൾ അദ്ദേഹത്തോട് ശൈഖ് പറഞ്ഞു. നീ ഇന്ന നാട്ടിലെത്തി യാൽ എന്റെ ഇന്ന സഹോദരന്റെയടുത്ത് പോകണം. എന്നിട്ട് എന്റെ സലാം പറയുകയും എനിക്കു വേണ്ടി പ്രാർത്ഥിക്കാൻ ആവശ്യപ്പെടു കയും ചെയ്യണം. എന്തുകൊണ്ടെന്നാൽ അല്ലാഹുവിന്റെ വലിയ്യുമാ രിൽ പെട്ട മഹാനായ ഒരു വലിയ്യാണ് അദ്ദേഹം.

യാത്രക്കാരൻ ശൈഖു പറഞ്ഞ അതേ സ്ഥലത്തെത്തി. ആ മ ഹാ പുരുഷനെ അന്വേഷിച്ചു. ഒരു ഗംഭീരമായ വീട് ആളുകൾ കാണി ച്ചു കൊടുത്തു. രാജാക്കൻമാർക്ക് മാത്രം യോഗ്യമാകുന്ന കൊട്ടാര സദൃശമായ ഒരു വീടായിരുന്നു അത്. വീടു കണ്ട് അദ്ദേഹം അത്ഭുത പരതന്ത്രനായി. വീട്ടുകാരനെ അന്വേഷിച്ചു. അദ്ദേഹം രാജാവിന്റെയ ടുത്താണെന്ന് മറുപടി കിട്ടി. അതു കേട്ടപ്പോൾ അയാളുടെ അത്ഭു തം വർദ്ധിച്ചു.

കുറച്ചു കഴിഞ്ഞപ്പോൾ ആ മഹാൻ വരവായി. അഭിമാനക രമായ വസ്ത്രത്തിലും വാഹനത്തിലുമായിരുന്നു ആഗമനം. തന്റെ രാജകീയ വാഹനത്തിൽ എഴുന്നള്ളുന്ന ഒരു രാജാവ് കണക്കെ. അ

ത്ഭുതം ഒന്നുകൂടി ഗുണീഭവിച്ചു. ഇതാണോ ഒരു വലിയ്യ്! കാണാൻ നിൽക്കാതെ മടങ്ങിയാലോ എന്ന് അദ്ദേഹം ആലോചിച്ചു. പക്ഷേ, തന്റെ ഗുരുവര്യന്റെ കൽപന ലംഘിക്കുവാൻ അയാൾക്കു സാധിച്ചില്ല. ഏറ്റെടുത്ത സന്ദേശം കൈമാറുക തന്നെ വേണമല്ലോ.

വീട്ടിൽ കടക്കാൻ അനുവാദം ചോദിച്ചു. അനുവാദം വാങ്ങി അകത്തു കടന്നപ്പോൾ അദ്ദേഹം അന്തം വിട്ടുപോയി. അകത്ത് ദാസൻമാർ, പരിചാരകർ, മനോഹരമായ വീട്ടുപകരണങ്ങൾ! 'നിങ്ങളുടെ ഇന്ന സ്നേഹിതൻ നിങ്ങൾക്ക് സലാം പറഞ്ഞിട്ടുണ്ട്' അദ്ദേഹം ആ മഹാനായ വലിയ്യിനോട് പറഞ്ഞു. "നിങ്ങൾ അദ്ദേഹത്തിന്റെ അടുത്തു നിന്നാണോ വന്നിട്ടുള്ളത്?" അദ്ദേഹം ചോദിച്ചു. അതെ എന്നു മറുപടി കൊടുത്തപ്പോൾ വലിയ്യിന്റെ പ്രതികരണം ഇങ്ങനെയായിരുന്നു: നിങ്ങൾ തിരിച്ചു ചെന്നാൽ അദ്ദേഹത്തോടു പറയണം: "താങ്കൾ ഇത്രത്തോളം ദുൻയാവിൽ വ്യാപൃതനാകുന്നതെന്തിന്? ഇത്രമാത്രം ഭൗതിക ലോകത്തെ സ്വീകരിക്കുന്നതെന്തിന്? താങ്കളുടെ ഭൗതിക പ്രതിപത്തി എപ്പോഴാണ് അവസാനിക്കുക?".

നിത്യജീവിതത്തിന് കടലിൽ പോയി മീൻ പിടിക്കുന്ന പാവപ്പെട്ട തൊഴിലാളിയാണ് തന്റെ ഗുരു. ആ ഗുരുവര്യന് ഭൗതിക പ്രേമം കൂടിപ്പോയെന്ന് പരാതിപ്പെടുന്നതാകട്ടെ രാജകീയമായ വസ്ത്ര വാഹന കൊട്ടാര സൗകര്യങ്ങളിലും പരിചാരക സേവക മധ്യത്തിലും ജീവിക്കുന്ന ഒരു വ്യക്തി. ഈ ഉപദേശ സന്ദേശം കേട്ട് അയാൾ സ്വയം പറഞ്ഞു പോയി. 'സത്യം, ഇത് ആദ്യം കണ്ട ദൃശ്യങ്ങളെക്കാൾ അത്ഭുതകരമാണ്!'.

അയാൾ യാത്ര തിരിച്ചു. നാട്ടിലെത്തി ഗുരുവിനെ സമീപിച്ചു. 'താങ്കൾ എന്റെ സ്നേഹിതനെ കണ്ടോ? അദ്ദേഹം താങ്കളോട് എന്തു പറഞ്ഞു?' ഗുരു ചോദിച്ചു. പറയത്തക്കതായി ഒന്നുമില്ലെന്ന് പറഞ്ഞപ്പോൾ ഗുരുവര്യർ വിട്ടില്ല. കാര്യം പറയണമെന്ന് വാശിപിടിച്ചു. അപ്പോൾ സ്നേഹിതന്റെ സന്ദേശം അപ്പടി ഗുരുവിനു കൈമാറി. അതു കേട്ടപ്പോൾ അദ്ദേഹം ദീർഘനേരം വിലപിച്ചു. എന്നിട്ടിപ്രകാരം പറയുകയുണ്ടായി. "എന്റെ സ്നേഹിതൻ സത്യമാണ് പറഞ്ഞത്, അല്ലാഹു ഭൗതിക പ്രേമത്തിൽ നിന്ന് അദ്ദേഹത്തിന്റെ ഹൃദയത്തെ കഴുകി ശുദ്ധീകരിക്കുകയും ദുൻയാവിനെ അദ്ദേഹത്തിന്റെ കയ്യിലും ബാഹ്യവശത്തും വെച്ചു കൊടുക്കുകയും ചെയ്തു. ഞാനാകട്ടെ എന്റെ കയ്യിൽ നിന്ന് ദുൻയാവിനെ അല്ലാഹു പിടിച്ചെടുത്തു. എന്റെ ഹൃദയ

ത്തിൽ ഭൗതിക പ്രതിപത്തിയുടെ അവശിഷ്ടങ്ങൾ നിലനിൽക്കുകയും ചെയ്യുന്നു!' (ലത്വാഇഫുൽ മിനൻ: ശൈഖ് ഇബ്നു അത്വാഇസ്സിക്കന്തരി. പേ: 153).

ഇവ്വിഷയകമായി മറ്റൊരു കഥയും കൂടി നമുക്ക് വായിക്കാം. ശഖീഖുൽ ബൽഖി(റ) എന്ന മഹാനായ വലിയ്യ് ഉപജീവനാവശ്യാർത്ഥം ഒരു കച്ചവട യാത്രക്കൊരുങ്ങി. അതൊരു സുദീർഘ യാത്രയായതു കൊണ്ട് തന്റെ സ്നേഹിതനുമായി യാത്ര പറഞ്ഞു പിരിഞ്ഞു. സാഹിദുകളുടെ നേതാവും പ്രശസ്ത വലിയ്യുമായ ഇബ്റാഹീമുബ്നു അദ്ഹമായിരുന്നു ആ സ്നേഹിതൻ.

ദീർഘയാത്രക്ക് വിട ചോദിച്ചു പോയ തന്റെ സ്നേഹിതനെ ഏതാനും നാളുകൾക്ക് ശേഷം ഇബ്റാഹീമുബ്നു അദ്ഹം പള്ളിയിൽ കാണാനിടയായി. അദ്ദേഹം സാൽഭുതം ചോദിച്ചു, "പെട്ടെന്നു തിരിച്ചു വരാൻ കാരണം?" 'എന്റെ യാത്രയിൽ ഞാനൊരു അത്ഭുതം കണ്ടു. അതു കാരണം ഞാൻ യാത്ര നിർത്തി തിരിച്ചു പോന്നു'. ശഖീഖ് ബൽഖി(റ) പറഞ്ഞു: ശരി, നല്ലതു തന്നെ. എന്താണ് താങ്കൾ കണ്ട അത്ഭുതം? ഇബ്റാഹീം ചോദിച്ചു.

ശഖീഖ് തന്റെ അത്ഭുതാനുഭവം വിവരിച്ചു. ഞാൻ വിശ്രമാർത്ഥം ശൂന്യമായ ഒരിടത്ത് അഭയം പ്രാപിച്ചു. അപ്പോൾ കണ്ണുകാണാത്ത ചിറകൊടിഞ്ഞ ഒരു പക്ഷിയെ അവിടെ കണ്ടു. ഞാൻ ആശ്ചര്യപ്പെട്ടു: ഈ പക്ഷി ഈ ഒറ്റപ്പെട്ട സ്ഥലത്ത് കണ്ണു കാണാതെ ചലിക്കാനാവാതെ എങ്ങനെയാണ് ജീവിക്കുക? ഞാൻ സ്വയം ചോദിച്ചു. അൽപം കഴിഞ്ഞതേയുള്ളൂ, അപ്പോൾ മറ്റൊരു പക്ഷി കൊക്കിൽ ആഹാരം വഹിച്ചു കൊണ്ടു വന്നു അതിനു മതി വരുവോളം അന്ന് പലതവണ തീറ്റ നൽകി. അപ്പോൾ ഞാൻ പറഞ്ഞു. 'ഈ പക്ഷിക്ക് ഈയിടത്ത് ആഹാരം നൽകിയ രക്ഷിതാവ് എനിക്കും ആഹാരം നൽകാൻ ശക്തനാണ്'. തൽസമയം തന്നെ ഞാൻ യാത്ര തിരിക്കുകയും ചെയ്തു.

അപ്പോൾ ഇബ്റാഹീമുബ്നു അദ്ഹം പറഞ്ഞു: ഓ ശഖീഖ്, നിന്റെ കാര്യം അത്ഭുതം തന്നെ. മറ്റൊരാളെ ആശ്രയിച്ച് ജീവിക്കുന്ന ചിറകൊടിഞ്ഞ കണ്ണുകാണാത്ത പക്ഷിയാകുന്നതിൽ താങ്കളെന്തിന് സംതൃപ്തനായി. തനിക്കും മറ്റു അവശർക്കും വേണ്ടി യത്നിക്കുന്ന മറ്റേ പക്ഷിയാകുന്നതിൽ താങ്കളെന്തുകൊണ്ട് സംതൃപ്തനായില്ല? 'മേൽക്കയ്യാണ് കീഴ്കയ്യിനേക്കാൾ ഉത്തമമെന്ന് താങ്കൾക്കറിയില്ലേ'.

ഉടനെ ശഖീഖ് എഴുന്നേറ്റ് ഇബ്റാഹീമുബ്നു അദ്ഹമിന്റെ കൈ ചും ബിച്ചു കൊണ്ടു പറഞ്ഞു: 'താങ്കൾ തന്നെയാണു ഞങ്ങളുടെ ഗുരു നാഥൻ'. എന്നിട്ട് അദ്ദേഹം തന്റെ കച്ചവട യാത്രയിലേക്കു തിരിക്കു കയും ചെയ്തു. (സാദുൽ മുറബ്ബീൻ പേജ്: 235).

ചുരുക്കത്തിൽ വിശ്വസവും നിഷ്കളങ്കമായ ആരാധനയുമാ ണ് വിലായത്തിന് ആധാരം. ഇതിന് ആത്മാവും മനസ്സും സുസജ്ജ മാക്കിത്തീർക്കുകയാണ് മനസംസ്ക്കരണ ശാസ്ത്രമായ തസ്വവ്വുഫി ലൂടെ ദിവ്യജ്ഞാനികൾ ചെയ്യുന്നത്. ശൈഖ് അബ്ദുൽ വഹാബ് ശ അ്റാനി പറയുന്നു. "ഖുർആൻ സുന്നത്ത് എന്നിവയനുസരിച്ചുള്ള കർമ്മധർമ്മങ്ങളിലൂടെ വലിയ്യുമാരുടെ ഹൃദയങ്ങൾ പ്രകാശിതങ്ങ ളാകുമ്പോൾ അവയിൽ കത്തിജ്ജ്വലിക്കുന്ന വിജ്ഞാനമാണ് ഇൽമു ത്തസ്വവ്വുഫ്. ഖുർആനും സുന്നത്തുമനുസരിച്ച് പ്രവർത്തിക്കുന്ന ഏ തൊരാൾക്കും അതു മുഖേന വിവിധ ജ്ഞാനങ്ങളും മര്യാദകളും ര ഹസ്യങ്ങളും യാഥാർത്ഥ്യങ്ങളും സ്പഷ്ടമാകുന്നതാണ്. ആ അനുഭൂ തികളും സിദ്ധികളും അവാച്യങ്ങളാണ്. സ്വാർത്ഥ താൽപര്യങ്ങളും ഭൗതിക ലക്ഷ്യങ്ങളുമില്ലാതെ ശരീഅത്ത് നിയമങ്ങളനുസരിച്ച് പ്ര വർത്തിക്കുന്നതിന്റെ ഏറ്റവും ഉത്തമമായ സദ്ഫലമാണ് തസ്വവ്വുഫ് (ത്വബഖാത്തു ശഅ്റാനി 1/4).

എന്നാൽ വിലായത്തിന്റെ രാജപാതയായ തസ്വവ്വുഫിനെ ബി ദ്അത്തും നൂതനാചാരവുമായി ചിലർ തെറ്റിദ്ധരിച്ചിട്ടുണ്ട്. സ്വഹാ ബത്തോ താബിഉകളോ സ്വീകരിച്ചിട്ടില്ലാത്ത ഒരു നൂതനാവിഷ്കാര മാണ് തസ്വവ്വുഫ് എന്ന വിജ്ഞാനശാഖ എന്നാണവരുടെ വാദം. ഇ ത് അബദ്ധമായ ധാരണയാണ്. മിഥ്യയായ വാദവും. ചരിത്രകാരനും സാമൂഹ്യ ശാസ്ത്രജ്ഞനുമായ അല്ലാമാ ഇബ്നു ഖൽദൂൻ പ്രസ്താ വിക്കുന്നത് ശ്രദ്ധിക്കുക.

"ഈ വിജ്ഞാന ശാഖ മതത്തിൽ വ്യവസ്ഥാപിതമായി നൂത നമായി രൂപം കൊണ്ട മതവിജ്ഞാനങ്ങളിൽ പെട്ടതാണ്. അതിന്റെ അടിസ്ഥാനം സമുദായത്തിലെ മുൻഗാമികളുടെ അടുത്ത് ഉണ്ടായ സദ്സരണിയാണ്. അഥവാ സ്വഹാബിമാർ, താബിഉകൾ അവരുടെ അനുഗാമികൾ എന്നിവരുടേതായ സത്യത്തിന്റെയും സൻമാർഗത്തി ന്റെയും സരണി. താഴെ പറയുന്ന കാര്യങ്ങളാണ് അതിന്റെ അടിസ്ഥാ ന തത്വം.

"ആരാധനയിൽ മുഴുകുക, അല്ലാഹുവിലേക്ക് മുറിഞ്ഞു വീഴു

ക, ഭൗതികാലങ്കാരങ്ങളെ അവഗണിക്കുക, ബഹുഭൂരിപക്ഷം സ്വീക രിച്ചു വരുന്ന ആസ്വാദനം, സമ്പത്ത്, സ്ഥാനമോഹം എന്നിവയിൽ വിരക്തി കാണിക്കുക, സൃഷ്ടികളിൽ നിന്ന് മനസ്സു തിരിച്ച് ആരാധന കൾക്കു വേണ്ടി ഏകാന്തത കൈവരിക്കുക എന്നിവയാണ് പ്രസ്തു ത കാര്യങ്ങൾ.

"ഈ ജീവിത രീതി സ്വഹാബിമാരിലും പൂർവ്വസൂരികളിലും സാധാരണമായിരുന്നു. രണ്ടാം നൂറ്റാണ്ടിലും അനന്തരയുഗത്തിലും ഭൗതിക പ്രതിപത്തി വ്യാപിക്കുകയും ജനങ്ങൾ ഭൗതിക സമ്പർക്ക ത്തിലേക്ക് അതീവ പ്രവണത കാണിക്കുകയും ചെയ്തപ്പോൾ ആ രാധനാ നിരതരായ സവിശേഷ വ്യക്തികൾ 'സൂഫികൾ' എന്ന പ്ര ത്യേക നാമത്തിൽ അറിയപ്പെടുകയാണുണ്ടായത്". (മുഖദ്ദിമ: ഇബ് നു ഖൽദൂൻ പേജ്: 467).

ഇമാം ഖുശൈരീ തങ്ങളുടെ പ്രസ്താവന കാണുക. "റസൂൽ തിരുമേനി(സ)ക്കു ശേഷം പ്രമുഖ മുസ്ലിംകൾ സ്വഹാബിമാർ എ ന്ന പേരിൽ മാത്രമാണ് അറിയപ്പെട്ടത്. കാരണം അതിലുപരിയായ മറ്റൊരു പദവി ഉണ്ടായിരുന്നില്ല. പിന്നീട് സ്വഹാബിമാരെ ദർശിച്ച വർ താബിഉകൾ എന്ന പേരിലും അവരെ ദർശിച്ചവർ താബിഉത്താ ബിഉകൾ എന്ന പേരിലും അറിയപ്പെട്ടു. പിന്നീട് ജനങ്ങളുടെ നില കൾ വ്യത്യസ്തങ്ങളായി. അപ്പോൾ മതകാര്യങ്ങിൽ ബദ്ധശ്രദ്ധരായ സവിശേഷ വ്യക്തികൾ, 'സാഹിദുകൾ', 'ആബിദുകൾ' എന്നീ പേരു കളിൽ അറിയപ്പെട്ടു.

"പിന്നീട് ബിദ്അത്തുകൾ പ്രത്യക്ഷപ്പെടുകയും വിവിധ വി ഭാഗങ്ങളുടെ അവകാശ വാദങ്ങൾ രംഗത്തു വരുകയും ചെയ്തു. ഓരോ വിഭാഗവും തങ്ങളാണ് സുഹ്ദിന്റെ അഥവാ ഐഹിക വിരക്തിയു ടെ വഴി സ്വീകരിച്ചവരെന്ന് വാദിക്കുകയുണ്ടായി. തദവസരം അഹ്ലു സ്സുന്നത്തിലെ വിശിഷ്ട വ്യക്തികൾ അഥവാ, അല്ലാഹുവോടൊപ്പം ശ്വാസ്വാച്ഛ്വാസങ്ങൾ സൂക്ഷിക്കുകയും അശ്രദ്ധാനിമിത്തങ്ങളിൽ നി ന്ന് തങ്ങളുടെ മനസ്സുകളെ കാത്തുസൂക്ഷിക്കുകയും ചെയ്യുന്ന മഹാൻ മാർ മാത്രം സൂഫികൾ എന്ന പേരിൽ അറിയപ്പെട്ടു. ഹിജ്റ 200 നു മു മ്പു തന്നെ ഈ പ്രമുഖൻമാർ ഈ പേരിൽ പ്രശസ്തരായിരുന്നു. (ഫ താവാ ഹദീസിയ്യ: ഇബ്നു ഹജർ ഹൈതമി പേ: 327).

ഭക്തനും നിഷ്കളങ്കനുമായ ഏതൊരു സത്യവിശ്വാസിക്കും വിലായത്തു പദവിയിലെത്താം. അതുകൊണ്ടാണ് ഒമ്പതു വസിയ്യ

ത്തുകൾ പാലിച്ചാൽ വലിയ്യുമാരുടെ സരണിയിൽ പ്രവേശിക്കാമെന്ന് മഹാനായ ശൈഖ് മഖ്ദൂം കബീർ തന്റെ അദ്കിയാഇൽ പറഞ്ഞിട്ടുള്ളത്. ഈ വസിയ്യത്തുകളിൽ ഒന്നാണ് മതപരമായ വിജ്ഞാനം നേടുക എന്നത്. അതുകൊണ്ട് ശരീഅത്ത് പഠിക്കാത്ത ഒരാൾക്ക് വലിയ്യാവാൻ സാധ്യമല്ല. എന്നാൽ വിലായത്തു പദവി നേടുന്നതിന് വിജ്ഞാനശാഖകളിൽ പ്രാവീണ്യം നേടിയ മഹാ പണ്ഡിതനായിക്കൊള്ളണമെന്നില്ല. വിശ്വാസവും കർമ്മവും സ്വഭാവവും ശരിപ്പെടുത്തുന്നതിന് ആവശ്യമായ അനിവാര്യ വിവരങ്ങൾ നേടിയാൽ മതി. പക്ഷേ ഖുതുബോ മുറബ്ബിയായ ശൈഖോ ആകണമെങ്കിൽ മഹാ പാണ്ഡിത്യം തന്നെ വേണം. അല്ലാമാ ശഅ്റാനി പറയുന്നു. "ശരീഅത്ത് വിജ്ഞാനത്തിൽ സമഗ്രമായും അറബിഭാഷയിൽ ആഴത്തിലും അവഗാഹം നേടിയ ഒരാൾക്കെല്ലാതെ അല്ലാഹുവിന്റെ മാർഗത്തിൽ നേതൃസ്ഥാനത്തു വരുവാൻ യോഗ്യതയില്ലെന്ന കാര്യത്തിൽ സൂഫീ പണ്ഡിതൻമാർ ഏകോപിച്ചിട്ടുണ്ട്". (ത്വബഖാത്തു ശഅ്റാനി 1/4).

അപ്പോൾ ഏതൊരു സാധാരണക്കാരനും അല്ലാഹുവിന്റെ സഹായമുണ്ടെങ്കിൽ ഒരു സാധാരണ വലിയ്യാകാം. മഹാ പണ്ഡിതൻമാർക്ക് അല്ലാഹുവിന്റെ പ്രത്യേകാനുഗ്രഹം ഉണ്ടെങ്കിൽ വലിയ്യുമാരുടെ നേതാവാകാം. ഇക്കാര്യത്തിൽ സ്ത്രീ പുരുഷാന്തരമില്ല. ലോകത്തെ വിജ്ഞാനം കൊണ്ട് നിറക്കുമെന്ന് റസൂലുല്ലാഹി(സ) സുവിശേഷം അറിയിച്ച പ്രവചിത ഖുറൈശീ പണ്ഡിതനായ ഇമാം ശാഫിഈ(റ) ഈജിപ്തിൽ ചെന്നപ്പോൾ വിശ്രുത വലിയ്യത്തായ നഫീസത്തുൽ മിസ്രിയ്യായുമായി ആത്മീയ ബന്ധം പുലർത്തിയതായി കാണാം. രോഗ ശമനത്തിന് പ്രാർത്ഥിക്കാൻ ഇമാം ബീവിയോട് ആവശ്യപ്പെടുമായിരുന്നു. പ്രാർത്ഥനാഭ്യർത്ഥനയുമായി പോയ ദൂതൻ തിരിച്ചെത്തുമ്പോഴേക്ക് ഇമാമിന് രോഗശമനം ലഭിക്കുമായിരുന്നു.

മരണരോഗം ബാധിച്ചപ്പോൾ ഇമാം ശാഫിഈ(റ) പതിവ് പോലെ പ്രാർത്ഥനക്കാവശ്യപ്പെട്ട് കൊണ്ട് ആളെ വിട്ടു. ഇത്തവണ രോഗശമനത്തിന് പ്രാർത്ഥിക്കുന്നതിന് പകരം "അല്ലാഹു അദ്ദേഹത്തിന് അവന്റെ തിരുവദനദർശനത്തിന് സൗകര്യം നൽകട്ടെ"യെന്ന് പ്രാർത്ഥിക്കുകയായിരുന്നു. പ്രാർത്ഥനയുടെ പൊരുൾ മനസ്സിലാക്കിയ ഇമാം വസ്വിയ്യത്തുകൾ പൂർത്തീകരിച്ച് മരണത്തിന് തയ്യാറായി. വസ്വിയ്യത്തുകളുടെ കൂട്ടത്തിൽ ശ്രദ്ധേയമായൊരു കാര്യമുണ്ടായിരുന്നു.

താൻ മരിച്ചാൽ തന്റെ പേരിൽ നഫീസത്തു ബീവി മയ്യിത്തു നിസ്ക രിക്കുന്നതിന് സൗകര്യം ഒരുക്കണമെന്നായിരുന്നു അത്. ബന്ധപ്പെട്ട വർ അതിനു സാഹചര്യമൊരുക്കി. മരണാനന്തരം ഇമാം ശാഫി ഈ(റ)ന്റെ ജനാസ ബീവിയുടെ വീട്ടിലേക്ക് കൊണ്ടുപോയി. ഇമാം ശാഫിഈയുടെ പ്രമുഖ ശിഷ്യനായ അബൂ യഅ്ഖൂബ് ബുവൈത്തി ഇമാമത്തു നിൽക്കുകയും പിന്നിൽ നിന്നു കൊണ്ട് ബീവി നിസ്കരി ക്കുകയും ചെയ്തു. ജനലക്ഷങ്ങളുടെ നേതാവായ തലമുറകളുടെ നായകനായ ഇമാം ശാഫിഈ സ്ത്രീയായ നഫീസ ബീവിയെ ഇത്ര മാത്രം ആദരിച്ചംഗീകരിച്ചത് അവർ അല്ലാഹുവിന്റെ ഇഷ്ടദാസിയായ വലിയ്യത്തായതു കൊണ്ടു മാത്രമായിരുന്നു. (നൂറുൽ അബ്സാർ പേ ജ്: 291 നോക്കുക).

വലിയ്യുമാർക്ക് അല്ലാഹു നൽകുന്ന അംഗീകാരത്തിന്റെ ബ ഹുമതി ചിഹ്നമാണ് കറാമത്ത്. എന്നാൽ എല്ലാ അത്ഭുതവും കറാ മത്തല്ല. ജിന്ന് സേവയിലുടെയും ക്ഷുദ്രവേലയിലൂടെയും ഇന്ദ്രജാ ലം മുഖേനയും അത്ഭുതങ്ങൾ കാണിക്കാൻ സാധിക്കും. അല്ലാഹു വിന്റെ ശത്രുക്കളുടെ കൈക്ക് അവരുടെ താൽപര്യത്തിന് അനുകൂ ലമായോ പ്രതികൂലമായോ അല്ലാഹു പരീക്ഷണാർത്ഥം ചില അ ത്ഭുതങ്ങൾ വെളിപ്പെടുത്തും. അനുകൂലമെങ്കിൽ ഇസ്തിദ്റാജ് എന്നും പ്രതികൂലമെങ്കിൽ ഇഹാനത് എന്നും പറയുന്നു. (നിബ്റാസ് പേജ്: 272).

വലിയ്യുമാരുടെ കൈക്ക് പ്രകടമാകുന്ന അത്ഭുതങ്ങൾ മാത്ര മേ കറാമത്തുകളാവുകയുള്ളൂ. ഭക്തനും നിഷ്കളങ്കനും സത്കർമ്മി യുമായ ഒരു സത്യവിശ്വാസി മാത്രമേ വലിയ്യാവുകയുള്ളൂ. വലിയ്യു മാരുടെ കറാമത്തുകളിൽ വിശ്വസിക്കൽ നിർബന്ധമാണ്. ബുദ്ധിയു ടെ വീക്ഷണത്തിൽ അത് സംഭവ്യമാണെന്നും ദൃശ്യ ലോകത്ത് അത് സംഭവിച്ചിട്ടുണ്ടെന്നും വിശ്വസിക്കണം. ജീവിത കാലവും മരണാന ന്തരകാലവും വ്യത്യാസമില്ല. കറാമത്ത് സംഭവിക്കുന്നതു കൊണ്ട് ഒ രു അസാംഗത്യവും ഉണ്ടാകുന്നില്ലെന്നത് അതിന്റെ സംഭവ്യതക്ക് തെ ളിവാണ്. ഖുർആനിലും സുന്നത്തിലും ചരിത്ര സംഭവങ്ങളിലും വ ന്നിട്ടുള്ള അത്ഭുത സംഭവങ്ങൾ അത് ദൃശ്യലോകത്ത് സംഭവിച്ചിട്ടു ണ്ടെന്നതിനും തെളിവാണ് (രിസ്ഖുൽ അസ്ഫിയാഅ് പേജ്: 198).

ഖുർആനിക സൂക്തങ്ങിളിലും അംഗീകൃത ഹദീസുകളിലും പ്രസിദ്ധ ഉദ്ധരണികളിലും പ്രശസ്ത കഥകളിലുമായിട്ട് സംഖ്യാതീ

തമായി വന്നിട്ടുള്ള കറാമത്തുകളെ ചിലർ നിഷേധിക്കുന്നു എന്നത് മഹാൽഭുതമാണെന്ന് ഇമാം യാഫിഈ പറഞ്ഞിട്ടുണ്ട്. ഗതകാല വ ലിയ്യുമാരുടെ കറാമത്തുകൾ അംഗീകരിക്കുകയും തന്റെ സമകാലീന രുടെ കറാമത്തുകളെ നിഷേധിച്ചു തള്ളുകയും ചെയ്യുന്ന ചിലരുണ്ട്. ഇക്കൂട്ടർ ഇമാം ശാദുലി(റ) പറഞ്ഞതു പോലെ ഇസ്രായീൽ സന്ത തികൾക്കു തുല്യരാണ്. അവർ തങ്ങൾക്കു മുമ്പു വന്ന മൂസാ ന ബി(അ) അവർകളെ നേരിൽ കാണാതെ വിശ്വസിക്കുകയും മുഹമ്മ ദ് നബി(സ)യെ നേരിൽ കണ്ടപ്പോൾ അവിശ്വസിക്കുകയുമാണുണ്ടാ യത്. അത് അവരുടെ അസൂയ മാത്രമായിരുന്നു. അതോടൊപ്പം അ തിക്രമവും ദൗർഭാഗ്യവും. തന്റെ കാലത്ത് അല്ലാഹുവിന്റെ വലിയ്യു മാരുണ്ടെന്ന് വിശ്വസിക്കുകയും എന്നാൽ ഒരാളെയും വ്യക്തിപരമാ യി അംഗീകരിക്കാതിരിക്കുകയും ചെയ്യുന്ന ചില മനുഷ്യരുണ്ട്. ഇ വർ അല്ലാഹുവിന്റെ പിന്തുണ വിലക്കപ്പെട്ടവരാണ്. കാരണം ഒരു വ്യക്തിയെയും അംഗീകരിക്കാത്തവൻ ഒരാളെ കൊണ്ടും ഒരിക്കലും ഉപകാരം നേടുകയില്ല. (ത്വബഖാത്തു ശഅ്റാനി 1/14).

കറാമത്തുകൾ പ്രകടിപ്പിച്ചെങ്കിലേ വലിയ്യാവുകയുള്ളൂ. അത്ഭു ത സിദ്ധികളില്ലാത്ത ഒരാളും വലിയ്യാവുകയില്ല എന്നു ധരിച്ചുവശാ യ ചിലരുണ്ട്, അല്ല പലരുമുണ്ട്. ഇത് അനിവാര്യമായും തിരുത്തപ്പെ ടേണ്ട ധാരണയാണ്. വലിയ്യുമാരിൽ അധികപേരും പ്രകടമായ അത്ഭു ത സിദ്ധികളില്ലാത്തവരാണ്. ഈ സമുദായത്തിലെ അനിഷേധ്യ വ ലിയ്യുമാരാണ് പ്രവാചക ശിഷ്യൻമാരായ സ്വഹാബിമാർ. അവരില ധികപേരും അത്ഭുത സിദ്ധികളില്ലാത്തവരാണ്. സ്വഹാബത്തിന്റെ കാല ത്ത് കറാമത്തുകൾ കുറവായിരുന്നു. പിൽക്കാലത്താണ് അവ കൂടുത ലായി ദൃശ്യമായത്. എന്താണ് അതിനു കാരണം? ഇമാം അഹ്മദ് ബ് നു ഹമ്പൽ(റ) പറയുന്നു. "കാരണം അവരുടെ വിശ്വാസം ശക്തമാ യിരുന്നു. അതുകൊണ്ട് അവർ തങ്ങളുടെ വിശ്വാസത്തിന് ശക്തി പ കരുന്ന മറ്റു കാര്യങ്ങളിലേക്ക് ആവശ്യമായിരുന്നില്ല. പിൻഗാമികളാവ ട്ടെ തങ്ങളുടെ കാലത്ത് ദൃശ്യമായ കറാമത്തുകൾ കൊണ്ടാണ് വി ശ്വാസത്തിൽ ശക്തിയാർജ്ജിച്ചത്". (ഫതാവാ ഹദീസിയ്യ: ഇബ്നു ഹജർ ഹൈതമി പേജ്: 305).

ഇമാം അഹ്മദ് ഇബ്നു ഹമ്പൽ പറഞ്ഞതിന് വ്യാഖ്യാനം ക ണക്കെയാണ് ശിഹാബ് സുഹ്റവർദിയുടെ മറുപടി. "പ്രവാചക ദർ ശനത്തിന്റെ ബറകത്തു കൊണ്ടും തിരുമേനിക്കു ലഭിച്ചിരുന്ന വഹ്യ്

അനുഭവപ്പെട്ടതു കൊണ്ടും അവരുടെ അന്തരംഗങ്ങൾ പ്രകാശിത ങ്ങളാവുകയും മനസ്സുകൾ സംസ്കൃതങ്ങളാവുകയും അവരുടെ മ നോദർപ്പണങ്ങൾ തിളക്കമാർന്നതാവുകയും ചെയ്തു. തത്ഫലമാ യി കറാമത്ത് ദർശനത്തിന് ആവശ്യമില്ലാത്ത വിധം അവർ തങ്ങൾ ക്ക് ലഭ്യമായ അനുഭവാനുഭൂതികൾ കൊണ്ട് ധന്യരായിരുന്നു. (ഫ താവാ ഹദീസിയ്യ പേജ്: 305).

അല്ലാഹു ചില ദാസൻമാർക്ക് മുൻകൂട്ടിയുള്ള അനുഗ്രഹവും പ്രതിഫലവുമായി അവരുടെ വിശ്വാസ ദൗർബല്യം പരിഹരിക്കുന്ന തിനു വേണ്ടി ചില അത്ഭുത സിദ്ധികൾ നൽകുന്നതാണ്. ഇവർക്ക് മുകളിൽ ചില മഹാൻമാരുണ്ട്. അവരുടെ ഹൃദയങ്ങളിൽ നിന്ന് കർ ട്ടണുകൾ തീങ്ങിപ്പോവുകയും അവരുടെ അന്തരംഗങ്ങൾ ദൃഢവി ശ്വാസത്തിന്റെ ചൈതന്യവുമായി നേരിട്ടിടപഴകുകയും ചെയ്തിട്ടു ള്ളവരാണ്. അവർക്ക് അസാധാരണ സംഭവം ദർശിക്കേണ്ട യാതൊ രാവശ്യവുമില്ല. (ഫതാവാ ഹദീസിയ്യ പേജ്: 305).

യഥാർത്ഥമായ കറാമത്ത് അത്ഭുത സിദ്ധികളല്ല, പ്രത്യുത ശ രിയായ ആർജ്ജവം അഥവാ മനോവാക്കർമ്മങ്ങളിൽ നേരായ വഴി യിലൂടെയുള്ള ചരണം എന്നതാണ്. ശൈഖ് സിക്കന്തരിയുടെ പ്രസ് താവനയും അല്ലാമാ ശർഖാവി അതിനു നൽകിയ വ്യാഖ്യാനവും കാണുക. ആർജ്ജവം സമ്പൂർണ്ണമായിട്ടില്ലാത്തവന് ചിലപ്പോൾ അല്ലാ ഹു കറാമത്ത് നൽകിയേക്കാം. അതുകൊണ്ട് ഒരു ഗുരുശിഷ്യനും ക റാമത്തിൽ ശ്രദ്ധ പതിക്കാൻ പാടില്ല. തന്റെ കൈക്ക് അതു പ്രകടമാ കുന്നതിൽ വഞ്ചിതനാകാനും പാടില്ല. കാരണം ആർജ്ജവം സമ്പൂർ ണ്ണമാവാതെ ലഭിക്കുന്ന അത്ഭുതസിദ്ധി ഒരു സാധാരണ സഹായമോ അല്ലെങ്കിൽ ഇസ്തിദ്റാജ് എന്ന തന്ത്രപ്രയോഗമോ ആവാം. യഥാർ ത്ഥ കറാമത്ത് ആയിക്കൊള്ളണമെന്നില്ല. എന്താണ് യഥാർത്ഥമായ കറാമത്ത്? അത് പൂർണ്ണമായ ആർജ്ജവമാണ്. പൂർണ്ണമായ ഋജുഗതി രണ്ടു പ്രധാന കാര്യങ്ങളെ ആശ്രയിച്ചു നിൽക്കുന്നു. ഒന്ന്, അല്ലാഹു വിലുള്ള ശരിയായ വിശ്വാസം. രണ്ട്, റസൂലുല്ലാഹി(സ) കൊണ്ടുവ ന്നിട്ടുള്ള ചര്യയെ പ്രത്യക്ഷമായും പരോക്ഷമായും പിൻപറ്റുക. എ ന്നാൽ അസാധാരണമായ അത്ഭുതസിദ്ധി എന്നർത്ഥത്തിലുള്ള ക റാമത്തിനു സൂക്ഷ്മജ്ഞരായ മഹാൻമാരുടെ സമീപത്ത് യാതൊരു പരിഗണനയുമില്ല. (ശർഹുൽ ഹികം: അല്ലാമാ അബ്ദുല്ലാ ശർഖാവി 2/14).

പഠനം 

# ഖുതുബുസ്സമാൻ ശാദുലി (റ)

**പി.എസ്.കെ. മൊയ്തു ബാഖവി മാടവന**

മനുഷ്യഹൃദയങ്ങളെ ആധ്യാത്മിക പറുദീസയേലിക്ക് നയിക്കുകയും ഹിദായത്തിന്റെ വെള്ളിവെളിച്ചം കാണിച്ചുകൊടുക്കുകയും ചെയ്തിട്ടുള്ള അനവധി ഗുരുക്കന്മാർ ലോകത്ത് കഴിഞ്ഞുപോയിട്ടുണ്ട്. ഖുർആനും, തിരുസുന്നത്തും മുറുകെപിടിച്ച് ജീവിച്ച ആ മഹാത്മാക്കൾ വെട്ടിത്തെളിയിച്ച ചില പാനഥാവുകളുണ്ട്. അവയ്ക്കു ത്വരീഖത്ത് എന്നു പറയുന്നു. ത്വരീഖത്തുകളിൽ നിരാക്ഷേപം അംഗീകരിക്കപ്പെട്ടവരും വിശ്വവിഖ്യാതരുമാണ് ശൈഖ് ജീലാനി (റ)(വഫാത്ത് ഹി. 561), ശൈഖ് രിഫാഈ(റ) (വഫാത്ത് ഹി. 578), അഹ്മദുൽ ബദവി(റ) (വഫാത്ത് ഹി. 675), ഇബ്റാഹീമുൽ ദസൂഖി (റ) (വഫാത്ത് ഹി. 676).

ഇവരുടെ ത്വരീഖത്തുകൾ ഖാദിരിയ്യാ, രിഫാഇയ്യ, ദസൂഖിയ്യ എന്നീപേരുകളിൽ അറിയപ്പെടുകയും പരകോടി മുസ്ലിംകൾ ആ ത്വരീഖത്തുകൾ അംഗീകരിക്കുകയും അവ നിർദ്ദേശിക്കുകയും ചെയ്യുന്ന സൂക്ഷ്മജീവിതം കൈക്കൊള്ളുകയും ചെയ്തിട്ടുണ്ട്. അപ്രകാരം വിഖ്യാതമായ ഒരു ത്വരീഖത്താണ് ശാദുലി ത്വരീഖത്ത്. ത്വരീഖത്തുകളിൽ ഓരോന്നും അതിന്റെ ശൈഖുമാരിലേക്കു ചേർത്തു വായിക്കാറാണു പതിവ്. ഖുതുബുസ്സമാൻ അബുൽ ഹസനുശ്ശാദുലി (റ) (ഹി.656)വാണ് ശാദുലി ത്വരീഖത്തിന്റെ ഉപജ്ഞാതാവ്. യഥാർത്ഥ പേര് അലിയ്യുബ്നു അബ്ദുള്ള. ആഫ്രിക്കൻ ഭൂഖണ്ഡത്തിലെ മൊറോക്കോവിൽ ഗിമാറ ഗ്രാമത്തിൽ ഹി. 593ലാണ് ജനനം.

ലത്വാഇഫുൽ വിനനിൽ ഇബ്നു അത്വാഇല്ലാഹി സിക്കന്തരി (റ) ശാദുലി ഇമാമിനെ പരിചയപ്പെടുത്തുന്നത് ഇപ്രകാരമാണ്: ഖുതുബുസ്സമാൻ, അക്കാലത്തെ മഹാത്മാക്കളുടെ പതാക വാഹകൻ, സൂഫിയാക്കളുടെ അവലംബം, ആരിഫുകളുടെ അലങ്കാരം, സന്മാർഗി

കളുടെ അടയാളം, ഗുരുക്കന്മാരുടെ ഗുരു, ആത്മ രഹസ്യങ്ങളുടെ ഉറവിടം, പ്രകാശങ്ങളുടെ കേന്ദ്രം, ഖുതുബും ഗൗസുമായ അബുൽ ഹസനുൽ ശാദുലി(റ).

ചെറുപ്പത്തിലേ വിജ്ഞാനവും തേടി ടുണീഷ്യയിലേക്കദ്ദേഹം യാത്രയായി. അതേ തുടർന്ന് വിവിധ പാശ്ചാത്യ രാഷ്ട്രങ്ങൾ സന്ദർശിച്ചു. നിരവധി തവണ ഹജ്ജ് നിർവഹിച്ചു. അതിനിടെ ഇറാഖിലെത്തിച്ചേർന്നു. ഇറാഖിലെത്തിയപ്പോഴുണ്ടായ അനുഭവം ഇമാം ശാദുലി(റ) പറയുന്നതു കാണുക: ഇറാഖിൽ ഞാനെത്തിയപ്പോൾ എനിക്ക് ആത്മീയ പുരോഗതിക്ക് സ്വീകരിക്കാൻ ഉതകുന്ന ഒരു ശൈഖിനെക്കുറിച്ച് ചിന്തിച്ചു. ധാരാളം ശൈഖുമാരുള്ള ഇറാഖിൽ ഖുത്വുബ് പദവിയിലെത്തിയ ഒരു മഹാത്മാവിനെയാണ് ഞാനന്വേഷിച്ചിരുന്നത്. അങ്ങനെ അബുൽ ഫതഹുൽ വാസിത്വിയുടെ ശിഷ്യത്വം ഞാൻ സ്വീകരിച്ചു. ഒരുനാൾ അദ്ദേഹം എന്നോട് പറഞ്ഞു: നീ ഇറാഖിലെ ഖുതുബുകളെ അന്വേഷിച്ചു കൊണ്ടിരിക്കുകയാണല്ലോ? എന്നാൽ നിനക്കു വേണ്ടപ്പെട്ട ഖുതുബായ വലിയ്യ് നിന്റെ നാട്ടിൽ തന്നെയുണ്ട്. അങ്ങോട്ടു പൊയ്ക്കോളൂ. അതുപ്രകാരം ഞാൻ മൊറോക്കോവിലേക്കു തിരിച്ചുപോന്നു. ശൈഖും വലിയ്യും, ഖുതുബുമായ അബ്ദുസ്സലാം ഇബ്നുമിശ്ശീശ് തങ്ങളുമായി ഞാൻ ബന്ധപ്പെടുകയും അദ്ദേഹത്തെ എന്റെ ആത്മീയ അവലംബമായി സ്വീകരിക്കുകയും ചെയ്തു. ഒരു പർവ്വത ശിഖിരത്തിലെ ഗുഹക്കകത്ത് കഴിയുകയായിരുന്ന ഇബ്നുമീശ്ശീശ് (റ) തങ്ങൾ പർവ്വത താഴ്വരയിലുള്ള തടാകത്തിൽ നിന്നും ഞാൻ കുളിച്ചു. മുമ്പു ഞാൻ സ്വീകരിച്ചിരുന്ന എല്ലാ വിവരങ്ങളും, നിലപാടുകളും കൈയ്യൊഴിച്ചു. പൂർണദരിദ്രനായി. അദ്ദേഹത്തിന്റെ ഗുഹാമുഖത്ത് ഞാനെത്തി. എന്തേ? എന്നെ കണ്ട മാത്രയിൽ അബ്ദുല്ലയുടെ മകൻ അലി, താങ്കൾക്കു സ്വാഗതം എന്നു പറഞ്ഞു കൊണ്ടെന്നെ സ്വീകരിച്ചു. തിരുനബി(സ്വ) വരെ മുട്ടുന്ന എന്റെ പിതൃപരമ്പര പറഞ്ഞുകൊണ്ടായിരുന്നു എന്നെ സ്വീകരിച്ചത്. ഇഹലോകത്തെ വിവരങ്ങളും കർമ്മങ്ങളുമെല്ലാം കൈയ്യൊഴിച്ച് കേവലം ഫഖീറായി വന്നിരിക്കുകയാണല്ലേ? അതു കേട്ടപ്പോൾ ഞാനൊന്നു പരിഭ്രമിച്ചു പോയി. അങ്ങനെ ഞാൻ അദ്ദേഹത്തിന്റെ പർണ്ണശാലയിൽ കൊച്ചു ശിശുവിനെ പോലെ ഒതുങ്ങിക്കൂടി.

ഒരുന്നാൾ ഇബ്നുമിശ്ശീശ്(റ) എന്നോട് പറഞ്ഞു: മോനേ, അലീ ആഫ്രിക്കയിൽ ശാദുലത്ത് എന്നൊരു ഗ്രാമമുണ്ട്. നീ അവിടെ പോയി

അൽപം താമസിക്കണം. അല്ലാഹു നിനക്ക് ശാദുലി എന്നു പേരു വെക്കുന്നതാണ്. ശേഷം നീ ടുണീഷ്യയിലേക്കും മറ്റു രാജ്യങ്ങളിലേക്കും യാത്ര ചെയ്യണം. ഇപ്രകാരമായിരുന്നു എന്റെ യാത്രയുടെ തുടക്കം (അൽ മഫാതിറുൽ അലിയ്യ: പേ: 12).

ആത്മീയ ആവേശമായ ശാദുലി ഇമാം(റ) പിന്നീട് ഈജിപ്തിലെ അലക്സാണ്ട്രിയ പട്ടണത്തിൽ താമസമാക്കി. മധ്യദരണ്യായിയോടു ചേർന്നായിരുന്നു അദ്ദേഹത്തിന്റെ ജനനം. ഇമാമിന്റെ ഓരോ സദസ്സിലും അക്കാലത്തെ കെടാവിളക്കായ വലിയ വലിയ പണ്ഡിത ശിരോമണികൾ പങ്കെടുത്തിരുന്നു. ഇസ്സുദ്ദീനുബ്നു അബ്ദുസ്സലാം, ഇബ്നുദഖീഖുൽ ഈദി(റ), അബ്ദുൽ അളീമുൽ മുൻദിരി(റ), ഇബ്നു സ്വലാഹ്(റ), ഇബ്നുൽ ഹാജിബ്(റ), ജമാലുദ്ദീൻ ഉസ്ഫൂർ(റ) തുടങ്ങിയവർ പണ്ഡിത ലോകത്തെ സൂര്യതേജസ്സുകളും സ്ഥിരമായി ശാദുലി ഇമാമിനോട് സുഹ്ബത്ത് വെച്ചവരും ആയിരുന്നു. മല പോലെയുള്ള നിരവധി പണ്ഡിത ശിഷ്യന്മാരെ വാർത്തെടുക്കാൻ ശാദുലി ഇമാമിനു കഴിഞ്ഞു. ശാദുലി ത്വരീഖത്തിന്റെ അധ്യാത്മ ഗുരുവും ഇമാമിന്റെ ഖലീഫയുമായി അബുൽ അബ്ബാസുൽ മുർസി (റ), യാഖൂതുൽ അർശി(റ), മക്കീനുദ്ദീനുൽ അസ്മർ(റ), ഇബ്നു അത്വാഇല്ലാഹി സിക്കന്ദരി(റ), ഇമാമുൽ ബൂസ്വൂരി(റ) തുടങ്ങിയവർ ശാദുലി ഇമാമിന്റെ പ്രധാന ശിഷ്യന്മാരും ശിഷ്യരുടെ ശിഷ്യന്മാരും ആണ്. ശിഷ്യരുടെ മഹത്വം അറിഞ്ഞാൽ തന്നെ ഗുരുവിനെ സംബന്ധിച്ച് മനസിലാക്കാൻ സാധിക്കുന്നു. “എന്റെ ഗ്രന്ഥങ്ങൾ എന്റെ ശിഷ്യന്മാരാണെന്ന്’ ഇമാമു തന്നെ പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ വചനങ്ങളഖിലവും തത്വോപദേശങ്ങളായിരുന്നു. വിവിധ ഗ്രന്ഥങ്ങളിൽ സ്ഥലം പിടിച്ച അവയുടെ ആത്മീയ തലങ്ങളും ഉൾസാരങ്ങളും മലയാള ഭാഷക്ക് വഴങ്ങുകയില്ല.

ശാദുലി ത്വരീഖത്തിന്റെ അടിത്തറ അദ്ദേഹം തന്നെ വിശദീകരിക്കുന്നതു കാണുക: ഈ ത്വരീഖത്ത് പൗരോഹിത്യമോ പട്ടിണി കിടക്കലോ അല്ല. പ്രത്യുത അല്ലാഹുവിന്റെ കൽപനകൾ സ്വീകരിക്കുന്നതിലെ പ്രയാസങ്ങളും, ദുരിതങ്ങളും ക്ഷമിക്കുകയും സന്മാർഗത്തിൽ മനസ്സ് ഉറപ്പിക്കുകയും ചെയ്യലാണ്. അല്ലാഹു പറഞ്ഞിരിക്കുന്നു: “അവർ ക്ഷമയുള്ളവരും നമ്മുടെ ദൃഷ്ടാന്തങ്ങളിൽ ഉറപ്പുള്ളവരുമായി തീർന്നപ്പോൾ നാം അവനെ നേർമാർഗം സിദ്ധിച്ച ഇമാമുകളാക്കി മാറ്റി. (ത്വബഖാത്: 444).

ഇമാമിന്റെ അവസാന ഹജ്ജ് യാത്ര മരണ യാത്രയായിരുന്നു. അലക്സാണ്ട്രിയയിൽ നിന്നും യാത്രക്കൊരുങ്ങിയപ്പോൾ ഇമാം പറഞ്ഞു: “ഒരു പിക്കാസ് കൂടി എടുത്ത് കൈയ്യിൽ വെക്കുക. കുഴി വെട്ടേണ്ടതായ ആവശ്യം നേരിട്ടേക്കാം” യാത്രയിൽ ഖിദ്മത്തിനും ഹജ്ജിനുമായി ഒരു കുട്ടിയെ തന്റെ മാതാവ് കൊണ്ടുവന്ന് ഇമാമിനെ ഏൽപിച്ചു. ഇമാം ആ സ്ത്രീയോടു പറഞ്ഞു: “യാത്രയിൽ ഞാനു ള്ളതു വരെ ഇവനെ ശ്രദ്ധിക്കാം” ഇത്തരം വാക്കുകൾ ശാദുലി(റ) യുടെ വഫാത് സൂചനകളായിരുന്നു. ഹജ്ജ് യാത്രയിലുടനീളം വിവിധ ദിക്റുകൾ പഠിപ്പിച്ചും, കൽപിച്ചും മുന്നോട്ടു നീങ്ങി. “നിങ്ങൾ കുട്ടി കൾക്ക് ഹിസ്ബുൽ ബഹർ’ പഠിപ്പിക്കുവിൻ; അദ്ദേഹം ഉപദേശിച്ചു. ഈജിപ്തിലെ കൈറോ പട്ടണത്തിൽ നിന്ന് 1000 കിലോമീറ്റർ അകലെ സുഡാൻ അതിർത്തിയോട് ചേർന്നുകിടക്കുന്ന മലമടക്കുകളിലെ ഹുമൈസിം എന്ന ഗ്രാമത്തിൽ യാത്രയെത്തിയപ്പോൾ ഇമാമും, ശിഷ്യരും അവിടെ തമ്പടിച്ചു. മുൻകൂട്ടി തയ്യാർ ചെയ്ത പിക്കാസ് കൊണ്ട് ഖബർ കുഴിക്കാൻ ആവശ്യപ്പെട്ടു. അവിടെവെച്ച് വഫാതാ വുകയും ചെയ്തു.

അദ്ദേഹത്തിന്റെ വിർദുകളിൽ പ്രധാനമാണ് ഹസ്ബുനല്ലാഹ്... അപ്രകാരം ഹിസ്ബുൽ ബഹർ, ഹിസ്ബുന്നസ്ർ തുടങ്ങിയവ ആത്മീ യവും ഭൗതികവുമായ സകല ശത്രുവിനെയും ഹിംസിക്കാനുള്ള ആത്മീയ അസ്ത്രവും, പടവാളുമത്രെ ശാദുലി ഇമാമിന്റെ ഹിസ്ബു കൾ.

നമ്മുടെ കൊച്ചു കേരളത്തിൽ മറ്റു ഹഖായ ത്വരീഖതുകൾ പോലെ ശാദുലി ത്വരീഖതിന്റെ വിർദുകൾക്കും വലിയ ചലനമുണ്ടാ ക്കിയവരിൽ പ്രമുഖനായിരുന്നു വലിയുല്ലാഹി വടകര മുഹമ്മദാജി തങ്ങൾ. അവരുടെ ശിഷ്യന്മാരും മുഹിബ്ബുകളും ഒന്നുചേർന്ന് ഇപ്പോഴും ശാദുലി റാത്തീബും വിർദുകളും നടത്തിവരുന്നുണ്ട്.

മുർസി, യാഖൂത്തുൽ അർശി(റ)

ശാദുലി ഇമാമിന്റെ ഏറ്റവും പ്രധാനപ്പെട്ടതും സമ്പൂർണ അവ കാശിയുമായ ശിഷ്യനാണ് അബുൽ അബ്ബാസുൽ മുർസി(റ). ആത്മ ജ്ഞാനികൾക്ക് തസവ്വുഫിന്റെ മണിമുത്തുകൾ കോർത്ത് ഹികം എന്ന തത്വോപദേശ ഗ്രന്ഥത്തിന്റെ കർത്താവായ ഇബ്നു അത്വാഇ ല്ലാഹിഇയുടെ പ്രധാന ഗുരുവാണ് മുർസി. അദ്ദേഹത്തിന്റെ ആത്മീയ

വിജ്ഞാനത്തിൽ ഗ്രന്ഥങ്ങളെല്ലാം രചനയെ സംബന്ധിച്ച് അദ്ദേഹ ത്തിന്റെ പ്രസ്താവന ഇപ്രകാരമായിരുന്നു: ഔലിയാക്കളുടെയും ത്വരീ ഖത് വാഹകരുടെയും വിജ്ഞാനം രേഖപ്പെടുത്തി വെച്ചാൽ സാധാ രണക്കാരുടെ ബുദ്ധിക്കത് ഉൾക്കൊള്ളാൻ പ്രയാസമാണ്. ഹി. 686 -ൽ വഫാതായ മുർസിയുടെ മഖ്ബറ അലക്സാണ്ട്രിയയിൽ മധ്യധ രണിയാഴിയുടെ തീരത്ത് പ്രശസ്തവും പ്രശോഭിതവുമാണ്.

അതിനോട് ചേർന്നു തന്നെ സ്ഥിതി ചെയ്യുന്ന മഹാനായ വലിയ്യും മുർസി(റ)യുടെ ശിഷ്യനാണ് യാഖൂത്തുൽ അർശി(റ). അബ്സീനിയയിലാണദ്ദേഹം ജനിച്ചത്. പിറന്നുവീണ ദിനത്തിൽ മുർസി(റ) നെയ്ക്കഞ്ഞി ഉണ്ടാക്കി വിതരണം ചെയ്തു. സാധാരണ ശൈത്യകാലത്തുണ്ടാക്കാറുള്ള നെയ്ക്കഞ്ഞി ഉഷ്ണകാലത്ത് ഉണ്ടാ ക്കിയത് ശിഷ്യന്മാരെ അത്ഭുതപ്പെടുത്തി. കാരണം തിരക്കിയപ്പോൾ മുർസി പറഞ്ഞു: ഇത് നിങ്ങളുടെ സഹോദരൻ യാഖൂതിന്റെ ജന്മ ത്തിൽ സന്തോഷിച്ചുള്ള കഞ്ഞിയാണ്. അവർ പിന്നീട് ഇവിടെ വരും. മുർസിയുടെ പ്രവചനം പുലർന്നു. പിൽകാലത്ത് യാഖൂത്ത് അല ക്സാണ്ട്രിയയിൽ വരികയും മുർസിയുടെ ശിഷ്യത്വം സ്വീകരിച്ച് പഠിച്ച് അറിയപ്പെട്ട വലിയ്യായി മാറുകയും ചെയ്തു. അതാത് നിസ്കാര സമ യങ്ങളിൽ അർശിനെ വഹിക്കുന്ന മലക്കുകൾ ഉപരിലോകത്ത് ബാങ്ക് കൊടുക്കുന്നത് യാഖൂത്തുൽ അർശി നേരിൽ കേൾക്കുകയും അത നുസരിച്ച് ഭൂമിയിൽ ബാങ്ക് കൊടുക്കുകയും ചെയ്തിരുന്നതുകൊ ണ്ടാണ് അദ്ദേഹത്തിന് അർശി എന്ന് പേർ വരാൻ കാരണം.

ഇബ്നുല്ലുബ്ബാൻ എന്ന പേരുകേട്ട പണ്ഡിതൻ അഹ്മദുൽ ബദ വി(റ)വിനെ സംബന്ധിച്ച് എന്തോ ദുരാരോപണം ഉന്നയിച്ചു. അഹ്മദുൽ ബദവി ലോകം അറിഞ്ഞ നാല് ഖുതുബുകളിൽ ഒരാളും പ്രശസ്ത വലിയ്യുമായിരുന്നു. അദ്ദേഹത്തിന്റെ ആണ്ട് നേർച്ചയിലും മൗലിദിലും സ്ത്രീ, പുരുഷ സങ്കലനം നടക്കുന്നു എന്നായിരുന്നു പരാതി. അതോടെ ഇബ്നുലബ്ബാൻ കുടുങ്ങി. അദ്ദേഹം അന്നോളം പഠിച്ച വിജ്ഞാനവും ഈമാനിക ബന്ധവും പാടെ ഊരപ്പെട്ടു. നിസ്കാരത്തിൽ ഫാതിഹ പാരായണം പോലും സാധിക്കാതെയാ യി. അദ്ദേഹത്തിനു കാരണം ബോധ്യമായി. അക്കാലത്തെ നിരവധി ഔലിയാക്കളെ കണ്ടു കാര്യം ബോധിപ്പിച്ചു. ആരാലും പരിഹരിച്ചി ല്ല. അവസാനം യാഖൂതുൽ അർശിയെ സമീപിക്കാൻ ആരോ നിർദ്ദേ ശിച്ചു. യാഖൂത്ത് വിഷയം ഏറ്റെടുത്തു. അദ്ദേഹം അലക്സാണ്ട്രിയ

യിൽ നിന്ന് തൻത്വാ വരെ കാൽനടയായി സഞ്ചരിച്ചു ബദവി തങ്ങ ളുടെ മഖ്ബറക്കരികിലെത്തി സിയാറത്ത് ചെയ്തു. സിയാറത്തിനിടെ യാഖൂത്ത് പറഞ്ഞു: “ആ പാവം ഇബ്നുലബ്ബാന്റെ സകല ബോധവും ഊരപ്പെട്ടുപോയല്ലോ. അദ്ദേഹത്തെ പൂർവ്വ സ്ഥിതിയിലേക്കു തിരി ച്ചെത്തിക്കാൻ കനിവു കാണിച്ചാലും. യാഖൂത്തുൽ അർശി മടങ്ങി അലക്സാണ്ട്രിയയിലത്തി. ഇബ്നു ലബ്ബാൻ പൂർവ സ്ഥിതിയിലാ യി. അദ്ദേഹത്തെ രക്ഷിച്ചെന്നു മാത്രമല്ല യാഖൂത്ത് തന്റെ മകളെ വിവാഹം ചെയ്തു കൊടുക്കുകയും ചെയ്തു. ഇബ്നു ലബ്ബാന്റെ നന്ദി ബോധനത്തിനു അതിരില്ലാതായി. അദ്ദേഹം മരണാനന്തരം കിടപ്പിൽ പോലും അതു പ്രകടിപ്പിച്ചു. തന്റെ മരണശേഷം ഭാര്യയുടെ കാൽപാ ദത്തിനരികെ കാൽ കുഴിക്കണമെന്ന് വസ്വിയ്യത്ത് ചെയ്തു. പിതാ വായ യാഖൂത്തിനോടുള്ള കടപാട് നിറവേറ്റാനാണ് ഭാര്യയുടെ കാലി ന്നടിയിൽ കിടക്കാൻ തീരുമാനിച്ചത്. (ത്വബഖാതുൽ കുബ്റാ). അദ്ദേ ഹത്തിന്റെ കറാമത്തുകൾ നിരവധിയാണ്. ഹിജ്റ 707-ൽ വഫാതായ അദ്ദേഹത്തിന്റെ അന്ത്യവിശ്രമം തന്റെ ഗുരുവര്യൻ മുർസിയുടെ ചാരത്തു തന്നെയാണ്.

### വലിയ്യുള്ളാഹി വടകര മുഹമ്മദ് ഹാജി തങ്ങളെ കുറിച്ച് ആശിഖുർറസൂൽ കുണ്ടൂർ അബ്ദുൽ ഖാദിർ മുസ്‌ലിയാർ രചിച്ച മദ്ഹ് കാവ്യം. "ആരംഭപ്പൂവായ.." രീതിയിൽ

وَاهًا لِقُرَّةِ الْأَحْبَابِ شَيْخِنَا حَاجِي مُحَمَّدًا

وَهُوَ أَوْلَى لَنَـــا النَّـــدَى

مِنْ صِبَا وَالشَّبَابِ جُهْدُ شَيْخِنَا مَدْحًا مُمَجَّدًا

كَانَ مَحْبُوبًـــا أَرْشَـــدَا

وَافِي الْمِيعَادِ دَافِعَ الْإِيعَادِ صَاحِبَ الْإِمْدَادِ

شَيْخُنَا قُـــرَّةٌ مُرْشِـــدًا

وَذَكَرَ مَشْهُورًا هَيْبَةً جَائَنَا إِرْغَامَ الْأَرْذَالِ

أَفْحَمَ أَقْـــوَالًا سَـــدَّدَ

اَللّٰهُ أَعْطَاهُ أَعْطَى كَرَامَةً خَارِقَ الْعَادَاتِ

أَكْرَمَ مَـــنْ جَـــا وَأَسْـــعَدَ

فِي اللّٰهِ جَاهَدَ مَا مَسَّ مُلْحِدًا رَبَّى بِالْعَادَاتِ

سَادَنَا أَذْكَارًا أَمْـــــدَدَ

يَدْعُو لَنَا يَدْعُو رَأْسَ الْمَحَافِلِ دَعْوَةً مَقْبُولَةً

وَلِيُّنَا طُـــوِّلَ إِمْـــدَادًا

يَا رَبِّ صَلِّ عَلَى النَّبِيِّ وَالْآلِ وَالصَّحْبِ الْهُدَاةِ

وَشَيْخَنَا وَوَالِي مَـــنْ أَنْجَـــدَا

فَالْحَمْدُ لِلّٰهِ بَدْأً وَخَاتِمَةً حَمْدًا مُكَافِئًا

رَبَّنَا غَمِّـــدْنَا بِالْهُـــدَا

آمِينَ يَا رَبَّنَا رَبَّ الْعَالَمِينَ زِدْ لَنَا حُبَّنَا

إِلَيْهِ يَا رَبَّـــنَا آتِـــنَا

## مرثية شيخنا وليّ الله محمد الحاجي البدغريّ نوّر الله مرقده وجمعنا معه في دار المقام

تأليف: المرحوم نور العلماء أم. أي. عبد القادر مسليار

يَا شَيْخَ بَدْغَرَ حُزْتَ عِزًّا وَالْعُلَى ... وَكَرَامَةً عَمَّ الْخَلَائِقَ مَوْئِلَا

أَسْمَى سُمًا بِمُحَمَّدِ الْحَاجِي اشْتَهَرْ ... عُرْبًا وَعُجْمًا ذَاعَ صِيتُكَ كَامِلَا

تَغْطِي مُحَيَّاكَ الْكَرِيمَ بِلَيْلَةِ ... جُمُعَتِنَا شَهْرَ الرَّبِيعِ مُفَضَّلَا

نَنْعَى الْمَلَائِكَةَ الْكِرَامَ بِدَمْعِنَا ... مَعَ كُلِّ مَنْ وَافَاكَ حُزْنًا فِي الْمَلَا

جَاؤُوا وَزَارُوا شَيْخَكَ الْمَيْمُونَ مِنْ ... قَالِيقُطِ مَعْ شَرْوَنُورَ تَدَاوُلَا

لَيْلًا وَيَوْمًا كَالسُّيُولِ وَمَا انْقَطَعْ ... مِنْ بَعْدِ دَفْنٍ فِي الْعَشِيَّةِ رَاحِلَا

عُلَمَائُهُمْ عُظَمَائُهُمْ زُهَّادُهُمْ ... سِيقُوا كَمَحْشَرِنَا تِبَاعًا شَامِلَا

وَكَيْفَ لَا وَالْأَرْضُ تَبْكِي جَاهِرَةً ... لِفَقْدِ مَحْبُوبِ الْمَلَائِكِ قَافِلَا

بِجَلَالِ وَجْهِكَ كَمْ غَنِمْنَا الْفَوْزَ يَا ... كَنْزَ الْوَرَى لِحَوَائِجٍ وَمُعَوَّلَا

كَمْ مِنْ مَرِيضٍ قَدْ شُفِي وَالْمُبْتَلَى ... كَفَاهُ جَدْوَاكَ مِنَ اللَّهْفِ انْجَلَا

كَمْ مِنْ مَعَاهِدَ زُوِّدَتْ بِجَمَالِكَ ... وَتَنَعَّمَتْ مِنْ جُودِ فَيْضٍ أَنْبَلَا

سَعْدِيَّةٌ وَالْمَرْكَزُ الثُّقَافَةْ ... وَمُجَمَّعُ الْإِسْلَامِ تَرْثِي لِلْبَلَا

يَا لَيْلَةُ قَدْ أَظْلَمَتْ تِلْكَ الرُّبَا ... نُهِبَتْ عَلَيْنَا ذُخْرَنَا وَالْمَوْئِلَا

هَلَّا تَرَكْتِ الْخَلَفَ يَرْأَبُ فَقْدَهُ ... فِي الْمُعْضَلَاتِ وَفِي الْمَحَافِلِ حَافِلَا

لَا لَا لَنَا خَلَفٌ لِفَقْدِ الْمَلْجَإِ ... فِي كُلِّ أَهْوَالٍ وَدَاءٍ أَعْضَلَا

وَاللّٰهُ يَكْفِينَا جَمِيعًا رَافِعًا ... أَلْوِيَةَ الْإِسْلَامِ فِي الْمَلَإِ الْخَلَا

بِحَقِّهِ وَهُوَ الْكَفِيلُ وِلَايَةً ... وَقُوَاهُ تَعْلُو مِنْ كَرَامَةِ ذِي الْعُلَى

نَرْجُوا نَدَاهُ وَفَيْضَهُ تَتْرَى لَنَا ... بِعُلَاهُ يَقْضِينَا الْحَوَائِجَ بَاذِلَا

جَاوَزْتَ مِائَةً مِنْ سِنِينَ مُعَمَّرًا ... يَا شَيْخَنَا حَالَ الْفَنَاءِ مُكَمَّلَا

عَوْنًا لِمَنْ يَأْوِي لِسَاحَتِكَ الَّتِي ... لَا يَرْجِعُ اللَّاجُونَ مِنْهَا ذَابِلَا

حَالُ الْفَنَاءِ غِطَاءُ مَجْدِكَ بَاقِيًا ... فِي حَضْرَةِ الرَّحْمَانِ سَكْرًا أَشْمَلَا

لَا طَاقَةً لِلْعَبْدِ يَنْشُرُ مَدْحَكَ ... وَالْمَدْحُ يَقْصُرُ مِنْ مَدِيحِكَ مُجْمَلَا

غُصْتَ الْبِحَارَ وَلُذْتَ سَاحِلَهَا عَلَى ... مِحَنٍ غَرَفْتَ مَعَارِفًا وَمَفَاضِلَا

أَشْرِبْتَ سَكْرًا بِالْمُدَامَةِ غَالِيًا ... لَكِنْ تُفِيقُ لِمُرْتَجِي فَيْضٍ غَلَا

مَا خَابَ مَنْ أَهْوَى لِسَاحَةِ شَيْخِنَا ... إِلَّا بِنَيْلِ مَقَاصِدٍ مِنْ ذِي الْعُلَا

أَطْوِي الْمَقَالَةَ تَائِهًا مُتَشَوِّقًا ... بَحْرُ الْمَنَاقِبِ لَيْسَ يَنْفَدُ أَجِلَا

صَلِّ عَلَى خَيْرِ الْخَلَائِقِ سَلِّمَا ... رَبُّ الْوَرَى وَالْآلِ تَحْمَدُهُ وِلَا

## مَدْحُ الشَّيْخِ مُحَمَّدِ الْحَاجِي الْوَدَكَرِيِّ قَدَّسَ اللهُ سِرَّهُ الْعَزِيزِ

بقلم / عبد البصير بن سليمان الثقافي البيلاكلي

إِنِّي تَوَهَّمْتُ أَنَّ الْعَيْشَ مَغْسُولٌ    وَمَا جَنَيْتُ مِنَ الْآثَامِ مَغْسُولٌ
وَقَدْ تَبَيَّنَ أَنَّ الْعَيْشَ مُنْصَرِمٌ    فَالْوَقْتُ نَعْشٌ وَفِيهِ الْكُلُّ مَحْمُولٌ
مَا لَذَّةُ الْعَيْشِ فِي إِثْمٍ وَفِي غَفَلٍ    وَالْأَوْلِيَاءُ لَهُمْ رَوْحٌ وَمَأْمُولٌ
فَإِنَّهُمْ تَارِكُوا الدُّنْيَا بِرَوْنَقِهَا    وَقَلْبُهُمْ بِجَمَالِ اللهِ مَشْغُولٌ
وَطَالَعُوا سِرَّ أَسْرَارٍ فَمَا الْتَفَتُوا    إِلَى سِوَى اللهِ إِنَّ الْغَيْرَ مَبْتُولٌ
مُحَمَّدٌ شَيْخُنَا الزَّهِيدُ نُورُ سِرُوا    وَالنُّورَ مِنْهُمْ بِقُدْسِ اللهِ مَحْبُولٌ
اَلْعَارِفُ الْمُوصِلُ الْفَخْمُ الْمُغِيثُ لَنَا    اَلْوَدَكَرِيُّ وَلِيُّ اللهِ مَوْصُولٌ
اَلْبَاذِلُ الْمُشْفِقُ اللَّدْنُ الرَّؤُوفُ عَلَى    أَخْلَاقِ طَهَ حَبِيبِ اللهِ مَجْبُولٌ
بِالْفَرْقِ وَالسُّهْدِ وَالتَّجْوِيعِ قَامَ مَعَ الْ    تَفْرِيدِ وَالْجَمْعِ بِالْإِحْسَانِ مَكْحُولٌ
غَوَّاصُ بَحْرٍ مُحِيطِ السِّرِّ مُكْتَشِفًا    مِنْهُ الْوُصُولُ إِلَى اللَّاهُوتِ مَقْبُولٌ
بِغَيْرَةِ الْقَلْبِ وَالْأَرْوَاحِ مُنْبَتِلٌ    فِي اللهِ فَالسِّرُّ كُلَّ الْحِينِ مَصْقُولٌ
سَقَاهُ بَارِي جَمِيعِ الْخَلْقِ خَمْرَتَهُ    فَهَامَ بِالشَّوْقِ مَا الْعُشَّاقُ مَعْذُولٌ
كَهْفُ الْعُفَاةِ وَكُلِّ الْمُبْتَلِينَ وَمَرْ    ضَى النَّاسِ لِلْكُلِّ مِنْهُ الْحَلُّ مَبْذُولٌ
يَا سَيِّدِي يَا وَلِيَّ اللهِ خُذْ بِيَدِي    إِنَّ الْقَرِينَ بِسَيْفٍ مِنْكَ مَقْتُولٌ
إِنِّي تَعِبْتُ مِنَ النَّفْسِ الشَّرِيرَةِ قَدْ    عَاقَتْ وُصُولِي فَقَلْبِي الْآنَ مَفْصُولٌ
أَنْتَ الطَّبِيبُ لَهَا الدَّارِي بِبَلْسَمِهَا    فَانْظُرْ إِلَيَّ بِلُطْفٍ وَهُوَ مَسْدُولٌ
هَلْ لِي إِلَى مَرْتَعِ الْأَحْبَابِ تَذْكِرَةٌ ؟    سَيْرُ الطُّفَيْلِيِّ بِالْآبَاءِ مَعْقُولٌ
هَذَا فَقِيرٌ وَقَدْ أَغْنَاكَ خَالِقُنَا    أَبَابُ مِثْلِكَ عَنِّي الْآنَ مَقْفُولٌ ؟
قَفَوْتَ طَهَ رَسُولِ اللهِ فِي خُلُقٍ    وَبَابُهُ عِنْدَهُ لَا يُدْفَعُ السُّولُ
فَائْذَنْ لِطَيْفِكَ يُلْهِمْنِي وَيُرْشِدُنِي    لِلنُّورِ دَيْجُورُ قَلْبِي مِنْهُ مَعْزُولٌ
قَدْ حِرْتُ حَيْرَةَ مَنْ ضَلَّ الطَّرِيقَ إِلَى    شِرْبٍ بِهِ عَيْشُ رُوحٍ وَهُوَ مَهْزُولٌ
يَا رَبِّ زِدْ شَيْخَنَا فَضْلًا وَمَرْتَبَةً    أَعْلَى الْجِنَانِ جِنَانٌ مِنْهُ مَجْدُولٌ
بِحَقِّهِ كُلَّنَا أَدْخِلْ جِنَانَكَ إِنْ    نَ الْمَرْأَ مَعَ مَنْ أَحَبَّ الْيَوْمَ مَفْتُولٌ
بَلِّغْ مَقَاصِدَنَا وَاغْفِرْ لَنَا حُوبًا    بِهَا الضَّمِيرُ عَنِ الْإِشْرَاقِ مَغْلُولٌ
يَا رَبِّ صَلِّ عَلَى رُوحِ الْوُجُودِ وَآ    لٍ مَا سَرَى الْبَدْرُ وَالْمَعْمُورُ مَأْهُولٌ

.

*🍁🍁ഫിർദൗസ് 🍁🍁* *വാട്സ്സ് ആപ്പ് ഗ്രൂപ്പ്**👉9645157060👈*കിത്താബുകൾ മാല,മൗലിദ് , റാതീബ്, ബൈതുകൾ, ജുമുഅ പ്രസംഗം,വിവാഹ പ്രസംഗം,നിക്കാഹിന്റെ ഖുതുബ, നിക്കാഹിന്റെ സീഅ,തൽഖീൻ, തസ്ബീത്, മആശിറ, ദുആകൾ തുടങ്ങിയവയുടെ PDF നായ് പണ്ഡിതൻമാർക്ക് മാത്രമായുള്ള വാട്സ്സ് ആപ്പ് ഗ്രൂപ്പ്*🌷 എല്ലാ ബുധൻ, വ്യാഴം ദിവസങ്ങളിലായി 7 പ്രമുഖ പണ്ഡിതരുടെ ഏഴ് വ്യത്യസ്ഥ ജുമുഅ പ്രസംഗ നോട്ട്സ് അയക്കുന്നു*

.